# ഉണ്ണുനീലി സന്ദേശം

[സമഗ്രമായ അവതാരികയും പാഠശോധന ചെയ്ത
വ്യാഖ്യാനവും പദകോശവും ചേർന്ന
സമ്പൂർണ്ണ പ്രസാധനം]



വ്യാഖ്യാതാ

ശൂരനാട്ടു കുഞ്ഞൻ പിള്ള





പ്രകാശകൻ

പി. ഗോവിന്ദപ്പിള്ള
വി. വി. ബുക്കുഡിപ്പോ
ചാല, തിരുവനന്തപുരം

[വില രൂ. ൮

# UNNUNILI SANDESAM

(A Middle Malayalam Sandesa Kavya of the
Fourteenth Century A. D.)

*CRITICAL EDITION*

WITH

ELABORATE INTRODUCTION

AND

THE COMMENTARY UNNUNILI TILAKAM

BY

SURANAD KUNJAN PILLAI

*PUBLISHER*

P. GOVINDA PILLAI

V. V. BOOK DEPOT

CHALAI, TRIVANDRUM

1955 / 1130

# ഉള്ളടക്കം



## അവതാരികയുടെ ഉള്ളടക്കം

# II

# ആമുഖം

പ്രശസ്തപണ്ഡിതനും ഗവേഷണകുശലനുമായ ശ്രീ. ശൂരനാട്ടു കുഞ്ഞൻപിള്ള അവർകൾ ഇപ്പോൾ പ്രസിദ്ധീകരിക്കുന്ന ഉണ്ണുനീലീസന്ദേശം പുതിയ പതിപ്പിന്റെ പുറപ്പാടിന് ഞാൻ ഒരു കൈവിളക്കു കാണിക്കണമെന്നാവശ്യപ്പെട്ടതു് എന്നെ തെല്ലൊന്നമ്പരപ്പിച്ചു. ആറേഴു സംവത്സരങ്ങൾക്കു മുമ്പു് അദ്ദേഹത്തിന്റെ ലീലാതിലക പ്രസാധനം വായിച്ചു് അത്ഭുതപരതന്ത്രനായ ഞാൻ, ആ രീതിയിൽത്തന്നെ ഉണ്ണുനീലീസന്ദേശം കൂടി പ്രസാധനം ചെയ്യുന്നതു് കൈരളിക്കു് ഒരു അനർഘസമ്പത്തായിരിക്കുമെന്നുള്ള എന്റെ അഭിപ്രായം അദ്ദേഹത്തെ അറിയിക്കുകയുണ്ടായി. പാഠവ്യക്തതയ്ക്കു് ഒരു ആദർശഗ്രന്ഥം കൈവശം വരാതെ മുദ്രിതപാഠങ്ങളെത്തന്നെ അവലംബമാക്കിയുള്ള പുതിയ പ്രസാധനം കൊണ്ടു വലിയ പ്രയോജനം സിദ്ധിക്കാനില്ലെന്നുള്ള മറുപടിയാണു് അന്നു് അദ്ദേഹം എന്നോടു പറഞ്ഞതു്. എങ്കിലും പ്രാചീനഗ്രന്ഥഗവേഷണം ജീവിതാദർശമായി കരുതിയിട്ടുള്ള സതതോത്ഥായി ആയ അദ്ദേഹം ഉണ്ണുനീലീസന്ദേശം സംബന്ധിച്ചു് വിപുലവും നിരന്തരവുമായ പഠനങ്ങൾ മുറയ്ക്കു നടത്തുന്നുണ്ടായിരുന്നെന്നു് എനിക്കു് അടുത്തു് അറിയാൻ കഴിഞ്ഞിട്ടുണ്ടു്. ഒരു പക്ഷേ ഒരു ആദർശഗ്രന്ഥം കണ്ടുകിട്ടാൻ സാധിച്ചില്ലെങ്കിൽത്തന്നെയും ഇതുവരെ ഉണ്ടായിട്ടുള്ള മുദ്രിതപാഠങ്ങളിലെ വ്യാഖ്യാനദൂഷ്യങ്ങളും ചരിത്രപരമായ നിഗമനത്തെറ്റുകളും തിരുത്തിക്കൊണ്ടുള്ള ഒരു നൂതന പ്രസാധനത്തിന്റെ ആവശ്യം ഉണ്ടെന്നു് ആ പഠനങ്ങൾക്കു ശേഷം ബോദ്ധ്യപ്പെട്ടതായി ഏതാണ്ടു് രണ്ടു വർഷത്തിനു മുമ്പു് അദ്ദേഹം എന്നോടു പറഞ്ഞതും ഓർക്കുന്നു. അങ്ങനെ ഇരിക്കെയാണു് താളിയോലഗ്രന്ഥങ്ങൾ തേടിയുള്ള അദ്ദേഹത്തിന്റെ നിരന്തരമായ അന്വേഷണങ്ങൾ തെല്ലൊരു ഫലപ്രാപ്തിയിൽ എത്തിയതായി ഞാൻ അറിഞ്ഞതു്. മഹാകവി ഉള്ളൂരിന്റെ ഗ്രന്ഥശേഖരത്തിൽ ഉണ്ടായിരുന്നതായി എനിക്കറിയാമായിരുന്ന വളരെ പഴക്കമേറിയ ആ ഗ്രന്ഥം അദ്ദേഹത്തിന്റെ പുത്രനും നല്ല സഹൃദയനുമായ ശ്രീ. രാമനാഥൻ ഉചിതജ്ഞതയോടുകൂടി അർഹതയുള്ള ഹസ്തങ്ങളിൽത്തന്നെ ഏല്പിച്ചതായി അറിഞ്ഞപ്പോൾ ഞാൻ വളരെ സന്തോഷിച്ചു. പിന്നീടു് അദ്ദേഹത്തെ കാണുമ്പോൾ പുതിയ ഗ്രന്ഥത്തിന്റെ പരിശോധന മിക്കവാറും പൂർത്തിയായിരുന്നു. ചിരാഭിലഷിതമായ നൂതനപ്രസാധനം ഒരു പരിപൂർണ്ണവിജയത്തിൽ കലാശിക്കുമെന്നുള്ള ആത്മവിശ്വാസത്തിന്റെ തെളിച്ചം അദ്ദേഹത്തിന്റെ മുഖത്തു് അപ്പോൾ കളിയാടുന്നതു് എനിക്കു വ്യക്തമായി കാണാൻ കഴിഞ്ഞു. കേരളചരിത്രത്തിലും ഭാഷാസാഹിത്യത്തിന്റെ എല്ലാ വിഭാഗങ്ങളിലും നിരന്തരം യത്നിച്ചു് ഗണ്യമായ പല സംഭാവനകളും നൽകാൻ കഴിഞ്ഞിട്ടുള്ള ഈ പ്രഗല്ഭപണ്ഡിതന്റെ

പുതിയ സമാരംഭം കൈരളിക്ക് മറെറാരു അമൂല്യനിധി സംഭാവന ചെയ്യുമെന്നുള്ള ദൃഢവിശ്വാസം എനിക്ക് ഉണ്ടായിരുന്നു. ഇപ്പോൾ അതു് പൂർണ്ണമായ ഗ്രന്ഥരൂപത്തിൽ രണ്ടു് ആവൃത്തി മുഴുവൻ വായിച്ചുനോക്കിയപ്പോൾ എൻെറ പ്രതീക്ഷ നൂറുശതമാനവും ഫലിച്ചെന്നു പരിപൂർണ്ണബോദ്ധ്യവുമായി. മലയാളത്തിലെ ഗവേഷണസാഹിത്യത്തിനും പ്രസാധനകലയ്ക്കും മകുടസ്ഥാനീയമായ ഈ ഗ്രന്ഥത്തെ അഗാധമായ അഭിമാനത്തോടുകൂടിത്തന്നെ സഹൃദയസമക്ഷം അവതരിപ്പിക്കാൻ എനിക്കു കഴിയുന്നുണ്ടു്.

൧൦൮൪-ൽ ശ്രീ. ആററൂർ കൃഷ്ണപിഷാരടി ഉണ്ണുനീലീ സന്ദേശം പുസ്തകരൂപത്തിൽ പ്രസാധനംചെയ്തു. അതിനുശേഷം മററുചില പണ്ഡിതന്മാർ ഈ അടുത്ത കാലത്തു് ഏതാനും പതിപ്പുകൾ കൂടി പ്രസിദ്ധീകരിച്ചെങ്കിലും അവ മിക്കവാറും ആററൂർ സ്വീകരിച്ചിട്ടുള്ളതും ൧൦൭൮-ലേ രസികരഞ്ജിനിയിലൂടെ പ്രകാശിതമായതുമായ പാഠത്തെ അവലംബമാക്കിയുള്ളതായിരുന്നു. അതുകൊണ്ടുകൂടിയായിരിക്കാം ആദ്യത്തേ പ്രസാധകൻ ചാടിയ കുഴികളിലെല്ലാം അനന്തര ഗവേഷകന്മാരും ചാടിയിരിക്കുന്നതു്. അവരിൽ ശ്രീ. തേമ്പാട്ടു് ശങ്കരൻനായർ ഒരു കൈയ്യെഴുത്തു ഗ്രന്ഥം പരിശോധിച്ചതായി അവകാശപ്പെടുന്നുണ്ടെങ്കിലും ആററൂർ സ്വീകരിച്ച രസികരഞ്ജിനി പാഠത്തിലേ പിശകുകൾ മേനോൻെറ പാഠങ്ങളിലും കാണുന്നതിനാൽ പുതിയ ഗ്രന്ഥംകൊണ്ടു് പറയത്തക്ക ഫലമൊന്നും ഉണ്ടായതായി കാണുന്നില്ല. ശ്രീ. ഇളംകുളം കുഞ്ഞൻ പിള്ളയ്ക്കു് നൂറു കൊല്ലം മുമ്പു് മദ്രാസ് സർവ്വകലാശാലക്കാർ ഏതോ കൈയ്യെഴുത്തു ഗ്രന്ഥത്തിൽനിന്നും പകർത്തി സൂക്ഷിക്കുന്ന ഒരു കടലാസ്സു് ഗ്രന്ഥം ഉപയോഗിക്കാൻ സാധിച്ചതായി പറയുന്നുണ്ടെങ്കിലും അപപാഠങ്ങളെയും തെററായ വ്യാഖ്യാനങ്ങളെയും സംബന്ധിച്ചിടത്തോളം അദ്ദേഹത്തിൻെറ പതിപ്പും ആററൂർ പതിപ്പിൽനിന്നു് അത്ര വളരെ വ്യത്യസ്തമല്ല. ശ്രീ. വേലുപ്പിള്ള ശാസ്ത്രി പുതിയ ഗ്രന്ഥമാതൃകകളൊന്നും കണ്ടതായി അവകാശപ്പെടുന്നുമില്ല.

മേല്പറഞ്ഞ സാഹചര്യങ്ങളിലാണു് ഈ പുതിയ പതിപ്പിൻെറ രംഗപ്രവേശം. തീർച്ചയായും വിശ്വസനീയമായ ഒരു ആദർശഗ്രന്ഥത്തെ അവലംബമാക്കിയുള്ള ഉണ്ണുനീലീ സന്ദേശത്തിൻെറ ആദ്യത്തേ പ്രസാധനം ഇതാണെന്നു് ഉറപ്പിച്ചു പറയാം. അങ്ങനെയുള്ള ഒരു സവിശേഷതയുടെ ഗുണം പൂർണ്ണമായി തെളിഞ്ഞുകാണുന്നതു് ഈ പതിപ്പിൻെറ വ്യാഖ്യാനഭാഗത്താണു്. നൂററി അമ്പതോളം പേജുകൾ വരുന്ന പ്രസ്തുത വ്യാഖ്യാനം അനുകരണയോഗ്യമായ ഒരു മാതൃക തന്നെ ആയിട്ടുണ്ടു്. തികച്ചും ശാസ്ത്രീയ രീതിക്കുള്ള ഒരു വിശദവ്യാഖ്യാനമാണതു്. തെററായ പദങ്ങളെ ലുപ്തപ്രചാരമായ പദങ്ങളെന്നു തെററിദ്ധരിച്ചു് അർത്ഥകല്പന ചെയ്യാനും, അതിൻെറ അടിസ്ഥാനത്തിൽ ചരിത്രവസ്തുതകളെയും ദേശനാമങ്ങളെയും, ചിലപ്പോൾ മനുഷ്യരെത്തന്നെയും മാററി മറിക്കാനും

മടിച്ചിട്ടില്ലാത്തതിന്റെ ദൃഷ്ടാന്തങ്ങൾ മററു വ്യാഖ്യാനങ്ങളിൽ എടുത്തു കാണിക്കാനുണ്ടു്. പത്തുനാല്പതു കൊല്ലങ്ങൾക്കു് മുമ്പുള്ള ആദ്യ പ്രസാധകന്റെ കാര്യത്തിൽ ഈ തെററുകൾ വിഗണിക്കാം. പക്ഷേ ഈ അടുത്ത കാലത്തെ പ്രസാധകന്മാരും അതേ തെററുകൾതന്നെ ആവർത്തിച്ചിട്ടുള്ളതു് വിഗണിക്കാമോ? ഇപ്പോഴത്തെ പതിപ്പിന്റെ പ്രസാധകനു് കരഗതമായ ഗ്രന്ഥപാഠങ്ങളുടെ വെളിച്ചത്തിൽ ഇതുവരെ ഉള്ളവർ ആവർത്തിച്ചുവരുന്ന പിശകുകളെ ഫലപ്രദമായ വിധം തിരുത്താൻ കഴിഞ്ഞിട്ടുള്ളതു് വലിയ ഒരു മെച്ചം തന്നെയാണു്. അനേകം ഉദാഹരണങ്ങൾ ഉദ്ധരിക്കാനുണ്ടെങ്കിലും മാതൃകയ്ക്കുവേണ്ടി രണ്ടു മൂന്നെണ്ണം എടുത്തു കാണിക്കുന്നു:

മുന്നിൽ തൊങ്ങും പടയൊറ കടന്നീട്ടകെൻ പോററി പിന്നെ. (i. 91)

എന്ന വരി വ്യാഖ്യാനിച്ചവരാരും തന്നെ ശരിയായ പാഠം കണ്ടു പിടിക്കാൻ ശ്രമിക്കായ്കയാൽ എത്ര പിശകായ അർത്ഥകല്പനകളാണു് ചെയ്തിട്ടുള്ളതെന്നു നോക്കുക. സന്ദേശവാഹകൻ പന്മന പ്രദേശം കഴിഞ്ഞു് കന്നേററി എന്ന സ്ഥലം കടക്കണമെന്നു പറയുന്നിടത്തെ താഴെക്കാണുംവിധമുള്ള ഗ്രന്ഥപാഠം സാമാന്യം വിശദമാണു്.

"ചിന്നച്ചാർത്തിൻ കരലിൽ മുരളും കാളവും കൊമ്പുമെല്ലാം
മുന്നിൽപ്പൊങ്ങും പടയൊട്ടു കടന്നീട്ടുകന്നേററി തന്നെ."

എന്നാൽ അതിനു പകരം മുൻപാഠം സ്വീകരിച്ച പ്രസാധകന്മാർ പന്മന കഴിഞ്ഞു് ഒരു പടയൊറ (സൈന്യസങ്കേതം) സങ്കല്പിച്ചു് അതിന്റെ മുമ്പിൽ കൊമ്പും കുഴലും ഒക്കെ തൂങ്ങിക്കിടക്കുന്നതായും മററും ഭാവന ചെയ്തിരിക്കുന്നു. തെററായ പാഠത്തെ സാധൂകരിക്കാൻ തെററായ നിഗമനങ്ങളെ ആശ്രയിക്കുന്നതിന്റെ ഒരു ദൃഷ്ടാന്തമാണു് ഇതു്. അതു പോലെതന്നെയാണു് കണ്ടിയൂരിൽ ചെറുകര കുട്ടത്തിയെ പരാമർശിക്കുന്ന ശ്ലോകത്തെപ്പററിയുള്ള പൂർവവ്യാഖ്യാനങ്ങളും.

"കോറോൻ വെല്ലും മൊഴി ചെറുകരച്ചേന്ന കുട്ടത്തി നിന്നെ-
പ്പോററീ വൈകിച്ചരുളുകിലെന്നെക്കൊണ്ടു വല്ലായ്മ ചാലെ." (i. 101)

എന്നിങ്ങനെ ഗ്രന്ഥത്തിൽ വളരെ വിശദമായി എഴുതിയിട്ടുള്ള പാഠത്തെ

"കോറോൻവെല്ലും മൊഴി ചെറുതുരച്ചെന്നു കൂട്ടത്തി നിന്നെ
പോററി വൈകിച്ചതിലിടറിക്കൊട്ടു വല്ലായ്മ ചാല"

എന്ന പാഠപ്രകാരമാണു് മുൻ മുദ്രണങ്ങളിൽ വ്യാഖ്യാനിച്ചിട്ടുള്ളതു്. കവി ഉദ്ദേശിച്ച അർത്ഥമെവിടെ? വ്യാഖ്യാനങ്ങളിൽ കാണുന്ന പാഠം എവിടെ? "ചെറുകര ചേന്ന കുട്ടത്തിയെ" "ചെറുതുരച്ചെന്നു കൂട്ടത്തിൽ"

ആക്കുകയാണല്ലോ ചെയ്തിട്ടുള്ളതു്. ഇതിനെക്കാൾ കടന്ന അക്രമമാണു് പത്തില്ലത്തിൽ പോററിമാരോടു് പ്രസാധകന്മാർ ചെയ്തിട്ടുള്ളതു്:

"അപ്പോൾ നിന്നെത്തെളിവിലിളമൺ മിക്കമേച്ചേരി മററും
തസ്മിൻ മേവും പെരിയ മറയോർ വന്നു താന്താൻ മുതിന്നു""

എന്നതിനു പകരം (i. 123)

"അപ്പോൾ നിന്നെത്തെളിവിളമങ്ങിക്കരച്ചേരി മററും
തസ്മിൻ മേവും പെരിയ മടവാർ വന്നു താന്താൻ മുതിന്നു""

എന്ന പാഠത്തിലൂടെ, പെരിയ മറയോരെ പെരിയ മടവാരാക്കി മാററി പത്തില്ലത്തിൽ പോററിമാൎക്കു് പൗരുഷഹാനിതന്നെ വരുത്തി ഇരിക്കുന്നു. ഇങ്ങനെ അനേകം ദൃഷ്ടാന്തങ്ങൾ ഇനിയും ചൂണ്ടിക്കാണിക്കാൻ കഴിയും.

അൎത്ഥബോധമില്ലാത്ത ഗ്രന്ഥംപകൎത്തുകാൎക്കു് ഓരോ അവസരങ്ങളിൽ പററിയിട്ടുള്ള അബദ്ധങ്ങളുടെ പരിണാമഫലമായിട്ടാണു് ഇത്തരം പാഠദൂഷ്യങ്ങൾ ഉണ്ടായിട്ടുള്ളതു്. ശുദ്ധപാഠം കാണാൻ കഴിയാത്ത വ്യാഖ്യാതാവിനെ പഴിച്ചതുകൊണ്ടു ഫലമില്ല. ഈ പതിപ്പിൽ ഗ്രന്ഥപാഠത്തെ അടിസ്ഥാനമാക്കി ഇത്തരം അപപാഠങ്ങൾ മിക്കവയും പരിഹരിച്ചിട്ടുള്ളതിനാൽ, ഇതിലെ വ്യാഖ്യാനം കവി ഉദ്ദേശിച്ച ആശയങ്ങളുടെ യാഥാൎത്ഥ്യത്തിൽ വായനക്കാരെ കൊണ്ടുചെന്നെത്തിക്കാൻ പൎയ്യാപ്തമായിട്ടുണ്ടു്. വ്യാഖ്യാനത്തിന്റെ പരമോദ്ദേശവും അതുതന്നെയാണല്ലോ.

പ്രാചീനപദങ്ങളെ ശാസ്ത്രീയദൃഷ്ടിയോടെ പരിശോധിച്ചു് അവയുടെ ശരിയായ രൂപവും അൎത്ഥവും മനസ്സിലാക്കി കവി അന്നു് അവയ്ക്കു് കല്പിച്ച ആശയം ആവിഷ്ക്കരിക്കുകയെന്നുള്ളതാണു് പ്രാചീന ഗ്രന്ഥവ്യാഖ്യാനത്തിന്റെ മാററു തെളിയിക്കുന്ന മറെറാരു കൃത്യം. ദുൎവ്യാഖ്യേയമായ പ്രയോഗങ്ങളിൽ പലതിനെയും കണ്ടില്ലെന്നു നടിക്കുകയോ, അശാസ്ത്രീയമായി വ്യാഖ്യാനിക്കുകയോ ചെയ്തിട്ടുള്ളതിന്റെ പല ദൃഷ്ടാന്തങ്ങളും മാറുവ്യാഖ്യാനങ്ങളിൽ ചൂണ്ടിക്കാണിക്കാൻ കഴിയും. ഇപ്പോഴത്തെ പ്രസാധനത്തിലും വ്യക്തമാകാത്ത ഭാഗങ്ങൾ ഇല്ലെന്നു ഞാൻ പറയുന്നില്ല. എങ്കിലും വ്യാഖ്യാനിക്കാൻ പാടില്ലാത്തതിനെ അങ്ങനെയാണെന്നു് സമ്മതിക്കുകയല്ലാതെ, അശാസ്ത്രീയമായ രീതിയിൽ വ്യാഖ്യാനിച്ചു ഫലിപ്പിക്കാനുള്ള സാഹസം ഇതിൽ ചെയ്തിട്ടില്ല. പൊതുവേ ധീരമായ ഒരു സമീപനരീതിയാണു് വ്യാഖ്യാതാവു് സ്വീകരിച്ചിട്ടുള്ളതു്. ശബ്ദവിജ്ഞാനത്തിലുള്ള അഗാധമായ പാണ്ഡിത്യവും നിരന്തരപരിശ്രമവും പരിശോധനയും തരംതിരിച്ചും അന്തരമായ വിമൎശവുംകൊണ്ടു മാത്രം സിദ്ധിക്കാവുന്ന കൗശലത്തോടുകൂടിയാണു് അദ്ദേഹം ഇതിലെ ലുപ്തപ്രചാരമായ പദങ്ങളുടെയും പ്രയോഗങ്ങളുടെയും അൎത്ഥനിഷ്പത്തി വരുത്തിയിട്ടുള്ളതു്. കവിതയിലെ പ്രയോഗങ്ങളെ സംബന്ധിച്ചിടത്തോളം സ്വാഭാവികമായ അൎത്ഥം പ്രകൃതാൎത്ഥം എന്നിങ്ങനെ രണ്ടു് അംശങ്ങളുണ്ടു്. രണ്ടും വീക്ഷിച്ചാൽ

മാത്രമേ വ്യാഖ്യാനത്തിന്റെ ശാസ്ത്രീയത പൂർണ്ണമാകൂ. സന്ദർഭത്തിനു യോജിച്ച വിധം വ്യാഖ്യാനിക്കുമ്പോൾ മിക്കപ്പോഴും പദങ്ങളുടെ സ്വാഭാവികമായ അർത്ഥം ദ്യോതിപ്പിക്കാൻ സാധിക്കാതെ വരാമെന്നുള്ളതുകൊണ്ടു്, കൃതിയിൽ പ്രയുക്തമായിട്ടുള്ള പദങ്ങളുടെ അകാരാദിക്രമത്തിലുള്ള ഒരു ശബ്ദകോശംകൂടി ഒടുവിൽ കൊടുത്തിട്ടുള്ളതു് അത്യന്തം പ്രയോജനകരവും ഈ പ്രസാധനത്തിന്റെ ശാസ്ത്രീയ പദവിയെ ഉയർത്താൻ പര്യാപ്തവും ആയിട്ടുണ്ടു്.

ഈ പുസ്തകം തുറക്കുന്ന ഒരാളിനെ ആദ്യമായി ആകർഷിക്കുന്നതു് സുദീർഘവും വ്യുത്പാദകവുമായ ഇതിന്റെ അവതാരികയാണ്. ഇരുനൂറോളം പേജുകൾ വരുന്ന ഈ പ്രബന്ധം പ്രത്യേകമെടുത്തു് പ്രസിദ്ധീകരിച്ചാൽ അതുതന്നെ നമ്മുടെ ഗവേഷണ സാഹിത്യത്തിനു മികച്ച ഒരു സംഭാവനയായിരിക്കും. ഉണ്ണുനീലി സന്ദേശത്തിന്റെ കാലം, കവി, നായികാനായകന്മാർ, സന്ദേശഹരൻ, അദ്ദേഹം പോയ മാർഗ്ഗം, മാർഗ്ഗമദ്ധ്യേയുള്ള പ്രധാനസ്ഥലങ്ങൾ, അന്നത്തെ സാമൂഹ്യസ്ഥിതി, രാജ്യചരിത്രം എന്നിങ്ങനെ പ്രസക്തമായ എല്ലാ വിഷയങ്ങളെ സംബന്ധിച്ചും പണ്ഡിതോചിതമായ ഒരു ചർച്ചയാണ് അതിൽ അടങ്ങിയിട്ടുള്ളതു്. ഇവയിൽ പലതും വിവാദജടിലമായ കാര്യങ്ങളുമാണ്. ഇവ ഓരോന്നും സംബന്ധിച്ചു് ഇതുവരെ പ്രത്യക്ഷപ്പെട്ട പ്രസാധകാഭിപ്രായങ്ങളെയെല്ലാം സമഗ്രമായി പരിശോധിക്കാനും, അവയിൽ യോജിക്കാൻ നിവൃത്തിയില്ലാത്തവയെ യുക്തിയുക്തം ഖണ്ഡിച്ചു സ്വമതം സ്ഥാപിക്കാനും വ്യാഖ്യാതാവു് പ്രദർശിപ്പിച്ചിട്ടുള്ള പാടവം സ്തുത്യർഹമാണ്. ഒരു താർക്കികന്റെ വിവാദപാടവത്തോടും സാമഗ്രിസമ്പന്നനായ ഒരു പണ്ഡിതന്റെ അനായാസതയോടും എതിരാളികളുടെ അയുക്തികളെ തകർക്കുന്ന കാഴ്ച വാസ്തവത്തിൽ കാണേണ്ടതുതന്നെയാണ്. എന്നാൽ അവിടെയെങ്ങും ഔദ്ധത്യത്തിന്റെ കണികപോലും സ്ഫുരിക്കുന്നില്ലെന്നുള്ളതാണ് വലുതായ മെച്ചം. അതാണ് വൈദഗ്ധ്യത്തിന്റെ ഒരു പ്രധാന ലക്ഷണവും.

ഉണ്ണുനീലീസന്ദേശത്തിന്റെ കാലനിർണ്ണയം പണ്ടേ വിവാദവിഷയമാണ്. സന്ദേശത്തിൽ പരാമൃഷ്ടനായ രവിവർമ്മയുടെയും അദ്ദേഹത്തിന്റെ അനുജനും സന്ദേശഹരനുമായ ആദിത്യവർമ്മയുടെയും കാലമേതെന്നും, പാണ്ഡ്യരാജ്യമാക്രമിച്ചു കീഴടക്കി വേഗവതീ-തീരത്തുവച്ചു മുമ്മുടി ചൂടിയ സംഗ്രാമധീര രവിവർമ്മയും (കൊല്ലം—442-488) അദ്ദേഹത്തിന്റെ അനുജൻ ആദിത്യവർമ്മയും തന്നെയാണോ സന്ദേശത്തിൽ പ്രസ്തുതർ എന്നുമുള്ള പരിഗണനയെ അവലംബിച്ചാണ് വാദത്തിന്റെ പോക്കു്. ഈ പ്രസാധകന്റെ ലീലാതിലക പ്രവേശകത്തിൽ സംഗ്രാമധീരരവിവർമ്മയും അദ്ദേഹത്തിന്റെ സഹോദരൻ ആദിത്യവർമ്മയും തന്നെയാണ് ഉണ്ണുനീലി സന്ദേശത്തിലും പരാമൃഷ്ടരായിട്ടുള്ളതെന്നു് സമർത്ഥിച്ചതിൽ നിന്നും വ്യതിചലിക്കേണ്ട അവശ്യം അദ്ദേഹം ഇപ്പോഴും കാണുന്നില്ല. നേരേമറിച്ചു്, അവർ വിഭിന്നവ്യക്തികളാണെന്നു മഹാകവി ഉള്ളൂർ ൧൧൦൧-ലെ ഭാഷാപോഷിണിലേഖനങ്ങളിലും പിന്നീടു്

കേരളസാഹിത്യ ചരിത്രത്തിലും വാദിച്ചിട്ടുള്ളതിനോട് സാരാംശത്തിൽ അനുകൂലിച്ചുകൊണ്ടു ശ്രീ. ഇളംകുളം കുഞ്ഞൻപിള്ള അദ്ദേഹത്തിൻെറ 'ഉണ്ണുനീലിസന്ദേശം ചരിത്രദൃഷ്ടിയിലൂടെ' എന്ന പ്രബന്ധ സമാഹാരത്തിൽ ഉന്നയിച്ചിട്ടുള്ള വാദമുഖങ്ങളെ ഖണ്ഡിക്കാൻ പ്രസാധകന് കഴിഞ്ഞിട്ടുണ്ടു്. അന്നത്തെ കേരളത്തിൻെറ ചരിത്ര വസ്തുതകളിൽ അഗാധമായ അവഗാഹവും, അവയുടെ വിവേചനത്തിൽ അസാദൃശമായ കൗശലവും, വാദത്തിൽ പതറാത്ത മനഃസാന്നിധ്യവും അദ്ദേഹം ആ ഭാഗങ്ങളിൽ പ്രദർശിപ്പിച്ചിട്ടുള്ളതു് ശ്രദ്ധേയമാണു്.

സന്ദേശകൃതിയുടെ ചരിത്രപരമായ പശ്ചാത്തലം വിവരിക്കുന്നതിനും വിശദീകരിക്കുന്നതിനും ഈ പ്രബന്ധത്തിൽ സമർഹമായവിധം തന്നെ ശ്രദ്ധിച്ചിട്ടുണ്ടു്. ഒരു സാഹിത്യകൃതിയുടെ അവതരണികയിൽ ചരിത്രപരമായും സാമൂഹ്യസ്ഥിതിയെ പരാമർശിച്ചും ഇത്ര ദീർഘമായ പ്രതിപാദനം ആവശ്യം ഉണ്ടോ എന്നു് ഒരു സംശയം അങ്കുരിച്ചേക്കാവുന്നതാണു്. പക്ഷേ, ഉണ്ണുനീലിസന്ദേശത്തെ കേവലം ഒരു സാഹിത്യ കൃതിയെന്ന നിലയിൽ കരുതുന്നവർക്കേ ആ സംശയം ഉണ്ടാകയുള്ളു. കവി അക്കാലത്തു് അതിനെ ഏതു വിധം ഉദ്ദേശിച്ചിരുന്നാലും, ഉണ്ണുനീലിസന്ദേശം ഇന്നു് ഒരു കാവ്യത്തിനോടൊപ്പം ഒരു ചരിത്രകൃതികൂടിയാണെന്നു് നിസ്സംശയം പറയാം. എന്നു മാത്രമല്ല അന്നത്തെ ചരിത്രത്തിൻെറയും സാമൂഹ്യ സാഹചര്യങ്ങളുടെയും വിശദബോധമില്ലാതെ അതിലെ കവിതയുടെ സ്വാരസ്യം ഗ്രഹിക്കാൻ തന്നെ സാദ്ധ്യമല്ലാത്തവിധം ചരിത്രപശ്ചാത്തലവുമായി അത്ര സാത്മ്യം പ്രാപിച്ചാണു് ആ കവിതയുടെ പോക്കു്. കേരളത്തിൻെറ സമകാലികമായ സാമൂഹ്യനില ഇത്ര വിശദമായി പ്രകാശിക്കുന്ന മററു കാവ്യങ്ങൾ മലയാളത്തിൽ ഇല്ലെന്നുതന്നെ പറയാം. വാസ്തവികമായ വസ്തുസ്ഥിതികളുടെയും സംഭവങ്ങളുടെയും കവിതാമയമായ ചിത്രീകരണങ്ങളും വർണ്ണനകളുമാണു് ഉണ്ണുനീലിസന്ദേശത്തിൽ അത്തോള മിത്തോളമുള്ളതു്. അതിനാൽ അറുനൂറു സംവത്സരങ്ങൾക്കു് മുമ്പു് ഉള്ള രാഷ്ട്രീയനിലയും, ദേശസ്ഥിതി, സാമൂഹ്യസാഹചര്യങ്ങൾ എന്നിവയും വിശദമാക്കാൻ അവതാരികയിൽ ചെയ്തിട്ടുള്ള യത്നം, കവിതയെയും കവിഹൃദയത്തെയും കൂടുതൽ ഗ്രഹിക്കാനും ആസ്വദിക്കാനും തികച്ചും സഹായകമായിട്ടുണ്ടു്. അത്രമാത്രമോ? കേരളസാമൂഹ്യ ചരിത്രത്തിലെ അവ്യക്തങ്ങളായ എത്ര എത്ര ഉള്ളറകളിലാണു് അവ വെളിച്ചം വീശാൻ പര്യാപ്തമായിട്ടില്ലാത്തതു്? ഉണ്ണുനീലി സന്ദേശം ചരിത്ര വിദ്യാർത്ഥികൾക്കു് ഏററവും പ്രയോജനകരമായ ഒരു പ്രാചീന കൃതിയാണു്. അതിനാൽ ചരിത്രപണ്ഡിതനായ വ്യാഖ്യാതാവു് ചരിത്രകാരൻെറ വീക്ഷണതലത്തിലൂടെ സന്ദേശഹരൻ കടന്നുപോകുന്ന സ്ഥലങ്ങളെയും കണ്ടുമുട്ടുന്ന വ്യക്തികളെയും പരാമർശിച്ചു് നടത്തിയിട്ടുള്ള വിജ്ഞേയങ്ങളായ ചർച്ചകളും വിശദീകരണങ്ങളും സമഞ്ജസമായിട്ടുണ്ടു്.

കാവ്യകർത്താവു്, നായികാനായകന്മാർ, സന്ദേശഹരൻ എന്നിവരും ഇവർ തമ്മിലുള്ള ബന്ധങ്ങളും സംബന്ധിച്ചു് പരസ്പര

വിരുദ്ധങ്ങളായ പല അഭിപ്രായങ്ങളും ഇതിനകം പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. ഇതുവരെ ഉണ്ടായിട്ടുള്ള എല്ലാ അഭിപ്രായങ്ങളെയും പരിശോധിച്ചതിനു ശേഷം കവിയും നായകനും ഒരേ ആൾ തന്നെയെന്നുള്ള പക്ഷത്തിൽ പ്രസാധകന് യാതൊരു സംശയവുമില്ല. അവർ രണ്ടു പേരാണെന്നുള്ള ശ്രീ. ആറ്റൂരിന്റേയും, അദ്ദേഹത്തെ തുടർന്ന് ആ രീതിയിൽ അഭിപ്രായപ്പെട്ടവരുടെയും വാദങ്ങളെ അദ്ദേഹം സയുക്തികം ഖണ്ഡിച്ചിരിക്കുന്നു. കാവ്യത്തിലെ ആന്തരികമായ തെളിവുകളെ അടിസ്ഥാനപ്പെടുത്തി നോക്കിയാലും, കവിതയിൽ സ്ഫുരിക്കുന്ന വാസ്തവികതയുടെയും ആത്മാർത്ഥതയുടെയും അനുഭവബോധത്തിന്റേയും തികവിനെ ആസ്പദമാക്കിനോക്കിയാലും അനുഭവസ്ഥനായ ഒരു കവിയുടെ ഹൃദയവികാരങ്ങളും വചനങ്ങളുമാണ് ഉണ്ണുനീലി സന്ദേശത്തിൽ സ്ഫുരിക്കുന്നതെന്ന് സൂക്ഷ്മദൃക്കുകൾക്ക് കാണാൻ പ്രയാസമില്ല. എന്നിട്ടും മികച്ച പണ്ഡിതന്മാർപോലും കവിയും നായകനും വിഭിന്നവ്യക്തികളാണെന്നും, നായകൻ തന്റെ ആശ്രിതനായ ഏതോ കവിയെക്കൊണ്ടു കവിത എഴുതിച്ചതാണെന്നും സന്ദേശഹരനായ ആദിത്യവർമ്മയാവാം കവിയെന്നും മറ്റുമുള്ള വാദങ്ങൾ പുറപ്പെടുവിച്ചുകാണുന്നു. ഈ പ്രസാധനത്തിലെ അവതാരിക, ഈ വക വാദങ്ങൾക്കെല്ലാം ഏതാണ്ടു പൂർണ്ണസമാധാനം നല്കിയിട്ടുണ്ടെന്നുതന്നെ പറയാം. കവിയും നായകനും കൂടിയായ യഥാർത്ഥ വ്യക്തി ആരെന്നു കണ്ടുപിടിക്കാൻ കഴിഞ്ഞിട്ടില്ലെങ്കിലും ഇരുവരും ഒരേ ആൾ തന്നെയെന്നുള്ളതിനെ തർക്കത്തിന് അവകാശമില്ലാത്തവിധം സ്ഥാപിച്ചിട്ടുണ്ട്.

നായികാപ്രധാനമായ ഈ കാവ്യത്തിൽ കഥാനായികയുടെ യാഥാർത്ഥ്യം കേന്ദ്രസ്ഥാനീയമായ വിഷയമാണ്. ഉണ്ണുനീലി ആര്? അവൾ യഥാർത്ഥമായി ജീവിച്ചിരുന്നവളോ, കല്പിതകഥാപാത്രമോ? ജീവിച്ചിരുന്നവളാണെന്നുള്ളതിൽ സംശയത്തിന് കൃതിയിൽ യാതൊരു അവകാശവും ഇല്ലാത്തതാണ്. എന്നിട്ടും ചില പ്രസാധകന്മാർ അതിനെ ഒരു വിവാദവിഷയമാക്കിയിരിക്കുന്നു. അതിനാൽ ആ വാദത്തിനും അവതാരികയിൽ സമാധാനം നൽകേണ്ട ആവശ്യം പ്രസാധകനു ഉണ്ടായി. നായിക കല്പിതകഥാപാത്രമാണെന്നുള്ള വാദം കേവലം ബാലിശമാണ്. അതനുസരിച്ച് രവിവർമ്മയും ആദിത്യവർമ്മയും സന്ദേശത്തിൽ പേരും വീട്ടുപേരും പറഞ്ഞു വർണ്ണിക്കപ്പെട്ടിട്ടുള്ള അനേകം സുന്ദരിമാരും കവിയുടെ ഭാവനയിൽ നിന്നു ജന്മമെടുത്തവരാണെന്നു വല്ലവരും ശഠിച്ചാൽ അതും സമ്മതിച്ചു കൊടുക്കേണ്ടിവരും. ഉണ്ണുനീലീസന്ദേശകർത്താവിനെപ്പോലെ യഥാർത്ഥബോധമുള്ള പൂർവ്വകവികൾ വേറെയധികം ഉണ്ടെന്നു തോന്നുന്നില്ല. നേരിട്ടുകണ്ടതും പരിചയപ്പെട്ടതും അനുഭവിച്ചതും ആയിരുന്നു അദ്ദേഹത്തിന്റെ കവിതാവിഷയം. സ്വന്തം ജീവിതകഥയുടെ ഒരദ്ധ്യായം അടർത്തി വയ്ക്കുകയാണ് അദ്ദേഹം ചെയ്തത്. സന്ദേശത്തിനു സംഗതിയാക്കിയ യക്ഷീകഥാഭാഗം ഒഴികെ ഒന്നിലും കല്പിതസാഹചര്യങ്ങൾ അദ്ദേഹം സൃഷ്ടിച്ചിട്ടില്ല. മറ്റെല്ലാം കഥാപാത്രങ്ങളാകട്ടെ സംഭവങ്ങളാകട്ടെ—നേരിട്ട് കണ്ടതിന്റെ കലാപരമായ

ആവിഷ്കരണങ്ങളും ചിത്രീകരണങ്ങളും മാത്രമാണു്. അവയിൽ അകമേയും പുറമേയും, കവിയോടു് ഏററവും അടുത്തു നിന്ന വ്യക്തി ഉണ്ണുനീലി തന്നെ. ഉണ്ണുനീലി ജീവിച്ചിരുന്നില്ലെങ്കിൽ ഈ കവിതയും ഉണ്ടാകുമായിരുന്നില്ലെന്നു നിസ്സംശയം പറയാം. അത്രമാത്രം കവിയുടെ ഹൃദയവുമായി ബന്ധപ്പെട്ടവളായിരുന്നു അവളെന്നുള്ളതിനു കൃതിയുടെ ഏതു ഭാഗവും സാക്ഷ്യം വഹിക്കും. വിശേഷിച്ചു് നായികയുടെ വാസഗൃഹം വർണ്ണിക്കുമ്പോൾ കവി പ്രദർശിപ്പിക്കുന്ന യഥാർത്ഥമായ വാസ്തുസ്ഥിതിബോധവും പരിചയരസവും പാരമാർത്ഥികതയും ആർക്കാണു് ബോദ്ധ്യപ്പെടാത്തതു്? ഒരു കല്പിതഗൃഹത്തിൻെറ വർണ്ണനയാണോ അതു്? "മുറ്റത്തെൺകോൽക്കുപരിപുറമങ്ങെൺവിരൽച്ചുററുകൊണ്ടു്" എന്ന കണക്കിൽ വച്ചിട്ടുള്ള തെക്കിനേതിനെക്കാൾ പതിനാറംഗുലംവീതം ഒന്നിനൊന്നു് അളവു കൂടുതലുള്ള പടിഞ്ഞാറിനി, വടക്കിനി, കിഴക്കിനി, എന്നിവ ഉൾപ്പെട്ട നാലുകെട്ടും, വെളിയിൽ വിലാവൊന്നിനു് നന്നാലു വീതം തെങ്ങും, ഈരണ്ടു് തെങ്ങിനിടയ്ക്കു് മുമ്മൂന്നു വീതം കമുകുകളും അവയ്ക്കിടയിൽ കദളിവാഴകളും, ചിങ്ങൻവാഴകളും കരിമ്പും കാച്ചിൽക്കൂന്ന വഴുതനകളും മററും വളരുന്ന ആ പുരയിടവും, മീനത്തെ കോണിലെ കിണറും, അതിൻ്റടുത്തു് 'ദേവി നട്ടോരു മുല്ലയും എല്ലാംഒരു കാവ്യകാരൻെറ ഭാവനാസൃഷ്ടിയെക്കാൾ, ആ പരിസരങ്ങളോടു് അഗാധമായഅനുഭാവവും, അവിടെയുള്ള സകല വസ്തുക്കളോടും അപാരമായ മമതാബന്ധവുമുള്ള ഒരു നിത്യപരിചയക്കാരൻെറ സ്ഥിതിവിവരവർണ്ണനയുടെ പ്രതീതിയെ അല്ലേ നമ്മിൽ ഉളവാക്കുന്നതു്? വീരമാണിക്യഭവനം ഒരു യഥാർത്ഥ മലയാള തറവാടു തന്നെയായിരുന്നെന്നു് കടുത്തുരുത്തി സന്ദർശിക്കുന്നവർക്കു് ബോദ്ധ്യം വരത്തക്കവിധം വ്യാഖ്യാതാവു് അതിൻെറ സ്ഥാനം ഏതാണ്ടു നിർണ്ണയിച്ചിട്ടുമുണ്ടു്. ഈ കാവ്യത്തിലേ വർണ്ണിത വസ്തുക്കളുടെ യാഥാർത്ഥ്യം സംശയാതീതമാണു്. നായികാനായകന്മാർ ജീവിച്ചിരുന്നവരാണോ എന്ന വാദത്തിനു് യാതൊരു സാംഗത്യവുമില്ല താനും.

നായിക കല്പിതയാണെന്നു പറയുന്നതുപോലെ തന്നെ അയുക്തികമായ ഒരു നിലപാടാണു് അവൾ ഒരു വേശ്യ അഥവാ ചിലർ ഈയിടെ ഒരു പുതിയ തീയറിയെന്നോണം ഇറക്കിയിട്ടുള്ളതുപോലെ ഒരു 'കൂത്തച്ചി' ആണെന്നുള്ള വാദത്തിൽ അന്തർഭവിച്ചിട്ടുള്ളതു്. പഴയ മണിപ്രവാളകവിതകളിലേ നായികമാരായ സ്ത്രീകളെല്ലാം ദേവദാസികളായിരിക്കണമെന്നു് നിർബ്ബന്ധമുള്ളതുപോലെയാണു് ഈ വിമർശകന്മാരുടെ വാദഗതി. ഉണ്ണുനീലീസന്ദേശത്തിലേ നായികയെയും അതിൽ വർണ്ണിതകളായ മററു സുന്ദരികളെയും ഇതേ മാനദണ്ഡം വച്ചുതന്നെ അവർ വിലയിരുത്തുന്നു. അന്നത്തെ സാമൂഹ്യമര്യാദകൾ അനുസരിച്ചു് ഒരു വിധത്തിലും അപലപനീയമല്ലാത്ത പെരുമാററങ്ങളും ആചാരങ്ങളുമല്ലാതെ അശ്ലീലതയുടെ ലാഞ്ഛനപോലും സ്ഫുരിക്കുന്ന യാതൊന്നും ഈ കാവ്യത്തിലേ നായികാനായകന്മാർ തമ്മിലോ ഇതര കഥാപാത്രങ്ങൾ

തമ്മിലോ ഇല്ലെന്നു നിസ്സംശയം പറയാം. ഉൽകൃഷ്ടകുലജാതയും സ്വഭർത്താവിൽ പ്രേമവതിയുമായ നായികയിൽ കളങ്കമാരോപിക്കത്തക്ക യാതൊരു സാഹചര്യവും കാവ്യത്തിലില്ല. സന്ദേശവാഹകൻ ദൗത്യം പറയുമ്പോൾ "ശയ്യോപാന്തേ സലളിതമിരുന്നുണ്ണുനീലീമിരുത്തിക്കൊണ്ടാരേ നിജകരതലേ കാന്തതൻ കയ്യുമേന്തി" വേണം കാര്യം പറയേണ്ടതെന്നു പറഞ്ഞിട്ടുള്ളതിനെ, വിശ്വസ്തനാം കുലീനനുമായ ഒരു സന്ദേശവാഹകനെ സംബന്ധിച്ചിടത്തോളം ഒരു പക്ഷെ അന്നത്തെ ആചാരമുറയനുസരിച്ച് അനുവദനീയമായ ഒരു മര്യാദയെ കുറിക്കുന്നതായി വിചാരിക്കുകയല്ലാതെ, നായികയുടെ ചാരിത്ര്യഹാനിക്ക് ഒരു തെളിവായി ഉന്നയിക്കുന്നവരുടെ വാദം തീരെ സ്വീകാര്യമല്ല. അഥവാ അതു സാധുവാണെങ്കിൽ തന്നെ അത്തരം ഒരു സ്വാതന്ത്ര്യം പരപുരുഷന് അനുവദിച്ചുകൊടുക്കുന്ന ഭർത്താവല്ലേ കൂടുതൽ നിന്ദ്യനായിട്ടുള്ളത് എന്നുള്ളതിന് ഈ വാദത്തിന്റെ പ്രയോക്താക്കൾ തന്നെയാണു സമാധാനം പറയേണ്ടത്. കവിയാകട്ടെ തന്റെ നായകനെ സാമൂഹ്യനിലയിൽ എത്ര സമുന്നതനായ ഒരു വ്യക്തി ആയിട്ടാണ് കരുതിയിട്ടുള്ളതെന്ന് എത്രയോ സ്പഷ്ടമാണ്. ആ കുലീനതയ്ക്ക് അനുരൂപയായാണ് ഉണ്ണുനീലിയെയും അവതരിപ്പിച്ചിട്ടുള്ളത്. വ്യാഖ്യാതാവ് ആർക്കും ബോദ്ധ്യമാകത്തക്കരീതിയിൽ എതിർവാദമുഖങ്ങൾക്കു സമാധാനം നൽകിയിട്ടുണ്ട്.

കാവ്യത്തിൽ വർണ്ണിതകളായ ഇതരസുന്ദരികളെയും മേല്പറഞ്ഞ രീതിയിൽ അഴിഞ്ഞ സ്വഭാവക്കാരായി എണ്ണുന്നതിന്റെ അയുക്തികതയെയും അദ്ദേഹം തെളിയിച്ചിട്ടുണ്ട്. അന്നത്തെ കേരളീയ ജനസമുദായത്തിലെ സാമൂഹ്യസംസ്കാരത്തിന്റെ മേൽ കരി തേയ്ക്കുവാൻ പോലും പര്യാപ്തമായ മേല്പടി 'കുത്തച്ചി' വാദത്തെ സയുക്തികം അടിച്ചുടച്ചിട്ടുള്ള ഭാഗം ഏതൊരു കേരളീയനും അഭിമാനത്തോടു വായിക്കുമെന്നുള്ളതിൽ സംശയമില്ല. സൗന്ദര്യാരാധകനായ ഒരു കവിയുടെ പ്രകീർത്തനത്തിന് വിഷയമായിപ്പോയി എന്ന അപരാധത്തിന് അന്നത്തെ സുന്ദരികൾ—അവരോ ഉൽകൃഷ്ടകുലജാതകളും പ്രധാന രാജവംശാംഗങ്ങളോടു ദാമ്പത്യബന്ധമുണ്ടായിരുന്നവരുമായ വനിതാരത്നങ്ങൾ—എല്ലാം ദേവദാസികളായിരുന്നെന്നു നാം വിശ്വസിച്ചുകൊള്ളണമെന്ന വാദം ഇനി വിലപ്പോകുമെന്നു തോന്നുന്നില്ല. അതുപോലെതന്നെ ഉണ്ണുനീലീസന്ദേശവും, മണിപ്രവാളകാവ്യങ്ങൾ പൊതുവേയും, കേവലം ശൃംഗാരകവിതകളാണെന്നുള്ള ധാരണവച്ചുകൊണ്ട് വിമർശിക്കുന്നവർക്കും അവതാരികയിൽ വേണ്ടത്ര സമാധാനം നൽകിയിട്ടുണ്ട്. ശൃംഗാരത്തിന് അതീതമായി, വ്യാഖ്യാതാവിന്റെ വാക്കുകളിൽ തന്നെ പറഞ്ഞാൽ, അന്നത്തെ "സാമാന്യജീവിതത്തിന്റെ ഓളം വെട്ടലുകളുടെ അസൽ പ്രതിബിംബ"ങ്ങളായ എന്തെല്ലാം വസ്തുതകളാണ് ഈ കാവ്യത്തിൽ സുലഭമല്ലാത്തതെന്ന് അവതാരികയിലെ വിശദീകരണത്തിനു ശേഷം ആർക്കും സംശയത്തിന് അവകാശമില്ല. ഉണ്ണുനീലീസന്ദേശത്തിലെ കവിതയുടെ പരിധി ഇതുമൂലം കൂടുതൽ വിശാലമായി തോന്നുന്നു. അതുപോലെ തന്നെ കവിയുടെ സിദ്ധികളും പ്രതിഭാപ്രഭാവവും വർദ്ധിതമായി അനുഭവപ്പെടുകയും ചെയ്യുന്നു.

പ്രാചീനഗ്രന്ഥ പ്രസാധകന്മാക്ക് മിക്കവാറും കാണുന്ന ഒരു വലിയ കുറവ്, പ്രസാധകന്മാർ പുസ്തകലബ്ധമായ വിവരങ്ങൾ മാത്രം അടിസ്ഥാനപ്പെടുത്തി അവരുടെ കൃത്യം നിർവ്വഹിക്കുന്ന എന്നുള്ളതാണ്. ഇപ്പോഴാകട്ടെ മേശയ്ക്കു മുമ്പിലിരുന്നു പഠിച്ചതിനോടൊപ്പം തന്നെ സഞ്ചരിച്ചും, അന്വേഷിച്ചും, ആളുകളോടു സമ്പക്കം പുലത്തിയും, എഴുത്തു കുത്തു നടത്തിയും ലഭിച്ച സൂക്ഷ്മ വിവരങ്ങളെ സഞ്ചയിച്ചും തരം തിരിച്ചും വിശകലനം ചെയ്തും വിദഗ്ദ്ധമായി പ്രയോജനപ്പെടുത്തിയിട്ടുള്ള ഒരു ഗവേഷകനെ നാം മുന്നിൽ കാണുന്നു. സന്ദേശഹരൻെറ മാർഗ്ഗത്തിലൂടെ തന്നെ അദ്ദേഹവും കടുത്തുരുത്തി വരെ യാത്രചെയ്തിട്ടുണ്ട്. കടുത്തുരുത്തിയിൽ താമസിച്ച് സന്ദേശത്തിൽ വണ്ണിതമായ അന്നത്തേ പശ്ചാത്തലത്തിൻെറ യാഥാത്ഥ്യത്തിലേക്ക് ഈ വിദൂരകാലത്തു എത്രമാത്രം കടക്കാമോ അതിൻെറ പരമാവധി പ്രവേശിച്ചിട്ടുമുണ്ട്. ഉണ്ണുനീലീ സന്ദേശം പോലെ യഥാത്ഥവിവരങ്ങൾ കുറിക്കുന്ന ഒരു കാവ്യത്തിൻെറ അവലോകനം ഈ ഒരു രീതിയിൽ തന്നെയാണ് വേണ്ടതെന്ന് ആരും സമ്മതിക്കും. കാവ്യത്തിൻെറ സാരാംശത്തിലേക്കും കവിഹൃദയത്തിൻെറ അഗാധതയിലേക്കും അവഗാഹംസിദ്ധിക്കുന്നതിന് ഇത്തരത്തിലുള്ള പശ്ചാത്തല വിശദീകരണം ഏററവും പച്ഛാപ്തമാണ്. എത്ര ശ്രമാവഹമാണെങ്കിലും, പ്രാചീന കൃതികളുടെ പ്രസാധകന്മാർ അവശ്യം അനുസരിക്കേണ്ട ഒരു ഗവേഷണ രീതിയാണ് ഇതു്.

ആകെപ്പാടേ തികച്ചും നവ്യമായ സംവിധാനഭംഗിയും ഭാവവൈശദ്യവും ആകാരപ്രൗഢിയും കൈക്കൊണ്ടാണ് ഇത്തവണ ഉണ്ണുനീലീ സന്ദേശം കേരളസാഹിത്യ മണ്ഡലത്തിലേക്കു കാൽവച്ചിട്ടുള്ളതു്. ഉപരിപ്ലവമായ സാഹിത്യ സൃഷ്ടികളും വിമശനങ്ങളും കൊണ്ടു് ഏതാണ്ടൊരു അസഹ്യത തോന്നുന്ന ഇന്നത്തേ സാഹചയ്യങ്ങളിൽ ഇത്തരം ശ്രമസാദ്ധ്യങ്ങളായ കനമുററ ഗവേഷണകൃതികൾ പ്രത്യക്ഷപ്പെടുകയെന്നുള്ളതു് വാസ്തവത്തിൽ അനുഗ്രാഹകവും ആശ്വാസദായകവുമാണ്. ഈ പരിശ്രമത്തിൽ അന്തർഭവിച്ചിട്ടുള്ള ആത്മാത്ഥതയും ക്ലേശസഹിഷ്ണുതയും തന്മാത്രപരമായ ഏകാഗ്രതയും അശിഥിലമായ ധ്യാനവും ആക്കും ഝടിതി ബോദ്ധ്യപ്പെടും. പാണ്ഡിത്യത്തിൻെറയും നിരന്തരയത്നത്തിൻെറയും പരിണതഫലമായ ഈ പ്രസാധനത്തെ കേരളീയ സഹൃദയലോകം അതിൻെറ മാഹാത്മ്യം അറിഞ്ഞു് സഹർഷം സ്വാഗതം ചെയ്യുമെന്ന് എനിക്ക് ഉറപ്പും ഉണ്ടു്. ഈ പ്രശസ്തകൃതിയെ ഭാവുകസമക്ഷം അവതരിപ്പിക്കാനുള്ള ഭാഗ്യം സിദ്ധിച്ചതിൽ ഞാൻ കൃതാത്ഥനാണ്. ഗ്രന്ഥത്തിനും വ്യാഖ്യാതാവിനും സകല വിജയങ്ങളും ആശംസിച്ചുകൊള്ളുന്നു.

ദ്വാരകാമന്ദിരം, പൂജപ്പുര
16—2—1955.

പി. കേ. പരമേശ്വരൻ നായർ.

ബ്ലോക്ക കൊടുത്തിരിക്കുന്നു.

i

മുദ്രിതപാഠത്തിൽ നിന്നു ഗ്രന്ഥപാഠത്തിനു സാരമായ ഭേദമുള്ള 123–ാം ശ്ലോകം ഈ ബ്ലോക്കിന്റെ ഇടത്തുവശത്തേ ചരട്കോർക്കുന്ന ചുഴിയുടെ തൊട്ടു വലത്തുനിന്നു മൂന്നു വരിയിൽ കാണാം. അപ്പോഴ് നിന്നെത്തെളിവിലിള മൺമിക ഇത്യാദി.

i

ii

സന്ദേശത്തിന്റെ താളിയോല മാതൃകയുടെ അവസാനത്തെ ഓലയുടെ ഫോട്ടോ ബ്ലോക്ക്.

ii

# പ്രസ്താവന

മലയാളത്തിന്റെ മഹാനിധിയായ ഉണ്ണുനീലീസന്ദേശം എന്ന കാവ്യരത്നത്തിന്റെ പുതിയ ഒരു വ്യാഖ്യാനമാണ് സഹൃദയസമക്ഷം ഞാൻ സമർപ്പിക്കുന്നതു്. ആററൂർ ശ്രീ. കൃഷ്ണപ്പിഷാരോടി അവർകളുടെയും അദ്ദേഹത്തെ തുടൎന്നു മററു ചില പണ്ഡിതന്മാരുടെയും വ്യാഖ്യാനങ്ങൾ ഇതിനകം നമുക്കു കിട്ടിയിട്ടുണ്ടു്. അതിനു പുറമേ, മഹാകവി ഉള്ളൂർ, സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള തുടങ്ങിയ പണ്ഡിതന്മാരുടെ പ്രൗഢലേഖനങ്ങളും ഉണ്ടു്. ആ വ്യാഖ്യാനങ്ങളും വിമൎശനങ്ങളും ഉണ്ണുനീലീസന്ദേശം പഠിക്കുന്നതിനും ആ വഴിക്കു മധ്യമലയാളസാഹിത്യം ആസ്വദിക്കുന്നതിനും പ്രയോജനപ്പെടുന്നു എന്നു കൃതജ്ഞതാപൂൎവ്വം സമ്മതിക്കണം. എന്നാൽ ഉണ്ണുനീലീസന്ദേശത്തിന്റെ ശുദ്ധമായ പാഠങ്ങളും ശരിയായ അൎത്ഥവും ചരിത്രകാൎയ്യങ്ങളും ഇവയിൽനിന്നു മാത്രം മനസ്സിലാക്കാൻ സാധ്യമല്ല. ശ്രീ. പിഷാരോടി അവർകൾ 30 വർഷത്തിനു മുൻപു് (1093-ാമാണ്ടിടയ്ക്കു്) അന്നു് സാദ്ധ്യമാകാവുന്നിടത്തോളം ശോധന ചെയ്തു് പാണ്ഡിത്യശക്തികൊണ്ടു നല്ല ഒരു വ്യാഖ്യാനം നിർമ്മിച്ചു മലയാളത്തെ പ്രീണിപ്പിച്ചു. അദ്ദേഹത്തിനു് ആധാരം കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ രസികരഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തിയ പാഠം മാത്രം ആയിരുന്നു. അതിലെ അപപാഠങ്ങളെ വച്ചുകൊണ്ടു് അൎത്ഥവിചാരം ചെയ്യേണ്ടിയിരുന്നതുകൊണ്ടു് പല ഭാഗങ്ങളിലും ശരിയായ രൂപമോ, അൎത്ഥമോ കൊടുക്കാൻ അദ്ദേഹത്തിനു വഴിയില്ലാതെ വന്നു. വേറൊരു കാൎയ്യവും എടുത്തു പറയാനുണ്ടു്. ആദി മലയാളത്തിനും മധ്യ മലയാളത്തിനും തമിഴിനോടുള്ള ബന്ധം വേണ്ടിടത്തോളം അന്നു പഠനവിഷയമായിരുന്നില്ല. ഉണ്ണുനീലീസന്ദേശത്തിലെ പല പ്രയോഗങ്ങളും തമിഴ്ഭാഷയിലുള്ള പരിചയം കൊണ്ടു മനസ്സിലാക്കേണ്ടതുമാണു്. അതിനാൽ ശ്രീ. പിഷാരോടി ചെയ്ത യത്നം വിലയേറിയതാണെങ്കിലും അദ്ദേഹത്തിന്റെ വ്യാഖ്യാനത്തെ ഉപരിഗവേഷണംകൊണ്ടു പൂരിപ്പിക്കേണ്ടതു് ആവശ്യമായി.

ഈ ബോധം സഹൃദയലോകത്തിൽ പൊതുവേ ഉണ്ടായതുകൊണ്ടാണു് ഉണ്ണുനീലീസന്ദേശത്തിനു് മററു മൂന്നു വ്യാഖ്യാനങ്ങൾകൂടി ഇതിനകം അവതരിച്ചിട്ടുള്ളതു്. അതിൽ ആദ്യത്തേതു് ശ്രീ. എം. ആർ. വേലുപ്പിള്ളശാസ്ത്രിയുടെ പ്രസാധനം ആണു്. ശ്രീ. പിഷാരോടിയുടെ വ്യാഖ്യാനത്തിന്റെ ഒരു പുതിയ പതിപ്പു മാത്രമാണു് അതു്. ശ്രീ. ശാസ്ത്രിയുടെ ഒരു അവതാരികയും, ശ്രീ. പിഷാരോടിയുടെ അവതാരികയും ചേർത്തു്, ശ്രീ. പിഷാരോടിയുടെ വ്യാഖ്യാനം അവിടവിടെ അല്പാല്പം ഭേദഗതി ചെയ്തു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതാണു് അതു്. ശ്രീ. പിഷാരോടിയുടെ വ്യാഖ്യാനവും ശ്രീ. ശാസ്ത്രിയുടെ നവീകരിച്ച പ്രസാധനവും തിരുവനന്തപുരം ബി. വി. ബുക്കുഡിപ്പോ ആണു് പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതും. ശാസ്ത്രിയുടെ അവതാരിക പുതിയ ഒരു

സംഭാവനയാണ്. അടുത്ത വ്യാഖ്യാനം ശ്രീ. തേമ്പാട്ട ശങ്കരൻനായർ എന്ന മാന്യൻ തൃശ്ശൂർ സരസ്വതീ പ്രസാധനശാലയിൽനിന്നു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതുമാണ്. ആ വ്യാഖ്യാനവും ശ്രീ. പിഷാരൊടി അവർകളുടെ വ്യാഖ്യാനത്തെ പൂർണ്ണമായി അവലംബിച്ചിട്ടുള്ളതു തന്നെ. പാഠത്തിലും അർത്ഥത്തിലും സാരമായ വ്യത്യാസങ്ങൾ ഒന്നും അതിലില്ല.

ഈ പ്രസാധനങ്ങൾകൊണ്ട് സന്ദേശപഠനം പൂർത്തിയാകാത്തതിനാൽ പിന്നീടും പണ്ഡിതന്മാരുടെ ശ്രദ്ധ അതിൽ പതിഞ്ഞു. ഉണ്ണുനീലീസന്ദേശത്തെപ്പററി കേരളീയ സഹൃദയന്മാരുടെ ഇടയിൽ പല വാദപ്രതിവാദങ്ങളും അവതരിച്ചു. സന്ദേശത്തിലെ ഭാഷാംശത്തെയും കാവ്യാംശത്തെയും ചരിത്രാംശത്തെയും മററും പററി പ്രത്യേകം പ്രത്യേകം ചിന്തകളും പ്രതിപാദനങ്ങളും അങ്ങനെ പുറപ്പെട്ടു. അവയിൽ അവസാനത്തേതാണ് എൻെറ മാന്യസുഹൃത്ത് ശ്രീ. ഇളംകുളം കുഞ്ഞൻപിള്ള ഈയിടെ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള രണ്ടു പ്രബന്ധങ്ങൾ. ആ രണ്ടു ഗ്രന്ഥങ്ങളും സന്ദേശ സംബന്ധമായ പല വിഷയങ്ങളെയും ചർച്ചചെയ്ത് സ്വതന്ത്രമായ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുന്നവയാണ്. അവ ഈ വിഷയത്തിലുള്ള സംശയങ്ങളെ പരിഹരിക്കുന്നതിനു പൂർണ്ണമായി പ്രയോജനപ്പെടുന്നില്ല.

ഈ വ്യാഖ്യാനങ്ങൾ എല്ലാം ഉള്ളപ്പോൾ എൻെറ ഈ എളിയ യത്നത്തെക്കൂടി ഞാൻ കേരളഭാഷാദേവിയുടെ മുൻപിൽ കാഴ്ചവെയ്ക്കുന്നു. ഈ കാവ്യത്തിലെ ശ്ലോകങ്ങളുടെ ശരിയായ അർത്ഥവും, ഇതിൻെറ ചരിത്രപശ്ചാത്തലവും മനസ്സിലാക്കാൻ വളരെ അധികം ശ്രമം ആവശ്യമാണ് എന്ന ബോധത്തോടുകൂടിയാണ് ഈ കൃത്യത്തിനു ഞാൻ ഒരുമ്പെട്ടതു്. പൂർവ്വവ്യാഖ്യാതാക്കന്മാരെ സമർഹമായ വിധത്തിൽ ബഹുമാനിക്കയും അവരോടുള്ള കടപ്പാട് സ്മരിക്കയും ചെയ്തുകൊള്ളുന്നു.

വളരെക്കാലംകൊണ്ടു് ഉണ്ടായിരുന്ന ഒരു ആശയാണ് ഇപ്പോൾ ഈ വ്യാഖ്യാനത്തിൽ രൂപം കൈക്കൊള്ളുന്നതു്. ഏതാണ്ട് ഒമ്പതുകൊല്ലം മുൻപു് (1121-ൽ) ലീലാതിലകം വ്യാഖ്യാനിച്ചു കഴിഞ്ഞതോടുകൂടി ഈ സന്ദേശത്തിലും കൈ വെയ്ക്കണമെന്ന് മുൻപേ തന്നെ ഉണ്ടായിരുന്ന എൻെറ ആഗ്രഹം കൂടിവന്നു. എന്നാൽ അതിനു വേണ്ട സാഹചര്യവും സൗകര്യവും ഇല്ലാഞ്ഞതുകൊണ്ടു് അതിൽ പൂർണ്ണ ശ്രദ്ധയോടുകൂടി പ്രവർത്തിക്കുന്നതിനു വളരെക്കാലത്തേക്കു കഴിവു് ഉണ്ടായില്ല. എങ്കിലും അതിലെ ശ്ലോകങ്ങളുടെ അർത്ഥത്തെപ്പററിയും ചരിത്രകാര്യങ്ങളെപ്പററിയും ചിന്തിക്കയും പണ്ഡിതന്മാരുമായി ചർച്ച നടത്തുകയും ചെയ്തുപോന്നു. അതിൻെറ എല്ലാം ഫലമായി സന്ദേശത്തിന് ഒരു പുതിയ വ്യാഖ്യാനം ഉണ്ടാക്കേണ്ട ആവശ്യകത എനിക്കു കൂടുതൽ കൂടുതൽ ബോദ്ധ്യമായി വന്നു. എന്നാൽ വ്യാഖ്യാനത്തിന് സന്ദേശത്തിൻെറ പാഠശോധനം കൂടിയേ തീരൂ. അതിന് ശുദ്ധമായ മാതൃക എവിടെ കിട്ടും? അതിനായി ഞാൻ കേരളത്തിലും പുറമേയും ഉള്ള പല സ്ഥാപനങ്ങളോടും പണ്ഡിതന്മാരോടും അന്വേഷണം നടത്തി. കോഴിക്കോട്ട് അമ്പലക്കാട്ടു കരുണാകര

മേനോൻെറ വക താളിയോല മാതൃകയിൽ നിന്നും 1917-18-ൽ ഉണ്ടാക്കിയ ഒരു കടലാസ്സു പകപ്പ് മദ്രാസ് യൂണിവേഴ്സിററി മാനസ്ക്രിപ്ററ്സ് ലൈബ്രറിയിൽ നിന്നും എൻെറ മാന്യസുഹൃത്ത് ഡാക്ററർ എസ്. കെ. നായർ എനിക്കു സമ്പാദിച്ചു തരികയുണ്ടായി. ആ പകപ്പ് അബദ്ധപൂർണ്ണമാണെങ്കിലും മുദ്രിത പുസ്തകങ്ങളിലെ ചില തെററുകൾ തിരുത്താൻ അതും പ്രയോജനപ്പെട്ടു. അതിലേ അബദ്ധങ്ങളുടെ മാതൃക മനസ്സിലാക്കാൻ ഒരു ഉദാഹരണം കാണിക്കാം. 'മലമകൾ മുല പൂണം ദൈവതം വെൾവുതാക' എന്ന വരി 'അമലമകുട ചൂല ചൂണം ദൈവതം വെൽവുതാക' എന്നാണ് അതിൽ. ഈ ഗ്രന്ഥം എൻെറ കൈയ്യിൽ വന്നതിനുശേഷം ശ്രീ. ഇളംകുളത്തിനും കാണാൻ കഴിഞ്ഞിട്ടുണ്ട്. അദ്ദേഹം അബദ്ധപൂർണ്ണമായ ആ കടലാസു മാതൃകയെ വളരെ പ്രശംസിച്ച് എഴുതിയിട്ടുണ്ടെങ്കിലും, ആ മാതൃകയെ വിശ്വസിച്ച് ഒരു വ്യാഖ്യാനം തീർക്കാൻ സാദ്ധ്യമല്ല. അതു് എഴുതിയ അബദ്ധനെ വിശ്വസിച്ചാൽ കൂടുതൽ അബദ്ധത്തിൽ ചാടാം എന്നല്ലാതെ ശ്രീ. പിഷാരൊടിയുടെ വ്യാഖ്യാനത്തിനു പ്രയോജനകരമായ പരിഷ്കാരം വരുത്താൻ സാധിക്കയില്ലല്ലോ.

കൂടുതൽ മാതൃകകൾ കണ്ടുപിടിക്കാനുള്ള എൻെറ യത്നം പിന്നീടും തുടർന്നു. ശ്രീ. ആററൂർ കൃഷ്ണപ്പിഷാരൊടി അവർകളുടെ തന്നെ സഹായം ഞാൻ അഭ്യർത്ഥിച്ചു. അദ്ദേഹത്തിൽനിന്നു താഴെ പറയുന്ന വിവരങ്ങൾ എനിക്കു കിട്ടി. കോഴിക്കോട്ടു മാങ്കാവിൽ കോവിലകത്തുനിന്നും കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ ഒരു ഗ്രന്ഥം കൊണ്ടുവന്നതിനെ ആസ്പദമാക്കിയാണ് രസികരഞ്ജിനിയിൽ ആദ്യമായി ഉണ്ണുനീലീസന്ദേശം പ്രസിദ്ധപ്പെടുത്തിയതു്. മററു പ്രസിദ്ധീകരണങ്ങളെല്ലാം അതിനെ തുടർന്ന് ഉണ്ടായിട്ടുള്ളതാണ്. ഉള്ളൂരിൻെറ കൈയ്യിൽ ഒരുഗ്രന്ഥം ഉണ്ടായിരുന്നു. കേരളവ്യാസൻ മാസികയിൽ പാഠഭേദം കാണിച്ച് അദ്ദേഹം എഴുതിയതും ശ്രീ. പിഷാരൊടിക്ക് ഓർമ്മയുണ്ട് ആ ഗ്രന്ഥം അദ്ദേഹത്തിൻെറ അവകാശികളുടെ പക്കൽ ഉണ്ടോ എന്ന് അന്വേഷിക്കാവുന്നതാണെന്നും ശ്രീ. പിഷാരൊടി എന്നെ ദയാപൂർവ്വം അറിയിക്കയുണ്ടായി. ശ്രീ. പിഷാരൊടിയുടെ നിർദ്ദേശം അനുസരിച്ച് മഹാകവി ഉള്ളൂരിൻെറ മഠത്തിൽ ഞാൻ തിരക്കിയപ്പോൾ, മഹാകവിയുടെ പുത്രൻ ശ്രീ. രാമനാഥൻ സന്ദേശകാവ്യം ഉൾക്കൊള്ളുന്ന പഴയ താളിയോലഗ്രന്ഥം എടുത്തു തരികയുണ്ടായി. വളരെ പഴക്കമുള്ള ഒരു ഗ്രന്ഥമാണ് അതു്. ആ ഗ്രന്ഥം കിട്ടിയതു് വിലമതിക്കാൻ പാടില്ലാത്ത സഹായമായി തീർന്നു. *

---

* ഇതേ ഗ്രന്ഥത്തിൽ ഉണ്ണുനീലി സന്ദേശത്തിനു പുറമേ വേറേ മൂന്നു നാലു കൃതികൾ കൂടിയുണ്ടു്. അവയിൽ ചിലതു പ്രസിദ്ധപ്പെടുത്തിയിട്ടില്ലാത്തതാണ്. അവയും യഥാവസരം പരിശോധിച്ചു പ്രസിദ്ധപ്പെടുത്താമെന്ന് അഗ്രഹിക്കുന്നു.

സന്ദേശത്തിൻെറ വ്യാഖ്യാനത്തിന് ഉതകുന്ന ഇത്തരം പ്രയത്നത്തിനു പുറമേ, സന്ദേശമാർഗ്ഗത്തിലുള്ള സ്ഥലങ്ങൾ സന്ദർശിക്കുന്നതും അവശ്യമായി തോന്നി. കഴിഞ്ഞയാണ്ടിൽ ചരിത്രരേഖകൾ അന്വേഷിച്ച് സംസ്ഥാനത്തിൻെറ നാനാഭാഗങ്ങളിലും പോകാൻ ഇടവന്നപ്പോൾ ആ കാര്യം സാധിക്കാനും സൗകര്യം ലഭിച്ചു. f ഈ സഞ്ചാരങ്ങളുടെ ഫലമായി സന്ദേശത്തിലേ മാർഗ്ഗവിവരണത്തെപ്പററിയുള്ള പല സംശയങ്ങളും ദൂരീകരിക്കുന്നതിനു കഴിഞ്ഞു.

ഇങ്ങനെ വളരെ നാളായി ആഗ്രഹിച്ച പ്രകാരം വ്യാഖ്യാനനിർമ്മാണത്തിനുള്ള കരുക്കൾ ഒരുക്കാൻ സാധിച്ചു. എന്നാൽ എൻെറ അഭിപ്രായങ്ങൾ രേഖപ്പെടുത്തുന്നതിനു മുൻപു് പണ്ഡിതസമക്ഷം അവതരിപ്പിച്ച് അവയുടെ സ്വീകാര്യതയെ പരിശോധിക്കണമെന്നും എനിക്ക് ആഗ്രഹമുണ്ടായി. അതിലേക്കു തിരുവനന്തപുരം കാളേജ് മലയാളം ആണേഴ്സ് അസ്സോസിയേഷനും, തിരുവനന്തപുരത്തേ പണ്ഡിതസമിതിയായ 'കേരളകലാസംസത്തും' സൗകര്യങ്ങൾ ഉണ്ടാക്കി. മലയാളം ആണേഴ്സ് അസ്സോസിയേഷൻെറ ആഭിമുഖ്യത്തിൽ ഉണ്ണുനീലീസന്ദേശത്തെപ്പററി ഒരു ചർച്ച നടത്തണമെന്ന് അസ്സോസിയേഷൻ ഭാരവാഹികൾ എന്നെ ക്ഷണിക്കയുണ്ടായി. 30-9-53-ൽ ആണേഴ്സ് സമാജത്തിൽ വച്ച് സന്ദേശത്തിൻെറ ചരിത്ര സംബന്ധമായ പശ്ചാത്തലത്തെപ്പററി ഞാൻ വിസ്തരിച്ചു പ്രതിപാദിച്ചു. ഈ വിഷയത്തിൽ പ്രത്യേകപാണ്ഡിത്യമുള്ള പല പ്രശസ്ത വ്യക്തികളും അന്നു സന്നിഹിതരായിരുന്നു. ചരിത്ര സംബന്ധമായി മഹാകവി ഉള്ളൂരും ശ്രീ. പിഷാരൊടിയും മററും അവതരിപ്പിച്ചിട്ടുള്ള അഭിപ്രായങ്ങളെ പൂർണ്ണമായി ചർച്ചചെയ്തു. സന്ദേശത്തിൽ സ്മരിച്ചിട്ടുള്ള രവിവർമ്മയും ആദിത്യവർമ്മയും ആരെന്നുള്ള വിഷയത്തിലാണ് വലിയ അഭിപ്രായ വ്യത്യാസങ്ങൾ കാണുന്നതു്. സന്ദേശത്തിൻെറ കാലം ഏതെന്നു പരിഗണിക്കുന്നതിൽ പ്രാധാന്യമുള്ള സംഗതിയുമാണ് അതു്. രവിവർമ്മസംഗ്രാമധീരനെയാണ് ഈ സന്ദേശകൃതിയിൽ പുകഴ്ത്തിയിട്ടുള്ളതെന്നും, സംഗ്രാമധീരൻെറ പിൽക്കാലത്തുള്ള ഒരു രവിവർമ്മയാണ് ഇതിലേ രവിവർമ്മ എന്ന മതം സ്വീകാര്യമല്ലെന്നും മററും ഞാൻ അന്നു സിദ്ധാന്തം പ്രദർശിപ്പിച്ചു. ചരിത്രമർമ്മജ്ഞനും പണ്ഡിതാഗ്രണിയും ആയ ശ്രീ. എൻ. ഗോപാലപിള്ള യുക്തിപ്രദർശനത്തോടെ എൻെറ അഭിപ്രായത്തെ സ്വീകരിച്ചതു് എനിക്കു ആത്മവിശ്വാസം നല്കി.

ചരിത്ര സംബന്ധമായ പഠനം പൂർത്തിയാക്കിയ ശേഷം, വ്യാഖ്യാനരചനയിലേയ്ക്കു കൂടുതൽ ശ്രദ്ധ പതിപ്പിച്ചു. സന്ദേശത്തിലേ പല

---

f പ്രിൻസിപ്പാൽ ശ്രീ. എൻ. ഗോപാലപിള്ള, ചരിത്രപ്രൊഫസർ ശ്രീ. പപ്പുപിള്ള, ശ്രീ. ഇളംകുളം കുഞ്ഞൻപിള്ള എന്നിവരും ഉണ്ടായിരുന്നു.

പദ്യങ്ങളുടെയും ശരിയായ അർത്ഥം നിലവിലുള്ള വ്യാഖ്യാനങ്ങളിൽ വ്യക്തമായിട്ടില്ല എന്ന് ആ വ്യാഖ്യാനങ്ങളുടെ പഠനം കൊണ്ടും സ്വതന്ത്രചിന്തകൊണ്ടും എനിക്കു മനസ്സിലായി. ഗാഢമായി ആലോചിച്ചപ്പോൾ ശ്ലോകങ്ങളുടെ മറഞ്ഞു കിടന്ന അർത്ഥങ്ങൾ വളരെ വ്യക്തമായി തെളിഞ്ഞു വന്നു. പൂർണ്ണമായ അർത്ഥം അന്വേഷിച്ചും ആലോചിച്ചും കണ്ടുപിടിച്ചപ്പോൾ ഇതു ഉൽകൃഷ്ടമായ ഒരു പ്രാചീനകാവ്യം നമുക്ക് ഉണ്ടല്ലോ എന്ന് എനിക്കു കൃതാർത്ഥത ഉളവായി.

ചരിത്ര സംബന്ധമായ എന്റെ അഭിപ്രായങ്ങളെ ശോധനചെയ്യാൻ കഴിഞ്ഞതു പോലെ എന്റെ വ്യാഖ്യാനങ്ങളെയും സഹൃദയസമക്ഷം അവതരിപ്പിച്ച് പരിശോധിക്കാൻ എനിക്ക് ആയിടയ്ക്കു സൗകര്യം ലഭിച്ചു. 'കേരളകലാസംസത്ത്'' എന്ന പണ്ഡിതസമിതി എന്റെ വ്യാഖ്യാനങ്ങളെ അവതരിപ്പിച്ചു ചർച്ചചെയ്യാൻ എന്നെ ക്ഷണിക്കയുണ്ടായി. 1954 ഫെബ്രുവരി 1-ാംനു- തിരുവനന്തപുരം സംസ്കൃതകാളേജിൽ വച്ചു ചർച്ചായോഗം നടന്നു. സന്ദേശത്തിന്റെ അതുവരെയുള്ള വ്യാഖ്യാനങ്ങളെ * പരാമർശിച്ചുകൊണ്ട് പുതിയ വ്യാഖ്യാനത്തെ അവതരിപ്പിച്ചു. അന്നത്തെ സദസ്സിൽ തിരുവനന്തപുരത്തെ മികച്ച പല പണ്ഡിതന്മാരും സന്നിഹിതരായിരുന്നു. പൊതുവേ എന്റെ അഭിപ്രായങ്ങളെ അവർ സ്വീകരിച്ചുകണ്ടപ്പോൾ വ്യാഖ്യാനവിഷയത്തിൽ എനിക്കു വലുതായ ചാരിതാർത്ഥ്യം ഉളവായി. അന്നു സാന്നിദ്ധ്യംകൊണ്ടും അഭിപ്രായ പ്രകടനം കൊണ്ടും എനിക്കു കൃതാർത്ഥത നല്കിയ പണ്ഡിതന്മാരോടും സഹൃദയന്മാരോടും, അതുപോലെ തന്നെ കേരളകലാസംസത്തിനോടും എനിക്കുള്ള കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

നമ്മുടെ സാഹിത്യസമ്പത്തുകളിൽ അഗ്രിമസ്ഥാനത്തു ശോഭിക്കുന്ന ഈ കാവ്യരത്നത്തിന്റെ യഥാർത്ഥമായ വില കണ്ടുപ്പെടുത്തണമെന്നാണ് ഞാൻ ആഗ്രഹിച്ചതു്. ആ ആഗ്രഹത്തെ നിറവേററാൻ ശ്രമിച്ചപ്പോൾ അതിനെപ്പററിയുള്ള വൈഷമ്യങ്ങൾ ഓരോന്നായി അഭിമുഖീകരിക്കേണ്ടി വന്നു. ശ്രീ. പിഷാരൊടിയുടെ വ്യാഖ്യാനം പല പഴയ പദങ്ങളെയും പുനർജീവിപ്പിച്ചു. എന്നാൽ അനേകം പദങ്ങളുടെ അർത്ഥം പിന്നെയും

---

* ശ്രീ. പിഷാരൊടി, ശ്രീ. വേലുപ്പിള്ളശാസ്ത്രി, ശ്രീ. തേമ്പാട്ടു ശങ്കരൻനായർ എന്നിവരുടെ വ്യാഖ്യാനങ്ങളും ശ്രീ. ഇളംകുളംകുഞ്ഞൻപിള്ള അവർകളുടെ 'ഉണ്ണുനീലീ സന്ദേശം ചരിത്രദൃഷ്ടിയിൽ കൂടെ' എന്ന ഗ്രന്ഥത്തിന്റെ അനുബന്ധമായിച്ചേർത്ത നോട്ടുകളും ആയിരുന്നു അന്നുവരെ പുറത്തു വന്നിരുന്ന വ്യാഖ്യാനങ്ങൾ. ശ്രീ. ഇളംകുളത്തിന്റെ ഉണ്ണുനീലീ സന്ദേശം സവ്യാഖ്യാനം എന്ന കൃതി എന്റെ വ്യാഖ്യാനചർച്ചയ്ക്കുശേഷം പുറത്തു വന്നിട്ടുള്ളതാണ്'. അന്നത്തെ എന്റെ വ്യാഖ്യാനത്തെപ്പററിയുള്ള കുറിപ്പ് 1954 മാർച്ചുമാസത്തെ ഗ്രന്ഥാലോകം മാസികയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

തെളിയാതെ കിടന്നു. പല പദങ്ങളുടെയും ശരിയായ രൂപം തന്നെ വെളിവായിരുന്നില്ല. പിന്നീടുള്ള വ്യാഖ്യാതാക്കൾ ശ്രീ. പിഷാരൊടിയുടെ സംഭാവനയെ ഗണ്യമായി വർദ്ധിപ്പിച്ചു എന്നു പറയാനില്ല. നേരേമറിച്ചു അനന്തരവ്യാഖ്യാനങ്ങളിൽ ചിലതു് കാവ്യഗൗരവത്തെ സാരമായി നിഹനിക്കുകൂടി ചെയ്തു എന്നു പറയേണ്ടിയിരിക്കുന്നു. ഈ സ്ഥിതിയിൽ സന്ദേശത്തിലെ പ്രാചീനപദങ്ങളെയും പ്രയോഗങ്ങളെയും ശാസ്ത്രീയ ദൃഷ്ടിയോടെ പരിശോധിക്കേണ്ടിവന്നു. അവയുടെ സൂക്ഷ്മമായ അൎത്ഥം മനസ്സിലാക്കുന്നതിനും, ഓരോ ശ്ലോകവും ഉൾക്കൊള്ളുന്ന കവിഭാവനയെ ശരിയായി ഗ്രഹിക്കുന്നതിനും കഴിവുള്ളത്ര ശ്രമിച്ചിട്ടുണ്ടു്. അതിൽ എത്ര വിജയം കിട്ടിയിട്ടുണ്ടു് എന്നു വിലമതിക്കേണ്ടതു പണ്ഡിതന്മാരായ സഹൃദയന്മാരാണല്ലോ. വിദേശഭാഷയിൽ രചിച്ചിട്ടുള്ള ഒന്നുരണ്ടു പദ്യ ഭാഗങ്ങളും അപൂൎവ്വം ചില പദങ്ങളും പ്രയോഗങ്ങളും മനസ്സിലാകാതെ വിടേണ്ടിവന്നിട്ടുണ്ടു്. എങ്കിലും അവ്യക്തമായും അജ്ഞാതമായും കിടന്ന അനേകം ഭാഗങ്ങൾക്കു തെളിച്ചമുണ്ടാക്കാൻ കഴിവായി. ഗ്രന്ഥശോധന ചെയ്തു വളരെ അധികം അശുദ്ധപാഠങ്ങളെ ശരിപ്പെടുത്തുന്നതിനും, പ്രമാണംകൊണ്ടും യുക്തികൊണ്ടും പരിശോധിച്ചു് അബദ്ധവ്യാഖ്യാനങ്ങളെ തിരുത്തുന്നതിനും കഴിഞ്ഞിട്ടുണ്ടു്. എത്ര അബദ്ധമായ പാഠങ്ങളും, ശരി യായ പാഠങ്ങൾക്കുപോലും എത്ര തെറ്റായ അൎത്ഥങ്ങളുമാണു് പ്രചരിച്ചിരുന്നതെന്നു് ഓൎത്താൽ പ്രാചീനഭാഷാപഠനത്തിൽ നമ്മുടെ നിലയെപ്പററി ഖേദം ഉണ്ടാകും. 'പടയൊടു കടന്നീടു കന്േററററി തന്നെ' എന്നതിനു 'പട യൊററ കടന്നീടുകെൻപോററി പിന്നെ' എന്നും, 'ഇളമൺ മിക്ക മേച്ചേരി മററും തസ്സിൻ മേവും പെരിയ മാദയാർ വന്നു താൻതാൻ മുതിൎന്നു'' എന്ന തിനു് 'ഇളമങ്ങിക്കരച്ചേരി മററും തസ്സിൻ മേവും പെരിയ മടവാർവന്നു താൻ താൻ മുതിൎന്നു' എന്നും, 'മണ്ടട്ടായു് കണ്ടു'' എന്നതിനു് 'മണ്ടൊട്ടായു് ക്കണ്ടു' എന്നും ഉള്ള രീതിയിലാണു് അപപാഠങ്ങളുടെ പോക്കു്. ശബ്ദങ്ങ ളുടെ അൎത്ഥമാണെങ്കിൽ സന്ദൎഭത്തിനുചേൎന്ന പ്രകാരം എങ്ങനെയെങ്കിലും യുക്തിയെ മട്ടിച്ചു് അർത്ഥം പറയാനാണു് ഇതുവരെയുള്ള അധികമായ ശ്രമം. ഓരോ വാക്കിന്റെയും ശരിയായ അർത്ഥം മനസ്സിലാക്കാനാണു് ഈ വ്യാഖ്യാനത്തിൽ യത്നിച്ചിട്ടുള്ളതു്. പ്രകൃതാൎത്ഥം വ്യാഖ്യാനഭാഗത്തു കൊടുത്തു വിരമിക്കാതെ പദകോശത്തിൽ പഴയ വാക്കുകളെ അകാരാദി ക്രമത്തിൽ കൊടുത്തിട്ടുള്ളതു് ഈ ഉദ്ദേശത്തോടെയാണു്. എന്റെ വ്യാഖ്യാനത്തിൽ നിന്നു് ഈ സംഗതികൾ സ്പഷ്ടമാകും എന്നുള്ളതുകൊണ്ടു് ഇവിടെ പ്രത്യേകം ഉദാഹരണങ്ങൾ കാണിക്കുന്നില്ല. അധികം പദ്യങ്ങളിലും എന്തെങ്കിലും തിരുത്തൽ ആവശ്യമായിട്ടുണ്ടു്. ഓരോ ശ്ലോകത്തിന്റെയും വ്യാഖ്യാനഭേദങ്ങളിൽ ശ്രദ്ധേയമായ ഭാഗങ്ങളെ ചൂണ്ടിക്കാണിച്ചിട്ടു് ഞാൻ അംഗീകരിക്കുന്ന പാഠവും അൎത്ഥവും വ്യക്തമാക്കിയിട്ടുണ്ടു്. മററു പണ്ഡിതന്മാരുടെ മതങ്ങളെ ഉദ്ധരിക്കുന്നതു് വ്യാഖ്യാനപൂൎത്തിക്കു വേണ്ടി മാത്രമാണു്. പലപ്പോഴും ഞാൻ അവരോടു വിയോജിക്കുന്നുവെങ്കിലും തികഞ്ഞ ബഹുമാനമേ അവരോടെല്ലാം എനിക്കു് ഉള്ളു. മററു വ്യാഖ്യാനക്കാർ എനിക്കു മാൎഗ്ഗദർശം ചെയ്തുവെങ്കിലും, സംപൂൎണ്ണമായി

എൻെറ ബുദ്ധിയിൽ പാകം വന്ന പ്രകാരത്തിലേ എൻെറ വ്യാഖ്യാനം അവതരിപ്പിച്ചിട്ടുള്ളു. പാകപ്പിഴകൊണ്ടും അജ്ഞതകൊണ്ടും പ്രമാദങ്ങൾ പററിയിരിക്കും. സഹൃദയലോകം അതു ക്ഷമിക്കട്ടെ. ഭാവിഗവേഷണം അവയെ തിരുത്തട്ടെ.

ശ്ലോകങ്ങളുടെ അർത്ഥബോധത്തിൽ മാത്രമല്ല ഈ സന്ദേശകാവ്യത്തിൻെറ വ്യാഖ്യാനത്തെ സംബന്ധിച്ചു വൈഷമ്യം നിലകൊള്ളുന്നതു്. ഈ ഗ്രന്ഥത്തിൻെറ കാലം ഏതു്? ഇതിൻെറ കർത്താവു് ആരു്? ഇതിലേ നായികാനായകന്മാർ സങ്കല്പമാത്രങ്ങളോ യഥാർത്ഥ വ്യക്തികളോ? ഇതിലേ സന്ദേശഹരനും, അദ്ദേഹത്തിൻെറ ജ്യേഷ്ഠനായ രവിവർമ്മയും പരാമൃഷ്ടരായ ഇതര രാജാക്കന്മാരും ആരു്? ഇതു വേശ്യാപ്രധാനമായ ഒരു കൃതിയാണോ? ഇതിൽ പ്രസ്തുതരായ സ്ത്രീകൾ കുലീനകളോ കുലടകളോ? ഈ സന്ദേശകാലത്തു് ഉണ്ടായിരുന്ന കേരളത്തിലേ രാജ്യസ്ഥിതിയും സമുദായജീവിതവും എന്തു്? എന്നു തുടങ്ങി അനേകം വിഷയങ്ങളെക്കുറിച്ചു വാദകോലാഹലങ്ങൾ പുറപ്പെട്ടിട്ടുണ്ടു്. സാമാന്യമായ പരിഗണനയിൽ ഓരോ പണ്ഡിതന്മാക്കു് തോന്നിയ അഭിപ്രായങ്ങളാണു പരസ്പരവിരുദ്ധങ്ങളായ സിദ്ധാന്തങ്ങളായി പ്രചരിക്കുന്നതു്. എന്നാൽ കഴിവുള്ള എല്ലാ ദൃഷ്ടികോണങ്ങളിലുംനിന്നു കാവ്യത്തെ നോക്കി, നിഷ്പക്ഷമായ യുക്തിയുടെ ദീപ്തിയിൽ പരിശോധിക്കുന്നതിനു യത്നിക്കയാണു് ഇവിടെ ചെയ്തിട്ടുള്ളതു്. അറിവിൽപ്പെട്ട എല്ലാ മതങ്ങളെയും ഉദ്ധരിച്ചു ചർച്ചചെയ്യേണ്ടതായി വന്നിട്ടുണ്ടു്. പല പണ്ഡിതന്മാരുടെയും അഭിപ്രായങ്ങളെ പരിശോധിച്ചു തിരസ്കരിക്കേണ്ടിവന്നിട്ടുണ്ടെങ്കിലും, ഈ കാവ്യത്തെ സംബന്ധിച്ചു് അവർ ചെയ്ത പരിശ്രമത്തെ ഓർത്തു് ബഹുമാനത്തോടുകൂടി മാത്രമേ അവയെ ചർച്ചചെയ്തിട്ടുള്ളു. ശാസ്ത്രീയമായ ഗവേഷണം വ്യക്തിപരിഗണനകൊണ്ടു മലിനമാകാതെ ഇരിക്കാൻ കഴിയും മട്ടു് ശ്രദ്ധിച്ചിട്ടുണ്ടു്. എങ്കിലും പ്രസ്താവക്രമത്തിനു ഞാൻ ചെയ്തുപോയിട്ടുള്ള എന്തെങ്കിലും പരാമർശം ആർക്കെങ്കിലും അസുഖത്തിനു കാരണമാകുന്നുണ്ടു് എങ്കിൽ അവരുടെ ക്ഷമ ഞാൻ അഭ്യർത്ഥിച്ചുകൊള്ളുന്നു.

സന്ദേശത്തിലേ നായികാനായകന്മാർ യഥാർത്ഥ ജീവികളായിരുന്നു എന്നാണു് എൻെറ മതം. അവർ ആരായിരുന്നു എന്നു് അറിയാൻ നിവൃത്തിയില്ല. പ്രമുഖപദവി ഉള്ളവർ ആയിരുന്നു എന്നു നല്ലവണ്ണം തെളിയും. ഉണ്ണുനീലിയെ കൂത്തച്ചി എന്നും വേശ്യ എന്നും മററും കല്പിക്കുന്നതു തീരെ സ്വീകാര്യമല്ല. ആദിത്യവർമ്മ സന്ദേശവുംകൊണ്ടു പോകത്തക്ക മഹിമയുള്ള ഒരു മഹതി ആയിരുന്നു ആ നായിക. ആ മഹതിയെ സ്തുതിക്കാനായി അവരുടെ ഭർത്താവായ കവി ഉണ്ടാക്കിയതു തന്നെ ആയിരിക്കണം ഈ കാവ്യം. അദ്ദേഹം ആരെന്നു് അറിയാൻ വഴിയില്ല. എങ്കിലും ആദിത്യവർമ്മയെ സന്ദേശവും കൊടുത്തു് അയയ്ക്കാൻ തക്ക സ്ഥാനമഹിമയുള്ള ആളായിരുന്നു അദ്ദേഹം. കേരളത്തിലേ രാജാക്കന്മാരോടും പ്രഭുക്കന്മാരോടും അദ്ദേഹത്തിനു് അടുത്ത പരിചയവും

സ്നേഹവും ഉണ്ടായിരുന്നു. നായികയെ പുകഴ്ത്തുന്നതുപോലെ ആദിത്യവർമ്മയെ പുകഴ്ത്താനും കാവ്യകാരന് ഉദ്ദേശം ഉണ്ടായിരുന്നു എന്നു വ്യക്തമാണ്. സന്ദേശമാർഗ്ഗത്തിലുള്ള ചില സ്ത്രീകൾ ആദിത്യവർമ്മയെ കാണുന്നതു് അക്കാലത്തെ സമുദായസ്ഥിതിയുടെ ദുസ്സ്വാതന്ത്ര്യലക്ഷ്യമായി പലരും വ്യാഖ്യാനിച്ചിട്ടുള്ളതു ശരിയല്ല. ചില നിരൂപകന്മാർ വിചാരിക്കുന്നതുപോലെ, ആ സ്ത്രീകൾ അകുലീനകളോ കുലടകളോ കൂത്തച്ചികളോ അല്ല. അക്കാലത്തു് കൂത്തച്ചികളും മററും ഉണ്ടെന്നുള്ളതുകൊണ്ടു കണ്ടവരെയെല്ലാം ആ ഇനത്തിൽ ഉൾപ്പെടുത്തി വ്യവഹരിക്കുന്നതു് നല്ല നിരൂപണസമ്പ്രദായം അല്ല. അതു കാവ്യത്തിന്റെ ഗൗരവത്തിനും ആദിത്യവർമ്മയുടെ സ്വഭാവമഹിമയ്ക്കും കവിയുടെ കാവ്യശൈലിക്കും ചേർന്നതുമല്ല. അങ്ങനെ വ്യാഖ്യാനിക്കാൻ സന്ദേശം വക നൽകുന്നുമില്ല. കൂത്തച്ചികൾക്ക അക്കാലത്തു മാന്യമായ പദവി ഉണ്ടായിരുന്നു എന്ന സിദ്ധാന്തം വിശ്വസനീയമല്ല. ചരിത്ര രേഖകളെ ഇഷ്ടംപോലെ ഇടിച്ചുപിഴിഞ്ഞു വ്യാഖ്യാനിച്ചു സിദ്ധാന്തങ്ങൾ അവതരിപ്പിച്ചാണ് അപ്രസക്തങ്ങളും അയുക്തങ്ങളും ആയ പല വാദങ്ങളും ഈ സന്ദേശകാവ്യത്തെപററി ചിലർ കൊണ്ടുവന്നിട്ടുള്ളതു്. കവി, കാലം, നായികാനായകന്മാർ എന്നു തുടങ്ങിയുള്ള വിഷയങ്ങളെപ്പററി ഖണ്ഡിതമായി ഒന്നും പറയാൻ തെളിവു കിട്ടുന്നില്ലെങ്കിലും, ഇപ്പോഴുള്ള പല വാദങ്ങളും നിരസിക്കാൻ പ്രമാണങ്ങളും യുക്തികളും സുലഭമാണ്. ഈ വിഷയങ്ങളെപ്പററി കഴിയുന്നതും ഗാഢമായും വ്യക്തമായും ചിന്തിച്ചു പ്രതിപാദിച്ചിട്ടുണ്ടു്. ഈ കാവ്യത്തെ സ്പർശിക്കുന്ന രാജ്യചരിത്രം, സമുദായചരിത്രം എന്നിവയെല്ലാം കഴിയുന്നതും പ്രാമാണികമായി ചർച്ചചെയ്യാനും യത്നിച്ചിട്ടുണ്ടു്.

ഒരു മധ്യമലയാളകാവ്യം എന്ന നിലയ്ക്കു മാത്രമല്ല ഈ കൃതി നമ്മുടെ ശ്രദ്ധ അർഹിക്കുന്നതു്. മലയാളത്തിൽ ഉണ്ടായിട്ടുള്ള ഏററവും മികച്ച ഒരു കൃതി, മധ്യകാലകേരള ജീവിതത്തെ പ്രതിബിംബിപ്പിക്കുന്ന ഒരു കാവ്യം, കാളിദാസന്റെ സന്ദേശമാതൃകയെ അനുകരിക്കുന്നെങ്കിലും ഏതാണ്ടു് സ്വതന്ത്രമെന്നു കല്പിക്കാവുന്ന രീതിയിലുള്ള ഒരു സന്ദേശകവിത, എന്നീ രീതികളിലെല്ലാം ഉണ്ണുനീലിസന്ദേശത്തെ ഞാൻ ആരാധിക്കുന്നുണ്ടു്. ഏതാണ്ടു് അറുനൂറു വർഷമായിരിക്കും ഈ കൃതി രചിച്ചിട്ടു്. ഇന്നു് ആഗോളമഹിമയോടെ ശോഭിക്കുന്ന ഇംഗ്ലീഷ് തുടങ്ങിയുള്ള പല പാശ്ചാത്യഭാഷകളിൽപ്പോലും ഇതുപോലെ ഉൽകൃഷ്ടങ്ങളായ കാവ്യങ്ങൾ അക്കാലത്തു ചുരുക്കമാണ്. അതുകൊണ്ടു് ചരിത്രസംബന്ധമായി പരിശോധിച്ചാലും, സാഹിത്യസംബന്ധമായി പരിഗണിച്ചാലും, കേരളസംസ്കാരത്തിന്റെ വീക്ഷണഗതിയിൽക്കൂടി നോക്കിയാലും അസാധാരണമാഹാത്മ്യം ഉള്ളതാണ് ഈ സന്ദേശകാവ്യം. ഇതു കേരളഭാഷയിൽ ഉണ്ടായിട്ടുള്ള ഏററവും ഉൽകൃഷ്ടമായ ഒരു കൃതി എന്ന നിലയ്ക്കു് മലയാളികളുടെ നിത്യാരാധനയ്ക്കു പാത്രമാകണം.

ഈ വ്യാഖ്യാന നിർമ്മിതിയിൽ പലരോടും എനിക്കു കടപ്പാടു് ഉണ്ടു്. ഒന്നാമതായി മാതൃകകൾ തന്നു സഹായിച്ച ഉള്ളൂരിന്റെ പുത്രൻ ശ്രീ.

രാമനാഥയ്യർ അവർകളോടും, ഡാക്റററർ എസ്. കെ. നായർ അവർകളോടും ഞാൻ കൃതജ്ഞത പ്രകാശിപ്പിക്കുന്നു. എന്റെ അന്വേഷണങ്ങൾക്കു മറുപടി അയച്ചു സഹായിച്ച പല മാന്യവ്യക്തികളെയും ഇവിടെ സ്മരിക്കണം. ശ്രീ. ആറൂർ കൃഷ്ണപ്പിഷാരൊടി, കോഴിക്കോട്ട് അമ്പലക്കാട്ട് ശ്രീ. ഏ. കരുണാകരമേനോൻ, ശ്രീ. ഡി. പി. ഉണ്ണി എന്നിവർ പല വിവരങ്ങളും എഴുതി അയച്ച് എന്നെ സഹായിച്ചിട്ടുണ്ട്. കടുത്തുരുത്തിയിലേ സ്ഥലവിവരങ്ങൾ നൽകിയും അവിടത്തെ റവന്യൂരേഖകളിൽനിന്ന് അറിയാവുന്ന കാര്യങ്ങൾ തന്നും കടുത്തുരുത്തി വില്ലേജ് ആഫീസർ ശ്രീ. എസ്സ്. ഗോപാലപിള്ള എന്നെ സഹായിച്ചിട്ടുള്ളതു പ്രത്യേകം ഞാൻ സ്മരിച്ചുകൊള്ളുന്നു. റവന്യൂവകുപ്പിലും സഹൃദയന്മാർക്കു കുറവില്ല എന്നാണ് ആ മാന്യവ്യക്തി തെളിയിച്ചിട്ടുള്ളത്. എന്റെ അഭിവന്ദ്യമിത്രവും പ്രതിഭാനിധിയും ആയ സംസ്കൃത കാളേജ് പ്രിൻസിപ്പാൾ ശ്രീ. എൻ. ഗോപാലപിള്ള അവർകളോടും, യൂനിവേഴ്സിററി തമിഴ് പ്രഫസർ വൈയ്യാപുരിപ്പിള്ള അവർകളോടും ഞാൻ ഈ വ്യാഖ്യാനത്തെ സംബന്ധിച്ചു പല സംഗതികളും ചർച്ച ചെയ്തിട്ടുണ്ട്. അവരോടുള്ള എന്റെ കൃതജ്ഞതയും ഞാൻ പ്രകാശിപ്പിച്ചുകൊള്ളുന്നു.

ഈ വ്യാഖ്യാനപ്രബന്ധം ഞാൻ പറഞ്ഞുകൊടുത്തതു കേട്ട് ക്ഷമയോടെ എഴുതിയത് പാങ്ങപ്പാറ കേശവപിള്ളയാണ്. ഇതിനു പകർപ്പ് ഉണ്ടാക്കിത്തരുന്ന വിഷയത്തിൽ എന്റെ സുഹൃത്ത് ശ്രീ. മേക്കൊല്ല എൻ. പരമേശ്വരൻപിള്ള അവർകൾ സഹായിച്ചിട്ടുള്ളതും ഞാൻ കൃതജ്ഞതയോടെ സ്മരിക്കുന്നു. ഇതിന്റെ പ്രൂഫ് പരിശോധനയിലും മററും എന്റെ സ്നേഹിതന്മാരും പ്രൗഢപണ്ഡിതന്മാരും ആയ ശ്രീ. പി. ദാമോദരൻപിള്ള, ശ്രീ. വി. ആർ. പരമേശ്വരൻപിള്ള, ശ്രീ. എം. ഗോവിന്ദൻ, ശ്രീ. കെ. എം. വർഗ്ഗീസ്, തുടങ്ങി പലരും സഹായിച്ചിട്ടുണ്ട്.

വളരെ നാളായി ഉണ്ണുനീലീസന്ദേശ വ്യാഖ്യാനത്തിനു് എനിക്കു പ്രേരണ നല്കിയ സുഹൃത്തമനായ ശ്രീ പി കേ. പരമേശ്വരൻനായർ ഇതിനെ ഒരു അവതാരികകൊണ്ടു സ്വാഗതം ചെയ്തതിൽ എനിക്കു വലുതായ ചാരിതാർത്ഥ്യം ഉണ്ടു്. മലയാളഭാഷയെ അകമഴിഞ്ഞു സേവിക്കുന്ന മികച്ച ഒരു ഭാഷാഭക്തനും സാഹിത്യകാരനുമായ ശ്രീ. നായർ എന്റെ സാഹിത്യപരിശ്രമങ്ങളിൽ കാണിക്കുന്ന സൗമനസ്യത്തിനു ഞാൻ വളരെ കടപ്പെട്ടിരിക്കുന്നു.

ഇതിലേ അവതാരികയിൽ സന്ദേശ സംബന്ധമായ മുഖ്യവിഷയങ്ങളെല്ലാം പ്രതിപാദിക്കാനുള്ള യത്നത്തിൽ ചരിത്രസംഗതികളും സാമാന്യം വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്. സാഹിത്യത്തിലെന്നപോലെ രാജ്യചരിത്രത്തിലും ഈ സന്ദേശകൃതിക്കുള്ള പ്രാധാന്യത്തെ പരിഗണിച്ചാണ് അങ്ങനെ ചെയ്തിട്ടുള്ളത്. ചരിത്രത്തിൽ താത്പര്യം ഇല്ലാത്ത പണ്ഡിതന്മാർ ആ ഭാഗം വിട്ടുന്നതുകൊണ്ടു തരക്കേടില്ല.

ലീലാതിലകത്തിന്റെ വ്യാഖ്യാനം കൊണ്ടു മധ്യമലയാള സാഹിത്യം പഠിക്കാൻ ഞാൻ ചെയ്ത ശ്രമത്തിന്റെ പൂരണമാണു് ഈ വ്യാഖ്യാനം കൊണ്ടു സാധിക്കുന്നതു്. ബുദ്ധികൊണ്ടും പ്രയത്നംകൊണ്ടും ആകാവുന്നിടത്തോളം എന്റെ എളിയ കഴിവുകൾ ഭാഷാസേവയ്ക്കായി ഇതിൽ അർപ്പിച്ചിട്ടുണ്ടു്. ഇതിലുള്ള വൈകല്യങ്ങൾ ഉദാരമതികളായ സഹൃദയന്മാർ ക്ഷമിക്കണം. എന്റെ ഈ പ്രയത്നം ഭാഷാദേവിയുടെ പ്രീതിക്കു വിഷയമാകണമെന്നു പ്രാർത്ഥിക്കുന്നു.

6—5—1954.<br>
23—9—1129.

ശൂരനാട്ടു കുഞ്ഞൻ പിള്ള<br>
തിരുവനന്തപുരം

# ഉണ്ണുനീലിസന്ദേശം

## അവതാരിക.

### കാലപരിഗണന

പ്രാരംഭം

മദ്ധ്യമലയാളസമ്പത്തുകളിൽ അമൂല്യമായ ഉണ്ണുനീലിസന്ദേശം കേരളത്തിലെ മികച്ച പണ്ഡിതന്മാരുടെ ശ്രദ്ധയെ ആകർഷിച്ചുപോരുന്ന കൃതിയാണു്. ഭാഷാചരിത്രം, സാഹിത്യചരിത്രം, രാജ്യചരിത്രം ഇതിലെല്ലാം ഈ കൃതിക്കുള്ള സ്ഥാനം അദ്വിതീയമാണു്. ഇതിന്റെ പ്രാധാന്യമോർത്തു ഞാനും ഈ കാവ്യം ശ്രദ്ധിച്ചു പഠിക്കാൻ യത്നിച്ചിട്ടുണ്ടു്. ഇതിനെപ്പററി 1111-ൽ തിരുവനന്തപുരം ആർട്ട്സ് കാളേജ് മലയാളം ഓണേഴ്സ് സമാജത്തിന്റെ ആഭിമുഖ്യത്തിൽ നടന്ന ചർച്ച അവതരിപ്പിച്ചതു് എന്റെ ഏതദ്വിഷയകമായ താത്പര്യം കൊണ്ടു ആയിരുന്നു. ആ കാവ്യത്തിനു ഭാഷയിലും സാഹിത്യത്തിലും ഉള്ള സ്ഥാനമാണു് അന്നു് മുഖ്യമായി എന്റെ ശ്രദ്ധയെ ആകർഷിച്ചതു്. ഞാൻ അന്നു ചെയ്ത പ്രഭാഷണം വിവൃതരൂപത്തിൽ 'തിരുമുൽക്കാഴ്ച' എന്ന പ്രബന്ധസമാഹാരത്തിൽ ഉൾപ്പെടുത്തി പ്രകാശിപ്പിച്ചിട്ടുണ്ടു്. ഉണ്ണുനീലിസന്ദേശത്തിന്റെ കാലത്തെപ്പററി മററു പണ്ഡിതന്മാരുടെ അഭിപ്രായം ഉദ്ധരിച്ചു ഞാൻ വിരമിക്കയാണു് അന്നു ചെയ്തതു്. പ്രാചീനസാഹിത്യകൃതികളുടെ കാലനിർണ്ണയത്തെ സംബന്ധിച്ചിടത്തോളം ഏതാണ്ടു് ഉദാരമായ ഒരു മനോഗതിയാണു് ഞാൻ അവലംബിക്കാറുള്ളതു്. സ്പഷ്ടമായ തെളിവില്ലാതെ, ഒരു കൃതി ഇത്രാമാണ്ടു് ഇന്ന തീയതിയാണു് ഉണ്ടാക്കിയതെന്നു് ഞാൻ ഗണിക്കാൻ ബദ്ധപ്പെടാറില്ല. അതിനു ജ്യോതിഷപരിജ്ഞാനം എനിക്കു് ഇല്ല. ഭാഷാചരിത്രത്തിനും സാഹിത്യചരിത്രത്തിനും ആവശ്യമാകുന്നിടത്തോളം ഒരു കൃതി ഏതു കാലഘട്ടത്തിലാണു് ഉണ്ടായതെന്നു് അറിഞ്ഞാൽ എനിക്കു സാമാന്യം തൃപ്തിയായി. ഏതേതു നൂററാണ്ടുകളിൽ ഏതേതു കൃതികളെന്നു തിരിച്ചു് ചരിത്രം മനസ്സിലാക്കണമെന്നാണു് എന്റെ ഉന്നം.

അതുകൊണ്ടാണ് ഉണ്ണുനീലിസന്ദേശത്തിന്റെ കാലത്തെപ്പററി ഞാൻ ആദ്യം അത്ര ഗാഢമായി ശ്രദ്ധ പതിപ്പിക്കാഞ്ഞതു്.

ലീലാതിലകത്തിന്റെ അവതാരികയിൽ
ആവിഷ്കരിച്ച മതം

എന്നാൽ ലീലാതിലകം പ്രസാധനം ചെയ്തപ്പോഠം ഉണ്ണുനീലീസന്ദേശത്തിന്റെ കാലം ഏതെന്നു എനിക്കു പ്രത്യേകം പരിഗണിക്കേണ്ടി വന്നു. എന്തുകൊണ്ടെന്നാൽ ഉണ്ണുനീലീസന്ദേശത്തിലെ ഒരു പദ്യവും ലീലാതിലകത്തിൽ ഉദ്ധരിച്ചിട്ടുണ്ടല്ലോ. അതിനാൽ ലീലാതിലകത്തിന്റെ കാലം ഉണ്ണുനീലീസന്ദേശത്തിനു ശേഷമാകാനല്ലേ നിവൃത്തിയുള്ളൂ? ഇതിനും പുറമേ കാലസംബന്ധമായി ഉണ്ണുനീലീസന്ദേശത്തെക്കാഠം പ്രബലമായ ഒരു പരാമശം ലീലാതിലകത്തിൽ കാണുന്നുമില്ല. അതിനാൽ ഉണ്ണുനീലീസന്ദേശത്തെ മുഖ്യമായി അവലംബിച്ചും, പിൽക്കാലത്തേ സാഹിത്യത്തിന്റെ ചരിത്രത്തെ ആസ്പദമാക്കിയും ആണു് ഞാൻ ലീലാതിലകത്തിന്റെ കാലഗണന നടത്തിയിട്ടുള്ളതു്. ഉണ്ണുനീലീസന്ദേശത്തിന്റെ കാലഗണന ആകട്ടെ, വേണാട്ടുരാജാവായ രവിവർമ്മയുടെയും അദ്ദേഹത്തിന്റെ അനുജനായ ആദിത്യവർമ്മയുടെയും പരാമശമുള്ളതുകൊണ്ടു് ആ കാര്യങ്ങളെ മുഖ്യമാക്കിയും സാധിക്കേണ്ടിയിരിക്കുന്നു. ലീലാതിലകപ്രവേശത്തിൽ ഈ നോട്ടം അനുസരിച്ചാണു് കാലം പരിഗണിച്ചിട്ടുള്ളതു്. സന്ദേശത്തിൽ സംസ്തുതനായ രവിവർമ്മ കാഞ്ചീപുരത്തുവച്ചു് ദക്ഷിണഭാരതചക്രവത്തിയായി അഭിഷേകം സാധിച്ച സംഗ്രാമധീര രവിവർമ്മ ആണെന്നും, ഉണ്ണുനീലീസന്ദേശത്തിലെ തുരുഷ്കയുദ്ധപരാമശം അക്കാലത്തു ഉണ്ടായ തുലുക്കൻപടയുമായി നടന്ന സംഘട്ടനങ്ങളെപ്പററി ആണെന്നും ഞാൻ സിദ്ധാന്തം പ്രദശിപ്പിച്ചു കിട്ടിയിടത്തോളം ചരിത്രവസ്തുതകഠം പരിശോധിച്ചും കഴിവുള്ള യുക്തിയെ അവലംബിച്ചുമാണു് ആ പരിഗണന നടത്തിയിട്ടുള്ളതു്

ആ മതത്തിന്റെ പുനഃപരിശോധന

എന്റെ സിദ്ധാന്തം ഇപ്പോഠം ഗാഢമായ പുനഃപരിശോധനയ്ക്കു് വിഷയമായിരിക്കുന്നു 'ഉണ്ണുനീലിസന്ദേശം ചരിത്രദൃഷ്ടിയിൽ കൂടി' എന്ന നൂതനപ്രബന്ധത്തിനു് പണ്ഡിതാഗ്രണിയായ സർദാർ കെ. എം. പണിക്കർ അവർകഠം നല്കിയിട്ടുള്ള

അഭിപ്രായത്തിൽ ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു "ഒന്നാമതായി, ഉണ്ണുനീലിയിൽ 'കോരികെക്കൈപ്പടനിരവിവർമ്മാഖ്യവേണാടർ കോനെ' എന്നു സ്തുതനായ ഇരവിവർമ്മനും വേഗവതീതീരത്തിൽ മുമ്മുടി ചൂടിയ സംഗ്രാമധീരൻ വീരരവിവർമ്മയും രണ്ടാളാണെന്നു് ഉള്ളതിനു് യാതൊരു തർക്കവും ഇല്ല. ചരിത്രദൃഷ്ട്യാ വേറെ ഒരു അഭിപ്രായം സാധുവല്ലെന്നാണു് എനിക്കു തോന്നുന്നതു്. ശൂരനാട്ടു കുഞ്ഞൻപിള്ള മുതലായ പണ്ഡിതന്മാർ ചരിത്രപരമായ സംഗതികൾ പൂർണ്ണമായി ഗണിക്കാതെയാണു് ഇങ്ങനെ ഒരു അഭിപ്രായം പുറപ്പെടുവിച്ചിട്ടുള്ളതെന്നു തോന്നുന്നു". 'ഉണ്ണുനീലീസന്ദേശം ചരിത്രദൃഷ്ടിയിൽ ക്കൂടി' എന്ന നൂതനപ്രബന്ധത്തിന്റെ സാരാംശത്തെ അംഗീകരിക്കുകയേ സർദാർ ഇവിടെ ചെയ്തിട്ടുള്ളൂ. സർദാറെപ്പോലെ ചരിത്രജ്ഞനായ ഒരു പണ്ഡിതന്റെ പിൻതാങ്ങ് ഉള്ള അഭിപ്രായം കണ്ടില്ലെന്നു ഭാവിക്കുന്നതു ശരി അല്ലല്ലോ. ഇതിനും പുറമേ ഉള്ളൂരിന്റെ കേരളസാഹിത്യചരിത്രത്തിലും ഇതേ സിദ്ധാന്തംതന്നെ ഇപ്പോൾ പ്രദർശിപ്പിച്ചുകാണുന്നു. (കേ. സാ. ച. I — 311) ചരിത്രത്തോടും സാഹിത്യത്തോടും ഉള്ള ഭക്തികൊണ്ടു് എന്റെ സിദ്ധാന്തങ്ങളുടെ വിശദീകരണം ഇപ്പോൾ ആവശ്യമായിത്തീർന്നിരിക്കുന്നു.

## സന്ദേശത്തിലേ രവിവർമ്മയും സംഗ്രാമധീരനും

സന്ദേശത്തിലേ രവിവർമ്മയും കാഞ്ചീപുരത്തുവച്ചു് സാമ്രാജ്യാഭിഷേകം സാധിച്ച രവിവർമ്മയും ഒരാളോ രണ്ടു പേരോ എന്നുള്ളതിലാണല്ലോ പ്രധാനമായ സംശയം. രണ്ടാളാണെന്നു് ഉള്ളതിനു യാതൊരു തർക്കവുമില്ല എന്നു് സർദാർ പ്രസ്താവിച്ചിരിക്കുന്നു. എനിക്കു് ആ വിഷയത്തിൽ അത്ര തീർച്ചയില്ല. ലീലാതിലകപ്രവേശത്തിൽ ഞാൻ പ്രദർശിപ്പിച്ച സിദ്ധാന്തം ഇപ്പോഴും ഉപേക്ഷിക്കേണ്ടതായി തോന്നുന്നില്ല. ചരിത്രദൃഷ്ട്യാ വേറൊരു അഭിപ്രായം സാധുവല്ലെന്നും, ചരിത്രപരമായ സംഗതികൾ പൂർണ്ണമായി ഗണിക്കാതെ ആണു് ഈ അഭിപ്രായം പുറപ്പെടുവിച്ചതെന്നും സർദാർ പറഞ്ഞിട്ടുള്ളതുകൊണ്ടു് ചരിത്രപരമായി എന്റെ ഉത്തരവാദിത്വത്തെ ഒന്നുകൂടെ പരിശോധിച്ചു വ്യക്തമാക്കേണ്ടിയിരിക്കുന്നു. ചരിത്രപരമായ സംഗതികൾ പൂർണ്ണമായി ഗണിച്ചുകഴിഞ്ഞു എന്നു് ഞാൻ അഭിമാനിക്കുന്നില്ല. അനേകം നൂറ്റാണ്ടുകൾക്കു മുൻപു നടന്ന സംഗതികളെപ്പറ്റി എങ്ങനെയാണു് പൂർണ്ണമായി പരിഗണിക്കുക? കിട്ടുന്ന രേഖകളും

പ്രമാണങ്ങളും എത്രയോ തുച്ഛം. അവയെ പൂർണ്ണമായി ഗണിക്കണം എന്നാണു് വിവക്ഷയെങ്കിൽ അതു ഞാനും ചെയ്തിട്ടുണ്ടു്. എന്റെ യുക്തികൾ ഞാൻ ലീലാതിലക പ്രവേശത്തിൽ ആവിഷ്കരിച്ചിട്ടുമുണ്ടു്. എന്നാൽ ഇപ്പോൾ 'ചരിത്രദൃഷ്ടിയിൽ' പ്രദർശിപ്പിക്കുന്ന വാദങ്ങളെ കൂടി പരിഗണിച്ചു് എന്റെ സിദ്ധാന്തത്തെ പുനഃപരിശോധന നടത്തേണ്ടതു കൊണ്ടു അതിനു തുടങ്ങുന്നു.

തുലുക്കൻപട, സർവാംഗനാഥൻ, സംഗ്രാമധീരൻ, ഉണ്ണുനീലീസന്ദേശത്തിന്റെ കാലം എന്നു് നാലു് ഉപന്യാസങ്ങളിലായി 'ചരിത്രദൃഷ്ടിയിൽ' പരിഗണന നടത്തുന്ന വിഷയങ്ങളെ പരിശോധിക്കാം *

## തുലുക്കൻപട

തുലുക്കൻപടയെപ്പററിയുള്ള പരാമർശം സന്ദേശത്തിലും ലീലാതിലകത്തിലും ഉണ്ടു്.

വ്യായാമംകൊണ്ടഴകിലുദിതാമോദമുച്ചൈഃശ്രവാവി-
ന്നായാസം ചെയ്തമലതുരഗം നീ കരേറും ദശായാം
പ്രാണാപായം കരുതിന തുലിക്കൻപടക്കോപ്പിനെണ്ണും
ചൊൽവുണ്ടല്ലോ സുരപരിഷദാമപ്പൊടിച്ചാത്തു ചെൻറു്.

(ഉ. സ. I. 21.)

എന്നു സന്ദേശത്തിൽ പരാമർശിക്കുന്നു. ലീലാതിലകത്തിൽ താഴെക്കാണുന്ന ശ്ലോകം ഉണ്ടു്:—

---

* മഹാകവി ഉള്ളൂരിനെ കൂടെക്കൂടെ എതിക്കുന്ന മട്ടു കാണിക്കുന്നുണ്ടെങ്കിലും 'ചരിത്രദൃഷ്ടി'യിലെ വാദവും സിദ്ധാന്തവും സാരാംശത്തിൽ കേരളസാഹിത്യ ചരിത്രത്തിൽ ഉള്ളൂർ കാണിക്കുന്നവയിൽനിന്നും ഭിന്നമല്ല. രണ്ടു പേരുടെ സിദ്ധാന്തമനുസരിച്ചും സംഗ്രാമധീര രവിവർമ്മയെ അല്ല സന്ദേശത്തിൽ സ്മരിക്കുന്നതു്. കൊ. 550-നു ഇടയ്ക്കുള്ള രവിവർമ്മയെയും അദ്ദേഹത്തിന്റെ അനുജൻ ആദിത്യവർമ്മയെയും ആണു്. (കേ. സാ. ച. 363-369.)

പരമുടനേ പരപ്പതനാം
പാണ്ഡ്യയുവാ ഖണ്ഡയാം ചകാര ഗളേ
തുരഗാരൂഢാസ്ത്രപരയാ
തുരുതുരെ മണ്ടീ തുരുക്കരെല്ലാരും. (ലീ. 222)

ഏററം തിമത്തു തിറമുററാനയും നൃപാൻ താൻ
കാററത്തു സംഫലിതതുലുസമാൻ വിതേനേ
ചീററത്തിനാൽ മതി മറന്ന മഹാന്ധരാവാൻ
കൂററത്തിലും കൊടിയ വിക്രമപാണ്ഡ്യസിംഹഃ. (ലീ. 223)

ഈ ശ്ലോകങ്ങളിൽ പരാമർശിക്കുന്ന തുലുക്കൻപട ഏതെന്നു് ആണു് ചിന്തിക്കേണ്ടതു്. ആദ്യമായി തെക്കേ ഇൻഡ്യയിൽ തുലുക്കൻപട വന്നതു്, എല്ലാവരും സമ്മതിക്കുന്നതുപോലെ, മാലിക് കാഫറുടെ ആക്രമണത്തോടെയാണു്. ഇതു ക്രി. വ. 1310-ൽ ആയിരുന്നു (ഉ. ച 2; ലീ. 40). ഈ ആക്രമണത്തെത്തന്നെയാണു് മേൽ ഉദ്ധരിച്ചിരിക്കുന്ന ശ്ലോകങ്ങളിൽ പരാമർശിക്കുന്നതെന്നും, കാഞ്ചീപുരത്തു വച്ചു് കിരീടധാരണം ചെയ്ത രവിവർമ്മസംഗ്രാമധീരനും അദ്ദേഹത്തിന്റെ അനുജനായ ആദിത്യവർമ്മയും ആണു് തുലുക്കൻയുദ്ധങ്ങളിൽ പങ്കെടുത്തതു് എന്നും ആണു് എന്റെ അഭിപ്രായം. എന്നാൽ 'രവിവർമ്മ കാഫറുമായി യുദ്ധം ചെയ്തിരിക്കാമെന്നു് ചിലർ സങ്കല്പിച്ചിരിക്കുന്നതു് സകല ചരിത്രരേഖകൾക്കും കടകവിരുദ്ധമാണു്; അസംഭാവ്യവുമാണു്'എന്നു 'ചരിത്രദൃഷ്ടിയിൽ കൂടി'അഭിപ്രായപ്പെടുന്നു. (പു. 38-39). വീരരവിവർമ്മ കാഫറുമായി യുദ്ധം ചെയ്തിരിക്കുമെന്നു ഞാൻ വാദിക്കുന്നില്ല. തുലുക്കന്മാരുമായി യുദ്ധം ചെയ്തിരിക്കാമെന്നേ എനിക്കു് അഭിപ്രായമുള്ളൂ. വീരരവിവർമ്മ ചക്രവർത്തിയുടെ കാലത്തു് തെക്കേഇൻഡ്യയിൽ മഹമ്മദീയാക്രമണം ഉണ്ടായെന്നും, അതിൽ വിക്രമപാണ്ഡ്യനും ആദിത്യവർമ്മയും പങ്കെടുത്തിരിക്കാമെന്നും, ആ നിലയ്ക്കു തുരുഷ്കയുദ്ധപരാമർശം കൊണ്ടു് ഉണ്ണുനീലിസന്ദേശത്തിന്റെ കാലം ആ യുദ്ധത്തിനു് ശേഷവും—അതായതു് 485-നു ശേഷവും, രവിവർമ്മയുടെ സ്വർഗ്ഗപ്രാപ്തിക്കു മുൻപും—അതായതു് 488-നു മുൻപും ആണെന്നു സിദ്ധിക്കും എന്നുംആണു് ലീലാതിലകപ്രവേശത്തിൽ എന്റെ അഭിപ്രായം. (ലീ. 40-41).

## കാഫറുടെ ആക്രമണം

തുലുക്കപ്പടയോട് എതിരിട്ടു എന്നു പറയുന്നതുകൊണ്ട് മാലിക്കാഫറോടു നേരിട്ടു യുദ്ധം ചെയ്തു എന്ന് അർത്ഥമെടുക്കണം എന്നില്ല. എന്റെ അഭിപ്രായത്തെ സ്വീകരിക്കാതെയാണെങ്കിലും പണ്ഡിതോത്തംസമായ ശ്രീ: കേ. എം പണിക്കർ അവർകൾ ഈ അംശത്തിൽ ചെയ്യുന്ന പ്രസ്താവന സ്വീകാര്യമായി തോന്നുന്നു. 'തുലുക്കൻപടക്കോപ്പിനെന്നും' എന്നു പറഞ്ഞിരിക്കുന്നത് ഒരു യുദ്ധത്തെപ്പററിയല്ല, തോവാള അതിർത്തികളിൽ ഇടവിടാതെ അതിർത്തിപ്പടകൾ തമ്മിൽ, നടന്നുകൊണ്ടിരുന്ന കൈയ്യേററങ്ങളെ പ്പററിയാണെന്നു സ്പഷ്ടം, എന്ന് അദ്ദേഹം പറഞ്ഞിട്ടുണ്ട് (ഉ.ച. IV). മാലിക്കാഫർ 1310-ൽ (കൊ വ. 486) തെക്കേ ഇൻഡ്യ ആക്രമിച്ചതായും, മധുര അധീനപ്പെടുത്തിയതായും, രാമേശ്വരം വരെയുള്ള ക്ഷേത്രങ്ങൾ കൊള്ളയിട്ടശേഷം 487 ആരംഭത്തിൽ മുഴുവൻസൈന്യത്തോടുകൂടി ഡെൽഹിയിലേക്ക് മടങ്ങിപ്പോയതായും 'ചരിത്രദൃഷ്ടിയിൽ കൂടി' സമ്മതിക്കുന്നു (ഉ ച 5). മാലിക്കാഫറുടെ ദക്ഷിണഭാരതാക്രമണത്തെപ്പററി ശ്രീ. എസ്. കൃഷ്ണസ്വാമി അയ്യങ്കാരും ശ്രീ. കെ. ഏ. നീലകണ്ഠ ശാസ്ത്രിയും പ്രതിപാദിച്ചിട്ടുണ്ട്. അമീർഖുസ്രു, വാസഫ് എന്നു രണ്ടു മുസ്ലീം ചരിത്രകാരന്മാരെ ആസ്പദമാക്കിയാണ് അന്നത്തേ ചരിത്രം ഈ പണ്ഡിതന്മാർ രചിക്കുന്നതു്. അന്നത്തേ ഡെൽഹിസുൽത്താൻ അലാവുദീൻ കിൽജി ആയിരുന്നു. അലാവുദീന് ഇസ്ലാംമതം ഡെക്കാണിലേക്കും പ്രചരിപ്പിക്കണമെന്നു മോഹം ഉണ്ടായി. അലാവുദീന്റെ സേനാനായകനായ മാലിക് കാഫർക്ക് ദക്ഷിണദേശത്തേ ആനകളും പൊൻ പണ്ടങ്ങളും ആയിരുന്നു മുഖ്യമായ ആകർഷണകാരണം.

## അന്നു പാണ്ഡ്യരാജ്യത്തിന്റെ സ്ഥിതി

ദേവഗിരിയും വാറങ്ഗലും പിടിച്ചടക്കിയ ശേഷം ഹോയ്സാലന്മാരുടെ ദ്വാരസമുദ്രവും പാണ്ഡ്യരാജ്യവും കീഴടക്കണം എന്നു കാഫർ കാംക്ഷിച്ചിരുന്നു പാണ്ഡ്യരാജ്യത്തേക്കു വരാൻ അയാൾക്ക് പ്രത്യേകം ഒരു കാരണമുണ്ടായി എന്നും ചരിത്രകാരന്മാർ പറയുന്നു. അന്നു പാണ്ഡ്യരാജ്യം ജടാവർമ്മവീരപാണ്ഡ്യൻ എന്നും ജടാവർമ്മസുന്ദരപാണ്ഡ്യൻ എന്നും രണ്ടു് അധികാര കാംക്ഷികളുടെ ദുർമ്മത്സരം കൊണ്ടു ദുർബലമായിരുന്നു അവർ

രണ്ടു പേരും മാറവമ്മകുലശേഖരൻ (ക്രി വ. 1268-1310 കൊ. 443-485) എന്ന പാണ്ഡ്യരാജാവിൻെറ പുത്രന്മാർ ആയിരുന്നു. സുന്ദരപാണ്ഡ്യൻ അദ്ദേഹത്തിൻെറ പട്ടമഹിഷിയുടെ മകനും, വീരപാണ്ഡ്യൻ ഒരു ദാസിയിൽ അദ്ദേഹത്തിനു ജനിച്ച പുത്രനും ആയിരുന്നു. (Elliot and Dowson Vol iii 52-50-Pandyan Kingdom 201) മാറവമ്മനു് വീരപാണ്ഡ്യനോടു കൂടുതൽ പ്രതിപത്തി ഉണ്ടായിരുന്നതിനാൽ വീരപാണ്ഡ്യനെ അനന്തര ഗാമിയായി നിശ്ചയിച്ചു. പട്ടമഹിഷിയുടെ പുത്രനെന്ന നില കൊണ്ടും, വയസ്സിൽ മൂപ്പുകൊണ്ടും * സുന്ദര പാണ്ഡ്യനു പിതാവിൻെറ ഈ പക്ഷപാതകൃത്യം അസഹ്യമായിത്തോന്നി. സുന്ദരൻ അമഷം സഹിക്കാതായപ്പോൾ പിതാവിനെ വധിച്ചു. (ക്രി. വ. 1310. കൊ വ. 485). അതിനു ശേഷം വീരനും സുന്ദരനും തമ്മിൽ യുദ്ധമായി. വീരൻ സുന്ദരനെ തോല്പിച്ചു. സുന്ദരൻ അലാവുദീൻകിൽജിയെ അഭയം പ്രാപിച്ചു. മോങ്ങാൻ ഇരുന്ന നായുടെ തലയിൽ തേങ്ങാ വീണപോലെ ആയിരുന്നു ആ അപേക്ഷ അലാവുദീനു്. സുൽത്താൻ മാലിക് കാഫറെ പാണ്ഡ്യരാജ്യം ജയിക്കാൻ നിയോഗിക്കയും ചെയ്തു.

## കാഫർ പാണ്ഡ്യരാജ്യം കൊള്ള ചെയ്യുന്നതു്

സുന്ദരൻ വിളിച്ചതുകൊണ്ടാകട്ടെ മററു കാരണങ്ങളാൽ ആകട്ടെ, കാഫർ ദക്ഷിണഭാരതത്തെ കൊള്ളയ്ക്കും കൊലയ്ക്കും ഇരയാക്കി. ഹോയ്സാലാ രാജധാനിയായ ദ്വാരസമുദ്രം ജയിച്ചിട്ടു കാഫർ പാണ്ടിയിലേക്കു തിരിച്ചു. അയാൾ മധുര പിടിച്ചു. ഈ യുദ്ധയാത്രയിൽ 512 ആനകളും 5000 കുതിരകളും 500 മനു് രത്നങ്ങളും അയാൾ പിടിച്ചെടുത്തു. അമീർഖുസ്രു എന്ന ചരിത്രകാരൻ (Tarikh-i-Alai) 'തരീഖ് ഇ അലൈ' എന്ന ചരിത്രകൃതിയിൽ മധുര വരെയുള്ള യുദ്ധയാത്രയെപ്പററിയേ വിവരിക്കുന്നുള്ളു. എന്നാൽ 'അഷീക്കാ' (Ashika) എന്ന ചരിത്രകൃതിയിൽ ഖുസ്രു കാഫറിൻെറ ഈ യുദ്ധയാത്ര തെക്കേകടൽത്തീരത്തുള്ള + പട്ടണംവരെ പ്രക്രമിച്ച തായി പറഞ്ഞിട്ടുണ്ടു്. മാലിക് കാഫർ 1311 അവസാനത്തിലോ,

* മൂപ്പിനെപ്പററി അഭിപ്രായഭേദം ഉണ്ടു്.

+ പട്ടണം രാമേശ്വരമോ അതിനടുത്ത കായൽപ്പട്ടണമോ ആയിരിക്കാം.

അടുത്തയാണ്ട് ആദ്യമോ ഡെൽഹിയിലേക്ക തിരിച്ച പോകയും ചെയ്തു.

പാണ്ടിദേശത്തു സ്ഥിരമായ ശക്തി സ്ഥാപിക്കാൻ കാഫർ യത്നിച്ചതായിതെളിവില്ല. എന്നാൽ മധുരയിൽ ഒരു നിലപ്പടയെ ഇട്ടിട്ടാണ് കാഫർ പോയതെന്ന് കൃഷ്ണസ്വാമിഅയ്യങ്കാർകരുതുന്നു. ഈ അംശത്തിൽ ശ്രീ. നീലകണ്ഠശാസ്ത്രി യോജിക്കുന്നില്ല. കാഫർ സുന്ദർപാണ്ഡ്യനെ സിംഹാസനത്തിൽ പുനഃസ്ഥാപിച്ചതിനോ മധുരയിൽ മുസ്ലീം നിലപ്പടയെ വിട്ടു എന്നതിനോ തെളിവില്ല എന്നാണ് ശ്രീ. ശാസ്ത്രി പറയുന്നതു് (Pandyan Kingdom 208). രണ്ടു പേരുടെയും അഭിപ്രായങ്ങൾക്ക താങ്ങായി തെളിവുകൾ പറഞ്ഞുകാണുന്നുമില്ല. സർ വൂൾസ്‌ലി ഹേഗ്ഗും (Sir Wolsely Haig) സ്മിത്തും (Smith) മധുരയിൽ നിലപ്പടയെ വിട്ടിട്ടാണ് കാഫർ പോയതെന്ന് അഭിപ്രായം രേഖപ്പെടുത്തിയിട്ടുണ്ട്. (Oxford History of India, 233; Pandyan Kingdom, 208); ഹേഗിൻെറ മതമനുസരിച്ച മാലിക്‌നായിബു കേരളത്തിലേ രവിവർമ്മകുലശേഖരനോടു യുദ്ധം ചെയ്തതായിട്ടും കാണുന്നുണ്ട്. ഈ വസ്തുതകൾ ഇരിക്കട്ടെ. മാലിക് കാഫർ മധുര വരെ വന്നെന്നും, അവിടെനിന്നും 1312-ൽ തിരിച്ചുപോയെന്നും ഉള്ളതിൽ ആക്കും സംശയമില്ല. കൊള്ളയ്ക്കും കൊലയ്ക്കും വന്ന അയാളുടെ അനുചരന്മാർ പാണ്ടി നാട്ടിൻെറ എല്ലാ ഭാഗങ്ങളിലും പരന്നു കൊള്ള നടത്തിയിരിക്കും എന്നതു് വെറും സ്വാഭാവികമാണ്.

### സംഗ്രാമധീരൻ പാണ്ഡ്യരാജ്യം ജയിക്കുന്നതു്

കാഫറുടെ ഈ ആക്രമണം കഴിഞ്ഞ ഉടൻ തന്നെ വേണാട്ടു രാജാവായ രവിവർമ്മസംഗ്രാമധീരൻ പാണ്ടിനാട്ട് ആക്രമിച്ചു എന്നും, കാഞ്ചീപുരം വരെയുള്ള സ്ഥലങ്ങൾ കൈവശപ്പെടുത്തി എന്നും ഉള്ളതിന് കാഞ്ചീപുരത്തു് അരുളാളപ്പെരുമാൾ ക്ഷേത്രത്തിലേ രേഖ തന്നെ തെളിവാണ്. ഈ രേഖ പൂർണ്ണമായും ഞാൻ ലീലാതിലകപ്രവേശത്തിൽ ഉദ്ധരിച്ചിട്ടുണ്ട്. (ലീ. 36). ആ സംസ്കൃതരേഖയിൽനിന്നു രവിവർമ്മയുടെ ചരിത്രത്തെപ്പററി ലഭിക്കുന്ന വിവരങ്ങൾ ഈ ഘട്ടത്തിൽ പ്രസക്തമായതുകൊണ്ടു് ഇവിടെ സംഗ്രഹിക്കുന്നു.

'ചന്ദ്രവംശജനായി ജയസിംഹൻ എന്നൊരു രാജാവു് യദുരാജാക്കന്മാൎക്കു നായകനായി കേരളത്തിൽ ഉണ്ടായി. അദ്ദേഹത്തിനു് ഉമാദേവിയിൽ ഉണ്ടായ മകനാണു് രവിവൎമ്മ. 'ദേഹവ്യാപ്യ' എന്ന ശകാബ്ദം 1188-നു് നേരായ കൊ. വ. 441-ൽ ആയിരുന്നു രവിവർമ്മയുടെ ജനനം. കലിബലത്തെ എന്നപോലെ ശത്രുക്കളെ ക്ഷയിപ്പിച്ചിട്ടു് പാണ്ഡ്യരാജപുത്രിയെ ജയശ്രീയെപ്പോലെ സഹചാരി ആക്കി. –ാമത്തേ വയസ്സിൽ കേരളപദത്തെ പ്രാപിച്ചു് കൊല്ലം പട്ടനമെന്നപോലെ തന്റെ രാജ്യത്തെ രക്ഷിച്ചു. യുദ്ധത്തിൽ വീരപാണ്ഡ്യൻ എന്ന ശത്രുവിനെ ജയിച്ചു്, പാണ്ഡ്യചോളന്മാരെ കേരളത്തിനു് അധീനന്മാരാക്കി. 46-ാം വയസ്സിൽ വേഗവതിയുടെ തീരത്തിൽ വച്ചു് കിരീടം ധരിച്ചു് സിംഹാസനസ്ഥനായി വാണരുളി. പിന്നെ യുദ്ധത്തിൽ തോററു് കൊങ്കണത്തിൽ അഭയംതേടിയ വീരപാണ്ഡ്യനെ വലിയ ഒരു സേനയൊത്തു് ആക്രമിച്ചു വടക്കുള്ള കാടുകളിലേക്കു് ഓടിച്ചശേഷം നാലാമത്തേ വൎഷത്തിൽ കാഞ്ചീപുരത്തു് ശിലാരേഖ എഴുതിവച്ചു' ശേഷം ഭാഗം പ്രസക്തമല്ല.

ഈ രേഖ രവിവൎമ്മയുടെ സ്വന്തരാജ്യമായ വേണാട്ടിലല്ല എഴുതിവച്ചിട്ടുള്ളതു്. വേണാട്ടിൽനിന്നു് ഏതാണ്ടു് 600-ഓളം മൈൽ ദൂരെയാണെന്നുള്ളതു് ഇതിന്റെ ചരിത്രപ്രാധാന്യത്തെ പുഷ്ടിപ്പെടുത്തുന്നു. അന്നത്തേ ചരിത്രം അല്പമൊന്നു സങ്കല്പിക്കാം. സഹ്യാദ്രിക്കു കിഴക്കു് തെക്കേ ഇൻഡ്യയിൽ സകല രാജവംശങ്ങളും ക്ഷയിച്ചിരുന്നു. പരസ്പരമത്സരംകൊണ്ടും അവസാനമായി മുസ്ലീം ആക്രമണംകൊണ്ടും മാലിക് കാഫർ വിട്ടിട്ടുപോയ തെക്കേ ഇൻഡ്യ പരമദയനീയമായ ഒരു രംഗമായിരുന്നു.

കാഫറുടെ പടയുമായി രവിവൎമ്മയ്ക്കു് ഏററുമുട്ടേണ്ടിവന്നോ ഇല്ലയോ എന്നു ഖണ്ഡിച്ചുപറയാൻ യാതൊരു രേഖയും ഇല്ല. അങ്ങനെ ഒരു ഏററുമുട്ടൽ ഉണ്ടായിട്ടില്ല എന്നുതന്നെ സങ്കല്പിക്കുക. എന്നാൽത്തന്നെയും കാഫറുടെ ആക്രമണം കഴിഞ്ഞ ഉടൻതന്നെ രവിവൎമ്മ തെക്കേ ഇൻഡ്യ മുഴുവൻ ജയിക്കാനുള്ള സന്നാഹത്തോടുകൂടി സ്വരാജ്യത്തുനിന്നു പുറപ്പെട്ടു് അറുനൂറോളം മൈൽ സഞ്ചരിച്ചു് രാജ്യം വെട്ടിപ്പിടിച്ചു കീഴടക്കി എന്നതിനു യാതൊരു സംശയവുമില്ലല്ലോ. കാഫർ പോയതിനു ശേഷമേ രവിവൎമ്മ പുറപ്പെട്ടുള്ളു എന്നു തന്നെ കല്പിക്കുക. എന്നാൽ ഇത്ര

ത്തോളം വലുതായ ഒരു സൈന്യസന്നാഹം ചെയ്യുന്നതിനു കുറച്ചു കാലം വേണം എന്നുള്ളതു് ആക്കും മനസ്സിലാക്കാവുന്നതാണു്. അല്ലെങ്കിൽ 'സർവ്വാതിസാരസന്നാഹമായ' ഒരു സൈന്യസജ്ജീകരണം മുൻപേ തന്നെ രവിവമ്മയ്ക്കു് ഉണ്ടായിരിക്കണം. ഏതായാലും കാഫറോടു ഏററുമുട്ടിയെങ്കിലും ഇല്ലെങ്കിലും അയാളോടു് എതിരിടത്തക്ക സൈന്യസജ്ജീകരണം സംഗ്രാമധീരനു് ഉണ്ടായിരിക്കണമെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു.

കാഫറുടെ വൻപിനെപ്പററി വളരെ പൊക്കിപ്പുകഴ്ത്തുന്ന 'ചരിത്രദൃഷ്ടിയിൽ കൂടി' എന്ന ഗ്രന്ഥം രവിവമ്മയെപ്പററി ചെയ്യുന്ന പരിഹാസപ്രസ്താവം കുറേ കടുത്തുപോയി എന്നല്ലാതെ എന്തു പറയട്ടെ? ആ ഗ്രന്ഥത്തിൽ പറയുന്നു:—'വീരപാണ്ഡ്യൻ ദ്വാരസമുദ്രത്തിലേക്കു് ഒരു സേനയെ അയച്ചതിൻെറ ഫലം മധുര, ത്രിശ്ശിനാപ്പള്ളി, വൃദ്ധാചലം, ചിദംബരം മുതലായ സ്ഥലങ്ങളിലേ ദേവന്മാരും ജനങ്ങളും അനുഭവിച്ചു. അതുപോലെ ഒരു അനുഭവം വേണാട്ടിൽ ഉണ്ടാകുവാൻ സംഗ്രാമധീരൻ ഒരുമ്പെട്ടില്ലെന്നുള്ളതിനു് കാഫറുടെ യുദ്ധത്തെ സംബന്ധിച്ച ദിവസംതോറുമുള്ള വിവരങ്ങൾ എഴുതിയിട്ടുള്ള അമീർ ഖുസ്രു സാക്ഷിയാണു്'' (ഉ. പ. 39). തിരുവിതാംകൂറിൻെറ അന്നത്തേ സ്ഥിതി പാണ്ടിനാട്ടിനെപ്പോലെ ആണെന്നു് കരുതിയിട്ടായിരിക്കാം ഈ പ്രസ്താവന നടത്തിയിട്ടുള്ളതു്. ആ സ്ഥിതി അങ്ങനെയല്ല എന്നു് രവിവമ്മയുടെ അനന്തരവിജയങ്ങൾ കൊണ്ടെങ്കിലും മനസ്സിലാക്കേണ്ടതു് ചരിത്രകാരൻെറ കത്തവ്യമാണു്. ത്രിശ്ശിനാപ്പള്ളിയിലേയും വൃദ്ധാചലത്തിലേയും ജനങ്ങളെപ്പോലെ വേണാട്ടിലേ ജനങ്ങൾ അനുഭവിക്കുമായിരുന്നു എന്നു സൂചിപ്പിക്കുന്നതു് അക്കാലത്തേ കേരളീയ സൈന്യങ്ങളുടെ വീയ്യത്തെപ്പററി വലിയ അറിവില്ലാത്തതുകൊണ്ടായിരിക്കുമോ? അക്കഥ ഇരിക്കട്ടെ.

### രവിവമ്മയുടെ
### ദക്ഷിണഭാരതവിജയത്തിൻെറ ഉദ്ദേശം

രവിവമ്മസംഗ്രാമധീരൻ എന്തിനു് ആയിരിക്കാം പാണ്ടിയിലേക്കു പുറപ്പെട്ടതു്? മാലിക്കാഫറെപ്പോലെ കൊള്ളനടത്തി കുറേ മുതലുണ്ടാക്കാൻ ആയിരിക്കുമോ? മാലിക്കാഫർ മധുര തുടങ്ങിയുള്ള ക്ഷേത്രങ്ങൾ ധ്വംസിച്ചപ്പോൾ രവിവമ്മയും

ശേഷമുള്ള ക്ഷേത്രങ്ങളെ ധ്വംസിക്കാനായിട്ടാണോ യുദ്ധയാത്ര പോയതു്? അതിലേക്കാണോ കാഞ്ചീപുരം രേഖയും എഴുതിവച്ചതു്? രവിവർമ്മയെയും മാലിക് കാഫറെയും താരതമ്യപ്പെടുത്തുകയോ? സത്യസ്ഥിതി എന്തായിരിക്കണം? രവിവർമ്മ ഒരു വേള മാലിക് കാഫറെ കാത്തിരുന്നിരിക്കണം. അയാൾ തോവാള കടന്നു് വേണാട്ടിൽ കാലുവച്ചെങ്കിൽ അതിൻെറ ഫലം അനുഭവിക്കുമായിരുന്നു. കുറേ ശതവർഷങ്ങൾ കഴിഞ്ഞു് കാഫറെക്കാളും പൗരുഷശാലിയായ ടിപ്പു ആക്രമണത്തിനു് വന്നപ്പോൾ പ്രകടമായ തിരുവിതാംകൂർ സൈന്യത്തിൻെറ പൗരുഷം കാഫറിനും കാണാമായിരുന്നു. അങ്ങനെയൊരു സന്ദർഭം ഏതായാലും രവിവർമ്മയ്ക്കു് കിട്ടിയതായി തോന്നുന്നില്ല. അതുകൊണ്ടു തന്നെ ആയിരിക്കണം കാഫറുടെ കൊള്ളയും കൊലയുംകൊണ്ടു് വലഞ്ഞുകിടന്ന പാണ്ടിനാട്ടിനെ തൻെറ പൗരുഷചികിത്സകൊണ്ടു സമുദ്ധരിച്ചു് ധർമ്മത്തെ പുനഃസ്ഥാപിക്കാനും സമാധാനത്തെ പ്രതിഷ്ഠിക്കാനും അദ്ദേഹം പാണ്ടിനാട്ടിലോട്ടു കടന്നതു്. കാഫറെയാകട്ടെ, അയാളുടെ സൈന്യത്തെ ആകട്ടെ അവിടെ വച്ചു കാണുകയില്ലെന്ന വിചാരത്തോടെയാണോ രവിവർമ്മ വേണാട്ടിൽനിന്നും പുറപ്പെട്ടതു്? ശേഷഹേശ്ശരനായി വേണാട്ടിലിരുന്നു വമ്പു പറയുകയല്ല രവിവർമ്മ ചെയ്തതു്. മാലിക് കാഫർ വന്ന നാട്ടിലേക്കു ചെല്ലുകയാണു്. അയാൾ നശിപ്പിച്ച സ്ഥലങ്ങളെയും ക്ഷേത്രങ്ങളെയും ഉദ്ധരിക്കാനായി തൻെറ കരുത്തു് ഉപയോഗിക്കാനായിരുന്നു ആ യാത്രയുടെ ഉന്നം.

സംഗ്രാമധീരൻെറ

സൈന്യം മുസ്ലീംപടയെ എതിരിട്ടിരിക്കും

മാലിക്കാഫർ ഒരു നിലപ്പടയെ മധുരയിൽ പാർപ്പിച്ചിരുന്നു എന്നു മുമ്പു് സൂചിപ്പിച്ചുവല്ലോ. നിലപ്പടയുണ്ടെന്നു് ശ്രീ. കൃഷ്ണസ്വാമി അയ്യങ്കാർ പറയുന്നതിനെ അംഗീകരിക്കാതിരിക്കാൻ ശ്രീ. നീലകണ്ഠശാസ്ത്രി യുക്തിയൊന്നും കാണിച്ചിട്ടില്ല. നിലപ്പട ഉണ്ടായിരുന്നു എങ്കിൽ ആ പടയെ രവിവർമ്മ നിശ്ചയമായും എതിരിട്ടു് ഓടിച്ചിട്ടായിരിക്കുമല്ലോ പാണ്ടിനാടു ജയിച്ചതു്. അങ്ങനെ സംഗ്രാമധീരനു് തുലുക്കൻ പടയോടു് സംഘട്ടനത്തിനു വേണ്ട സന്ദർഭം ഉണ്ടായിരുന്നു. നിലപ്പട അവിടെ ഇല്ലായിരുന്നു എന്നു തന്നെ സങ്കല്പിക്കുക. എൻെറ പക്ഷത്തിനു് അതുകൊണ്ടും ശക്തിക്ഷയം നേരിടുന്നില്ല. മാലിക്കാഫറുടെ അനുചരന്മാരായി വന്ന തുലുക്കന്മാരിൽ പലരും പാണ്ടിനാട്ടിൻെറ നാനാഭാഗ

ങ്ങളിലും കൊള്ള നടത്താൻ സംഘംചേൎന്ന സഞ്ചരിച്ചിരുന്നിരിക്കണം. അവരെ വേണാട്ടിലേ സൈന്യം എതിൎത്തിരിക്കഇല്ലെന്ന് എന്താണിത്ര നിശ്ചയം? എതിൎത്തിരിക്കമെന്നതിന്ന തെളിവെന്തെന്ന ചോദിച്ചാൽ അതിന്ന് ഉത്തരം ഉണ്ട്. രാമേശ്വരം വരെ കാഫറുടെ സൈന്യത്തിന്റെ ഒരു ഭാഗം വന്നതായി രേഖയുള്ളത് സ്മരിച്ചിട്ടുണ്ടല്ലോ അതു മുസ്ലീമങ്ങൾ എല്ലാവരും ഒന്ന വിടാതെ തെക്കേ ഇൻഡ്യയിൽ നിന്ന പോയതിന്ന ശേഷം മാത്രമാണ് സംഗ്രാമധീരൻ പാണ്ടിയിലേക്ക കടന്നതെന്ന് ശാഠ്യം പിടിച്ചാലല്ലാതെ രവിവൎമ്മ തുലുക്കന്മാരോട്ട ഇടഞ്ഞിട്ടില്ലെന്ന സിദ്ധാന്തിക്കാൻ സാധിക്കയില്ല. അങ്ങനെ ഒരു ശാഠ്യം പിടിക്കാൻ വേണ്ട ന്യായമുണ്ടെന്ന ഞാൻ കരുതുന്നില്ല.

"രവിവൎമ്മ കാഫറുമായി യുദ്ധം ചെയ്തിരിക്കാമെന്ന് ചിലർ സങ്കല്പിച്ചിട്ടുള്ളത് സകല ചരിത്രരേഖകൾക്കും കടകവിരുദ്ധമാണ്" എന്നുള്ള 'ചരിത്രദൃഷ്ടി'യിലേ പ്രസ്താവന മേൽപറഞ്ഞ സംഗതികളെ സ്മരിച്ചുകൊണ്ട് വേണം പരിശോധിക്കേണ്ടത്. പ്രശസ്ത ചരിത്രകാരന്മാരായ സ്മിത്തും ഹേഗ്ഗും ആണ് രവിവൎമ്മയും കാഫറുമായി സംഘട്ടനമുണ്ടായെന്ന് സ്മരിക്കുന്നവർ. രവിവൎമ്മയ്ക്കും കാഫൎക്കുമായി നേരിട്ട് സംഘട്ടനമുണ്ടായെന്ന് എനിക്ക് അഭിപ്രായമില്ല. രവിവൎമ്മയുടെ സൈന്യത്തിന് തുലുക്കൻ പടയുമായി സംഘട്ടനമുണ്ടായാൽ മതി എന്റെ അഭിപ്രായത്തിൽ. തുലുക്കൻപടക്കോപ്പിനെപ്പററിയുള്ള സൂചന ഒരു യുദ്ധത്തെപ്പററിയുള്ളതല്ല, അതിൎത്തിപ്പടയെപ്പററി ആണെന്ന് സൎദാർ പറയുന്നത് സാരാംശത്തിൽ ഞാനു അംഗീകരിക്കുന്നത് അതുകൊണ്ടാണ്. അതിൎത്തിയിൽ വച്ച് ആയാലും ശരി, പാണ്ടിനാട്ടിൽ എവിടെ വച്ചായാലും ശരി തുലുക്കന്മാരുമായി രവിവൎമ്മയുടെ സൈന്യങ്ങൾക്ക് സംഘട്ടനം ഉണ്ടാകാമായിരുന്നതേയുള്ളു എന്നാണ് എന്റെ നിശ്ചയമായ അഭിപ്രായം. കാഫർ വന്നിട്ട് തിരിച്ചു പോയ ഉടൻ തന്നെ രവിവൎമ്മയുടെ സൈന്യം പാണ്ടിനാട്ടിൽ കടന്ന് കാഞ്ചീപുരം വരെ ചെന്നതുകൊണ്ട് തുലുക്കൻ പടയുമായി അവർ ഏററുമുട്ടി ഇരിക്കണം.

തുലുക്കൻപടയെപ്പററി ലീലാതിലകത്തിൽ

രവിവൎമ്മയും തുലുക്കൻ പടയുമായി ഏററുമുട്ടുക അസംഭാവ്യമാണെന്നുള്ള വാദം മേൽപ്പറഞ്ഞ യുക്തികളാൽ നിരസിക്കാം.

ഇനി സംഗ്രാമധീര രവിവമ്മയെ തുലുക്കൻ പടയുമായി സംബന്ധിപ്പിക്കുന്ന മററു പരാമശ്ശങ്ങൾ ഉണ്ടോ എന്നു നോക്കാം. ലീലാതിലകത്തിലേ രണ്ടു പദ്യങ്ങളിൽ ഒരു പാണ്ഡ്യയുവാവു് തുരുഷ്കരെ തുരത്തിയതായും, ഒരു വിക്രമപാണ്ഡ്യൻ ശത്രുരാജാക്കന്മാരെ കാററത്തു പഞ്ഞിയെപ്പോലെ പറത്തിയതായും പറഞ്ഞിട്ടുണ്ടു് (ലീ–222–ം 223–ം ശ്ലോകങ്ങൾ നോക്കുക). പാണ്ഡ്യയുവാവെന്നു പരാമശിക്കുന്നതു് വിക്രമപാണ്ഡ്യനെ തന്നെയാണെന്നു് പറഞ്ഞിട്ടുണ്ടു് (ലീ–174). തുരുഷ്കരെ ഓടിച്ചതായി പറഞ്ഞിട്ടുള്ള ഈ വിക്രമപാണ്ഡ്യൻ സംഗ്രാമധീര രവിവമ്മയുടെ കാലത്തുള്ള ഒരു വിക്രമപാണ്ഡ്യനെന്നാണു് എന്റെ മതം (ലീ. പ്ര 39–40). 'ചരിത്രദൃഷ്ടിയിൽ' കണ്ടെത്തുന്ന വിക്രമപാണ്ഡ്യൻ ആറാം ശതകത്തിന്റെ അന്ത്യഘട്ടംവരെ ജീവിച്ചിരുന്ന ആളാണു് (ഉ. ച. 11). അതായതു് സംഗ്രാമധീര രവിവമ്മയുടെ മരണം കഴിഞ്ഞു് ഏതാണ്ടു് ഒരു നൂററാണ്ടിനു് ഇപ്പുറത്തോളം ജീവിച്ച ഒരു വിക്രമപാണ്ഡ്യനെയാണു്. അതിനു് കാരണമായി പറയുന്നതു് 185–നും 500–നും ഇടയ്ക്കു് മറെറാരു വിക്രമ പാണ്ഡ്യൻ ജീവിച്ചിരുന്നതായി ഇന്നുവരെ ഒരു രേഖ കൊണ്ടും തെളിഞ്ഞിട്ടില്ല എന്നതാണു് (ഉ. ച. 11). രവിവമ്മയുടെ പാണ്ഡ്യപുത്രീപരിഗ്രഹത്തിലും ഈ സിദ്ധാന്തത്തിന്റെ അനന്തര ഫലമായി 'ചരിത്രദൃഷ്ടി'ക്കു വേറൊരു സിദ്ധാന്തവും കൂടി അംഗീകരിക്കേണ്ടിവരുന്നു. വേണാട്ടിലേ ഒരു രവിവമ്മ വിക്രമപാണ്ഡ്യനെ പടയിൽ തോല്പിച്ചു പിടിച്ചു് പാണ്ഡ്യരാജാവിനു് കൊടുത്തിട്ടു് വിക്രമപാണ്ഡ്യന്റെ പുത്രിയെ വിവാഹംകഴിക്കുന്നതായി ലീലാതിലകത്തിൽ ഒരു ശ്ലോകം ഉണ്ടു്.

ദ്രോണായ ദ്രുപദം ധനഞ്ജയ ഇവ ക്ഷ്മാപാല ബാലോ ബലീ
വേണാട്ടിന്നുടയോരു വീരരവിവമ്മാഖ്യോ യദൂനാംപതിഃ
പാണ്ഡ്യം വിക്രമപൂവ്വകം പടയിൽ വച്ചാട്ടിപ്പിടിച്ചങ്ങനേ
പാണ്ഡ്യേശായ കൊടുത്തു തസ്യ തനയാം പത്മാനനാമഗ്രഹീൽ
(ലീ–220)

ഈ ശ്ലോകത്തിൽ പരാമശിക്കുന്നതു് സംഗ്രാമധീര രവിവമ്മയുടെ ബാല്യവിക്രമവും അതിന്റെ ഫലമായിട്ടുള്ള പാണ്ഡ്യതനയാപരിഗ്രഹണവും ആണെന്നു് അത്രേ എന്റെ അഭിപ്രായം (ലീ. പ്ര 38).

'ജയശ്രീവൽകൃതാ നിജ സഹചരീം പാണ്ഡ്യതനയാം' എന്നു് സംഗ്രാമധീര രവിവമ്മയുടെ കാഞ്ചീപുരം ശാസനത്തിൽ

കാണുന്ന ഭാഗത്തിൻെറ ഒരു പരാവർത്തനമാണ് 'ദ്രോണായ ദ്രുപദം' എന്ന മലയാളപദ്യത്തിൽ കാണുന്നതു് എന്നാണ് ഞാൻ മനസ്സിലാക്കുന്നതു്. ചരിത്രദൃഷ്ടിയിൽ 'ദ്രോണായ ദ്രുപദം' എന്ന പദ്യത്തിൽ പരാമർശിക്കുന്ന രവിവർമ്മ ആറാം ശതകത്തിൻെറ അന്ത്യപാദത്തിൽ കരിവേലംകുളം യുദ്ധത്താൽ പ്രസിദ്ധനായിത്തീർന്ന രവിവർമ്മയാണെന്ന് അഭിപ്രായപ്പെടുന്നു. (ഉ. ച. 12). തുരുഷ്കന്മാരെ തുരത്തിയ വിക്രമപാണ്ഡ്യനും സംഗ്രാമധീരരവിവർമ്മയും തമ്മിൽ ബന്ധമുണ്ടെന്നു വന്നാൽ 'ചരിത്രദൃഷ്ടിക്ക്' ദോഷം സംഭവിക്കുമെന്നുള്ളതുകൊണ്ടാണ് ഇങ്ങനെ ഒരു നൂററാണ്ടു മുൻപോട്ടു സഞ്ചരിച്ച് ഒരു വിക്രമനെ കണ്ടുപിടിച്ചതു്. എന്നാൽ ഈ കണ്ടുപിടിത്തത്തിൻെറ ഫലം എന്തെല്ലാമെന്നു നോക്കാം.

അന്നു ഏതു വിക്രമനെ പടയിൽ പിടിച്ച് ഏതു പാണ്ഡ്യരാജാവിനു കൊടുത്തിട്ടാണ് രവിവർമ്മ പാണ്ഡ്യരാജപുത്രിയെ പാണിഗ്രഹണം ചെയ്യുന്നതു്? സംഗ്രാമധീര രവിവർമ്മ പാണ്ഡ്യതനയയെ പാണിഗ്രഹണം ചെയ്തെന്നുള്ള ചരിത്രവസ്തുത കാഞ്ചീപുരത്തെ ശാസനംകൊണ്ടു് തെളിയുന്ന സ്ഥിതിക്ക് വേണാട്ടിലെ വേറൊരു രവിവർമ്മ വേറൊരു പാണ്ഡ്യനെ പിടിച്ചുകെട്ടി പിന്നെയും പാണ്ഡ്യപുത്രിയെ വിവാഹം കഴിച്ചെന്ന് പ്രത്യേകം തെളിവു കൂടാതെ എന്തിനു കല്പിക്കണം? രണ്ടു ശ്ലോകമനുസരിച്ചും വേണാട്ടിലെ രവിവർമ്മ. രണ്ടിലും രവിവർമ്മ പാണ്ഡ്യരാജപുത്രിയെ വിവാഹം കഴിക്കുന്നു. ഒന്നിൽ ജയശ്രീയെപ്പോലെ പാണ്ഡ്യരാജപുത്രിയെ തൻെറ സഹചരി ആക്കിയെന്നും, മററതിൽ വിക്രമപാണ്ഡ്യനെ പിടിച്ചു് പാണ്ഡ്യരാജാവിനു കൊടുത്തിട്ട് അദ്ദേഹത്തിൻെറ പുത്രിയെ വിവാഹം കഴിച്ചു എന്നുമാണ് പ്രസ്താവം. ഇവയെ രണ്ടാൽ രണ്ടെന്നു കല്പിച്ചാൽ തന്നെയും ആ കല്പനകൾ മററ് ഏതെല്ലാം കഥകളോടാണ് ഏററു മുട്ടുന്നതു്? രവിവർമ്മ പടയിൽ ആട്ടിപ്പിടിച്ച വിക്രമനും തുലുക്കൻപടയെ തോല്പിച്ച വിക്രമനും ഒന്നാണെന്നു ചരിത്രദൃഷ്ടിയിൽ സമ്മതിക്കുന്നുണ്ടല്ലോ (ഉ. ച. 11-12). ആറാം ശതകത്തിൻെറ അവസാനത്തിൽ ഏതു വിക്രമപാണ്ഡ്യനാണ് തുരുഷ്കന്മാരെ ഓടിക്കാൻ ശക്തനായി വാണതു്? മാലിക് കാഫറുടെ ആക്രമണത്തിനു ശേഷം പാണ്ഡ്യശക്തി മിക്കവാറും സമ്പൂർണ്ണമായിത്തന്നെ ക്ഷയിച്ചു് കാലക്രമേണ നാമമാത്രമായിത്തീർന്നല്ലോ. 1403 തൊട്ടു് 1422

വരെ കററാലത്തിന് അടുത്ത പ്രദേശത്ത് അധികാരം വഹിച്ചിരുന്ന ജടാവർമ്മവിക്രമ പാണ്ഡ്യനെപ്പററി ആയിരിക്കാം 'ചരിത്രദൃഷ്ടിയിൽ ക്രടി' കാണുന്നത്. (Pandyan Kingdom P. 248). ആ വിക്രമപാണ്ഡ്യൻ ഏതു തുരുഷ്കരോടാണ് യുദ്ധം ചെയ്തതു്? അതിന് വേണ്ട ശക്തി അദ്ദേഹത്തിന് എവിടെ? ആ വിക്രമപാണ്ഡ്യനെപ്പററി ഒരു മലയാളകവി എന്തിനുവേണ്ടി കവിതയെഴുതണം? ചുരുക്കത്തിൽ ആറാം ശതകത്തിൻെറ അവസാനത്തോടുകൂടി ഒരു വിക്രമപാണ്ഡ്യനെ കണ്ടുപിടിക്കാം എന്നല്ലാതെ അദ്ദേഹത്തിന് വേണാട്ടുമായോ, തുലുക്കന്മാരും ആയോ ബന്ധമുണ്ടായി എന്നു കണ്ടുപിടിക്കാൻ പ്രയാസമാകും.

സംഗ്രാമധീരൻ തന്നെ
'ദ്രോണായ ദ്രുപദത്തിലേ' രവിവർമ്മ

ജയശ്രീയെപ്പോലെ പാണ്ഡ്യതനയയെ പരിഗ്രഹിച്ചു വെന്ന് കാഞ്ചീപുരം ശാസനത്തിൽ പ്രസ്താവിക്കുന്ന രവിവർമ്മയുമാ ബന്ധമുള്ള വിക്രമപാണ്ഡ്യനെ മട്ടിക്കുന്നതും അദ്ദേഹത്തിൻെറ പുത്രിയെ പാണിഗ്രഹണം ചെയ്യുന്നതും മലയാള പദ്യത്തിൽ പരാമർശിക്കുന്നു. ഇവ രണ്ടും ഒന്നാണെന്ന് പ്രത്യക്ഷമായി തോന്നാവുന്ന സ്ഥിതിക്ക് ഒന്നാകാൻ പാടില്ലാത്ത യുക്തികൾ ഉണ്ടെങ്കിൽ മാത്രമേ മറിച്ച് അഭിപ്രായം സ്വീകരിക്കേണ്ടതായിട്ടുള്ളു. കൊ. വ 475-നും 600-നും (ക്രി വ. 1300-നും, 1425-നും) ഇടയ്ക്കു മറെറാരു വിക്രമപാണ്ഡ്യൻ ജീവിച്ചിരുന്നതായി രേഖയില്ലെന്നാണ് ഇതിനു കാരണമായി 'ചരിത്രദൃഷ്ടി'യിൽ കാണുന്നത്. കൊ. വ. 475 എന്ന് എന്തിനായിട്ട് എടുത്തു എന്നു വ്യക്തമല്ല. രവിവർമ്മ പടയിൽവച്ച് ആട്ടിപ്പിടിക്കുന്നതായും തുരുഷ്കന്മാരോടു യുദ്ധം ചെയ്യുന്നതായും ഉള്ള രണ്ടു ഘട്ടങ്ങളിലാണ് വിക്രമപാണ്ഡ്യനെ പരാമർശിക്കുന്നത്. രവിവർമ്മയുടെ 33-ാമത്തേ വയസ്സിനു മുമ്പാണ് പാണ്ഡ്യരാജതനയയെ സഹചരിയാക്കി പരിഗ്രഹിക്കുന്നതു് എന്നുള്ളതുകൊണ്ട് അതിനു മുൻപ് വിക്രമപാണ്ഡ്യൻ ഉണ്ടായിരുന്നെന്ന് കല്പിച്ചാലും മതി. അന്ന് മാറവർമ്മൻ വിക്രമപാണ്ഡ്യൻ ജീവിച്ചിരുന്നു. (Pandyan Kingdom, 189) ഭുവനൈകവീരനെന്നും കൊക്കൈക്കൊവലനെന്നും അദ്ദേഹത്തിന് ബിരുദങ്ങളും ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ ഒരു ശാസനത്തിൽ വേണാട്ടു ജയിച്ചതായി പ്രസ്താവമുണ്ടെന്ന് ശ്രീ. നീലകണ്ഠ

ശാസ്ത്രി ചൂണ്ടി കാണിക്കുന്നു. (Pandyan Kingdom, 190). ഈ അവകാശവാദം ആത്മപ്രശംസ മാത്രമാണെന്നും ശാസ്ത്രികൾ സൂചിപ്പിക്കുന്നുണ്ട്. വേണാടു ജയിച്ചെന്നു പറയുന്നതുകൊണ്ടു വേണാടുമായി വിക്രമന് ഒരു സംഘട്ടനം ഉണ്ടായി എന്നു സൂചിപ്പിക്കുന്നതായി കരുതാം വിക്രമൻ അധികാരത്തിൽ വന്നതു ക്രി. വ 1283 ഇടയ്ക്കു് ആയിരുന്നു എന്നു കാണുന്നു. അതായതു് കൊ വ 458-ാമാണ്ടു്. അന്നു് സംഗ്രാമധീര രവിവർമ്മയ്ക്കു് പതിനേഴു വയസ്സു കാണുന്നം 'ദ്രോണായ ദ്രുപദം' എന്ന പദ്യത്തിൽ ഞാൻ സ്വീകരിച്ചിട്ടുള്ള പാഠം അനുസരിച്ചു് 'ക്ഷ്മാപാലബാലോ ബലീ വേണാട്ടിന്നടയോരു വീരരവിവർമ്മാഖ്യോ യദൂനാംപതിഃ'എന്നാണു്. വിക്രമനുമായി സംഘട്ടനം ഉണ്ടായപ്പോൾ രവിവർമ്മയ്ക്കു് 'ക്ഷ്മാപാലബാലൻ' എന്നു കരുതത്തക്ക പ്രായമേ ആയിട്ടുള്ളു. (ക്ഷ്മാപാലബാലാം എന്നാണു് മററു ചിലർ അംഗീകരിക്കുന്നതു്. ആ സംഗതി നിൽക്കട്ടെ.) വിക്രമൻ വേണാട്ടു് ആക്രമിച്ചിരിക്കാം ആ യുദ്ധത്തിൽ വിക്രമനെ ആട്ടിപ്പിടിച്ചു് അന്നത്തേ പാണ്ഡ്യ രാജാവിനു് കൊടുത്തിരിക്കാം എന്നു് ഈ പദ്യത്തിൽനിന്നു സിദ്ധിക്കുന്നു അന്നു് പാണ്ടി പല രാജാക്കന്മാരുടെയും അധികാരത്തിൽ അമന്നിരുന്നുവെന്നും, അവർക്കു് പരസ്പരം സംഘർഷണം ഉണ്ടായിരുന്നു എന്നും തെളിവുണ്ടു്. (Pandyan Kingdom, 190) അതിനാൽ വിക്രമപാണ്ഡ്യനെ സംഗ്രാമധീരൻ യുദ്ധത്തിൽ പിടിച്ചു എന്നു പറയുന്നതിൽ തീരെ അസാംഗത്യം ഇല്ല.

## വിക്രമപാണ്ഡ്യനും തുലുക്കപ്പടയും

ഇനി ഒന്നു് ആലോചിക്കാനുള്ളതു് വിക്രമപാണ്ഡ്യൻ തുലുക്കൻപടയെ തുരത്തി എന്നു പറയുന്നതിനെപ്പററിയാണു്. രവിവർമ്മ യുദ്ധത്തിൽ തടവുകാരനാക്കിയ വിക്രമപാണ്ഡ്യൻതന്നെ ആണോ ഇതു്. ആയിരിക്കണം എന്നാണു് എൻെറ പ്രബലമായ വിശ്വാസം. ഈ വിക്രമപാണ്ഡ്യനെപ്പററി അവസാനമായിട്ടു കാണുന്ന രേഖ അനുസരിച്ചു് അദ്ദേഹത്തിൻെറ ഭരണം ക്രി. വ. 1296-വരെ (കൊ. വ. 471-വരെ) എങ്കിലും ഉണ്ടായിരുന്നു എന്നു് ശ്രീ. നീലകണ്ഠശാസ്ത്രി ഊഹിക്കുന്നു (Pandyan Kingdom, p. 190) തുലുക്കൻപട വരുന്നതു് 1310 (485-ാമാണ്ടിൽ ആണു്) അതായതു് 14 വർഷംകൂടി കഴിഞ്ഞിട്ടാണു്. ശ്രീ. ശാസ്ത്രി

വിക്രമന്റെ ഭരണാന്ത്യത്തെപ്പററി സൂചിപ്പിക്കുന്നതു വളരെ കരുതലോടെയാണ്. 1296-വരെയെങ്കിലും വിക്രമന്റെ ഭരണം തുടൎന്നിരിക്കണം എന്നേ അദ്ദേഹം പറഞ്ഞിട്ടുള്ളു. വിക്രമന്റെ ഭരണാന്ത്യത്തെപ്പററി കൃഷ്ടമായ തെളിവ് ഇല്ലാത്ത സ്ഥിതിക്കു് അദ്ദേഹത്തിന്റെ കാലം നാന്തൂററി എഴുപത്തിയൊന്നോടെ അവസാനിച്ചു എന്നു ഖണ്ഡിച്ചു പറഞ്ഞുകൊണ്ടു്. ലീലാതിലക പദ്യത്തിൽ തുരുഷ്കന്മാരുമായി യുദ്ധം ചെയ്തുവെന്നു പറയുന്ന വിക്രമനെ പിടിച്ച രവിവൎമ്മ വേറൊരാളാണെന്നു വരുത്താനുള്ള യത്നം സാധൂകരിക്കാവുന്നതായി തോന്നുന്നില്ല. ഇനിയും അന്നു് വേറൊരു വിക്രമപാണ്ഡ്യൻ ഇല്ലായിരുന്നുവെന്നു് എങ്ങനെ നിശ്ചയിച്ചു പറയാം? രേഖയിൽ പെടാത്തവരൊന്നും ഇല്ല എന്നു് സിദ്ധാന്തിക്കാമോ? ഇത്രയും പറഞ്ഞതിൽ നിന്നു്, സംഗ്രാമ ധീരന്റെ കാലത്തു് ഭുവനൈകവീരൻ വിക്രമപാണ്ഡ്യൻ ജീവിച്ചിരുന്നതായി യാതൊരു രേഖയും ഇല്ല എന്നു് 'ചരിത്ര ദൃഷ്ടിയിൽ കൂടി' പ്രസ്താവിച്ചിരിക്കുന്നതു് സ്വീകാൎയ്യമല്ല എന്നു കാണാവുന്നതാണല്ലോ.

471-വരെ മാത്രമേ വിക്രമൻ ജീവിച്ചിരുന്നുള്ളൂ എന്നു വിധിച്ചാൽ തന്നെയും രവിവൎമ്മയ്ക്കു് 32 വയസ്സാകുന്നതുവരെ വിക്രമൻ ജീവിച്ചിരുന്നതായി തെളിയും. അതുകൊണ്ടു് വിക്രമനെ ആട്ടിപ്പിടിക്കുന്നതിനു രവിവൎമ്മയ്ക്കു് അസാദ്ധ്യമാണു് എന്നുള്ള വാദം തീരെ നിരസിക്കേണ്ടിയിരിക്കുന്നു. സംഗ്രാമധീര രവിവൎമ്മയുടെ കാലത്തുള്ള വിക്രമനെയല്ല ലീലാതിലക പദ്യങ്ങളിൽ പരാമൎശിക്കുന്നതെന്നു കാണിക്കാൻ 'ചരിത്ര ദൃഷ്ടിയിൽ' തുടൎന്നു ചില പ്രസ്താവനകളും ഉണ്ടു്. സംഗ്രാമ ധീരന്റെ കാലത്തു് വിക്രമപാണ്ഡ്യനുമില്ല സുന്ദരപാണ്ഡ്യനുമില്ല എന്നാണു് ചുരുക്കത്തിൽ ആ വാദം ചെന്നു് അവസാനിക്കുന്നതു് (ഉ. ച 14). ഇതു് സത്യത്തിൽനിന്നു കുറേക്കൂടി വ്യതിചലിച്ചു പോയി എന്നു പറയണം. സംഗ്രാമധീരന്റെ കാലം കൊ. വ. 441 തൊട്ടു് 438 വരെ (ക്രി. വ. 1266 തൊട്ടു് 1315 വരെ) ആയിരുന്നല്ലോ. അന്നു വിക്രമപാണ്ഡ്യനും സുന്ദരപാണ്ഡ്യനും ഇല്ലെന്നോ? വലിയ ഗവേഷണം കൂടാതെ കണ്ടുപിടിക്കാവുന്ന കാൎയ്യമാണു് ഇതു്. ജടാവൎമ്മ സുന്ദരപാണ്ഡ്യൻ 1276-ൽ അതായതു് രവിവൎമ്മയ്ക്കു പത്തുവയസ്സുള്ളപ്പോൾ കുലശേഖരന്റെ കൂടെ ഉപരാജാവായിത്തീരുന്നു. (Pandyan Kingdom p. 188) ക്രി. വ. 1293 വരെ എങ്കിലും അദ്ദേഹം ഭരിച്ചിരിക്കണം.

1283 തൊട്ട് അതായതു് രവിവർമ്മയ്ക്കു് 17 വയസ്സുള്ള കാലത്തു് മാറവർമ്മ വിക്രമപാണ്ഡ്യനും ഉപരാജാവായിത്തീർന്നു. പിന്നെ എങ്ങനെയാണു് മേല്പറഞ്ഞ പ്രസ്താവം അംഗീകരിക്കാറാവുന്നതു്? "വിക്രമപാണ്ഡ്യനെ പിടിച്ചു് സുന്ദരപാണ്ഡ്യനെ ഏല്പിച്ചു എന്ന കഥ നമ്മുടെ സാഹിത്യകാരന്മാർ എല്ലാംകൂടി കൂട്ടിക്കല ത്തിയുണ്ടാക്കിയതാണു്" എന്ന 'ചരിത്രദൃഷ്ടി'യിലെ പ്രസ്താവം (ഉ. പു. 15) ഇങ്ങനെ നിരാധാരമായിത്തീരുന്നു. 'ചരിത്ര ദൃഷ്ടി'യിൽ ഈ സന്ദർഭത്തിൽ ചൂണ്ടിക്കാണിക്കുന്ന പല ആണ്ടുകളും പാണ്ഡ്യചരിത്രം അനുസരിച്ചല്ല എന്നു് നീലകണ്ഠ ശാസ്ത്രികളുടെ ഗ്രന്ഥവുമായി താരതമ്യപ്പെടുത്തി നോക്കുമ്പോൾ മനസ്സിലാകുന്നതാണു്.

ഈ ചർച്ചയിൽ നിന്നു് ലീലാതിലകപദ്യങ്ങളിൽ പരാമർശി ക്കുന്ന വിക്രമപാണ്ഡ്യൻ സംഗ്രാമധീരന്റെ സമകാലീനനെന്നു ഗണിക്കുന്നതിനു് അയുക്തിയില്ലെന്നു വ്യക്തമാകും. തുലുക്കൻപട യോടു രവിവർമ്മയും വിക്രമനും യുദ്ധം ചെയ്തിരിക്കാൻ ഇട യില്ലെന്നുള്ള വാദം സ്വീകാര്യമല്ലെന്നും തെളിയുന്നു.

## സന്ദേശത്തിലേ രവിവർമ്മയും തിരുവിടക്കോട്ടുശാസനത്തിലേ രവിവർമ്മയും

ഇനിയും 'ചരിത്രദൃഷ്ടി'യിലെ അഭിപ്രായത്തെ ഒന്നുകൂടെ പരിശോധിക്കാം. അതനുസരിച്ചു് സന്ദേശത്തിൽ സംസ്തുത നായിരിക്കുന്ന രവിവർമ്മ 548 കന്നി 10–ാംനു- തിരുവിടക്കോട്ടു ശിലാരേഖയിൽ കീർത്തിക്കപ്പെടുന്ന രവിവർമ്മ എന്നാണല്ലോ വാദം. (ഉ. പ. 9). ഈ മതം മതിലകം രേഖകൾ പ്രസിദ്ധ പ്പെടുത്തിയപ്പോൾ മഹാകവി ഉള്ളൂർ പരമേശ്വരയ്യർ അവർകൾ 550-ലേ ആദിത്യവർമ്മയെപ്പററി എഴുതിയ ഒരു നോട്ടിൽ പ്രദർശിപ്പിച്ച അഭിപ്രായത്തോടു സാമ്യമുള്ളതാണു്. സന്ദേശ ത്തിലേ ആദിത്യവർമ്മ കൊ. വ. 550-ലേ ആദിത്യവർമ്മ ആണെന്നത്രേ ഉള്ളൂർ ആവിഷ്കരിച്ചിട്ടുള്ള മതം. അതനുസരിച്ചു് 548-ലേ ഇരവിവർമ്മയും ആദിത്യവർമ്മയോടൊത്തു സമാഗത നാകുമല്ലോ. അപ്പോൾ വിക്രമനെ തോല്പിച്ചു് പാണ്ഡ്യരാജ തനയയെ വിവാഹം കഴിച്ചു എന്നു പറയുന്ന രവിവർമ്മയെപ്പററി യും തുരുഷ്കരെ തോല്പിച്ച വിക്രമപാണ്ഡ്യനെപ്പററിയും ലീലാ തിലകത്തിൽ പറയുന്ന ശ്ലോകങ്ങൾക്കു സന്ദർഭങ്ങൾ കണ്ടുപിടി

ക്കേണ്ടിവരും. 'ചരിത്രദൃഷ്ടി'യിൽ പ്രയാസപ്പെട്ടു ചില സന്ദർഭങ്ങളും കണ്ടുപിടിക്കാൻ ശ്രമിച്ചിട്ടുണ്ട്. സംഗ്രാമധീര രവിവർമ്മ ജയശ്രീയെപ്പോലെ പാണ്ഡ്യതനയയെ പരിഗ്രഹിച്ചതായി കാഞ്ചീപുരം ശാസനം തെളിവു തന്നിട്ടുണ്ടല്ലോ. 'ദ്രോണായ ദ്രുപദം' എന്ന ലീലാതിലകപദ്യത്തിലേ പ്രസ്താവം മുഴുവൻ ആ വിവാഹകഥയുടെ ഒരു പരാവർത്തനം പോലെ ആണു് പ്രത്യക്ഷപ്പെടുന്നതു്. എന്നാൽ അതു രണ്ടും ഒന്നാണെന്നു സമ്മതിച്ചാൽ മററു പലതും സമ്മതിക്കണമെന്നുള്ളതുകൊണ്ടു് ചരിത്രദൃഷ്ടിക്കു് അതു സമ്മതിക്കാൻ നിവൃത്തിയില്ല. പാണ്ഡ്യപുത്രിയെ ജയശ്രീയെപ്പോലെ പരിഗ്രഹിച്ചു എന്നതിനു് പുതിയ ഒരു സന്ദർഭം തന്നെ ചരിത്രദൃഷ്ടിയിൽ സൃഷ്ടിക്കുന്നു. സംഗ്രാമധീര രവിവർമ്മ പാണ്ടിയിൽ പോയിരിക്കാൻ ഇടയില്ലെന്നും, അദ്ദേഹം കേരളത്തിൽ തന്നെ നടത്തിയ ഏതോ യുദ്ധങ്ങളിൽ പ്രദർശിപ്പിച്ച ധൈര്യത്തെ അഭിനന്ദിച്ചു് പാണ്ഡ്യനൃപൻ അദ്ദേഹത്തിന്റെ മകളെ വിവാഹം കഴിച്ചു കൊടുത്തു എന്നു് അർത്ഥം കല്പിക്കുവാനേ നിവൃത്തിയുള്ളു എന്നുമാണു് ചരിത്രദൃഷ്ടിയിലെ യുക്തി. ഏതോ ഒരു രാജാവു് എവിടെയോ യുദ്ധത്തിൽ ജയിച്ചതിനു്, വേറേ എവിടെയോ ഉള്ള രാജാവു് തന്റെ പുത്രിയെ കൊടുത്തു സമ്മാനിക്കുന്നു. അങ്ങനെ കിട്ടിയ രാജപുത്രിയെ 'ജയശ്രീയെ'പ്പോലെ പിടിച്ചെടുത്തതാണെന്നു് സംസ്കൃതത്തിൽ എഴുതിവയ്ക്കുന്നു. ഈ വാദം സ്വീകരിക്കാൻ കുറേ വിഷമമാണു്. ഇനി ഒന്നുകൂടി. ഇതേ കഥയെത്തന്നെ മലയാള ശ്ലോകത്തിൽ പറയുന്നതു് മറെറാരു രവിവർമ്മയെപ്പററി ആണെന്നു വരുത്തുകയും വേണം. അപ്പോൾ സത്യമായി വേണാട്ടിൽ ചരിത്രം ആവർത്തിക്കുന്നു. വേണാട്ടിൽ രണ്ടു രവിവർമ്മമാർ; രണ്ടു പേരും പാണ്ഡ്യരാജപുത്രിയെത്തന്നെ വിവാഹം കഴിക്കുന്നു. ഒരാൾ ജയശ്രീയെ സ്വാധീനമാക്കിയതുപോലെ. മറേറ ആൾ ഒരു പാണ്ഡ്യരാജാവിനെ ആട്ടിപ്പിടിച്ചു് വേറൊരു പാണ്ഡ്യരാജാവിനു കൊടുത്തിട്ടു്. ആ രണ്ടാമത്തേ രവിവർമ്മയോ? 590-ാമാണ്ടിടയ്ക്കു് ഉള്ള ആളെന്നും. അന്നു പാണ്ഡ്യന്മാരുടെ സ്ഥിതിയോ? മിക്കവാറും നാമാവശേഷമായിരുന്നു. ചുരുക്കത്തിൽ ഈ രണ്ടു പദ്യങ്ങളിലേയും രവിവർമ്മമാർ രണ്ടാണെന്നുള്ള അഭിപ്രായം തീരെ പരിവർജ്ജിക്കണമെന്നു തോന്നുന്നു. സംഗ്രാമധീരൻ ജയശ്രീയെപ്പോലെ പാണ്ഡ്യതനയയെ പരിഗ്രഹിച്ചു എന്നു് കാഞ്ചീപുരം ശാസനത്തിൽ ഉള്ളതുകൊണ്ടു് 'ദ്രോണായ ദ്രുപദ'മെന്ന മലയാളപദ്യ

ത്തിലേ രവിവർമ്മ അദ്ദേഹം തന്നെ എന്നു കല്പിക്കുന്നതാണ് ഋജുവായ രീതി. അദ്ദേഹം വിക്രമപാണ്ഡ്യനെ തോല്പിച്ചു് പാണ്ഡ്യപുത്രിയെ പരിഗ്രഹിച്ചതുകൊണ്ടു തന്നെയാണ് 'ജയശ്രീവൽ കൃതാ' എന്നു പറഞ്ഞിട്ടുള്ളതു്. ആ രവിവർമ്മയെ സംബന്ധിച്ച ഏതോ കാവ്യത്തിൽ ഉള്ളതു തന്നെ ആയിരിക്കണം വിക്രമപാണ്ഡ്യൻ തുലുക്കന്മാരെ തോല്പിച്ചതായി പറയുന്ന പദ്യങ്ങളും. അങ്ങനെ സംഗ്രാമധീരന്റെ കാലത്തു് തുലുക്കന്മാരുമായി സംഘട്ടനം ഉണ്ടായി എന്നു് ഈ വഴിക്കും നിശ്ചയിക്കാവുന്നതാണ്.

കൊ. വ 548–ലേ രവിവർമ്മയാണ് തുലുക്കൻപടയുമായി കൂട്ടിമുട്ടിയതെന്ന അഭിപ്രായം വേറൊരു രീതിക്കും പരിഗണിക്കാം. ഈ രവിവർമ്മ വെറും സാധാരണക്കാരനായ ഒരു രാജാവു് എന്നല്ലാതെ അദ്ദേഹത്തെപ്പററി മെച്ചമൊന്നും പറയാനില്ല. "548 കന്നി 10-ാംനു-ലേ തിരുവിടക്കോട്ടു ശിലാരേഖയിൽ കീർത്തിക്കപ്പെടുന്നതു് ഇദ്ദേഹത്തെപ്പററിയാണ്" എന്നു് ചരിത്രദൃഷ്ടിയിൽ പറയുന്നു. (ഉ. ച. 50). 'കീർത്തിക്കപ്പെടുക' എന്നു് ചരിത്രദൃഷ്ടിയിൽ കരുതി പ്രയോഗിച്ചിട്ടുള്ളതാണെന്നു് തോന്നുന്നു എന്തെന്നാൽ ആ കീർത്തനശബ്ദം കൊണ്ടു് അദ്ദേഹത്തെപ്പററി ഏതോ വലിയ കാര്യങ്ങൾ ഈ രേഖയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ടെന്നു് വിശ്വസിക്കുമെങ്കിൽ വിശ്വസിച്ചുകൊള്ളട്ടെ എന്നായിരിക്കണം ഉന്നം. കാഞ്ചീപുരം വരെ പിടിച്ചടക്കിയ സംഗ്രാമധീര രവിവർമ്മയ്ക്കുപോലും ചെയ്യാൻ കരുത്തില്ലെന്നു് ചരിത്രദൃഷ്ടിയിൽ കല്പിക്കുന്ന തുരുഷ്കവിധ്വംസനം നടത്തിയ മഹാനായിട്ടാണല്ലോ ഈ രവിവർമ്മയെ അദ്ദേഹം അവതരിപ്പിക്കുന്നതു്. എന്നാൽ ഈ തിരുവിടക്കോട്ടു് ശിലാരേഖയിൽ എന്താണ് പറയുന്നതു്? തിരുവിതാംകൂർ പുരാതനവസ്തു സംരക്ഷണവകുപ്പിൽ നിന്നും V–ാം വാല്യമായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പുസ്തകത്തിൽ ഈ രേഖ പ്രകാശിപ്പിച്ചിട്ടുണ്ടു്. കൊല്ലം 548–ാമാണ്ടു് കന്നി 10–ാംനു-വേണാടു വാണരുളുന്ന കീഴ്പേരൂർ ഇരവി ഇരവിവർമ്മൻ തിരുവടി തിരുവിടക്കോട്ടുക്ഷേത്രത്തിൽവച്ചു് വിശാഖം ആട്ടത്തിരുനാളിനു പന്ത്രണ്ടു ബ്രാഹ്മണർക്കു് സദ്യ കൊടുക്കുന്നതിനു് കുറച്ചു നിലം വിട്ടുകൊടുക്കുന്നതാണ് ഇതിന്റെ ഉള്ളടക്കം. (T. A. S. V 140, 142). ഇത്രയേ ഉള്ളു ആ രാജാവിന്റെ കീർത്തിയെ നില നിർത്തുന്ന ആ രേഖ. പന്ത്രണ്ടു ബ്രാഹ്മണർക്കു് ആണ്ടിൽ

**ഒരിക്കൽ ഒരു നേരം ഊണു കൊടുക്കുന്ന ഒരു മഹാ ദാതാവിനെ പററി പിന്നെ 'അത്ഥിശ്രേണിക്കഭിമതഫലം നൽകുവാൻ പാരിജാതം' എന്നു ഉണ്ണുനീലീസന്ദേശത്തിൽ പറഞ്ഞിരിക്കുന്നതു് ചേരുകയില്ലേ?**

തുലുക്കൻപടയുടെ ഉപദ്രവം മൂദ്ധന്യത്തിലെത്തിയ കാലത്തു് വേണാട്ടു വാണിരുന്ന ഇരവിവമ്മ ഈ പന്ത്രണ്ടു ബ്രാഹ്മണക്കു് സത്ര ഏപ്പെടുത്തിയ രാജാവായിരുന്നു എന്നുള്ളതാണു് തുലുക്കൻ പടയെ തോല്പിക്കാൻ അദ്ദേഹത്തിന്റെ അവകാശമായി കല്പിക്കേണ്ടതു് (ഉ. ച. 9). എന്നാൽ ഈ രവിവമ്മ തുലുക്കന്മാരോടെന്നല്ല ആരോടും തന്നെ പടവെട്ടിയതായി ഇതിനുമുൻപു് ആരും പറഞ്ഞിട്ടില്ല. അതിനു തെളിവും ഇല്ല. തിരുവിടക്കോട്ടു രേഖയിൽനിന്നു് ഒരു വലിപ്പവും വ്യക്തമാകുന്നുമില്ല. തന്റെ പൂവ്ഗാമിയും സംഗ്രാമധീരൻ എന്ന പേരിൽ വിഖ്യാതനുമായ രവിവമ്മ കാഞ്ചീപുരം വരെ ജൈത്രയാത്ര ചെയ്തപ്പോൾ താനും പേരിനു വേണ്ടിയെങ്കിലും അങ്ങനെയൊരു സാഹസത്തിനു് ഇറങ്ങി പുറപ്പെട്ടുകളയാമെന്നു് തിരുവിടക്കോട്ടു രവിവമ്മ കരുതിയില്ലെന്നേ ഞാൻ കരുതുന്നുള്ളൂ. സംഗ്രാമധീരൻ കാഞ്ചീപുരം വരെ പിടിച്ചെങ്കിൽ ഈ രവിവമ്മ ആ സ്ഥലങ്ങൾ കൈവശം വച്ചുകൊണ്ടിരിക്കാൻ പോലും പ്രാപ്തനായിരുന്നില്ല. മാലിക്കാഫറുടെ ചുവട്ടടി പിൻതുടന്നു സംഗ്രാമധീരൻ കാഞ്ചീപുരംവരെ പോയിരുന്നുവെന്നു് കാഞ്ചീപുരത്തു തന്നെ രേഖയുണ്ടു്. തിരുവിടക്കോട്ടു ശിലാശാസനകത്താവായ രവിവമ്മയുടെ കാലത്തു് മധുര ഡെൽഹിസുൽത്താനായ മഹമ്മദു് ബിൻ തുഗ്ലാക്കിന്റെയും പിന്നീടു് വിജയനഗരരാജാവായ കുമാരകമ്പനന്റെയും കീഴിൽ ആയിരുന്നു. സംഗ്രാമധീരൻ ജയിച്ചടക്കിയ ഭാഗങ്ങൾ കൈവശം വച്ചുകൊണ്ടിരിക്കാൻ വേണ്ടി അദ്ദേഹത്തിന്റെ അനന്തരഗാമികൾ ആരും ഒരക്ഷരം ഉരിയാടിയതായി പോലും ഇതുവരെ ആരും പറഞ്ഞുകേട്ടിട്ടില്ല. സംഗ്രാമധീരന്റെ കാലത്തിനുശേഷം തുലുക്കന്മാരോടു സംഘട്ടനത്തിനു പോകാതെ വേണാട്ടുരാജാക്കന്മാർ അടങ്ങിപ്പാത്തതുകൊണ്ടായിരിക്കണം പാണ്ടിനാടു് അവക്കു നഷ്ടപ്പെട്ടതും വേണാട്ടിൽ മഹമ്മദീയാക്രമണം ഉണ്ടാകാഞ്ഞതും. ഈ സ്ഥിതിയിൽ തിരുവിടക്കോട്ടു രേഖാകത്താവായ രവിവമ്മയ്ക്കു് ഇതുപോലെ ഒരു സൂചനപോലുമില്ലാത്ത മഹാവിജയങ്ങളുടെ കത്തൃത്വം പ്രയാസപ്പെട്ടു കണ്ടുപിടിച്ചുകൊടുക്കേണ്ട ആവശ്യമില്ല. ബ്രാഹ്മണക്കു് ഊണു കല്പിച്ചതുകൊണ്ടു് അത്ഥിശ്രേണിക്കു്

അഭിമതഫലം നൽകുന്ന പാരിജാതമാണെന്ന് അദ്ദേഹത്തെ സ്തുതിച്ചുവെന്ന തന്നെ വയ്ക്കാം. എങ്കിലും വിദ്വൽപദ്മാകര ദിനകരനെന്നും, വിശ്വലോകൈകദീപമെന്നും, മുററിക്കൂട്ടം പെരിയ പരചക്രേഷു ചക്രായമാണനൻ എന്നും ആ രവിവർമ്മയെ വിളിച്ചാൽ, അതു തന്റെ മാതുലനും മഹാനുമായ സംഗ്രാമ ധീരനുള്ള അവകാശങ്ങളാണെന്ന് അദ്ദേഹം തന്നെ പറഞ്ഞു പോകുമായിരുന്നു. ചുരുക്കത്തിൽ ഒരു രവിവർമ്മയും ഒരു ആദിത്യ വർമ്മയും ഈ കാലഘട്ടത്തിൽ (കൊ വ. 540–ാമാണ്ടിടയ്ക്കു) ഉണ്ടെന്നുള്ള ഒരു സൗകര്യമല്ലാതെ വേറൊരു യുക്തിയും തിരുവിട ക്കോട്ടു രവിവർമ്മയാണ് സന്ദേശത്തിൽ സംസ്തുതനായ രവിവർമ്മ എന്ന കല്പനയിൽ ഇല്ലെന്നു പറയേണ്ടിയിരിക്കുന്നു. *

## ജ്യോതിഷഗണനയും ചരിത്രഗണനയും

ജ്യോതിഷസംബന്ധമായ പരിഗണനം കൊണ്ട് സന്ദേശ ത്തിന്റെ കാലം 537 മേടം 6–ാംനു ആണെന്ന് ചരിത്രദൃഷ്ടി യിൽ ഖണ്ഡിച്ചു പറയുന്നു. (ഉ. ച. 71–ം 81–ം). ചരിത്ര ദൃഷ്ടിക്ക് എതിരേ നില്ക്കുന്ന ഉള്ളൂർ ജ്യോതിശ്ശാസ്ത്രത്തിന്റെ ബാലപാഠംപോലും ഗ്രഹിക്കാൻ ശ്രമിച്ചിട്ടില്ലെന്നും കയക്കുന്നു. ജ്യോതിശ്ശാസ്ത്രത്തിൽ ഉള്ളൂരിനെക്കാളും എന്റെ മാന്യസ്നേഹിതനായ ചരിത്രദൃഷ്ടികാരനെക്കാളും കുറവായ ജ്ഞാനമേ എനിക്കു ഉള്ളൂ. ജ്യോതിശ്ശാസ്ത്രസംബന്ധമായ ഗണന കൊണ്ടു ഉണ്ണുനീലീസന്ദേശത്തിന്റെ കാലം ഖണ്ഡിതമായി

---

* 533-ൽ കോട്ടാററു പുതിയിടത്തു കോയിക്കൽ താമസിച്ചിരുന്ന വേണാട്ടുരാജാവു് ഇരവി ഇരവിവർമ്മയും, 541-ൽ അമരാവതിയിൽ താമസി ച്ചിരുന്നതു് ഇരവി ആതിച്ചവർമ്മയുമാണെന്ന് ചരിത്രദൃഷ്ടിയിൽ കാണുന്നു. (ഉ. ച. 10). ഈ രേഖകളിൽ ഏതായാലും രാജാക്കന്മാരുടെ നാമങ്ങളെ പററി സൂചനയില്ല (T. A. S. VI. P. 187). ഈ വിഷയത്തിൽ സ്റ്റേററു മാനുവൽ കർത്താവിനു് ചില തെററിദ്ധാരണകൾ ഉണ്ടായി എന്നു് ചരിത്ര ദൃഷ്ടിയിൽ പ്രസ്താവിക്കുന്നു. (ഉ. ച. 10). സ്റ്റേററു മാനുവൽകർത്താവിനു് തെററിദ്ധാരണകളൊന്നും ഉണ്ടായിട്ടില്ലെന്നും, അദ്ദേഹം കരുതലോടുകൂടി മാത്രമേ പ്രസ്താവനകൾ നടത്തിയിട്ടുള്ളുവെന്നും കാണാവുന്നതാണ്. (സരസ്വതിലക തിരു-സ്റ്റേററുമാനുവൽ Vol II. P. 124). ശ്രീവീര മാർത്താണ്ഡവർമ്മയെ ശാസനകർത്താവായിട്ടല്ല, ശാസനത്തിൽ സ്മരിക്കുന്ന പൂർവ്വരാജാവായിട്ടു മാത്രമേ, സ്റ്റേററുമാനുവൽകാരൻ എടുക്കുന്നുള്ളു എന്നു വിചാരിക്കത്തക്കപ്രകാരത്തിലാണ് അദ്ദേഹത്തിന്റെ പ്രസ്താവന. (പുറം 124.) ഇതു് ചരിത്രദൃഷ്ടിക്കും സമ്മതമാണല്ലോ.

ക്ലിപ്തപ്പെടുത്തത്തക്ക വിവരങ്ങൾ ആ കാവ്യത്തിൽ ഇല്ലാത്തതു കൊണ്ടു ഞാൻ ആ വിഷയത്തിൽ ജ്യോതിശ്ശാസ്ത്രപണ്ഡിതന്മാരെ തിരക്കി പുറപ്പെടാൻ യത്നിക്കുന്നുമില്ല. എന്നുതന്നെയുമല്ല ആ വിഷയത്തെപ്പററി പണ്ഡിതോത്തംസമായ ശ്രീമാൻ എൻ. ഗോപാലപിള്ള അവർകൾ ചെയ്തിട്ടുള്ള പരാമർശങ്ങളെ ഞാൻ എങ്ങനെ അംഗീകരിക്കുന്നു എന്നുള്ള കാര്യം ലീലാതിലക പ്രവേശകത്തിൽ വ്യക്തമാക്കിയിട്ടുമുണ്ട്. (ലീ. പ്ര. 41–42). 'അഞ്ചാം പക്കം വരമിതു തുലോം' എന്നു ജ്യോതിഷപരാമർശമുള്ള സന്ദേശശ്ലോകത്തിനു (ശ്ലോ. 35) വ്യാഖ്യാനമോ ക്ലിപ്തമല്ല. അതിൽ ആണ്ടു സൂചിപ്പിക്കുന്നില്ല. ആ പരാമർശം കാവ്യം എഴുതിയ വർഷത്തെ സൂചിപ്പിക്കുന്നതായി തീർത്തു പറയാവതല്ല. സന്ദേശം അയയ്ക്കാനായി കല്പിക്കുന്ന ഏതോ ഒരു ശുഭ മുഹൂർത്തം ആയിരിക്കണം അതു്. അല്ലെങ്കിൽ ഞാൻ ആ ചിന്ത തുടരുന്നില്ല. ഞാൻ ചരിത്രസംബന്ധമായി കാണുന്ന സൂചനകളെ മുഖ്യമായി പരിശോധിച്ചുകൊണ്ടു തുടരാം.

537 മേടം 6-ാംനു-യാണു് സന്ദേശത്തിന്റെ കാലമെന്നുള്ള ഗണന വാദത്തിനു വേണ്ടി അംഗീകരിക്കാം. അപ്പോൾ അന്നു് രവിവർമ്മ വേണാടർകോനായി കൊല്ലത്തു് ഉണ്ടായിരിക്കണം. അന്നത്തെ രാജാവു് ആരു്? കൊല്ലത്തെ സ്ഥിതി എന്തു് എന്നു ചുരുക്കത്തിൽ ഒന്നു പരിശോധിക്കണ്ടേ? ഉണ്ണുനീലിസന്ദേശത്തിൽ കീർത്തിക്കുന്നതു് 525–മുതൽ 555–വരെ വാണ രവിവർമ്മയെ ആയിരിക്കണമെന്നാണല്ലോ ചരിത്രദൃഷ്ടിയിൽ കാണുന്നതു്. (ഉ. ച. 53). ഈ കാലഘട്ടത്തിൽ വേണാടു വാണിരുന്ന രാജാക്കന്മാരെപ്പററിയും, അവരുടെ ഭരണം തുടങ്ങിയതും അവസാനിക്കുന്നതുമായ വർഷങ്ങളെപ്പററിയും നിശ്ചിതമായ വിവരം കിട്ടുന്നില്ല. (സദസ്യതിലക സ്റ്റേററമാനുവൽ II. 123-126). 510–ാമാണ്ടു് ശ്രീ വീര രാമ ഉദയമാർത്താണ്ഡവർമ്മ വേണാട്ടു മൂപ്പനായിരുന്നു എന്നു് രേഖയുണ്ടു്. (സ്റ്റേ. മാ. Vol. II P. 285) അദ്ദേഹത്തെ അന്നു് ദേശിങ്ങനാട്ടു മൂത്ത തിരുവടി ആയിട്ടാണു് പറഞ്ഞിട്ടുള്ളതു്. താമസം കളക്കാട്ടു് ആയിരുന്നു എന്നു കാണുന്നതിൽ നിന്നു് സംഗ്രാമധീരൻ വെട്ടിപ്പിടിച്ച പാണ്ടിനാട്ടിന്റെ തെക്കേ അററത്തെ ചില ഭാഗങ്ങൾ അപ്പോഴും വേണാടിന്റെ കൈവശമിരുന്നു എന്നു മനസ്സിലാക്കാം. ആ മാർത്താണ്ഡവർമ്മ

* എത്ര കാലം നാടു വാണു എന്നു നിശ്ചയിക്കാൻ പ്രമാണം ഇല്ല. 550 വരെ ആയിരിക്കാം എന്നു് ശങ്കുണ്ണിമേനവൻ പറഞ്ഞ അഭിപ്രായത്തെ നാഗമയ്യായും സദസ്യതിലകനും നിരസിച്ചിട്ടുണ്ടു് (നാഗം. പു-264; സദസ്യ. Vol II. പു. 123). ആ മാർത്താണ്ഡവർമ്മയ്ക്കു ശേഷം കുന്നുമ്മേൽ കേരളവർമ്മ മൂപ്പു് ഏററതായും ഊഹിക്കുന്നു (സദസ്യ. Vol II. 123—285). കേരളവർമ്മ കഴിഞ്ഞിട്ടു മാർത്താണ്ഡവർമ്മ രാജാവായി എന്നു സദസ്യതിലകൻ കല്പിക്കുന്നതിനു വേണ്ടത്ര ശക്തിയുണ്ടെന്നു് അദ്ദേഹം തന്നെ വാദിക്കുന്നില്ല.

മാർത്താണ്ഡവർമ്മയെ പരാമർശിക്കുന്ന പ്രമാണം മുൻപുതന്നെ സൂചിപ്പിച്ചതാണു് (T. A. S. VI. 187). ശുചീന്ദ്രത്തിനടുത്തുള്ള പുത്തുഗ്രാമത്തിൽ അഴകിയ മണവാളപ്പെരുമാൾ ക്ഷേത്രത്തിലേ രണ്ടു രേഖകൾ ആണു് പ്രസ്തുതമായിട്ടുള്ളതു്. + കൊ. വ. 538-ം 541-ം ആണു് രേഖകളുടെ കാലം. ഈ രേഖകൾ ശ്രീ. എ. എസ്സ്. രാമനാഥയ്യർ തിരുവിതാംകൂർ പുരാണവസ്തുസംരക്ഷണഗ്രന്ഥാവലിയിൽ പ്രസിദ്ധപ്പെടുത്തിയപ്പോൾ ചെയ്തിട്ടുള്ള പ്രസ്താവനകൾ ശ്രദ്ധേയമാണു്. രണ്ടു രേഖകളിലും ദാന

---

* T. A. S. V. 142. It cannot be definitely stated when Martanda ceased to rule and in what year Ravi Ravi Varma commenced his reign or whether both of them were joint rulers of Venad before Kollam 550.

+ സൗകര്യത്തിനു് രണ്ടു രേഖകളും ഇവിടെ ഉദ്ധരിക്കാം:—സ്വസ്തി ശ്രീ. കൊല്ലം 538-മാണ്ടു തുലാ ഞായറു പതിമ്മൂൻറു ചെൻറ പൂചത്തുനാൾ നാഞ്ചിനാട്ടു പുത്തുഗ്രാമമാന ഇരാജനാരായണ ചതുർവേതിമങ്കലത്തു ഉടൈയമാർത്താണ്ഡവിണ്ണകർ എമ്പെരുമാനുക്കു ചെലവുക്കു വിട്ടുക്കുടുത്ത നിലമാവതു. തേരാന അഴകിയ ചോഴനല്ലൂർ കുളത്തിൻകീഴ്ക്കുന്നടിയാർ കാലിൻമടൈപ്പോക്കു് കിഴക്കുക്കമിഴിയടി തടി ഒൻറു നിലം മുക്കാണിയും ഇതൻ കിഴക്കു ഉത്തമരാമൻ തടി ഒൻറു നിലം മാകാണിയും കൂട തടി ഇരണ്ടു നിലം ഇരണ്ടു മാവും നാം കോട്ടാററു പുതിയ ഇടത്തു വീടായിരുക്ക തിരുവിടൈയാട്ടമാക ഇറയിലിയാക വിട്ടമൈക്കു് നാൻകെല്ലൈയും തിരുവാഴിക്കല്ലും നാട്ടി കല്ലിലും ചെമ്പിലും വെട്ടിക്കൊള്ളുമാറു് കല്പിത്തമൈക്കും. [ശേഷം അടുത്ത പുറത്തു്].

കത്താക്കന്മാരായ രാജാക്കന്മാരുടെ നാമം ഇല്ല. ആദ്യത്തേ ആൾ കോട്ടാറവും, രണ്ടാമത്തേ ആൾ അമരാവതിയിലും എഴുന്നള്ളി താമസിക്കവെയാണു് ദാനങ്ങൾ ചെയ്കതെന്നേ പറഞ്ഞിട്ടുള്ളു. 538-ലേ രേഖയിൽ ആ ക്ഷേത്രത്തിലേ ദേവനു് രണ്ടു മാ നിലം വിട്ടുകൊടുത്തതായി പറഞ്ഞിരിക്കുന്നു. ദേവന്റെ പേർ ഉദയ മാർത്താണ്ഡവിണ്ണകർ എമ്പെരുമാൻ എന്നാണു്. ആദ്യ ത്തേതിൽ ഉള്ള ഉദയമാർത്താണ്ഡവിണ്ണകർ എമ്പെരുമാനുക്കു് എന്നതിനു പകരം ഇന്നായിനാക്കു് എന്നു മാത്രമേ രണ്ടാമത്തേ രേഖയിൽ ഉള്ളു. ഈ വ്യത്യാസം ശ്രദ്ധേയമെന്നാണു എനിക്കു തോന്നുന്നതു്. രണ്ടാമത്തേ രേഖ കല്പിച്ചതു് ആദ്യത്തേ ശാസന കത്താവിന്റെ അനുജനായിരിക്കണം. മൂന്നാം അണ്ണാവിനാളിൽ എന്നു് രണ്ടാമത്തേ രേഖയിലുള്ള ഭാഗം ഇതിനു തെളിവാണു്. ഒന്നാമത്തേ രേഖ ഏതു രാജാവിന്റേതായിരിക്കാം? ഉദയ മാർത്താണ്ഡവിണ്ണകർ എമ്പെരുമാൻ എന്നു് പ്രത്യേകിച്ചു പറഞ്ഞിട്ടുള്ളതു് ശാസനകത്താവിന്റെ നാമത്തെക്കൂടി നിർദ്ദേശിക്കാനായിട്ടല്ലേ? ഈ സംശയം ശ്രീ. രാമനാഥയ്യൎക്കും ഇല്ലായിരുന്നു എന്നു പറഞ്ഞുകൂടാ. ഉദയമാർത്താണ്ഡ വർമ്മ എന്നൊരു രാജാവാണു് ആ അമ്പലം സ്ഥാപിച്ചതു് എന്നു് ഈ പേരുകൊണ്ടു് ഊഹിക്കാമെന്നാണു് അദ്ദേഹം പറഞ്ഞിട്ടുള്ളതു്. (T. A. S. VI. 187). എന്നാൽ 538-ാമാണ്ടിടയ്ക്കു് ഒരു ഉദയമാർത്താണ്ഡവർമ്മയെപ്പററി ശിലാരേഖകൾ കിട്ടിയിട്ടില്ല എന്നാണു് അദ്ദേഹത്തിനു വൈഷമ്യം. രവിവർമ്മ സംഗ്രാമ ധീരന്റെ നേരേ അനന്തരഗാമിയായ വീരഉദയമാർത്താണ്ഡവർമ്മ

---

രണ്ടാമത്തേ രേഖ:—

സ്വസ്തിശ്രീ 541-മാണ്ടു ചിങ്ങഞായറു പതിന്നാലു ചെന്റ നാൾ നാഞ്ചിനാട്ടു പുതുക്കിരാമമാന ഇരാജനാരായണ ചതുർവേദിമംഗലത്തു ഇന്നായിനാക്കു ചെലവുക്കു മൂന്നാം അണ്ണാഴ്‌വിനാളിൽ തിരുവിടൈയാട്ട മാക വിട്ടുക്കുടുത്ത നിലമാവതു. തേർക്കുളത്തിൻ കിഴക്കു കന്നടിയാർ കാലിൽ മടൈപ്പോക്കിൽ തടി ഇരണ്ടിനാൽ നിലം ഇരണ്ടു മാവു നിങ്കലാക ഇന്നിലത്തുക്കു കിഴക്കു കരുമ്പറൈ മടൈയാൽ നീർപായും വരതനകൈ വയക്കൽ തടി ഒൻറു കല്ലൊൻറു നിലമൊരുമാവുംകൂട ഇന്നാൾമുതൽ കൈയ്യാണ്ടു, നാങ്കെല്ലൈയും തിരുവാഴിക്കല്ലും നാട്ടി കല്ലിലും ചെമ്പിലും വെട്ടിക്കൊണ്ടു ചെല്ലവു നടത്തിപ്പോരുമാറു അമരാവതി നം വീടായിരുന്തു കല്പിത്തമൈക്കും.

വീരപാണ്ഡ്യദേവനെപ്പററിയോ, അതിനു മുൻപുള്ള ഉദയ മാൎത്താണ്ഡവൎമ്മമാരെപ്പററിയോ ആയിരിക്കണം പരാമർശം എന്നു് അദ്ദേഹം സൂചിപ്പിക്കുന്നു. ഈ വ്യാഖ്യാനമാണു് ചരിത്ര ദൃഷ്ടിയിൽ പ്രത്യേകം എടുത്തു കാണിക്കാതെയാണെങ്കിലും സ്വീകരിച്ചിട്ടുള്ളതു് (ഉ. ച. 10). ചരിത്രദൃഷ്ടിയിൽ ഒരടി കൂടി മുൻപോട്ടു് പോകുന്നുവെന്നേയുള്ളു. 538-ലേ ശാസനകൎത്താവായ രാജാവു് ഇരവിവൎമ്മൻ ആണെന്നും 541-ൽ അമരാവതിയിൽ താമസിക്കുന്നതു് ഇരവി ആതിച്ചവൎമ്മയാണെന്നും തീൎച്ച പ്പെടുത്താൻ അദ്ദേഹത്തിനു പ്രയാസമില്ല (ഉ. ച. 10). ആ ഇടയ്ക്കു് രാജാവായി ഒരു രവിവൎമ്മയും വേണമല്ലോ. അതിനു് ഉദയമാൎത്താണ്ഡവിണ്ണകർ എമ്പെരുമാൻ എന്ന നാമത്തിൽ നിന്നു് അങ്ങനെ ഒരു രാജാവിനെ കല്പിച്ച മാനുവൽ കൎത്താക്കന്മാർ ദാനശാസനത്തെ തെററിദ്ധരിച്ചെന്നു പറയാതെ പിന്നെ എന്താണു വഴി? എന്നാൽ ശ്രീ. രാമനാഥയ്യർ സൂചിപ്പിക്കാത്ത മററു മാൎത്താണ്ഡവൎമ്മമാർ ആ ഘട്ടത്തിലുണ്ടെന്നു് മേൽ സൂചിപ്പിച്ചല്ലോ.

മതിലകം ഗ്രന്ഥവരിയനുസരിച്ചു് 510-ൽ കളക്കാട്ടു വാഴുന്ന രാമ ഉദയ മാൎത്താണ്ഡ വൎമ്മ എത്രാമാണ്ടു വരെ ജീവിച്ചു എന്നുള്ളതിനു് വ്യക്തമായ യാതൊരു രേഖയും ഇല്ല. 550-വരെ അദ്ദേഹം ജീവിച്ചു എന്നതിനെ മാനുവൽ കൎത്താക്കന്മാർ നിരസിക്കുന്നു എന്നു കാണിച്ചുവല്ലോ. രാമ മാൎത്താണ്ഡ വൎമ്മ 520-നു മുൻപു് മരിച്ചെന്നോ, അതോ അദ്ദേഹത്തോടു് ഒത്തു തന്നെ കുന്നുമ്മേൽ കേരള വൎമ്മ എന്നൊരു രാജാവു കൂടി ഉപരാജാവായി ചേൎന്നു ഭരണം നടത്തിയെന്നോ വ്യക്തമല്ലെന്നാണു് സദസ്യതിലകന്റെ അഭിപ്രായം. (സ്റ്റേ. മാ II. പു 123). അപ്പോൾ 538-ൽ ഒരു മാൎത്താണ്ഡവൎമ്മ ഉണ്ടെന്നു് ഉള്ളതിനു് യാതൊരു രേഖയുമില്ല എന്നു നിരസിക്കാൻ സാദ്ധ്യമല്ലെന്നു വന്നുകൂടുന്നു. * പിന്നെ എങ്ങനെയാണു് സ്റ്റേററു്

---

* മാൎത്താണ്ഡവൎമ്മയുടെ ഭരണം എന്നു് അവസാനിച്ചു എന്നോ, രവിവൎമ്മയുടെ ഭരണം എന്നു് തുടങ്ങിയെന്നോ, അതോ 550—നു മുൻപു് കുറേക്കാലം അവർ രണ്ടുപേരും ചേൎന്നു വേണാട്ടു് ഭരിച്ചിരുന്നുവെന്നോ, ഒന്നും വ്യക്തമായി പറയാൻ നിവൃത്തിയില്ലെന്നാണു് തിരുവിടക്കോട്ടു ശാസനം പ്രകാശിപ്പിക്കുമ്പോൾ രാമനാഥയ്യർ പറയുന്നതു്.

മാനവൽ കർത്താവു് തെററിദ്ധരിച്ചതാണെന്നു് ലഘുവായി പറഞ്ഞു കടന്നുപോകാവുന്നതു്? 538–ലേ രേഖ രവിവർമ്മയുടേതാണെന്നു് ക്ലിപ്തപ്പെടുത്താൻ പിന്നെ എന്താണു് ഉപായം?

തിരുവിടക്കോട്ട ശാസനമനുസരിച്ച് 548–ൽ ഒരു രവിവർമ്മയുണ്ടു്. 537–ലും 538–ലും അദ്ദേഹം രാജാവായിരുന്നു എന്നതിനു് എന്താണു് തെളിവു്? ഈ വിഷമസന്ധിയിൽ കൊ. വ. 537–ൽ രവിവർമ്മ കൊല്ലത്തു ഭരിച്ചിരുന്നു എന്നു് തെളിയിക്കേണ്ടതായി അവശേഷിക്കുന്നതേ ഉള്ളൂ. ആ തെളിവുകൾ ലഭിക്കുന്നതുവരെ വീരമാർത്താണ്ഡവർമ്മ വിണ്ണകരെൻ പെരുമാൻ എന്നു് പറഞ്ഞിട്ടുള്ളതു് ശാസനകർത്താവിന്റെ നാമത്തെ സൂചിപ്പിക്കുന്നതാണെന്നും, അന്നത്തേ രാജാവു് ഉദയമാർത്താണ്ഡവർമ്മ തന്നെ ആയിരുന്നുവെന്നും എടുക്കുന്നതു് തെററാണെന്നു് എങ്ങനെ പറയാം? അതിനാൽ 537–ാമാണ്ടു് സന്ദേശഹരൻ കൊല്ലത്തു ചെന്നാൽ വേണാടർകോനായ രവിവർമ്മയെ കാണാൻ സാധിക്കുമെന്ന സിദ്ധാന്തം തെളിവില്ലാതെ ദുർബലമായി ഭവിക്കുന്നു.

## മഹാകവി ഉള്ളൂരിന്റെ അഭിപ്രായം

സന്ദേശത്തിൽ പ്രസ്തുതനായ രവിവർമ്മ, സംഗ്രാമധീരനല്ല എന്ന അഭിപ്രായം മുൻപും പലരും പറഞ്ഞിട്ടുള്ളതാണു്. അവരിൽ പ്രധാനസ്ഥാനം വഹിക്കുന്നതു് മഹാകവി ഉള്ളൂരാണു്. മതിലകം രേഖകൾ പ്രസിദ്ധപ്പെടുത്തിയപ്പോൾ ആദിത്യവർമ്മ രാജാവിന്റെ കൊ. വ. 550–ലേ ഒരു രേഖയെപ്പററിയുള്ള കുറിപ്പിൽ അദ്ദേഹം അഭിപ്രായപ്പെട്ടതു് ആ ആദിത്യവർമ്മയാണു് ഉണ്ണുനീലി സന്ദേശത്തിലേ സന്ദേശഹരൻ എന്നത്രേ. (Huzur Central Records Series III. P. 2) കേരളസാഹിത്യചരിത്രം എന്ന ഉള്ളൂരിന്റെ മഹാഗ്രന്ഥത്തിൽ ഈ അഭിപ്രായത്തെ വിസ്തരിച്ച് പ്രതിപാദിച്ചിട്ടുണ്ടു്. (1–ാം വാല്യം പു. 363–368). 549–ാമാണ്ടിടയ്ക്കാണു് സന്ദേശകാലമെന്നും ആയിടയ്ക്കുള്ള ഇരവിവർമ്മയും ആദിത്യവർമ്മയുമാണു് സന്ദേശത്തിൽ സംസ്തുതരായിരിക്കുന്നതെന്നും അദ്ദേഹം കരുതുന്നു. സംഗ്രാമധീരരവിവർമ്മന്റെ അഭൗമാപദാനങ്ങളെപ്പററി കവി ഒന്നും സൂചിപ്പിക്കുന്നില്ലെന്നും,

അദ്ദേഹത്തെ പണ്ഡിതനെന്നോ കവിയെന്നോ വർണ്ണിച്ചിട്ടില്ലെന്നും മററുമാണ് മഹാകവി കാരണമായി നിർദ്ദേശിക്കുന്നതു്.

ഒന്നാമതായി രവിവർമ്മയെപ്പററിയല്ല കാവ്യം എന്ന് ഓർമ്മിക്കണം. പിന്നെ രവിവർമ്മയെപ്പററി എന്തു പറഞ്ഞിട്ടുണ്ട് എന്നല്ലാതെ എന്തു പറഞ്ഞിട്ടില്ല എന്നു പരിഗണിക്കുന്നതു യുക്തമല്ല. സന്ദേശത്തിൽ പറഞ്ഞിട്ടുള്ളതു് 'വിദ്വൽപദ്മാകര ദിനകരൻ' എന്നും, 'വിശ്വലോകൈകദീപം' എന്നും, 'മററിക്കൂട്ടും പെരിയപരചക്രേഷു ചക്രായമാണൻ' എന്നുമാണ്. ഈ പരാമർശങ്ങൾ സംഗ്രാമധീര ചക്രവർത്തിക്ക് പോരാത്തതാണെന്ന് എങ്ങനെ പറയാം? സാധാരണനായ ഒരു രവിവർമ്മയെപ്പററി ഇത്രയൊക്കെ പറയാമോ എന്നും സംശയിക്കണം. കായംകുളത്തേ രവിവർമ്മയെപ്പററി പറയുന്നതിൽ നിന്നും പറയത്തക്ക വ്യത്യാസമൊന്നും കൊല്ലത്തേ രവിവർമ്മയെ കുറിച്ചുള്ള പ്രശസ്തിയിൽ കാണുന്നില്ലെന്ന പ്രസ്താവം ശരിയല്ല. (കേ. സാ. ച. I. P. 364). വ്യത്യാസം വളരെയുണ്ടെന്നു പരിശോധനയിൽ കാണാം. ആനനത്തിൽ കമലവനിതയെയും, വാക്കിൽ വാണീദേവിയെയും, വാളിൽ വീരശ്രീയെയും വഹിക്കുന്ന കീർത്തിശാലിയെന്നും, ശത്രുക്കൾക്ക് തൂണിൽ നിന്നും ഉണ്ടാകുന്ന നരസിംഹത്തിനു തുല്യനെന്നുമാണ് കായംകുളത്തേ രവിവർമ്മയെപ്പററി പറഞ്ഞിട്ടുള്ളതു്. (I. ശ്ലോ. 103.) വിശ്വലോകൈകദീപമെന്ന് പ്രകീർത്തിച്ച പരാമർശത്തിനും ഇതിനും തമ്മിൽ വ്യത്യാസമില്ലെന്നു കല്പിക്കാൻ എങ്ങനെ കഴിയും? ഏതു് രാജാവിനെപ്പററിയും എന്തും എഴുതിവിടാൻ പണ്ടത്തേ കവികൾക്ക് എന്നല്ല ഇന്നത്തേ ചില പണ്ഡിതന്മാർക്കും കഴിവുള്ളതു തന്നെ. എന്നാലും 'വിശ്വലോകൈകദീപം' എന്ന് എഴുതുന്ന ആൾക്ക് അല്പമെങ്കിലും വകതിരിവുണ്ടെന്നു കല്പിക്കാൻ നമുക്കു ദാക്ഷിണ്യം തോന്നേണ്ടതല്ലേ? അതിശയോക്തി കലർത്തി പറയുന്നതു് കവികളുടെ ശൈലിയാണ് എന്ന് സമ്മതിക്കുന്നതോടൊപ്പം പല രാജാക്കന്മാരെപ്പററി ചെയ്യുന്ന പ്രസ്താവനകളുടെ താരതമ്യംകൊണ്ട് ആ അതിശയോക്തിയുടെ വലിപ്പച്ചെറുപ്പവും നമുക്കു പരിശോധിക്കാമല്ലോ. കായംകുളം രാജാവിനെപ്പററി ആകട്ടെ, പിന്നെ പരാമർശിക്കുന്ന രായിരക്ഷോണിപാലൻ (I. ശ്ലോ. 116) തെക്കുംകൂർ രാജാവായ രാമവർമ്മ (129), വടക്കുംകൂർ രാജാവായ മണികണ്ഠൻ (II. 23),

ഇവരെപ്പററിയാകട്ടെ, അത്ര അതിരു കടന്ന പ്രശംസ കവി ചൊരിയുന്നില്ല. അതിനാൽ രവിവർമ്മയെപ്പററി ചെയ്യുന്ന പ്രശംസ വേണ്ടുവോളവുമായില്ല എന്ന വാദത്തിനു് ശക്തി യില്ലാതെ വരുന്നു.

പിന്നെ സംഗ്രാമധീരൻെറ പാണ്ഡ്യചോള വിജയങ്ങളെ പ്പററി സൂചന ഇല്ലല്ലോ എന്നു് ഒരു വാദം ആകാം. ശരിതന്നെ. കവി കുറേക്കൂടി വിശദമായി ചരിത്രകാര്യങ്ങൾ വിവരിച്ചിരു ന്നെങ്കിൽ ചരിത്രവിദ്യാർത്ഥികൾക്ക സൗകര്യമാകുമായിരുന്നു. അതു ചെയ്യാഞ്ഞതു കഷ്ടമായിപ്പോയി എന്നു സമ്മതിക്കാം. എന്നാൽ ആ വാദംകൊണ്ടു് എന്താണു് പ്രയോജനം? സംഗ്രാമധീരൻെറ കാലത്തേ ചരിത്രകാര്യങ്ങളെപ്പററി പറഞ്ഞിട്ടി ല്ലെങ്കിൽ, സംഗ്രാമധീരനെപ്പററി മാത്രമല്ല, അടുത്ത രവി വർമ്മയെപ്പററിയും അതു തന്നെ കഥ. രണ്ടാമത്തേ രവി വർമ്മയുടെ അനുജൻ തുലുക്കൻ പടയെ തോല്പിച്ചതായി വരുമെങ്കിൽ അക്കാര്യത്തിൽ ജ്യേഷ്ഠനായ അന്നത്തേ രവിവർമ്മയ്ക്കു യാതൊരു പങ്കും ഉണ്ടായിരുന്നില്ലെന്നോ? ഉണ്ടായിരുന്നെങ്കിൽ അതിനെപ്പററി എന്താണു് കവി മൂകനായിരിക്കുന്നതു? അതിനു് എതിർകക്ഷിക്ക പറയാനുള്ള സമാധാനമാണു് എൻെറപക്ഷത്തു നിന്നു് എനിക്ക പറയാനുള്ളതും. സംഗ്രാമധീരരവിവർമ്മയുടെ പ്രശസ്തിയായി ഒരു ശിലാരേഖ രംഗനാഥക്ഷേത്രത്തിൽ ഉണ്ടു്. അതിൽ അലങ്കാരരൂപത്തിലുള്ള പ്രശസ്തിയല്ലാതെ രവിവർമ്മയുടെ പ്രത്യേകാപദാനങ്ങളൊന്നുമില്ല. അതുകൊണ്ടു് അതും സംഗ്രാമ ധീരനെപ്പററി അല്ല എന്നു വാദിക്കാമല്ലോ? (കേരളസാഹിത്യ ചരിത്രം പുറം 300-ൽ ആ രേഖയുടെ ഭാഗം ഉദ്ധരിച്ചിട്ടുണ്ടു്)

ഉള്ളൂരിൻെറ യുക്തികളെ പ്രത്യക്ഷമായി ചരിത്രദ്രഷ്ടി അംഗീകരിക്കുന്നില്ല. എന്നാൽ ആന്തരമായി നോക്കുമ്പോൾ ഉണ്ണുനീലി സന്ദേശത്തിൻെറ കാലത്തെ സംബന്ധിച്ചിടത്തോളം ഉള്ളൂരിൻെറ അഭിപ്രായം തന്നെയാണു് ചരിത്രദ്രഷ്ടികാരനും സ്വീകരിക്കുന്നതു്. രണ്ടു പേരും 500-നു് ഇടയ്ക്കുള്ള രവി വർമ്മയെയും ആദിത്യവർമ്മയെയും സ്വീകരിക്കുന്നു. ചരിത്ര ദ്രഷ്ടികാരൻ 537 എന്നു വർഷനിർണ്ണയം ചെയ്യുമ്പോൾ ഉള്ളൂർ 549 എന്നു കല്പിക്കുന്നു. 12 വർഷത്തേ വ്യത്യാസമേ ഉള്ളൂ അവർക്ക് തമ്മിൽ. എന്നാൽ സംഗ്രാമധീര രവിവർമ്മയ്ക്കു മാത്രം ഘടിക്കുന്ന പല പ്രാചീന പദ്യങ്ങളും രണ്ടാമത്തേ രവിവർമ്മയ്ക്കു

ഘടിക്കാതെ വരുമെന്നുള്ളതിനു് മുകളിൽ കാണിച്ചിട്ടുള്ള യുക്തികൾ ഇവിടെ ആവൎത്തിക്കണമെന്നില്ലല്ലോ.

ആദിത്യവൎമ്മയുടെ കാലനിൎണ്ണയം

ഇനിയും സന്ദേശഹരനായ ആദിത്യവൎമ്മയെപ്പററിയുള്ള പരാമൎശത്തെ ആധാരമാക്കിക്കൊണ്ടും സന്ദേശത്തിൻെറ കാലം ഗണിക്കേണ്ടിയിരിക്കുന്നു. ചരിത്രദൃഷ്ടിയിൽ കൂടി കാണുന്ന മുഖ്യമായ വൈഷമ്യം സംഗ്രാമധീരൻെറ കാലത്തോടു് അടുത്തെങ്ങും ആദിത്യവൎമ്മ എന്ന പേരുള്ള ഒരു രാജാവു് ജീവിച്ചിരുന്നില്ല എന്നതാണു്. (ഉ. ച. 49) ഈ അംശത്തെപ്പററി ചരിത്രദൃഷ്ടിയിൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ടു്. (പുറം 18–28) 505-ാമാണ്ടിടയ്ക്കു് ഒരു ആദിത്യവൎമ്മ ജീവിച്ചിരുന്നതായി വയ്ക്കം ഗ്രന്ഥവരിയിൽ കാണുന്നുവെന്നു് ശങ്കുണ്ണിമേനവൻ പ്രസ്താവിച്ചിട്ടുണ്ടു്. (ശങ്കുണ്ണി. തിരുവി. ചരിത്രം പു. 93). ഈ ആദിത്യവൎമ്മയാണു് കൊ. വ. അഞ്ചാം ശതകത്തിൻെറ അവസാനത്തിൽ കോലത്തു നാട്ടിൽനിന്നും രണ്ടു രാജകന്യകകളെ ദത്തെടുത്തു് ആററിങ്ങൽ കുടിവച്ചതെന്നും അദ്ദേഹത്തിൻെറ ചരിത്രത്തിൽ കാണാം. ഈ കാൎയ്യങ്ങൾ എത്രകണ്ടു വിശ്വസിക്കാമെന്നു തീൎത്തു പറയുക പ്രയാസമാണു്. എങ്കിലും വയ്ക്കം ദേവസ്വത്തിൻെറ മേൽക്കോയ്മ 505–ൽ ആദിത്യവൎമ്മ ഏറെറടുത്തതായി വയ്ക്കം ഗ്രന്ഥവരിയിൽ കാണുന്നുവെന്നാണു് അദ്ദേഹത്തിൻെറ പ്രസ്താവന. (As the accounts of the renowned pagoda at Vaikom show that in 5 5— M. E. (1330 A. D.) that sovereign had assumed authority over the affairs of the Devaswam). ഈ പ്രസ്താവനയിൽ 'കണക്കിൽ കാണുന്നതുപോലെ' എന്ന ഭാഗം കാണാതെ എഴുതിയതാണു് എന്നു തീൎത്തു പറയാമോ? എന്നാൽ ഈ അംശത്തിൽ കേ. പി. പത്മനാഭമേനോനും മററും ചൂണ്ടി കാണിച്ചിട്ടുള്ള സംശയങ്ങളെ ചരിത്രദൃഷ്ടിയിൽ എടുത്തു കാണിച്ചിട്ടുണ്ടു്.

പത്മനാഭമേനോൻ തിരുത്തിയിട്ടുള്ളതു് അനുസരിച്ചു് ആദിത്യവൎമ്മ മേൽക്കോയ്മ ഏറെറടുത്തതു് 584–ൽ എന്നാണു് (ഉ. ച. 18. 20.) ഈ ഗ്രന്ഥവരി പൂൎണ്ണവിശ്വാസം അൎഹിക്കുന്ന ഒരു രേഖയായി സ്വീകരിക്കാമോ എന്നു് ചരിത്രദൃഷ്ടിയിൽ

സംശയിക്കുന്നു. അതിനെപ്പററി എങ്ങനെ വിധി കല്പിച്ചാലും 584 എന്ന ആണ്ട് സ്വീകാര്യമല്ല. 584-ാമാണ്ടിടയ്ക്ക് ഒരു ആദിത്യവർമ്മ ഉള്ളതായി കാണുന്നില്ല. വയ്ക്കം ഗ്രന്ഥവരിയെ ആശ്രയിച്ച് എഴുതിയ ശങ്കുണ്ണിമേനവനെ വിശ്വസിച്ചു കൊണ്ടാണ് നാഗമയ്യായും സദസ്യതിലകനും 505-ലേ ആദിത്യവർമ്മയെപ്പററി പ്രസ്താവിക്കുന്നത് എന്ന് ചരിത്ര ദൃഷ്ടിയിൽ സൂചിപ്പിക്കുന്നു (P. 21). ശ്രീ. രാമനാഥയ്യർ ആദിത്യവർമ്മയുടെ വടശ്ശേരി രേഖ തിരുത്തിയതു കാണാതെ ആണ് സദസ്യതിലകൻ നാഗമയ്യായുടെ അഭിപ്രായത്തെ ഉദ്ധരിച്ചിരിക്കുന്നതെന്നും ചരിത്രദൃഷ്ടിയിൽ സൂചനയുണ്ട്. രാമനാഥയ്യരുടെ തിരുത്തൽ സദസ്യതിലകൻ അംഗീകരിക്കുന്നുണ്ട് എന്നുള്ളതിനും എന്നാൽ വയ്ക്കം ഗ്രന്ഥവരിയെ ആധാരമാക്കിയാണ് 508-ലേ ആദിത്യവർമ്മയെ അദ്ദേഹം അംഗീകരിക്കുന്നത് എന്നുള്ളതിനും സ്റ്റേററു മാനുവലിലേ ഒരു അടിക്കുറിപ്പു പ്രമാണമാണ്. (സദസ്യ. സ്റ്റേററ-മാ. II.P.120) 480-ലാണ് ആദിത്യവർമ്മ ഭരണമേറ്റതു എന്നു നാഗമയ്യാ ശങ്കുണ്ണിമേനവനെ പ്രമാണമാക്കി പറയുന്നെങ്കിലും, ഭരണത്തിൻെറ വർഷം 480 എന്ന് ക്ലിപ്തമായി പറയുന്നതു മേനവനല്ല, തിരുവിതാംകൂറിൻെറ ചരിത്രം ആദ്യം രചിച്ച പാച്ചുമൂത്തതാണ് എന്നു ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നു. ഭരണ സംബന്ധമായ എന്തെങ്കിലും രേഖ പാച്ചുമൂത്തതു കാണാതെ ഇങ്ങനെ ഒരു ആണ്ടു ക്ലിപ്തമായി കല്പിച്ചിരിക്കും എന്നു പറയാമോ? അതിനെപ്പററി ഏതായാലും തുടർന്നു ചർച്ച ഇവിടെ ആവശ്യമില്ല.

കൊ. വ. 450-ൽ

ആദിത്യവർമ്മ ഉണ്ടായിരുന്നു എന്ന് ഉള്ളൂർ

505-ലേ വയ്ക്കം രേഖയെപ്പററി പ്രത്യേകം പരിശോധന കൂടാതെ ആണ് നാഗമയ്യാ ശങ്കുണ്ണിമേനവൻെറ പ്രസ്താവത്തെ അനുവാദം ചെയ്യുന്നത് എന്ന് ഓർക്കണം. (നാഗ-സ്റ്റേ. മാ. I. P. 260). വയ്ക്കം ഗ്രന്ഥവരിയാണ് 505-ലേ ആദിത്യ വർമ്മയുടെ ഏകാവലംബമായ തെളിവ് എന്ന് ഇങ്ങനെ വന്നു കൂടുന്നു. ആ രേഖ ശരിയല്ല എന്നും, ശരിയാണെങ്കിൽ തന്നെ 505 എന്ന അക്കം ശരിയല്ലെന്നും ആണ് ചരിത്രദൃഷ്ടിയിൽ ഉന്നയിച്ചിട്ടുള്ള വാദം. (ഉ. ച. 20. 21.) സന്ദേശത്തിലേ

ആദിത്യവർമ്മ 505-ലേ ആദിത്യവർമ്മയല്ല, 550-ലേ ആദിത്യവർമ്മയാണെന്നു ബലമായി വാദിക്കുന്ന മഹാകവി ഉള്ളൂർ ചരിത്രദൃഷ്ടികാരനെ അനുഗ്രഹിക്കുന്നുണ്ടെങ്കിലും 508-ലേ ആദിത്യവർമ്മയെപ്പറ്റി അദ്ദേഹം ഒരു അഭ്യുപഗമം ചെയ്യുന്നുണ്ടു്. കേരളസാഹിത്യ ചരിത്രത്തിൽ (പു-364) "1315-ാമാണ്ടിടയ്ക്കു് (കൊ. വ. 490-ാമാണ്ട്) ഒരു ആദിത്യവർമ്മ ഉണ്ടായിരുന്നതായി ഞാൻ സ്മരിക്കുന്നു. അദ്ദേഹത്തിനാണു് കൊല്ലം 505-ൽ വയ്ക്കം ക്ഷേത്രത്തിലേ വലിയകോയ്മസ്ഥാനം ലഭിച്ചതെന്നു ഞാൻ ആ ക്ഷേത്രത്തിലേ ഗ്രന്ഥവരി പരിശോധിച്ചതിൽ കാണുന്നു" എന്നു മഹാകവി പറഞ്ഞിട്ടുള്ളതു് സർവ്വസംശയച്ഛേദകമായി കരുതാം. ശങ്കുണ്ണിമേനവൻെറയും നാഗമയ്യായുടെയും പത്മനാഭമേനോൻെറയും പരസ്പര വിരുദ്ധങ്ങളായ പ്രസ്താവനകൾ കണ്ടുകൊണ്ടായിരിക്കുമല്ലോ വയ്ക്കം ഗ്രന്ഥവരി ശ്രീ. പരമേശ്വരയ്യർ പരിശോധിച്ചതു് * അദ്ദേഹം പരിശോധിച്ചു കണ്ട ഈ വസ്തുത അദ്ദേഹത്തിൻെറ മുഖ്യ സിദ്ധാന്തത്തിനു വിരുദ്ധമാണെന്നും ഓർക്കണം. അതുകൊണ്ടു് അതിനെ അവിശ്വസിക്കാൻ എന്തെങ്കിലും വകയുണ്ടെങ്കിൽ 'ആദിത്യവർമ്മ ഉണ്ടായിരുന്നുവെന്നു ഞാൻ സമ്മതിക്കുന്നു' എന്നും, 'ഗ്രന്ഥവരി പരിശോധിച്ചതിൽ ഞാൻ കാണുന്നു' എന്നും ബലമായി പറക ഇല്ലല്ലോ. തൻെറ സിദ്ധാന്തത്തിനു് അനുകൂലമായാലും പ്രതികൂലമായാലും കണ്ട സത്യം പറയണമെന്ന നിഷ്ഠകൊണ്ടു് ആണല്ലോ മഹാകവി ഇങ്ങനെ പ്രസ്താവിച്ചിട്ടുള്ളതു്. ഈ പ്രസ്താവന അനുസരിച്ചു് സംഗ്രാമധീര രവിവർമ്മയുടെ കാലത്തു തന്നെ ഒരു ആദിത്യവർമ്മ ഉണ്ടെന്നു സിദ്ധിക്കുമല്ലോ.

സന്ദേശത്തിലേ രവിവർമ്മ സംഗ്രാമധീരരവിവർമ്മ ആണു് എങ്കിൽ മഹാകവി സമ്മതിക്കുന്ന ആദിത്യവർമ്മതന്നെ ആയിരിക്കണം സന്ദേശത്തിലേ ആദിത്യവർമ്മ. വയ്ക്കം ഗ്രന്ഥവരിയും അതിനെപ്പറ്റി മഹാകവി ചെയ്യുന്ന പ്രസ്താവനയും എതിർകക്ഷി വിശ്വസിക്കുന്നില്ല എന്നു വന്നാലോ? എന്നാലും സംഗ്രാമധീരരവിവർമ്മ തന്നെയായിരിക്കണം സന്ദേശത്തിലേ രവിവർമ്മ എന്നു യുക്തി കാണിച്ചിട്ടുള്ളതുകൊണ്ടു് അദ്ദേഹത്തിൻെറ

---

* മഹാകവി വയ്ക്കം ഗ്രന്ഥവരി പരിശോധിച്ചു് എഴുതിയ കുറിപ്പു് ഉൾക്കൊള്ളുന്ന നോട്ടുപുസ്തകം മഹാകവിയുടെ പുത്രൻ ശ്രീ. രാമനാഥൻ എന്നെ കാണിക്കയുണ്ടായി.

അനുജനായി ആദിത്യവമ്മ ഉണ്ടായിരുന്നു എന്നതിനു സന്ദേശം തന്നെ തെളിവായി ഭവിക്കും. ആ ആദിത്യവമ്മയെ പററി വല്ലും ഗ്രന്ഥവരി അംഗീകരിക്കുന്നില്ലെങ്കിൽ പിന്നെ വേറേ തെളിവില്ലല്ലോ. ഇന്നു് രേഖകൾ ഇല്ലാത്തവരാരും അന്നു് ജീവിച്ചിരുന്നില്ല എന്നു് ആരെങ്കിലും ഒരു യുക്തി കൊണ്ടുവരാൻ പോകയാണെങ്കിൽ അവരോടു തോററു പിന്മാറാതെ തരമില്ല. അന്നു ജീവിച്ചിരുന്ന അപൂർവ്വം ചിലരെപ്പററി ചില താലപത്രങ്ങളും ചെമ്പുതകിടുകളും കല്ലെഴുത്തുകളും കുറേ പദ്യശകലങ്ങളും നമുക്കു കിട്ടിയിട്ടുണ്ടു്. അവർ ഒഴികെ ആരും അന്നു് ജീവിച്ചിട്ടില്ല എന്നാണു് പറവാൻ ഭാവമെങ്കിൽ അവരോടു വാദിക്കാൻ ഞാൻ തയ്യാറില്ല. പ്രൊഫസർ സുന്ദരംപിള്ള അവർകൾ തിരുവിതാംകൂറിലേ ആദി രാജാക്കന്മാരെപ്പററിയുള്ള ശിലാരേഖകൾ പ്രസിദ്ധപ്പെടുത്തിയപ്പോൾ സംഗ്രാമധീരരവിവമ്മയെപ്പററി ഒരു രേഖയും അദ്ദേഹത്തിനു കിട്ടിയില്ല. സംഗ്രാമധീരന്റെ അനന്തരഗാമിയായ ശ്രീ വീര ഉദയമാർത്താണ്ഡവമ്മ വീരപാണ്ഡ്യദേവരുടെ 491-ലേ കേരളപുരം രേഖയെ പരാമർശിച്ചു് അദ്ദേഹം ചെയ്യുന്ന പ്രസ്താവന ഞാൻ ഇവിടെ പ്രദർശിപ്പിക്കുന്ന വാദത്തിൽ ശ്രദ്ധേയമാണു്. 427-ാമാണ്ടു കഴിഞ്ഞിട്ടു് 491-ാമാണ്ടു വരെ രേഖകൾ കാണാത്തതിനാൽ അന്നു് വേണാടു് അരാജകസ്ഥിതിയിൽ കഴിഞ്ഞിരുന്നു എന്നാണു് സുന്ദരംപിള്ള ഊഹിച്ചതു് (Some Early Sovereigns of Travancore p. 73). ഇതിനിടയ്ക്കു് ആണു് വിഖ്യാതനായ രവിവമ്മ ജീവിച്ചതു് എന്നു് അറിയാത്തതുകൊണ്ടാണല്ലോ പ്രൊഫസർ ഇങ്ങനെ അഭിപ്രായം പറഞ്ഞതു്. രവിവർമ്മയെപ്പററിയുള്ള രേഖകൾ പിന്നീടു വെളിക്കു വന്നില്ലായിരുന്നുവെങ്കിൽ ഇന്നും പ്രൊഫസറുടെ അഭിപ്രായംതന്നെ സ്വീകരിച്ചുപോകുമായിരുന്നില്ലേ? ഇതേ സ്ഥിതി തന്നെയല്ലേ 480-ലേയും 508-ലേയും ആദിത്യവർമ്മയ്ക്കു് ഇപ്പോൾ വന്നിരിക്കുന്നതു്?

സന്ദേശഹരനായ ആദിത്യവർമ്മ 530-നു് ഇടയ്ക്കുള്ള സർവ്വാംഗനാഥൻ ആദിത്യവർമ്മ എന്നാണല്ലോ കേരളസാഹിത്യചരിത്രത്തിലും ചരിത്രദൃഷ്ടിയിലും കാണുന്നതു്. (കേ. സാ. ച. i. 364–369). മഹാകവി ഉള്ളൂരിന്റെ അഭിപ്രായത്തിൽ 508-ലേ ആദിത്യവമ്മയ്ക്കു് സർവ്വാംഗനാഥനിരുദം ഉള്ളതിനു ലക്ഷ്യം ഇല്ല. എന്നാൽ സന്ദേശഹരനായ ആദിത്യവർമ്മയെ സർവ്വാംഗ

നാഥനെന്ന് അഭിസംബോധനം ചെയ്യുന്നുമുണ്ട്. അതിനാൽ സർവാംഗനാഥനെന്ന പേരുള്ള ആദിത്യവർമ്മയെ കണ്ടുപിടിക്കുകയാണ് അദ്ദേഹം ചെയ്യുന്നത്. അതിന് തിരുവനന്തപുരത്ത് ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലെ രണ്ടു ശിലാരേഖകളും നാഗർകോവിലിൽ വടശ്ശേരി കൃഷ്ണൻ കോവിലിലുള്ള ശിലാരേഖയും അവലംബിച്ച് 550–ലേ ആദിത്യവർമ്മയെ സന്ദേശഹരനായി കല്പിക്കുന്നു. ഉള്ളൂർ കേരള സാഹിത്യ ചരിത്രത്തിൽ സ്വീകരിക്കുന്ന സിദ്ധാന്തങ്ങളും യുക്തികളും തന്നെയാണ് സാരാംശത്തിൽ ചരിത്രദൃഷ്ടിയിലും സ്വീകരിച്ചു കാണുന്നത്. (ഉ. ച. 9; കേ. സാ. ച. 366 നോക്കുക). ആദിത്യവർമ്മയുടെ സർവാംഗനാഥബിരുദമാണ് കേരളസാഹിത്യ ചരിത്രത്തിലേയും ചരിത്രദൃഷ്ടിയിലേയും മുഖ്യസിദ്ധാന്തത്തിന് അവലംബം. (കേ. സാ. ച. 364. ഉ. ച. 17–28). 505–ാം ആണ്ടത്തേ ആദിത്യവർമ്മയ്ക്കു 'സർവാംഗനാഥൻ' എന്ന ബിരുദം ഉണ്ടായിരുന്നതിനു ലക്ഷ്യമൊന്നുമില്ല എന്നു പറഞ്ഞാണ് കേരളസാഹിത്യചരിത്രത്തിൽ ആ ബിരുദമുള്ള 550–ലേ ആദിത്യവർമ്മയെ സന്ദേശഹരനായി ഉള്ളൂർ കല്പിക്കുന്നത്. 505–ൽ ആദിത്യവർമ്മ ഇല്ലെന്നു സിദ്ധമായി എന്നു പറഞ്ഞുകൊണ്ട് 550–ലേ ആദിത്യവർമ്മയെത്തന്നെ ചരിത്രദൃഷ്ടിയിൽ കണ്ടെത്തുന്നു. രണ്ടും ഒരേ സിദ്ധാന്തം തന്നെ. 550–ലേ ആദിത്യവർമ്മയ്ക്കു സർവാംഗനാഥ ബിരുദത്തിന്ന് അവകാശം സ്ഥാപിക്കുന്ന 'ശബ്ദജ്ഞേഽസ്മൃതഃ' എന്ന ശ്ലോകം രണ്ടുപേരും പരാമർശിക്കയുംചെയ്യുന്നു. ആദിത്യവർമ്മയുടെ ബിരുദത്തെപ്പററി അതിനാൽ അല്പം ചിന്ത ആവശ്യമായിത്തീരുന്നു.

## ആദിത്യവർമ്മയുടെ സർവാംഗനാഥബിരുദം

സന്ദേശത്തിലേ ആദിത്യവർമ്മയെ 'സർവാംഗനാഥൻ' എന്നു സംബോധന ചെയ്യുന്നുണ്ടെന്നതു സത്യം തന്നെ. (1 43–68) 43–ാം പദ്യത്തിൽ 'സർവാംഗനാഥം' എന്ന പാഠം വേദവ്യാസമുനിയുടെ വിശേഷണമായി എടുക്കാവുന്ന തരത്തിൽ ആണ് ശ്രീ. പിഷാരടിയുടെ ആദ്യത്തേ പ്രസാധനം. അങ്ങനെ ആയാൽ 68–ാംശ്ലോകത്തിൽ മാത്രമേ 'സർവാംഗനാഥ' എന്ന സംബുദ്ധി കാണുന്നുള്ളു. ഇങ്ങനെ ഒന്നോ അല്ലെങ്കിൽ രണ്ടോ സംബുദ്ധിയിൽ ആദിത്യവർമ്മയ്ക്കു സർവാംഗനാഥ ബിരുദം ഉണ്ടെങ്കിൽ അതുപോലെ തന്നെ ഒന്നിൽ കൂടുതൽ പദ്യങ്ങളിൽ

‘സംഗ്രാമധീരൻ’ എന്നും അദ്ദേഹത്തെ വിശേഷിപ്പിച്ചു കാണുന്നു. (1. 18–89). ‘തൃപ്പാപ്പൂർ മൂപ്പൻ’ എന്നും, ‘യദുകുലാധീശൻ’ എന്നും, ‘വേണാടർകോൻ’ എന്നും മററുമാണ് സന്ദേശഹരനെ സന്ദേശത്തിൽ പരാമർശിച്ചിരിക്കുന്നത്. സർവാംഗനാഥശബ്ദം അദ്ദേഹത്തിന്റെ ഒരു പ്രത്യേക ബിരുദമായി സങ്കല്പിച്ച് പ്രയോഗിച്ചിട്ടുള്ളതാണെന്നു നിശ്ചയിച്ചു പറയത്തക്കവണ്ണം പ്രാബല്യമില്ലെന്ന് ഇതിൽ നിന്നും മനസ്സിലാക്കാം. ഒരു സർവാംഗനാഥനും ഒരു സംഗ്രാമധീരനും ഒരു ധർമ്മരാജാവും മാത്രമേ വേണാട്ടിൽ ഉണ്ടായിട്ടുള്ളുവെന്നും, മററു ചിലർ ആ പദങ്ങൾ ഉപയോഗിച്ചിട്ടുള്ളതു കേവലം വിശേഷണങ്ങൾ ആയിട്ടാണെ” എന്നും ചരിത്രദൃഷ്ടിയിൽ (പു 29) തീർത്തു പറഞ്ഞിരിക്കുന്നത് വളരെ ആലോചിച്ചിട്ടു വേണം സ്വീകരിക്കാൻ. പൂർവോക്തങ്ങളായ നാമങ്ങൾ ഓരോ രാജാക്കന്മാർക്കു മാത്രം പ്രത്യേകം സിദ്ധിച്ചു എന്നും, മററുള്ളവർ വിശേഷണങ്ങളായി ഉപയോഗിച്ചു എന്നും ആണല്ലോ സിദ്ധാന്തം. ആക്ഷം ഈ ബിരുദങ്ങൾ വിശേഷിച്ചു ചടങ്ങുകൾ നടത്തി സമ്മാനിച്ചതാണെന്നു തെളിവില്ല. സംഗ്രാമധീരൻ എന്ന കാഞ്ചീവിജയി ആയ രവിവർമ്മയ്ക്കു ബിരുദം ഉണ്ടെങ്കിൽ സന്ദേശഹരനായ ആദിത്യവർമ്മയെയും അതേ ബിരുദംകൊണ്ടു തന്നെ സംബോധന ചെയ്യുന്നു. അതുകൊണ്ട് ഒന്നിൽ കൂടുതൽ സംഗ്രാമധീരന്മാർ ഇല്ല എന്ന വാദം ദുർബ്ബലമായി പോകുന്നല്ലോ. അതേ പ്രകാരത്തിൽ തന്നെയാണ് സർവാംഗനാഥബിരുദവും.

ഒരു കാര്യം പ്രത്യേകം സൂക്ഷിക്കാനുണ്ട്. സംഗ്രാമധീര, തൃപ്പാപ്പൂർ തിലകമേ, എന്നാപോലെ സർവാംഗനാഥ എന്നും സംബോധന ചെയ്യുന്നതല്ലാതെ സന്ദേശഹരനെ സർവാംഗനാഥനാണെന്ന് എടുത്തു പറഞ്ഞിട്ടില്ല. സാക്ഷാൽ സർവാംഗനാഥൻ എന്ന് വടശ്ശേരിശാസനത്തിൽ ആത്മാഭിമാനം കൊള്ളുന്ന ആദിത്യവർമ്മ ആത്മപ്രശംസാപടുവായിരുന്നു എന്ന് അദ്ദേഹത്തിന്റെ ആ ശിലാരേഖ തന്നെ തെളിവു തരുന്നു.

ശബ്ദജ്ഞോഽസ്മ്യഥ ലക്ഷ്യലക്ഷണഗുരുസ്സാഹിത്യസംഗീതയോഃ
സ്മൃത്യർത്ഥാത്മപുരാണശാസ്ത്രനിഗമാൻ ജാനേ പ്രമാണാന്യപി
ഷട്ത്രിംശൽസ്വപി ഹേതിഷു ശ്രമഗുണൈർജ്ജ്യേഷ്ഠോഽധികേ കലാനാം
കലാ-
ന്യഭ്യാസേ യുധി ഭൂപതീംശ്ച വിജയേ സർവാംഗനാഥോഽസ്മൃതഃ.
(T. A. S. Vol. I. P. 172)

ഒരു ക്ഷേത്രത്തിൻെറ ഭിത്തിയിൽ ഇത്തരം ആത്മപ്രശസ്തി എഴുതി വച്ച ആദിത്യവർമ്മയാണോ സന്ദേശത്തിലേ ആദിത്യ വർമ്മയെന്ന് ഒന്നു പരിശോധിക്കണം. സന്ദേശഹരൻ ഉണ്ണുനീലി യോടു തന്നെത്താനേ പരിചയപ്പെടുത്തുന്നുണ്ടല്ലോ. അതിൽ ഈ ഉദ്ദണ്ഡവാദങ്ങളൊന്നും തീരെ കാണുന്നില്ല. വളരെ വിനയ ശാലി ആയ ഒരു ആദിത്യവർമ്മയാണ് അവിടെ പ്രത്യക്ഷ പ്പെടുന്നതു്. *

നാരീമൗലേ! മമ മലർമകൾക്കങ്ങിരിപ്പാന്തിരുപ്പാ–
പ്പൂരെൻറില്ലം വെരളുമിളമാൻകണ്ണി! വേണാട്ടിലങ്ങ്
താരാനാഥ പ്രതിമവദനേ! പേരുമാതിച്ചവർമ്മൻ
പാരേറീടും പുകളിരവി വർമ്മനു രണ്ടാമവൻ ഞാൻ.

(II-77)

ഒന്നാമത്തേ ആദിത്യവർമ്മ താൻ ഒരു ശബ്ദജ്ഞനാണെന്നും സംഗീത സാഹിത്യമർമ്മജ്ഞനാണെന്നും സ്മൃതിശാസ്ത്രാദി പാരംഗതനാണെന്നും യുദ്ധവീരനാണെന്നും പറഞ്ഞു തൻെറ സർവ്വാംഗനാഥബിരുദത്തിനു കാരണം ഉദ്ഗീരണം ചെയ്യുന്നു. അത്ര ഒന്നും അവിടെ എഴുതിവയ്ക്കേണ്ട ആവശ്യമെന്തെന്നു നമുക്കു് അറിവില്ല. സന്ദേശത്തിലോ? തൻെറ വൻപു വേണ മെങ്കിൽ ആ സ്ത്രീയോടു പറഞ്ഞുകേൾപ്പിക്കുവാൻ ദുരഭിമാനി ആയ ഒരു പുരുഷനു് അവകാശമുള്ളതാണു്. വിശേഷിച്ചും ഉണ്ണുനീലിക്കു് സംഗീതത്തിലും സാഹിത്യത്തിലും സംസ്കൃത ത്തിലും പ്രാകൃതത്തിലും ജ്യോതിഷത്തിലും മററും ജ്ഞാനം ഉണ്ടായിരുന്നുവെന്നു കാണുന്ന സ്ഥിതിക്കു് തൻെറ വൈദുഷ്യ സിദ്ധികളെപ്പററി സർവ്വാംഗനാഥൻ ആദിത്യവർമ്മ അവരെ അറിയിക്കാതെ വിടുമോ? എന്നാൽ താൻ ശബ്ദ ജ്ഞൻ ആണെന്നോ. സർവ്വാംഗനാഥനാണെന്നോ, ഒരു വൻപൻ ആണെന്നോ ഒന്നും സന്ദേശഹരൻ ആ സ്ത്രീയോടു പറയുന്നില്ല. അദ്ദേഹത്തിൻെറ ഇല്ലം തൃപ്പാപ്പൂരാണെന്നും, പേരു് ആതിച്ചവർമ്മ

---

* ഇതു സന്ദേശകാരനായ കവിയുടെ വാക്കാണു്, ആദിത്യവർമ്മ യെക്കൊണ്ടു പറയിച്ചിട്ടുള്ളതെന്നു വച്ചു് ആദിത്യവർമ്മയുടെ വാക്കു് അല്ല എന്നു പറയാവുന്നതാണു്. ശരി തന്നെ. എങ്കിലും ആദിത്യവർമ്മയെ നല്ലവണ്ണം മനസ്സിലാക്കിയ കവി അദ്ദേഹത്തെ അവതരിപ്പിക്കുന്നതു് അദ്ദേഹത്തിൻെറ വ്യക്തിത്വത്തെ അറിഞ്ഞുകൊണ്ടു ശരിയായ വിധത്തിൽ ആയിരിക്കുമല്ലോ.

എന്നാണെന്നും പറയുന്നു. പിന്നെ എന്തു പറഞ്ഞാണു തന്നെത്താനേ അഭിമാനം കൊള്ളുന്നതു്? 'പാരേറിടും പുകളിരവി വർമ്മനു രണ്ടാമവൻ ഞാൻ' എന്നു പറഞ്ഞതാണു്. അങ്ങനെ ഒരു അഭിമാനം 'ശബ്ദദ്യോതകസ്മൃതി'എഴുതിവച്ച ആദിത്യവർമ്മയ്ക്കു് ഇല്ല. അദ്ദേഹത്തിനു് സർവാംഗനാഥനായാൽ മതി. ഇരവിവർമ്മനു രണ്ടാമനാവാൻ താത്പര്യമില്ല. സന്ദേശഹരൻ നേരേമറിച്ച് തന്റെ വൻപനായ ജ്യേഷ്ഠന്റെ തണലിൽ നില്ക്കാൻ കാംക്ഷിക്കുന്ന ഒരു വിനയശാലി അത്രേ. ആ ജ്യേഷ്ഠനെപ്പറ്റി എങ്ങനെ സൂചിപ്പിക്കുന്നു? 'പാരേറിടും പുകളിരവിവർമ്മൻ' എന്നു്. ഇതു സാക്ഷാൽ സംഗ്രാമധീരരവിവർമ്മയെത്തന്നെ പരാമർശിക്കുന്നതായി കരുതണം. 54[illegible]-ലെ തിരുവിടക്കോട്ടു രവിവർമ്മയെ പ്പറ്റി അതിശയോക്തിപ്രിയനായ കവിപോലും തന്റെ സന്ദേശ ഹരന്റെ മാഹാത്മ്യത്തിന്റെ കേന്ദ്രബന്ധമായി എടുത്തു പറയും എന്നു തോന്നുന്നില്ല. അങ്ങനെ തന്റെ ജ്യേഷ്ഠനെപ്പറ്റിയുള്ള അഭിമാനം 550-ലേ സർവാംഗനാഥൻ ആദിത്യവർമ്മയ്ക്കു് ഇല്ലെന്നുള്ളതിനു തെളിവു അദ്ദേഹത്തിന്റെ മൂന്നു ശിലാലേഖന ങ്ങളും തന്നെ. അവയിലൊന്നിലും ജ്യേഷ്ഠനായ രവിവർമ്മയെ പ്പറ്റി പരാമർശമില്ലല്ലോ. ഇതൊരു മുഖ്യസിദ്ധാന്തം അല്ല; ആനുഷംഗികപ്രസ്താവം ആണു്.

ഇനി ആനുഷംഗികമായി ഒരു കാര്യംകൂടി ഇവിടെ പറയാൻ തോന്നുന്നു. തന്റെ സകല പ്രശസ്തികളും ഒന്നൊന്നായി ചൂണ്ടിക്കാണിക്കുന്ന ഈ 550-ലേ സർവാംഗനാഥൻ തുലുക്കന്മാരെ തോല്പിച്ചെങ്കിൽ ആ കാര്യംകൂടി എടുത്തുപറയാതെ വിടുമെന്നു കരുതാൻ യാതൊരു ന്യായവുമില്ല 'തുലുക്കൻപടയെ തെക്കേ ഇൻഡ്യയിൽ ആദ്യമായി തോല്പിച്ച രണധീരൻ എന്ന കീർത്തി ഭാവിചരിത്രകാരന്മാർ സർവാംഗനാഥനു നൽകിയേക്കാം' എന്നു ചരിത്രദൃഷ്ടിയിൽ ചെയ്യുന്ന പ്രസ്താവം (പു. 25) ആത്മപ്രശംസാ കാഹളം മുഴക്കുന്ന സർവാംഗനാഥൻ തന്നെത്താൻ പോലും അവകാശപ്പെടാത്ത ഒരു വാദമായി അങ്ങനെ അവശേഷിക്കുന്നു. ഈ സർവാംഗനാഥൻ തുലുക്കൻപടയോടു് ഏററിരുന്നുവെങ്കിലോ, ഒരൊററ തുലുക്കനെയെങ്കിലും കൊന്നിരുന്നുവെങ്കിലോ താൻ മുസ്ലീംശക്തിയെ തുരത്തി ഹിന്ദുധർമ്മത്തെ പുനഃസ്ഥാപിച്ചു എന്നു് നാലഞ്ചു ക്ഷേത്രഭിത്തികളിലെങ്കിലും എഴുതിവയ്ക്കാതെ അടങ്ങുമായിരുന്നെന്നു തോന്നുന്നില്ല.

ഇവിടെ ഒരു കാൎയ്യം പ്രതിപക്ഷികൾ ന്യായമായി ചൂണ്ടിക്കാണിക്കുന്നതാണ്. സന്ദേശഹരനായ ആദിത്യവൎമ്മയും സംഗീതസാഹിത്യപാരംഗതനും സൎവവിദ്യാവിചക്ഷണനും മററും ആയിരുന്നുവെന്നു സന്ദേശത്തിൽ നിന്നു കാണാം 'തണ്ടാർമാതൃം കവിവനിതയും തണ്ടിയൻറൻറ പുൽകുന്ന ആളാണെന്നും (I. 12), സംസ്കൃത പ്രാകൃതങ്ങളിലും നിപുണനായിരുന്നുവെന്നും, ആയുധവിദ്യകളിലും സംഗീതത്തിലുംവിദഗ്ദ്ധനായിരുന്നുവെന്നും (18–19) മററും സന്ദേശത്തിൽനിന്നു അറിയാം കവി സന്ദേശഹരനിൽ അൎപ്പിക്കുന്ന ഈ പ്രശംസകളെ 'ശബ്ദജ്ഞോടസ്തി'യോടു താരതമ്യപ്പെടുത്താമല്ലോ എന്നായിരിക്കും പ്രതിയോഗികളുടെ വാദം. അന്നത്തെ പല രാജാക്കന്മാൎക്കും ഈ വിദ്യകളെല്ലാം സ്വാധീനമായിരുന്നു എന്നാണ് അതിനു സമാധാനം. സാക്ഷാൽ സംഗ്രാമധീര രവിവൎമ്മ തന്നെ ചതുഃഷഷ്ടികലാവല്ലഭനും, സംഗീതശാസ്ത്ര പാരദൃശ്വാവും, സാഹിത്യവിദ്യാവിചക്ഷണനും ആയിരുന്നല്ലോ. അദ്ദേഹത്തിൻെറ അനുജനെന്നു കല്പിക്കേണ്ട സന്ദേശഹരനായ ആദിത്യവൎമ്മയ്ക്കും ജ്യേഷ്ഠനു തുല്യമായ സിദ്ധികൾ ഉണ്ടായിരുന്നിരിക്കാം. ഈ വിചാരംകൊണ്ടു സിദ്ധിക്കുന്നതു് 550–നു് ഇടയ്ക്കുള്ള ആദിത്യവൎമ്മ സൎവാംഗനാഥനെ സന്ദേശഹരനായി കല്പിക്കുന്നതിനു തീരെ ശക്തി പോരാ എന്നാണ്. സന്ദേശത്തിൽ സ്മരിക്കുന്ന രവിവൎമ്മ കാഞ്ചീപുരത്തു വച്ചു കിരീടധാരണം സാധിച്ച സംഗ്രാമധീരനായിരിക്കണം എന്നു കാണിച്ചിട്ടുള്ളതുകൊണ്ടു് സന്ദേശഹരൻ അദ്ദേഹത്തിൻെറ അനുജനായ ആദിത്യവൎമ്മ ആണെന്നും വന്നുകൂടുന്നു.

രവിവൎമ്മയ്ക്കും ആദിത്യവൎമ്മയ്ക്കും തമ്മിലുള്ള ബന്ധത്തെ പററി ഒരു കാൎയ്യംകൂടെ ഇവിടെ സൂചിപ്പിക്കേണ്ടിയിരിക്കുന്നു. സംഗ്രാമധീരനു ശേഷം വേണാടു വാണതു് ഉദയമാൎത്താണ്ഡവൎമ്മ ആയിരുന്നതുകൊണ്ടു് സംഗ്രാമധീരൻെറ കാലത്തു് തൃപ്പാപ്പൂർ മൂപ്പനായിരുന്നതു് ഉദയമാൎത്താണ്ഡവൎമ്മ ആയിരിക്കാമെന്നും മററും ചരിത്രദൃഷ്ടിയിൽ പറഞ്ഞിട്ടുണ്ട്. (ഉ. ച. 40–41). സംഗ്രാമധീരൻെറ കാലത്തു് തൃപ്പാപ്പൂർ മൂപ്പൻ ആദിത്യവൎമ്മ അല്ലെന്നു പറയാനാണല്ലോ ഈ പ്രസ്താവം പ്രയോജനപ്പെടുന്നതു്. എന്നാൽ ഉദയമാൎത്താണ്ഡവൎമ്മ തൃപ്പാപ്പൂർമൂപ്പു് എന്നെങ്കിലും വഹിച്ചിട്ടുണ്ടോ എന്നും, അദ്ദേഹത്തിനും രവിവൎമ്മയ്ക്കും തമ്മിൽ എന്തായിരുന്നു ബന്ധം എന്നും ഒന്നും ഇതുവരെ അറിവില്ല. 491–ാമാണ്ടു് അദ്ദേഹം വേണാടു വാണിരുന്നു എന്നും ആ

ആണ്ടു് നാലാമാണ്ടു് ആയിരുന്നു എന്നും മാത്രമേ പ്രസിദ്ധപ്പെടുത്തിയ രേഖയിൽ നിന്നും അറിയാവൂ.

'കൊല്ലം 491-മാണ്ടെ യാണ്ടു 4-വതു കുമ്പഞായറു വ്യാഴം ചെൻറ നാൾ ശെയ്യുകാരിയമാവതു വേണാടു വാഴ്ന്തരുളുകിൻറ ശ്രീ വീര ഉദൈയ മാർത്താണ്ഡവർമ്മ തിരുവടിയർ വീരപാണ്ഡിയ തേവർക്കു അമൈന്ത അതികാരർക്കു ഉള്ള തെൻനാട്ടിൽ വെങ്കഴനീർ നാട്ടു" എന്നിത്യാദിയാണ് ശാസനത്തിൽ പ്രസ്താവിച്ചിട്ടുള്ളതു്. (T. A. S. IV. 89). പ്രസ്താവിച്ചിട്ടുള്ളതിൽ കൂടുതലൊന്നും ഗ്രഹിക്കാൻ ന്യായമില്ല.

രവിവർമ്മ കഴിഞ്ഞു് ഉദയമാർത്താണ്ഡവർമ്മ മൂപ്പേററതു കൊണ്ടു് അതിനു മുൻപു് അദ്ദേഹം തൃപ്പാപ്പൂർ മൂപ്പൻ ആയിരിക്കണമെന്ന നിയമം ഒന്നുമില്ല. * രാജാവോ രാജകുടുംബത്തിലേ ഏതെങ്കിലും ശാഖകളിൽ പെട്ട ഒരു അംഗമോ തൃപ്പാപ്പൂർ മൂപ്പു വഹിക്കുക അസാധാരണം അല്ലായിരുന്നു. ഉദാഹരണമായി കാണുക. 634-ലേ മതിലകം രേഖയിൽ രാമമാർത്താണ്ഡവർമ്മയെപ്പററി പറഞ്ഞിരിക്കുന്നതു് "ചേരതങ്ങനാട്ടു കീഴ്പേരൂർ ചിറി വീര രാമ മാർത്താണ്ഡ വർമ്മരായ തൃപ്പാപ്പൂർ മൂത്ത തിരുവടി" എന്നാണ് (സ്റ്റേ-മാ. Vol II അനുബന്ധം. T. A. S. III. P. 12). 710-ാമാണ്ടു് കളക്കാട്ടുവച്ചു നാടുനീങ്ങിയ രാമമാർത്താണ്ഡവർമ്മ അന്നു രാജാവായിരുന്നു.

* മാർത്താണ്ഡവർമ്മ തൃപ്പാപ്പൂർ മൂത്ത തിരുവടി, ശ്രീ വീര രവിവർമ്മ തൃപ്പാപ്പൂർ മൂത്തതിരുവടി ഇവരെയും അക്കാലത്തു് നാഗമയ്യാ സ്മരിക്കുന്നു. (നാഗമയ്യാ. പു-266-267). മിക്കവാറും നാഗമയ്യായുടെ അഭിപ്രായത്തെ ഉദ്ധരിച്ചും അവശ്യഭാഗങ്ങൾ തിരുത്തിയുംകൊണ്ടു് സദസ്യതിലകനും ഇക്കാലത്തെ രാജാക്കന്മാരെപ്പററി പരിഗണിച്ചിരിക്കുന്നു. (സദസ്യ-സ്റ്റേ-മാനു-Vol II. P. 126-128) ആദിത്യവർമ്മ എന്നൊരു രാജാവു് ഈയിടയ്ക്കെങ്ങും തിരുവിതാംകൂറിലുള്ളതായി രണ്ടു പേരും പറയുന്നില്ല. 584 എന്നു് വർഷം ഗ്രന്ഥവരിയിലേ ആദിത്യവർമ്മയ്ക്കു് കൊടുക്കുന്ന വർഷസൂചന താങ്ങില്ലാത്തതായിതീരുന്നു. 505 എന്നു് ശങ്കുണ്ണിമേനോൻ ആദ്യം കല്പിച്ചതും മഹാകവി ഉള്ളൂർ അവസാനമായി അംഗീകരിച്ചിട്ടുള്ളതും മാററാൻ ഇനിയും തെളിവു കിട്ടിയിട്ടില്ല എന്നു് ഇങ്ങനെ സിദ്ധിക്കും.

വേണാട്ടു മൂപ്പേൽക്കുന്ന രാജാവു് ചിറവാമൂപ്പെന്ന സ്ഥാനം എടുക്കുമെന്നും, അതിൽ അടുത്ത ആൾ തൃപ്പാപ്പൂർ മൂപ്പേററു് ക്ഷേത്രകാര്യങ്ങൾ നോക്കുമെന്നും ഉള്ള അഭിപ്രായത്തിലാണു് ഈ പ്രസ്താവങ്ങൾ എന്നു തോന്നുന്നു. എന്നാൽ ഇതു് നിയതമായ രീതി ആയിരുന്നില്ല.

എന്നിട്ടും അദ്ദേഹം തൃപ്പാപ്പൂർ മൂത്ത തിരുവടിയുമായിരുന്നു. അദ്ദേഹത്തിന്റെ മരണത്തെപ്പററിയുള്ള മതിലകം രേഖ നോക്കുക. "ചെമ്പുഞ്ഞോനാട്ടു സ്വരൂപത്തിൽ തിരുപ്പാപ്പൂർ കീഴ്പ്പേരൂർ ശ്രീ വീര ഇരാമ മാത്താണ്ഡവമ്മരായ തൃപ്പാപ്പൂർ മൂത്ത തിരുവടി ഇരുന്നരുളിയേടത്തിൽ പണ്ടാരത്തിൽ കളക്കാട്ടു കോയിക്കൽ എഴുന്തരുളി ഇരുന്തരുളുകയിൽ 710-ാമാണ്ടു കർക്കടക ഞായർ ഇരുപത്താറു ചെൻറു... മുടിഞ്ഞരുളുകയിൽ" (സ്റ്റേ-മാ-Vol II. അനുബന്ധം 40). രാമമാത്താണ്ഡവർമ്മ നാട്ടുനീങ്ങിയപ്പോൾ ഉണ്ണിക്കേരളവർമ്മയ്ക്കു ചിറവാ മൂപ്പു കിട്ടിയെന്നു രേഖയുള്ളതുകൊണ്ടു രാമമാത്താണ്ഡവർമ്മ തൃപ്പാപ്പൂർ മൂപ്പും ചിറവാ മൂപ്പും ഒരുമിച്ചു വഹിച്ചിരുന്നു എന്നു വ്യക്തം ആണല്ലോ. (സ്റ്റേ-മാ-Vol. II. അനു-40; M-Doc. XLIX). ഇതുപോലെ എത്രയോ ഉദാഹരണങ്ങൾ ഈ വിഷയത്തെ സംബന്ധിച്ചു രേഖകളിൽനിന്നു കാണാവുന്നതാണ്. അതുകൊണ്ടു രവിവർമ്മ കഴിഞ്ഞാൽ ഉദയ മാത്താണ്ഡവർമ്മയാണ് വേണാട്ടു മൂപ്പേൽക്കുന്നതു് എന്നതിൽനിന്നു് ഉദയമാത്താണ്ഡവർമ്മ രവിവർമ്മയുടെ കാലത്തു് തൃപ്പാപ്പൂർ മൂപ്പൻ ആയിരുന്നെന്നു് വരണമെന്നില്ല. അന്നു് ആദിത്യവർമ്മ തൃപ്പാപ്പൂർ

---

ഏതെങ്കിലും ഇളമുറത്തമ്പുരാനോ, വേണാട്ടു മൂപ്പൻ തന്നെയോ, തൃപ്പാപ്പൂർ മൂപ്പും ആ വഴിക്കു് പത്മനാഭസ്വാമി ക്ഷേത്രഭരണവും നടത്തിയിരുന്നതായി അനേകം രേഖകൾ ഉണ്ടു്. 925-ാമാണ്ടു് മാത്താണ്ഡവർമ്മ മഹാരാജാവു് താൻ പിടിച്ചടക്കിയ രാജ്യത്തെ പത്മനാഭനു് സമർപ്പിച്ചപ്പോൾ തൃപ്പാപ്പൂർ മൂത്ത തിരുവടി എന്ന നിലയ്ക്കാണു് കരണം നിർമ്മിച്ചതു്. 'ശ്രീപണ്ടാരകാര്യം ചെയ്യാർകളായ ബാലമാത്താണ്ഡവർമ്മരായ തൃപ്പാപ്പൂർ മൂപ്പിൽ നിന്നും തങ്കൾക്കുള്ള തോവാള കോട്ടയ്ക്കു് പടിഞ്ഞാറു കന്നിയാറിനു് കിഴക്കുള്ള രാജ്യത്തിനകത്തു് ഉള്ളതു നാളതുവരെ നമുക്കവകാശമായിട്ടനുഭവിച്ചു വരുന്ന വസ്തുകൃത്യങ്ങളും താനമാനങ്ങളും മററും എപ്പേർപ്പെട്ടതും പെരുമാൾ ശ്രീപണ്ടാരത്തിലേക്കു് ചവച്ചുപാപ്പുണമാക അചന്ദ്രാക്കമേ എഴുതിക്കൊടുത്താർ. ശ്രീപണ്ടാരകാര്യം ചെയ്യാർകളായ വാലമാത്താണ്ഡവർമ്മരായ തൃപ്പാപ്പൂർ മൂപ്പിൽനിന്നും (സദസ്യ സ്റ്റേ. Vol. II 136-137). അന്നു് മാത്താണ്ഡവർമ്മ ഇളമുറ അല്ലായിരുന്നു വേണാട്ടു മൂപ്പനായ മഹാരാജാവായിരുന്നു എന്നു് പറയേണ്ടതില്ലല്ലോ. അന്നു് ഇളമുറത്തമ്പുരാൻ കാർത്തികതിരുനാൾ **രാമവർമ്മ ആയിരുന്നു. അപ്പോൾ രാമവർമ്മയ്ക്കു് ഇരുപത്താറു വയസ്സും കാണണം. ഒരാൾ തൃപ്പാപ്പൂർ മൂപ്പാണെന്നോ അല്ലെന്നോ വന്നതുകൊണ്ടു യാതൊരു സിദ്ധാന്തത്തിനും വക തരുന്നില്ലെന്നു മാത്രമേ ഇവിടെ നിർദ്ദേശിക്കുന്നുള്ളൂ.**

മൂപ്പ് വഹിച്ചുകൂടാതെയുമില്ല. അന്ന് രാജകുടുംബത്തിൽ അംഗങ്ങളായി ആരെല്ലാം ഉണ്ടായിരുന്നു എന്നുള്ളതിനു് തെളിവു കിട്ടുന്നില്ല. അതിനാൽ ആദിത്യവർമ്മ ഇല്ലെന്നു് പറയാൻ ഉദയമാർത്താണ്ഡവർമ്മയെ കൂട്ടുപിടിച്ചതുകൊണ്ടു വഴിയില്ല.

ജ്യോതിഷഗണന

സന്ദേശത്തിന്റെ കാലത്തെപ്പററിയുള്ള ചരിത്രസൂചന ഇങ്ങനെ നിൽക്കട്ടെ. ജ്യോതിഷസൂചനകൊണ്ടു് ഉണ്ണുനീലീസന്ദേശത്തിന്റെ കാലം 537 മേടം 5-ാംനു ആണെന്നു് ഒരു വിദ്വാൻ ... (ഉ. ച. 71). ജ്യോതിഷഗണനകൊണ്ടു് മററു ചില ആണ്ടുകളും ഇതര പണ്ഡിതന്മാർ നിർദ്ദേശിച്ചിട്ടുണ്ടു്. പ്രതിഭാശാലിയായ ശ്രീ എൻ. ഗോപാലപിള്ള അവർകളാണു് ഈ വിഷയത്തിൽ ഏററവും യുക്തിയുക്തവും ആദരണീയവുമായ അഭിപ്രായം രേഖപ്പെടുത്തിയിട്ടുള്ളതു്. 1111-ാമാണ്ടു് മലയാളം ഓണേഴ്സ് അസോസിയേഷന്റെ ആഭിമുഖ്യത്തിൽ ഉണ്ണുനീലീസന്ദേശത്തെപ്പററി ഒരു ചർച്ച ഞാൻ ഉൽഘാടനം ചെയ്തു. ആ യോഗത്തിൽ അതിനെ തുടർന്നുണ്ടായ ചർച്ചകളിൽ പങ്കെടുത്തുകൊണ്ടു് ശ്രീമാൻ ഗോപാലപിള്ള അവർകൾ ചെയ്ത പ്രസംഗം 'സഹൃദയ' ഒന്നാം പുസ്തകം രണ്ടാം ലക്കത്തിൽ പ്രസിദ്ധീകരിച്ചിട്ടുള്ളതാണു്. (പുറം 118-129). അതിൽ ജ്യോതിഷ സംബന്ധമായ യുക്തികളെ സമ്പൂർണ്ണമായി പ്രദർശിപ്പിച്ചും ചരിത്രയുക്തികളെ അനുസ്മരിച്ചും അദ്ദേഹം പ്രകാശിപ്പിച്ചിട്ടുള്ള സിദ്ധാന്തം അംഗീകാര്യമാണു്. ഉണ്ണുനീലീസന്ദേശത്തിന്റെ കാലം കൊല്ലം 466 മേടം 11-ാം തീയതിക്കു് ക്രി. വ. 1291 ഏപ്രിൽ 5-ാംതീയതി ആണെന്നു് നിസ്സംശയം പറയാം എന്നാണു് അദ്ദേഹത്തിന്റെ അഭിപ്രായം. ആ മതം ചരിത്രഗണനയിൽ എങ്ങനെ അംഗീകരിക്കാമെന്നു ഞാൻ എന്റെ ലീലാതിലകപ്രവേശകത്തിൽ വ്യക്തമാക്കിയിട്ടുണ്ടു്. * (ലീ. പ്ര. 42)

* 'അംഭോം പക്കം വരമിതു തുലോം' എന്ന ശ്ലോകത്തിലെ ജ്യോതിഷഗണനകൊണ്ടു് സിദ്ധിക്കുന്ന 466 എന്ന സന്ദേശപ്രേഷണകാലം ചരിത്രസംബന്ധമായ യുക്തികളാൽ സിദ്ധിക്കുന്ന 488 എന്ന ആണ്ടുമായി യോജിപ്പിക്കുന്നതിനു് ഒരു വഴിയേ കാണുന്നുള്ളൂ. 466-ാമാണ്ടു് മുൻപറഞ്ഞ ശ്ലോകത്തിൽ വിവരിച്ചിട്ടുള്ള ശുഭരാശിയിൽ സന്ദേശമയയ്ക്കുന്നതായി കല്പിച്ചിരിക്കാമെങ്കിലും യഥാർത്ഥത്തിൽ കാവ്യമെഴുതിതീർന്നതു് 488-ൽ മാത്രമായിരിക്കണമെന്നു വിചാരിച്ചാൽ ഈ വിരോധം ഒരുവിധം പരിഹരിക്കാം. (ലീലാ-പ്ര-42)

സന്ദേശത്തിന്റെ കാലം പരിഗണിക്കുന്നതിനു മുഖ്യമായ അവലംബം ചരിത്രവസ്തുതകൾ ആണെങ്കിലും സന്ദേശത്തിലുള്ള ജ്യോതിഷസൂചനകളും ഗണന അർഹിക്കുന്നുണ്ടു്. യഥാശക്തി അവ പരിശോധിക്കാം. എന്തെല്ലാമാണു് ആ ജ്യോതിഷസൂചനകൾ? പുറപ്പെടാനുള്ള സമയം ഇന്നതെന്നു കവി നിർദ്ദേശിക്കുന്നു.

അഞ്ചാം പക്കം വരമിതു തുലോം വാരവും വീരമൗലേ!
നാളും നന്റേ നളിനവനിതയ്ക്കിമ്പനേ! മുൻപിലേതു
മേടം വേണ്ണാടരിൽ മകുടമേ! രാശിയും വാഗധീശൻ
നാലാമേടത്തയമുപഗതോ ഭൂതികാമാഖ്യയോഗഃ. (I. 35.)

ഇനിയും സന്ദേശഹരൻ നായികയുടെ ഗൃഹത്തിൽ ചെല്ലുമ്പോൾ ഭർത്താവിന്റെ പുനരാഗമനം പ്രതീക്ഷിക്കുന്ന നായിക പ്രശ്നം വച്ചുകൊണ്ടിരിക്ക ആയിരിക്കും എന്നു കവി പറഞ്ഞിട്ടുണ്ടു്. അപ്പോഴത്തെ ഗ്രഹസ്ഥിതിയും മററും കവി സൂചിപ്പിച്ചിട്ടുണ്ടു്.

യൽ സത്യം തൽ ഭവതു പുണർതംനാൾ പിറന്നെങ്ങൾ കാന്തൻ
വന്നിട്ടിൻേറ മമ മനസിജച്ചൂടൊഴിച്ചീടുമാകിൽ
തോഴീ! പൂച്ചൊല്ലെഴുവതിതു നൻറഷ്ടമേ ശുക്രചന്ദ്രൗ
ഭാഗ്യേ ജീവഃ സഹയമൊരു പറങ്ങാൾചസന്തി സ്ഥിതാ വാ.

(II. 70)

അല്ലാല്ലമായ മററു സൂചനകൾ ഉണ്ടെങ്കിലും മുഖ്യമായി ഈ രണ്ടു ശ്ലോകങ്ങളാണു് ഗണന അർഹിക്കുന്നതു്. ഇവയിൽ നിന്നു് എന്തു മനസ്സിലാക്കാമെന്നു നോക്കാം. അഞ്ചാം പക്കം ആണു്. കൃഷ്ണപക്ഷമെന്നോ ശുക്ലപക്ഷമെന്നോ പിന്നീടു പരിഗണിക്കാം. വാരവും നാളും ഏതെന്നാണു് ഇനിയും നോക്കാനുള്ളതു്. വാരവും നാളും മുൻപിലേതു് എന്നേ പറഞ്ഞിട്ടുള്ളു. മുൻപിലേതു് എന്നാൽ അശ്വതിയും ഞായറാഴ്ചയും എന്നായിരിക്കുമോ? അവ രണ്ടും ആണല്ലോ മുൻപിലത്തെ നാളും ആഴ്ചയും. അതോ, മുൻപിലേതു് മുൻപിൽ പറഞ്ഞതു്—അദ്യത്തേതു്, അഞ്ചാമത്തേതു്, എന്നായിരിക്കുമോ? ഇതിൽ അശ്വതിയും ഞായറാഴ്ചയും എന്നു് മഹാകവി ഉള്ളൂരും (കേ. സാ. ച 367) അദ്ദേഹത്തെ തുടന്നു മററു ചിലരും അഭിപ്രായപ്പെട്ടു. ആഴ്ചയും നല്ലതാണു്. നാളു് 'നളിനവനിതയ്ക്കിമ്പനേ മുമ്പിലേതു'' ലക്ഷ്മീദേവിയുടെ പ്രിയനു തന്നെ

(വിഷ്ണുദേവതാകമായ തിരുവോണത്തിന്) മുൻപിലേതു്-ഉത്രാടം എന്നു് സന്ദേശത്തിൻെറ ആദ്യവ്യാഖ്യാതാവായ ശ്രീ ആററൂർ കൃഷ്ണപ്പിഷാരടി എടുക്കുന്നു. 'നളിനവനിതയ്ക്കിമ്പനേ' എന്നതു് സന്ദേശഹരനോടുള്ള സംബോധന ആണെന്നു് അംഗീകരിക്കാതെയാണു് ഇങ്ങനെ വ്യാഖ്യാനിച്ചതു് എന്നു തോന്നുന്നു. * ഈ തെററു് ശ്രീ. ഉള്ളൂരും ശ്രീ. ഗോപാലപിള്ള അവർകളും ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. 'നളിനവനിതയ്ക്കിമ്പനേ' എന്നപോലെ 'കമലവനിതയ്ക്കിമ്പനേ' എന്നും മററുമുള്ള സംബോധനാഭേദവും കാണുമാറുണ്ടു്. (ശ്ലോകം 67 നോക്കുക). ശ്രീ. ഗോപാലപിള്ളയുടെ അഭിപ്രായം ഈ അംശത്തിൽ ചരിത്രദൃഷ്ടിയിൽ അംഗീകരിക്കുകയേ ചെയ്തിട്ടുള്ളു. (കേ. സാ. ച. 367; ഉ. ച. പു. 67 അവസാന ഖണ്ഡിക). എങ്കിലും വാരവും നാളും അതാതായതു്, അതായതു് വ്യാഴാഴ്ചയും മകയിരവും എന്നു് ശ്രീ. ഗോപാലപിള്ള അവർകളുടെ മതത്തെ ഭാഗികമായി ഉള്ളൂർ അംഗീകരിക്കുന്നു. നാളു് അശ്വതി തന്നെ എന്നാണു് ഉള്ളൂർ എടുക്കുന്നതു്. ആഴ്ച വ്യാഴം എന്നു തന്നെ അദ്ദേഹം സ്വീകരിക്കുന്നു. ഇങ്ങനെ നാളിനും ആഴ്ചയ്ക്കും ഭിന്നയുക്തികൾ സ്വീകരിക്കാൻ മതിയായ കാരണം ഇല്ല. എന്നാലും 649 കുംഭം 23-ാംനു- വ്യാഴാഴ്ചയും അശ്വതി നക്ഷത്രവും ചേർന്ന ദിവസംതന്നെയാണു് സന്ദേശപ്രേഷണത്തിനു നിശ്ചയിച്ചിട്ടുള്ളതെന്നും, ആ അഭിപ്രായം ഭേദപ്പെടുത്തുന്നതിനു് ഏതാവൽപര്യന്തം ഒരു കാരണവും കാണുന്നില്ല എന്നും കേരളസാഹിത്യചരിത്രത്തിൽ അദ്ദേഹം അവസാനമായി പ്രസ്താവിച്ചു. Vol 1. 367-369). ചരിത്രദൃഷ്ടിയിൽ ശ്രീ എൻ. ഗോപാലപിള്ള അവർകളുടെ യുക്തിമാർഗ്ഗത്തെ അനുധാവനം ചെയ്തുകൊണ്ടു് സിദ്ധാന്തത്തിൽ മാത്രം അല്പം മാററം വരുത്തിയിരിക്കുന്നു. വ്യാഴാഴ്ചയും മകയിരവും എന്നുതന്നെ ചരിത്രദൃഷ്ടിയും സ്വീകരിക്കുന്നു. (ഉ. ച. 64). എന്നാൽ 466 മേടം 11-ാംനു- അല്ല 537 മേടം 6-ാംനു- ആണു് സന്ദേശപ്രേഷണകാലമെന്നു ചരിത്രദൃഷ്ടിയിൽ പ്രസ്താവിച്ചിരിക്കുന്നു. ഈ മാററത്തിനു് പ്രധാനകാരണം 466-നു ചരിത്രപരമായി ഒരു പൊരുത്തവും ഇല്ലാത്തതു ആണെന്നും വ്യക്തമാക്കിയിട്ടുണ്ടു് (ഉ. ച. 71).

---

* ആററൂരിൻെറ അവതാരികയിൽ 'നളിനവനിതയ്ക്കിമ്പനേ' എന്നു് സംബോധന ആയി ചിലർ എടുത്തതു് ശരിയല്ലെന്നു് അഭിപ്രായപ്പെട്ടിരിക്കുന്നു. (ആററൂരിൻെറ പ്രസാധനം അവതാരിക പുറം XXIII)

ഇങ്ങനെ പരസ്പരഭിന്നങ്ങളായ അഭിപ്രായങ്ങളുടെ സംഘട്ടനത്തിൽ നിന്ന് എന്തെല്ലാം കാൎയ്യങ്ങൾ നിസ്സന്ദേഹമായി സ്വീകരിക്കാമെന്നു പരിശോധിക്കണം. അഞ്ചാം പക്കമാണല്ലോ. അതിൽ സംശയമില്ല. എന്നാൽ വെളുത്ത പക്ഷമോ, കറുത്ത പക്ഷമോ? കൃഷ്ണപഞ്ചമി അല്ലാതെ ശുക്ലപഞ്ചമി ഒരിക്കലും യോജിച്ചു വരുന്നതല്ല എന്ന് ആറൂർ പ്രസ്താവിച്ചിട്ടുണ്ട്. കൃഷ്ണപഞ്ചമി ആകാൻ നിവൃത്തിയില്ലെന്നു ശ്രീമാൻ എൻ. ഗോപാലപിള്ള ചൂണ്ടിക്കാണിക്കുന്നു. സന്ദേശഹരൻ കൊല്ലത്തു ചെല്ലുമ്പോൾ സന്ധ്യയാകും എന്നു നിർദ്ദേശിച്ചിട്ട് സന്ധ്യാകാലത്തെ വൎണ്ണിക്കുന്ന ഒരു ശ്ലോകമുണ്ട്. 'അപ്പോളുദ്യൽകുളുർമതിമുഖീ' എന്നാണ് ആ ശ്ലോകം തുടങ്ങുന്നതു (I. 37). കൃഷ്ണപഞ്ചമി ആയാൽ സന്ധ്യയ്ക്ക് ചന്ദ്രോദയം കാണുകയില്ല. അന്നു പത്തു നാഴിക ഇരുട്ടിയല്ലേ ചന്ദ്രോദയം കാണു? ഈ അഭിപ്രായം ചരിത്രദൃഷ്ടി സ്വീകരിക്കുന്നു. (ഉ. ച. 66). ഈ അഭിപ്രായം സ്വീകാൎയ്യമെന്ന് എനിക്കും തോന്നുന്നു. എങ്കിലും സന്ദേശത്തിലുള്ള മററു സൂചനകൾ ഇതിനു് അനുകൂലമല്ല എന്നു ചൂണ്ടിക്കാണിക്കണം.

കാവ്യാരംഭത്തിൽ പ്രഭാതവൎണ്ണനയിൽ 'താളംപോലേ പുലരിവനിതയ്ക്കാഗതൗ ചന്ദ്രസൂൎയ്യൗ' എന്നും (I-6) 'നീലക്കുൻറിൻ മണിമകുടവൽ ദൃശ്യതേ ഭാനുബിംബം, ചാലെ താണു കടലിലണിവെണ്ടിങ്കൾ നാലൊൻറു പോര' എന്നുമുള്ള പദ്യങ്ങൾ ചേൎത്ത് ആലോചിക്കുക. കൃഷ്ണപഞ്ചമി ആണെങ്കിൽ ഈ വൎണ്ണനകൾ എങ്ങനെ ശരിയാകും? അഥവാ ഈ വൎണ്ണനകൾ ശരിയാണെങ്കിൽ 'അപ്പോളുദ്യൽ കുളുർമതിമുഖീ' എന്ന സന്ധ്യാവൎണ്ണന എങ്ങനെ ശരിയാകും? അല്പം കുഴപ്പം തന്നെ. ഇതു് കവികളുടെ സാധാരണ ശൈലിയിലുള്ള സമയവൎണ്ണനമാണ് എന്നെടുക്കണം. അപ്പോൾ കവിയുടെ ജ്യോതിഷത്തിനു അത്ര കണ്ടു് ഇടിവു വരികയല്ലേ ചെയ്യുന്നതു്? ആണെന്നു തന്നെ കരുതണം. അല്ലെങ്കിൽ സംപൂൎണ്ണമായ ജ്യോതിഷസൂചന ചെയ്യുവാൻ അദ്ദേഹം മനസ്സു വച്ചില്ലെന്നും, അക്കാലത്തെ സാധാരണമായ രീതി അനുസരിച്ചു് യാത്രയ്ക്കുള്ള ശുഭശകുനവും ഭാവിഫലപ്രശ്നവും മററും അങ്ങിങ്ങു ചെയ്തിട്ടേ ഉള്ളു എന്നും, അവയെ മാത്രം ആസ്പദമാക്കി സംപൂൎണ്ണമായ ഒരു സിദ്ധാന്തം സ്വീകരിക്കുന്നതു് സൂക്ഷിച്ചുവേണമെന്നും ഇതുകൊണ്ടു തെളിയുന്നു.

ഇനി വാരവും നാളുമാണ്. ഇവ രണ്ടും ശ്രീമാൻ ഗോപാലപിള്ള അവർകളുടെ വ്യാഖ്യാനം അംഗീകരിക്കാതെ നിവൃത്തിയില്ലെന്നു സത്യം അറിയേണ്ടവർ സമ്മതിക്കും. 'നളിനവനിതയ്ക്കിമ്പനേ' എന്നതു് സംബോധന ആണെന്നു അറിഞ്ഞിട്ടും സമ്മതിക്കാതെയിരിക്കുന്നതു് വെറും വാശിയെന്നേ കരുതേണ്ടൂ. ആദ്യം വ്യാഴമാണ് എന്നെടുത്താൽ നാളിനെ സംബന്ധിച്ചു വേറൊരു യുക്തി അനുസരിച്ചു അശ്വതിയെന്നു കല്പിക്കുന്നതു് ദുർഗ്ഗതിയാണോ? 'അഞ്ചാം പക്കം വരമിതു തുലോം വാരവും നാളും നന്നോ മുൻപിലേതു' എന്നു മാത്രമേ സംബോധന ഒഴിച്ചു് ആ വാക്യം നില്ക്കുന്നുള്ളു. കാലത്തെപ്പറ്റി കവി ഇപ്രകാരം സംശയാസ്പദമായ ഒരു സൂചന നടത്തിയതു് നിർഭാഗ്യമായിപ്പോയില്ലേ എന്നു് പൂർവ്വപക്ഷമായി ചരിത്രദൃഷ്ടിയിൽ ചെയ്യുന്ന പ്രസ്താവന ആവർത്തനയോഗ്യമാണ്. (ഉ. ച. 65)

സ്പഷ്ടമായി കിട്ടുന്ന ജ്യോതിഷവസ്തുതകൾ എന്തെല്ലാമെന്നു നോക്കുക. അഞ്ചാം പക്കം, മേടം രാശി, വാരാധീശൻ (വ്യാഴം) നാലാമെടത്തു് (കർക്കടകത്തിൽ); ഇതുകൊണ്ടു ഗ്രതികാമാഖ്യ യോഗമുണ്ടു്. സന്ദേശഹരൻ യാത്ര പുറപ്പെട്ടു മൂന്നാം ദിവസം സന്ധ്യയ്ക്കു് കടുത്തുരുത്തിയിൽ ചെല്ലുമ്പോൾ ഉള്ള ഗ്രഹസ്ഥിതിനോക്കുക. അഷ്ടമത്തിൽ ശുക്രചന്ദ്രന്മാരും ഭാഗ്യത്തിൽ ജീവനും (ഒമ്പതാമെടത്തു് വ്യാഴവും) ആണു്. അന്നു് വ്യാഴം കർക്കടകത്തിലാണെന്നു് തെളിഞ്ഞതു കൊണ്ടു് എട്ടാമെടം മിഥുനമാണെന്നും, ആ രാശിയിലാണു് ശുക്രചന്ദ്രന്മാർ അന്നു നില്ക്കുന്നതെന്നും നിസ്സന്ദേഹമായി സിദ്ധിക്കും. ഇത്രയും ജ്യോതിഷവസ്തുതകൾ അഭിപ്രായഭേദത്തിനു് ഇട കൊടുക്കാതെ വ്യക്തമായി കാവ്യത്തിൽ നിർദ്ദേശിച്ചിട്ടുള്ളതാണു്. സൂര്യോദയ സമയത്താണു് സന്ദേശകർത്താവു് സന്ദേശഹരനെ കാണുന്നതു്. അതേ രാശിയെപ്പറ്റിയാണു് മേടം എന്നു സൂചിപ്പിച്ചിട്ടുള്ളതു് എന്നാണല്ലോ കരുതേണ്ടതു്. അതിനാൽ മാസം മേടമാണെന്നു കരുതണം. വൃശ്ചികം രാശി (രേതായതു് അഞ്ചു നാഴിക ഇരുട്ടിയിട്ടു് ആയിരിക്കണം) നായികയുടെ വീട്ടിൽ സന്ദേശഹരൻ ചെല്ലുന്നതു്. കർക്കടകം ഒൻപതാമെടം ആകണമെങ്കിൽ ലഗ്നം വൃശ്ചികം ആയിരിക്കണമല്ലോ. നായികയുടെ പ്രശ്നത്തിൽ 'പുണർതം നാൾ പിറന്നോരുൾ കാന്തൻ വന്നിട്ടു്' എന്ന ഭാഗത്തിനു് ആ നാളിൽ ജനിച്ച കാന്തൻ എന്നാണു് ശ്രീമാൻ പിഷാരടി അർത്ഥം കല്പിക്കുന്നതു്. അതേ അർത്ഥം തന്നെ ചരിത്ര

ദൃഷ്ടിയിലും സ്വീകരിക്കുന്നു. (ഇ. ച. 76). പ്രശ്നവിചാരം ചെയ്യുന്ന നാൾ പുണർതം ആണെന്ന് എന്നതിനോടാണ് ശ്രീമാൻ ഗോപാലപിള്ള അവർകൾ കൂടുതൽ അനുകൂലിക്കുന്നത്. (സഹൃദയ. വാ 1. ലക്കം 2. പു 127). ആ ദിവസം പുണർതം ആയിരുന്നു എന്നുള്ളത് യാത്ര പുറപ്പെടുന്നത് മകയിരത്തും നാളാണ് എന്ന ആദ്യ സിദ്ധാന്തത്തെയും അനുഗ്രഹിക്കും. മകയിരത്തും നാൾ പുറപ്പെട്ടാൽ മൂന്നാം ദിവസമായ പുണർത്തും നാളായിരിക്കുമല്ലോ കടുത്തുരുത്തിയിൽ ചെല്ലുന്നത്.

ഇത്രയും വ്യക്തമായ ജ്യോതിഷ സൂചനകളെ വച്ചുകൊണ്ടും ചരിത്രവസ്തുതകളെ അനുസ്മരിച്ചും ആണ് വിശ്വാസജനകമായ രീതിയിൽ കൊല്ലവർഷം 466 ആയിരിക്കണം സന്ദേശ പ്രേഷണ കാലമെന്ന് ശ്രീമാൻ ഗോപാലപിള്ള സിദ്ധാന്തിച്ചത്. 490-മേടം 30-ാംനു- എന്ന് പിഷാരടി കല്പിച്ച കാലത്തിന്റെ യുക്തിഭംഗം അദ്ദേഹം ചൂണ്ടിക്കാണിക്കയും ചെയ്യുന്നു അന്ന് 17 വിനാഴികയോളമേ മേടം രാശിയുള്ളൂ. അന്ന് ഉദയാൽപരം 4 നാഴിക 48 വിനാഴിക ചതുർത്ഥി ആണ്. 49 നാഴിക 12 വിനാഴിക പൂരാടം നക്ഷത്രം ആണ്. ആഴ്ച മാത്രം വ്യാഴാഴ്ച തന്നെ. അങ്ങനെ പിഷാരടി അവർകളുടെ ജ്യോതിഷ പ്രതിഷ്ഠിതമായ കാലനിർണ്ണയം ജ്യോതിഷപരമായി ചിന്തിക്കുമ്പോൾ ശരി ആകയില്ല എന്നു സിദ്ധമാകുന്നു. (സഹൃദയ I-2-121). ഉള്ളൂരിന്റെ അഭിപ്രായത്തിലുള്ള കുംഭമാസവും അതിനെ തുടർന്നുള്ള കാലനിർണ്ണയവും യോജിക്കയില്ലെന്നും കാണിച്ചിട്ടുണ്ട്. 'ശുക്രചന്ദ്രന്മാരുടെ സ്ഥിതി ചേരുന്നില്ല. അശ്വതി നാള് ആയിരുന്നതുകൊണ്ട്" ചന്ദ്രൻ മേടത്തിലാണ്". അന്നു ശുക്രൻ മീനത്തിലുമാണ്". നാളും പക്കവുമെല്ലാം ഒന്നോ എന്ന് നോക്കുകയാണെങ്കിൽ അന്ന് വ്യാഴാഴ്ചയും അശ്വതിയും തന്നെ. പക്ഷേ തിഥി മാത്രം ചതുർത്ഥി ആണ്. അങ്ങനെ അക്കാലവും ചേരാതെ വന്നു' എന്നാണ്") ഉള്ളൂരിന്റെ കാലഗണനയ്ക്കുള്ള ദൂഷ്യം (സഹൃദയ-I. 2-22) മേടമാസവും പഞ്ചമിയും മകയിരവും ഒത്തുവരണം, കർക്കടകത്തിൽ വ്യാഴം ഉണ്ടായിരിക്കണം. കൊല്ലം 367-മുതൽ 575-വരെയുള്ള രണ്ടു നൂററാണ്ടുകളിൽ കർക്കടകത്തിൽ വ്യാഴവും മേടമാസവും മകയിരവും പഞ്ചമിയും വ്യാഴാഴ്ചയും ഒത്തുകിട്ടുന്നത് കൊല്ലവർഷം 466 മേടം 11-ാംനു- ആണെന്ന് ശ്രീമാൻ ഗോപാലപിള്ള സമർത്ഥിച്ചു.

ഈ 466-ാമാണ്ടിന് ജ്യോതിഷസംബന്ധമായ പാകപ്പിഴ ഒന്നും ചരിത്രദൃഷ്ടിയിൽ കാണുന്നില്ല. 575-വരെ ശ്രീമാൻ ഗോപാലപിള്ള പരിശോധിച്ചില്ലെന്നും 525 വരെ മാത്രമേ പരിശോധിച്ചുള്ളു എന്നും അദ്ദേഹം രണ്ടാമത് ഏറ്റു പറഞ്ഞതായും ചരിത്രദൃഷ്ടിയിൽ രേഖപ്പെടുത്തിയിരിക്കുന്നു. (ഉ-പ-12) 466-എന്ന കാലം ചരിത്രദൃഷ്ടികാരൻെറ മുഖ്യ സിദ്ധാന്തമായ രണ്ടാം രവിവർമ്മയുമായി പൊരുത്തമില്ലാതെ വന്നപ്പോൾ ശ്രീമാൻ ഗോപാലപിള്ള എടുത്തു കാണിച്ച ജ്യോതിഷസൂചനകൾ ഘടിക്കുന്ന വേറൊരാണ്ടു കണ്ടുപിടിക്കാൻ ആരാഞ്ഞു തുടങ്ങി. അങ്ങനെ 537-ാമാണ്ട് അദ്ദേഹത്തിന് സ്മൃതിഗോചരമായി. ആ ആണ്ട് മേടമാസം 6-ാംനു വ്യാഴാഴ്ചയും മകയിരവും ശുക്ലപഞ്ചമിയും ഒത്തുവരുന്ന 'ജീവൻ ഭാഗ്യത്തിലുമായി'. എന്നാൽ ഇതുകൊണ്ട് എന്തു നിർണ്ണയം വന്നു? ജ്യോതിഷമനുസരിച്ച് 537 മേടം 6-ാംനു എന്നതുപോലെ തന്നെ 466 മേടം 11-ാംനുയും യോജിക്കുമെന്ന് ചരിത്രദൃഷ്ടികാരന് സമ്മതമാണല്ലോ (ഉ-പ-72-73). അതുമല്ല ജ്യോതിഷസൂചനകൾ 608-ലും യോജിക്കുമെന്നും അദ്ദേഹം കാണിച്ചിട്ടുണ്ട്. (ഉ-പ-74). അദ്ദേഹത്തിൻെറ സത്യപ്രസ്താവാസക്തി അങ്ങനെയും വിരമിക്കുന്നില്ല. ജ്യോതിഷസൂചനപൂർണ്ണമായി, ഈ ഒരു വർഷത്തിനും യോജിക്കയില്ലെന്ന പരമാർത്ഥം കൂടി അദ്ദേഹം പ്രകാശിപ്പിക്കുന്നു "അഷ്ടമേ ശുക്രചന്ദ്രൗ ഭാഗ്യേ ജീവഃ" എന്നതിൽ നിന്നും ശുക്രൻ മിഥുനത്തിൽ നില്ക്കുന്നതായിട്ടാണല്ലോ മനസ്സിലാക്കേണ്ടത്. ഇത് 466-ാം 537-ാം 608-ാം യോജിച്ചു വരുന്നില്ല എന്നു പ്രസ്താവിച്ചിരിക്കുന്നു. (ഉ-ച-പു-74). ഈ സ്ഥിതിക്ക് ജ്യോതിഷത്തെപ്പററി ഇത്ര വളരെ ക്ലേശിച്ചതുകൊണ്ട് ചരിത്രദൃഷ്ടിയിൽ എന്താണ് തെളിഞ്ഞത്? സന്ദേശത്തിൽ പറയുന്ന ജ്യോതിഷകാര്യങ്ങൾ മിക്കതും പല വർഷങ്ങൾക്കും ഒക്കുമെന്നും, മുഴുവനും ഒരു വർഷത്തിനും ഒക്കുകില്ലെന്നും അല്ലേ? ഇതിൽ കൂടുതൽ വൈഷമ്യത്തിൽ എങ്ങനെയാണ് ധാടഗതി ചെന്നുചേരുക? അതിനാൽ 466 എന്ന വർഷസൂചനയിൽ നിന്ന് 'ചരിത്രദൃഷ്ടി'യിൽ അധികം ആയി ചെയ്യുന്ന നിഗമനങ്ങൾ കൂടുതൽ കുഴപ്പത്തിലേക്കല്ലാതെ കൂടുതൽ സ്പഷ്ടതയിലേക്ക് വഴി തെളിക്കുന്നില്ല. 466 എന്ന ആണ്ട് സ്വീകരിക്കാതെ ഇരിക്കാൻ കാരണം ചരിത്രദൃഷ്ടിയിൽ ഇങ്ങനെയാണ് പ്രസ്താവിച്ചിരിക്കുന്നത്: "പക്ഷേ 466-ൽ വേണാട്ടിൽ ഇരവിവർമ്മ ഇല്ല, ആദിത്യവർമ്മയും ഇല്ല,

വടക്കേ അതിർത്തി പന്മനവരെ അല്ല. തെക്കേ അതിർത്തി തോവാള വരെ എത്തുകയുമില്ല. (നാഞ്ചിനാട്ടു പ്രദേശം പാണ്ടിയരുടെ കൈവശമായിരുന്നു, തുലുക്കൻ പട തെക്കേ ഇൻഡ്യയിലൊന്നല്ല വിന്ധ്യനു തെക്കുവശം കാലു കുത്തിയിട്ടില്ല, മററു ചരിത്രാധാരമായ കാര്യങ്ങൾ ഒന്നും തന്നെ യോജിക്കുന്നില്ല) (ഉ-ച-13)

## ജ്യോതിഷ ഗണനയും ചരിത്ര വസ്തുതകളും.

മേല്പറഞ്ഞ വൈഷമ്യങ്ങൾ ഇല്ലെങ്കിൽ 466 സ്വീകരിക്കാൻ വിരോധമില്ലെന്ന് സമ്മതിക്കണമല്ലോ. പരിശോധിക്കാം. ആദ്യത്തെ കാരണം 466-ൽ വേണാട്ടിൽ ഇരവിവർമ്മ ഇല്ലെന്ന് ആണല്ലോ. ആ ആണ്ടിൽ വേണാട്ടിൽ ഇരവിവർമ്മ ഉണ്ട്. അക്കാര്യം ചരിത്രദൃഷ്ടികാരന് അറിഞ്ഞുകൂടാത്തതുമല്ല. സംഗ്രാമധീരരവിവർമ്മ അന്നു വേണാട്ടിൽ ഉണ്ട്. അദ്ദേഹത്തിനു അന്ന് 25 വയസ്സോളം പ്രായം കാണും. 'ദേഹവ്യാപ്യ' എന്ന ശകവർഷത്തിൽ അതായത് കൊല്ലം 441-ലോ 42-ലോ ആണ് രവിവർമ്മ ജനിച്ചത് എന്ന് ചരിത്രദൃഷ്ടിയിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. രവിവർമ്മ 488-വരെ രാജ്യഭാരം ചെയ്തെന്നും ചരിത്രദൃഷ്ടികാരനു അറിയാം (ഉ-ച-പു-31). കൊ-വ-441-തൊട്ട് 488-വരെ രവിവർമ്മ ഉണ്ട് എന്ന് ചരിത്രരചന ചെയ്യുന്ന പണ്ഡിതൻ 466-ൽ രവിവർമ്മ ഇല്ലെന്നു പറയുന്നതിന്റെ അർത്ഥം മനസ്സിലാകുന്നില്ല. 466 എന്ന കാലഗണന ഞാൻ സ്വീകരിക്കുന്നത് സോപാധികമായിട്ടാണെന്ന് മുകളിൽ വ്യക്തം ആക്കിയിട്ടുണ്ടല്ലോ. 488 ഇടയ്ക്കാണ് സന്ദേശം അയയ്ക്കുന്നത് എന്നുള്ള അഭിപ്രായത്തിൽ കൊല്ലത്തു രവിവർമ്മ ഉണ്ടെന്ന് നിർവിവാദമായി സിദ്ധിക്കും. അതിന് പ്രത്യേകം യുക്തികൾ അന്വേഷിക്കേണ്ട കാര്യവും ഇല്ല. അടുത്തത് ആദിത്യവർമ്മ ഇല്ലെന്നുള്ള കാര്യമാണ്. സംഗ്രാമധീര രവിവർമ്മയുടെ അനുജനായി ആദിത്യവർമ്മ എന്നൊരു തമ്പുരാൻ ഉണ്ടായിരുന്നു എന്നു വിചാരിക്കുന്നതിൽ യുക്തിഭംഗമില്ലെന്നു മുകളിൽ കാണിച്ചിട്ടുണ്ട്. വേണാടിന്റെ വടക്കേ അതിർത്തി പന്മനവരെ അല്ല എന്നതിന് എന്താണ് അർത്ഥമെന്നു വ്യക്തമാകുന്നില്ല. വേണാടിന്റെ വടക്കേ അതിർത്തി പന്മന ആണെന്ന് ഉണ്ണുനീലീസന്ദേശത്തിൽ പറഞ്ഞിട്ടില്ല. 'പന്മനത്തമ്പിരാനെ' തൊഴുതിട്ടു 'പടയൊററ' കടന്നുപോകണം എന്നേ പ്രസാധിത പുസ്തകത്തിൽ

കാരെന്നുള്ളൂ. (സ-1-90). പടയൊറ കൊല്ലം രാജ്യത്തിൻെറ അതിരായിരുന്നു എന്ന് ശ്രീ പിഷാരടി വ്യാഖ്യാനിച്ചിട്ടുള്ളതിൽ നിന്നാണ് ഈ പാഠത്തിൻെറ ഉത്ഭവമെന്ന് ഊഹിക്കാം. ശ്രീ പിഷാരടിയുടെ പാഠം സാധുവല്ലെന്നും, അതിനാൽ അദ്ദേഹം കല്പിക്കുന്ന അർത്ഥം നിർമ്മൂലമാണെന്നും എൻെറ പ്രസാധനത്തിൽനിന്നു തെളിയും. 'പടയൊറ കടന്നിട്ടുകെൻ പോററി പിന്നെ' എന്നതിൽ നിന്നാണ് 'പടയൊറ' എന്നൊരു സ്ഥലമുണ്ടെന്നു കല്പിക്കേണ്ടിവന്നത്. 'പടയൊട്ട കടന്നിട്ടു കണോററി തന്നെ' എന്നാണ് സാധുവായ പാഠം. കണോററി ഓടനാട്ടിലും അന്നു അതിർത്തിസ്ഥാനം ആയിരുന്നു. അതു ഓടനാട് ഓണനാടാണ് എന്നു സന്ദേശകാരൻ പ്രസ്താവിച്ചിട്ടുള്ളൂ. (സ-1-91). ഓടനാട് അതിന് വളരെ മുൻപുതന്നെ വേണാട്ടിൽ നിന്നും വ്യതിരിക്തമായ ഒരു രാജ്യമാണെന്നു വിജ്ഞാതമായ കാര്യമാണല്ലോ. കൊല്ലവർഷം 393-ാമാണ്ടത്തേ കണ്ടിയൂർ ശിലാരേഖ നോക്കുക. 'ഓടനാട്ടു വാഴ്ന്തരുളിന്റെ ഉതൈചിര മങ്ങലത്തു, ശ്രീ വീരപ്പെരുമററത്തു ഇരാമൻ കോതവർമ്മ തിരുവടിയെപ്പററി അതിൽ പ്രസ്താവമുണ്ട്. (T. A. S. Vol. I. P. 290).

പിന്നത്തെ വാദം തെക്കേ അതിർത്തി തോവാളവരെ എത്തുകയില്ല എന്നാണ്. നാഞ്ചിനാട്ടു പ്രദേശം പാണ്ഡ്യരുടെ കൈവശമായിരുന്നതാണ് ഇതിനു കാരണമായി നിർദ്ദേശിക്കുന്നത്. നാഞ്ചിനാട്ട് എപ്പോഴൊക്കെ ആരുടെയെല്ലാം കൈയ്യിലിരുന്നു എന്നുള്ളതിന് യാതൊരു നിർണ്ണയവും ഇല്ല. ആ സ്ഥലം മാറി മാറി പാണ്ഡ്യൻെറയും ചോളൻെറയും ആയി വംശക്കാരുടെയും വേണാട്ടുവംശത്തിൻെറയും കൈയ്യിൽ കിടന്നു കളിച്ചിട്ടുണ്ട്. അതിനാൽ ആ സ്ഥലത്തിൻെറ മേലുള്ള അധികാരം വച്ചുകൊണ്ട് കാലനിർണ്ണയം തീരെ സാധ്യമല്ല. തീരെ സാധുവുമല്ല.

അവസാനമായിട്ടുള്ള വാദം തുലുക്കൻപടയെപ്പററി ഉള്ളതാണ്. ഇതിനു സമാധാനം മുൻപു പറഞ്ഞുകഴിഞ്ഞു. ' ഈ വിചാരത്തിൻെറ ഫലമായി കിട്ടുന്നത് എന്തെന്നു നോക്കാം. കൊ. വ. 466 എന്ന കാലഗണനയ്ക്ക് വിരുദ്ധമായി സാരമായ ഒരു യുക്തിയും ഇല്ലെന്നാണ്. എന്നാൽ ഞാൻ 436-നെത്തന്നെ സോപാധികമായിട്ടു മാത്രമേ അംഗീകരിക്കുന്നുള്ളൂ എന്നും വ്യക്തമാക്കിയിട്ടുണ്ടല്ലോ. തൻെറ കൃതി രചിച്ചവർഷം ഇന്നതെന്നു

അറിഞ്ഞുകൊള്ളട്ടെ എന്ന നിശ്ചയത്തോടെ കവി യാതൊരു സൂചനയും ചെയ്യുന്നില്ല. ചില ശുദ്ധസമയങ്ങളും പ്രശ്നവിചാരവും കാണുന്നതിനെ ഞെക്കിപ്പിഴിഞ്ഞു് ആണു് കാലം കണ്ടുപിടിക്കുന്നതു്. ആ പരിഗണനയിൽ ആകാവുന്നിടത്തോളം യുക്തിഭദ്രത 466–എന്ന കാലഗണനയിൽ ഉണ്ടു്. അതു് ചരിത്രകാര്യങ്ങൾക്കു വിരുദ്ധമല്ലാത്തതുകൊണ്ടാണു്, 488–ാമാണ്ടിടയ്ക്കു് ആയിരിക്കണം ഈ സന്ദേശം എഴുതിത്തീർത്തു് എന്നു് എന്റെ അഭിപ്രായത്തോടു് ആ ജ്യോതിഷപരിഗണനയെ ഞാൻ സ്വീകരിച്ചതു്. ഈ വിചാരം ഇങ്ങനെ നിൽക്കട്ടെ.

സന്ദേശത്തിന്റെ നാമകരണം—അതിന്റെ പ്രത്യേകത.

ഈ കൃതിയുടെ കാലം പോലെ തന്നെ ഇതിന്റെ കർത്താവും നായികാനായകന്മാരും മഹാപ്രശ്നങ്ങളാണു്. ഈ സന്ദേശത്തിന്റെ നാമകരണം തന്നെ വലിയ ഒരു പരിചിന്തനത്തിനു് കാരണമായിരിക്കുന്നതായും കാണുന്നു. (സന്ദേശത്തിന്റെ പരിഷ്കരിച്ച പുതിയ പതിപ്പിനു പണ്ഡിതനായ ശ്രീ: എം. ആർ. വേലുപ്പിള്ള ശാസ്ത്രി എഴുതിയിട്ടുള്ള അവതാരിക നോക്കുക. കൊ. വ. 1124) മേഘസന്ദേശത്തിന്റെ മാതൃക അനുകരിച്ചു് സന്ദേശഹരന്റെ നാമമാണു് സന്ദേശകാവ്യങ്ങൾക്കു കൊടുക്കാറുള്ളതു്. ശുകസന്ദേശം, കോകില സന്ദേശം, മയൂരസന്ദേശം എന്നെല്ലാം നാമകരണം ചെയ്തതു് ഈ രീതി അനുസരിച്ചാണല്ലോ. ഇങ്ങനെ നോക്കുമ്പോൾ ഉണ്ണുനീലീസന്ദേശം * എന്നല്ല ആദിത്യവർമ്മ സന്ദേശം എന്നു വേണം ഇതിനു പേരു കൊടുക്കേണ്ടിയിരുന്നതു് എന്നു ശ്രീ. ശാസ്ത്രി സൂചിപ്പിക്കുന്നു. ഇങ്ങനെ ഒരു വ്യതിയാനം വരുത്തുവാൻ കാരണം എന്തായിരിക്കുമെന്നു് ആരാഞ്ഞു് സന്ദേശ കർത്താവിനെപ്പററിയും മററും ചില പുതിയ ഊഹങ്ങളും

* ഉണ്ണുനീലീസന്ദേശം എന്നാണു് സാധാരണ അംഗീകരിച്ചിട്ടുള്ള രൂപം. 'ഉണ്ണി' എന്നാണു് 'ഉണ്ണു' എന്നല്ല ആദ്യ പദം. അതിനാൽ 'ഉണ്ണിനീലി സന്ദേശം' എന്നായിരിക്കണം ശുദ്ധമായ രൂപം. ഉണ്ണിയാടി, ഉണ്ണിയച്ചി, ഉണ്ണിച്ചിരുതേവി എന്ന നാമങ്ങളിൽ എല്ലാം ഈ 'ഉണ്ണി' രൂപം തന്നെ. മദ്രാസ് പകർപ്പിൽ ചില സ്ഥലങ്ങളിൽ ഉണ്ണിനീലിയെന്നും, മററു സ്ഥലങ്ങളിൽ ഉണ്ണുനീലിയെന്നും കാണുന്നു. ഗ്രന്ഥത്തിൽ ഉണ്ണുനീലിയെന്നു തന്നെ അധികവും. മുദ്രിത പുസ്തകങ്ങളിൽ എല്ലാം 'ഉണ്ണുനീലി' എന്നു രൂപം സ്വീകരിച്ചു കാണുന്നു.

സിദ്ധാന്തങ്ങളും പ്രദർശിപ്പിച്ചിട്ടുമുണ്ട്. ഈ യുക്തികളെ പരിശോധിക്കുന്നതിനു മുൻപ് ഒരു വസ്തുത എടുത്തു കാണിച്ചു കൊള്ളട്ടെ. എന്റെ കൈയ്യിൽ കിട്ടിയിട്ടുള്ള മാതൃകയിൽ ഉണ്ണുനീലിസന്ദേശം എന്ന് പേരു കാണുന്നില്ല. ആ ഗ്രന്ഥം ആരംഭിക്കുന്നതു് 'ഗണപതയേ നമഃ' എന്നു കഴിഞ്ഞു് 'അമൃതകരകരോടീ' എന്ന പദ്യത്തോടെ ആണ്. ഗ്രന്ഥാരംഭത്തിൽ ഗ്രന്ഥനാമം ഇല്ല. എന്നാൽ, ഗ്രന്ഥാവസാനത്തിൽ ഗ്രന്ഥത്തിന്റെ നാമം സൂചിപ്പിക്കുന്നുണ്ട്. "മുണ്ടക്കൽ സന്ദേശം സമാപ്തം" എന്നാണു കാണുന്നതു്. ഉണ്ണുനീലിസന്ദേശം എന്ന നാമം രസിക രഞ്ജിനി മാതൃകയിൽ ഉണ്ടോ എന്നും, അഥവാ ആ നാമം ആദ്യപ്രസാധനം ചെയ്തവർ നൽകിയതാണോ എന്നും അറിയുന്നില്ല. ഏതായാലും എന്റെ ഗ്രന്ഥമാതൃക അനുസരിച്ച് 'ആദിത്യവർമ്മ സന്ദേശം' എന്നല്ല പേരു് എന്നും വ്യക്തമാകുമല്ലോ. അതിനാൽ ശ്രീ: ശാസ്ത്രി ഉത്ഭാവനം ചെയ്യുന്ന പ്രശ്നങ്ങൾ വിചാരണ അർഹിക്കുന്നു എന്നു നിശ്ചയമാണ്.

നാമകരണത്തെ മാത്രം ആദ്യം എടുക്കാം. സന്ദേശത്തിന്റെ പേരു നല്കിയതിനു് ഉത്തരവാദി കവി ആകട്ടെ, പ്രസാധകനാകട്ടെ, ആരായാലും ശരി, അവർ ഔചിത്യപൂർവ്വമായ ഒരു വ്യതിയാനം ചെയ്തതിനു് അനുമോദനം അർഹിക്കുന്നു. വിശ്വാതിശായിയായ ഭാവനാസമ്പത്തുകളെ പ്രദർശിപ്പിക്കാൻ കവിലോകേശ്വരനായ കാളിദാസൻ തന്റെ സങ്കല്പമേഘത്തെ ഭാരതകാവ്യ വിഹായസ്സിൽ പറത്തി. അതിന്റെ ഫലമാണല്ലോ മേഘസന്ദേശം. യക്ഷീസന്ദേശമെന്നോ യക്ഷസന്ദേശമെന്നോ നായികയെയോ നായകനെയോ അനുസ്മരിച്ച് ആ കാവ്യത്തിനു് പേരു കൊടുക്കാമായിരുന്നു. ഒരു കാവ്യത്തിൽ പ്രാധാന്യം നായകനോ നായികയ്ക്കോ ആണ്. ആ പരിഗണന വിട്ടു് മേഘത്തിനു് പ്രാധാന്യം കൊടുത്തതു് എന്തു് ഉദ്ദേശത്തിലാണ് എന്നു വ്യക്തമാകുന്നില്ല. ഒരാൾ വേറൊരാൾക്കു് എഴുത്തു് അയയ്ക്കുമ്പോൾ അതുകൊണ്ടു ചെന്നു കൊടുക്കുന്ന ആളാണോ മുഖ്യ പാത്രം. കാളിദാസൻ എന്തോ പ്രത്യേകം ഉദ്ദേശം വച്ചുകൊണ്ടു സന്ദേശം എഴുതിയിരിക്കാം.

'സ്വഭ്രേ പൂർവം മഹിതനൃപതേ വിക്രമാദിത്യനാമ്നഃ
പോക്കാം ചക്രേ തരുണജലദം കാളിദാസഃ കവീന്ദ്രഃ'

എന്ന ശ്ലോകത്തിൽ അനുസ്മരിക്കുന്ന പ്രകാരത്തിൽ വല്ല പരമാൎത്ഥവും ഉണ്ടോ, എന്തോ? * അങ്ങനെയായാൽ കാളിദാസനെയും വിക്രമാദിത്യസചസാവിനെയും പ്രധിനിധീകരിക്കുന്ന സങ്കല്പപാത്രങ്ങളാകും യക്ഷിയും യക്ഷനും. അക്കഥ അക്കാലത്തുള്ളവരുടെ മനസ്സിലായിരിക്കയും ചെയ്യും. ആ വസ്തുത മുഴപ്പിച്ചു കാണിക്കുന്നതു് ആശാസ്യമായിരിക്കുമോ എന്നു സംശയിച്ചു് കാളിദാസൻ മേഘത്തിന്റെ പേരു് കാവ്യത്തിനു നൽകിയതായിരിക്കുമോ? ഇവിടെ ഞാൻ സിദ്ധാന്തങ്ങൾ ഒന്നും പ്രദൎശിപ്പിക്കുന്നില്ല. മേഘസന്ദേശത്തിന്റെ നാമകരണത്തെ സാധൂകരിക്കാൻ ഇതുകൊണ്ടു് അനേകം പേർ മുതിൎന്നേക്കാം. അതിനു വേണ്ട യുക്തികളും ഉണ്ടായിരിക്കാം. എന്നാൽ അന്ധപരമ്പരയായി കാളിദാസനെ അനുകരിച്ച കവിപുംഗവന്മാർ കാളിദാസൻ പോയ വഴി വിട്ടു് ഒരു അടി വയ്ക്കാൻ ധൈൎയ്യപ്പെട്ടില്ല. ജീവനില്ലാത്ത വസ്തുക്കളായാൽ പോരാ സന്ദേശഹരണത്തിനു് എന്നു കരുതി പക്ഷികളെയും അതുപോലുള്ള ജന്തുക്കളെയും തിരഞ്ഞു പിടിച്ചു എന്നൊരു പുതുമ മാത്രമേ കാളിദാസനെ അനുകരിച്ചവർ ചെയ്തുള്ളു. അവക്കെല്ലാം നാമകരണത്തിനു മാതൃകയും കാളിദാസൻതന്നെ ആയി. മേഘത്തിന്റെ സ്ഥാനത്തു് ശുകമോ, കോകിലമോ, ചകോരമോ, മയൂരമോ, ഭൃംഗമോ, കപോതമോ ഒക്കെ വന്നു എന്നേ ഉള്ളു വ്യത്യാസം. അവർ വിഹായസ്സിൽ കൂടെ പറക്കുമ്പോൾ ഭൂമിയിലേക്കു കണ്ണോടിക്കും എന്നല്ലാതെ നായികയും നായകനും പിറന്നു വളൎന്നു ജീവിക്കുന്ന ഈ ഭൂമിയിൽ കൂടെ അല്ല അവർ സഞ്ചരിക്കുന്നതു്. ഉണ്ണുനീലീസന്ദേശകൎത്താവിനു് മേഘസന്ദേശവും കാളിദാസന്റെ മഹനീയ കാവ്യ

* ശുകസന്ദേശത്തിന്റെ 'വരവൎണ്ണിനി' എന്ന വ്യാഖ്യാനത്തിൽ ഇതിനെപ്പററി ഒരു സൂചന കാണുന്നു. "കാളിദാസോപി മഹാകവിഃ പൂൎവ്വം നൃപാദേശവശാത് പ്രോഷിതഃ സൻ നിജാമേവ നിസ്സഹ വിരഹ കലുഷിതാം പ്രിയാമുദ്ദിശ്യ യക്ഷവ്യപദേശേന സന്ദേശകാവ്യം അകരോത്. അത ഏവാത്ര അദിവാക്യേ ചക്രേ, ദദൗ, ദധ്യൗ, വ്യാജഹാര, യയാചേ ഇത്യേതാനി പഞ്ച പദാനി ഉത്തമ പുരുഷതയാ ദ്യോത്യന്തേ, യത് ബഹുഭിരപി വ്യാഖ്യാകൃത്ഭിഃ നചേരിതം ഏതമേവാൎത്ഥം അഭിസന്ധായൈവ ഉക്തം അന്യേന "സ്വപ്രേഷ്യേ പൂൎവ്വം മഹിത നൃപതേർ വിക്രമാദിത്യനാമ്നഃ' ഇത്യാദീത്യലം അപ്രസ്തുത പ്രപഞ്ചനേന." (കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ ഭാഷാശുക സന്ദേശത്തിനു് വടക്കുംകൂർ രാജരാജവർമ്മയുടെ വ്യാഖ്യാനം. പു. 7.)

മാതൃകയും ഉത്തേജനം നൽകി. എങ്കിലും അദ്ദേഹം വെറും അനുകരണ വിചക്ഷണൻ മാത്രം അല്ലായിരുന്നു. കാളിദാസനോടു താരതമ്യപ്പെടുത്തുമ്പോൾ അദ്ദേഹത്തിന്റെ കാവ്യ യശസ്സിനു സമ്പൂർണ്ണ സാമ്യം സിദ്ധിക്കയില്ലെങ്കിലും അത്ഭുത സിദ്ധികളുള്ള ഒരു മഹാ കവീശ്വരനായിരുന്നു ഉണ്ണുനീലീസന്ദേശകർത്താവു്. കാളിദാസൻ കണ്ടുപിടിച്ച കാവ്യ മാതൃകയെ പരിഷ്കരിക്കാൻ അദ്ദേഹത്തിനു മാത്രമേ കഴിഞ്ഞുള്ളു. കാളിദാസന്റെ രീതി വിട്ടു് നായികയെ അനുസ്മരിച്ചു് തന്റെ സന്ദേശത്തിനു നാമകരണം ചെയ്തതു് ഔചിത്യപൂർവമായ ഒരു വ്യതിയാനം ആയിരുന്നു. തന്റെ കാവ്യവും ഒരു സന്ദേശകാവ്യമാണെങ്കിലും മേഘസന്ദേശത്തിന്റെ വെറും പ്രതിബിംബമല്ല എന്നുള്ളതിനു പ്രഥമ സൂചനയാണു് ആ നാമകരണം.

* യക്ഷികഥയെപ്പററി

മേഘസന്ദേശത്തിലേ നായികാ നായകന്മാർ ഏതോ മനുഷ്യ ജീവികളായിരിക്കണമെങ്കിലും യക്ഷവർഗ്ഗത്തിൽ പെട്ടവരായിട്ടേ അവരെ പ്രദർശിപ്പിക്കാൻ കാളിദാസനു ധൈര്യമുണ്ടായുള്ളു. ഉണ്ണുനീലീ സന്ദേശകർത്താവിനും ഒരു യക്ഷി വേണം. എന്നാൽ കൃത്രിമമായ ഒരു വിയോഗം വരുത്താൻ വേണ്ടി മാത്രമേ അവളെ അദ്ദേഹം സമാശ്രയിക്കുന്നുള്ളു. കടുത്തുരുത്തിയിൽ കിടന്നുറങ്ങിയ നായകനെ എടുത്തുകൊണ്ടു് യക്ഷി തിരുവനന്തപുരത്തേക്കു പായുന്നതിനെപ്പററി പല നിരൂപണങ്ങളും കേൾക്കുന്നുണ്ടു്. ആ കഥയുടെ ഔചിത്യാനൗചിത്യങ്ങളെപ്പററി വളരെ പറയാമായിരിക്കാം. സാക്ഷാൽ യക്ഷി ഉണ്ടെന്നു് മേഘസന്ദേശത്തിൽ വകവയ്ക്കാമെങ്കിൽ കാമാതുരയായ ഒരു യക്ഷിയുടെ വിക്രിയകളെ ഉണ്ണുനീലീ

---

* യക്ഷികഥയ്ക്കു് അന്നു സാധാരണമായി അംഗീകാരം ഉണ്ടായിരുന്നു എന്നു് മനസ്സിലാക്കാൻ ഉതകുന്ന ഒരു സംഗതികൂടെയുണ്ടു്. ഭ്രമരസന്ദേശകാരനും സന്ദേശത്തിനു് ആവശ്യമായ വിരഹം നിർമ്മിക്കുന്നതു നായകനെ യക്ഷി എടുത്തു കൊണ്ടുപോകുന്നതായി പറഞ്ഞിട്ടാണു്.

തം നിദ്രാണം മദനവിവശാ കാചിദാലക്ഷ്യ യക്ഷീ
ഹസ്തേ കൃത്വാ മലയശിഖരേ ഹന്ത! രന്തും പ്രയാന്തീ
സ്യാനന്ദൂരേ നിജപതിമുപായാന്തമാലോക്യ ഭീതാ
വിന്യസ്യൈനം വചനരഹിതാസ്തേന സാദ്ധം പ്രയാതാ.
(വിജ്ഞാനദീപിക. 1. 2?.)

സന്ദേശത്തിലും വകവച്ചു കൊടുക്കരുതോ? ചുരുക്കത്തിൽ ദേവതാപ്രധാനമായിരുന്ന കഥകൾ പ്രചരിച്ചിരുന്ന അക്കാലത്തു് ഈ യക്ഷികഥയും വിലപ്പോകുമായിരുന്നു. സ്വർണ്ണനാണയങ്ങളുടെ സ്ഥാനത്തു കടലാസുനാണയങ്ങൾ ഇക്കാലത്തു വിലപ്പോകുന്നതുപോലെ. എന്നാലും യക്ഷികഥയ്ക്കു് ഒരു ക്ഷമാപണം വേണമെന്നു കാവ്യകാരനു് നമ്മെപ്പോലെ തന്നെ അറിയാമായിരുന്നു. അതാണു് രണ്ടാമത്തേ ശ്ലോകത്തിൽ തന്നെ അദ്ദേഹം യക്ഷികഥയുടെ സ്വീകാര്യതയെ സൂചിപ്പിക്കുമാറു് 'ശൂർപ്പണഖാലക്ഷ്മണകഥ'യെ സ്മരിക്കുന്നതു്.

'വക്ഷോദേശേ സുരതകലഹവ്യാകുലാം താം വഹന്തം
യക്ഷീ കാചിൽ പുനരമുമുറങ്ങിൻെറ നേരം നിനായ
ദക്ഷാ ചാലെച്ചതിയിൽ മദനോന്മാദിനീ ദക്ഷിണാശാം
രക്ഷോരാജനിളയ സഹജാ ലക്ഷ്മണം രാക്ഷസീവ.'

അഥവാ ഉണ്ണുനീലിക്കും ഭർത്താവിനും തമ്മിൽ പെട്ടെന്നു സംഭ്രമജനകമായ വിധത്തിൽ ഒരു വേർപാടു് ഉണ്ടാക്കണം എന്നേ കവിക്കു് ഉദ്ദേശം ഉണ്ടായിരുന്നിരിക്കൂ. അങ്ങനെ ആണെങ്കിലല്ലേ സന്ദേശത്തിനു വകയുള്ളു! കൃത്യപ്രമാദംകൊണ്ടു് ഒരു വർഷത്തേക്കു നാടു വിട്ടു താമസിക്കണമെന്നു വന്നതുകൊണ്ടാണു് കാളിദാസൻെറ യക്ഷനു് കാന്താവിരഹം അനുഭവിക്കേണ്ടി വന്നതു്. ഉണ്ണുനീലിയുടെ കാമുകനു് ആ വിധത്തിൽ ഒരു വിരഹം കല്പിക്കാൻ വഴിയില്ലായിരുന്നിരിക്കും. യക്ഷികഥ വെറും സങ്കല്പമോ, അഥവാ ഉണ്ണുനീലീകാന്തനെ ആകർഷിച്ച വല്ല സ്ഥാനന്തൂര മനുഷ്യയക്ഷസുന്ദരിയെപ്പററിയുള്ള അനുസ്മരണമോ ആയിരിക്കാം. ഏതായാലും സന്ദേശത്തിനു വകയുണ്ടാക്കാൻ അവിചാരിതമായ ഒരു വിരഹം ഉണ്ടാക്കണം എന്നാണു് കവിയുടെ ഉന്നം. അതിനു് യക്ഷികഥ ഒരു കാവ്യോപകരണം എന്ന നിലയിൽ ഫലിച്ചിട്ടില്ല എന്നു പറയാനില്ല. അന്നു യക്ഷന്മാരും ഗന്ധർവ്വന്മാരും മനുഷ്യസംസർഗ്ഗം കാംക്ഷിച്ചു വരാറുണ്ടായിരുന്നു എന്നു പൊതുവേ വിശ്വസിച്ചിരുന്നു. ഉണ്ണിയാടീചരിതം തുടങ്ങിയുള്ള പ്രാചീന കൃതികളിൽ ഇതിനു് ഉദാഹരണം സുലഭമാണു്. അതങ്ങിരിക്കട്ടെ. പ്രണയപരിരംഭണസുഖം അനുഭവിച്ചു് കാററുമേററു് മുററത്തു കിടന്നു് ഉറങ്ങിയ ഭർത്താവിനെ കാണാതെ വന്നാൽ നായികയ്ക്കു് ദുസ്സഹമായ വേദന അനുഭവപ്പെടുമല്ലോ. ഇതായിരിക്കും കവിയുടെ യുക്തി.

## ഈ കാവ്യരചനയിൽ കവിയുടെ ഉദ്ദേശം:—
## പ്രസ്താവനയുടെ പ്രത്യേകത.

ഒരു സന്ദേശകാവ്യം രചിക്കണമെന്നാണ് കവിയുടെ മുഖ്യമായ ഉദ്ദേശം എന്നതു സ്പഷ്ടമായ സംഗതിയാണല്ലോ. വെറുമൊരു കാവ്യം രചിച്ച എന്ന സംതൃപ്തിക്കു മാത്രമായിട്ട് ആയിരുന്നോ ഈ യത്നം? മററു സന്ദേശങ്ങളുടെ കാര്യം എങ്ങനെ ഇരുന്നാലും ഈ സന്ദേശത്തെ സംബന്ധിച്ചിടത്തോളം നിശ്ചയമായും അങ്ങനെയല്ല. ഒരു പ്രത്യേകം ഉദ്ദേശ്യത്തെ പുരസ്കരിച്ചാണ് ഈ കാവ്യം രചിച്ചിട്ടുള്ളതെന്ന് സംശയത്തിന് ഇടം കൊടുക്കാത്ത മട്ടിൽ കവി വ്യക്തമാക്കിയിട്ടുണ്ട്. മേഘസന്ദേശത്തിന്റെ രീതി വിട്ട് സന്ദേശത്തിനു നാമകരണം ചെയ്തിരിക്കുന്നതിൽ തന്നെ ഈ വസ്തുത സൂചിപ്പിക്കുന്നുണ്ട് എന്നു മുകളിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടല്ലോ.

അത്രയുംകൊണ്ടു കവി വിരമിക്കുന്നില്ല. മേഘസന്ദേശത്തിലും മററും ഇല്ലാത്ത പ്രകാരത്തിൽ ഒരു പ്രസ്താവന ഈ സന്ദേശത്തിന്റെ ആരംഭത്തിൽ കവി ചേർത്തിട്ടുണ്ട്. ഈ സന്ദേശകാവ്യം പഠിക്കുന്ന ആരുടെയും ശ്രദ്ധയെ ഈ പ്രസ്താവന മുഖ്യമായി ആകർഷിക്കാതെ ഇരിക്കുകയില്ല. അഞ്ചു പദ്യങ്ങളുള്ള പ്രസ്താവനയിൽ ആദ്യത്തേ പദ്യം ശിവസ്തുതിയാണ്. രണ്ടാമത്തേ പദ്യത്തിൽ ഗണപതിയെ വർണ്ണിച്ചിട്ട് മുണ്ടയ്ക്കലേ ഉണ്ണുനീലിയെപ്പററി സന്ദേശകർണ്ണാമൃതം രചിക്കാനാണ് താൻ തുടങ്ങുന്നതു് എന്നു പറയുന്നു. മൂന്നാമത്തേ ശ്ലോകത്തിൽ രണ്ടാമത്തേതിനെക്കാൾ കൂടുതൽ അർത്ഥമില്ല. 'മന്ദപ്രജ്ഞനാണെങ്കിലും മാരജ്വരപരവശനായിട്ട് മുണ്ടയ്ക്കൽ ഉണ്ണുനീലിയെ വാഴ്ത്താൻ സരസ്വതിയെ അടിതൊഴുതുകൊണ്ടു തുടങ്ങുന്നു എന്നാണ് അതിന്റെ സാരം. രണ്ടാം പദ്യം ഗണപതിവന്ദനം ആണെങ്കിൽ മൂന്നാമത്തേതു സരസ്വതീസ്തുതിയാണ് എന്നു കരുതാം. മാരജ്വരപരവശനാണ് എന്നൊരു വസ്തുത കൂടുതലുണ്ട്. ഈ അംശത്തെപ്പററിയുള്ള അഭിപ്രായവ്യത്യാസങ്ങൾ മുകളിൽ കാണിക്കാം. നാലാമത്തേ പദ്യത്തിൽ ഉണ്ണുനീലിയെപ്പററിയുള്ള പ്രശംസയാണുകാണുന്നതു്. 'ഉണ്ണുനീലി പൂമാതിൻ നയനാന്ത ഭൃംഗനളിനി ആണ്; ഭൂമിക്കു സുധാദീപികയാണ്; മണികണ്ഠനെന്ന വെൺപല രാജാവിനു പൂണാരം ആണ്; പൂവമ്പന്റെ കുലദേവതയാണ്; പുകളാന്ന മുണ്ടയ്ക്കൽ വാഴുന്ന ഉണ്ണുനീലി എന്ന സുന്ദരിയുടെ

തിരുനാൾ നീണാൾ വിളങ്ങട്ടെ' എന്ന പ്രാർത്ഥനയാണ് ഈ ശ്ലോകത്തിലെ വിഷയം. 'തിരുനാൾ' എന്ന പ്രയോഗിച്ചിട്ടുള്ളതു കൊണ്ട് ഉണ്ണുനീലിയുടെ ആഭിജാത്യസ്ഥിതിയെപ്പററി വ്യാഖ്യാതാക്കന്മാർ ആനയിക്കുന്ന ഊഹങ്ങൾ മുകളിൽ പറയാം. അവസാനത്തേ പദ്യമാണ് പ്രസ്താവനയിലേ മദ്ധ്യഭാഗം. ഈ പദ്യത്തിൻെറ വ്യാഖ്യാനത്തിലും സാരമായ അഭിപ്രായഭേദമുണ്ട്.

വെള്ളികുൻറിന്നഭീഷ്ടം വെളുവെളെവിളയിപ്പിക്കുമക്കീർത്തി-
പാർമേ-
ലല്ലിത്താർമാതിനെക്കൊണ്ടയി വിളിപനിചെയ്യിക്കുമാസ്ഥാം
പ്രലാപഃ
ഇല്ലത്തിന്നുന്നതിം തേ വിതരതു നിതരാമാകയാലുണ്ണുനീലി
ചൊല്ലിന്നേറനെങ്കിൽ നീ കേട്ടരുളുക ദയിതേ! സൂക്തിരത്നംമദീയം

കവി തൻെറ ദയിതയെ അഭിസംബോധനം ചെയ്തു തൻെറ കാവ്യം കേൾക്കുന്നതിനു ക്ഷണിക്കയാണ് ഈ പദ്യത്തിൽ ചെയ്യുന്നതു്. ആററൂരിൻെറ അഭിപ്രായം ഉണ്ണുനീലിയുടെ ഒരു തോഴി പറഞ്ഞിട്ട് അവളുടെ ഭർത്താവാണ് ഉണ്ണുനീലിയെ പുകഴ്ത്തി ഈ കാവ്യം ഉണ്ടാക്കിയതു് എന്നാണ്. 'മാരജ്വരപരവശനായി' എന്ന മൂന്നാമത്തേ പദ്യത്തിലേ സൂചനയ്ക്കു് ഈ അർത്ഥമാണ് അദ്ദേഹം കല്പിച്ചിട്ടുള്ളതു്. ഈ വ്യാഖ്യാനത്തെ തുടർന്നാണ് അഞ്ചാമത്തേ പദ്യം അദ്ദേഹം വ്യാഖ്യാനിക്കുന്നതു്. 'വെള്ളികുന്നിനു് അഭീഷ്ടം വിളയിപ്പിക്കുന്ന' ആ കീർത്തി ഉണ്ണുനീലിയുടെ ആ കീർത്തി എന്നു് അദ്ദേഹം എടുക്കുന്നു. അതു് ശ്രീ ഭഗവതിയെക്കൊണ്ട് 'പാർമേൽ വിളിപനി'ചെയ്യിക്കും. ഉണ്ണുനീലി എന്ന പേർ പറയുമ്പോഴേക്കു തന്നെ അവിടെ ശ്രീ ഭഗവതി വിളയാടും എന്നു സാരം എന്നാണ് ആററൂരിൻെറ വ്യാഖ്യാനം. അദ്ദേഹം തുടരുന്നു. 'ആകയാൽ ഉണ്ണുനീലി, തേ—നിൻെറ (കവി സ്വഭാര്യയോടു പറയുന്നതാകയാൽ അവളുടെ എന്നു സാരം) ഇല്ലത്തിന്നു്—ഗൃഹത്തിന്നു്, ഉന്നതിം—അഭിവൃദ്ധിയെ, വിതരതു—നൽകട്ടെ. ഉണ്ണുനീലി നിൻെറ ഗൃഹത്തിലേക്കു് വേണ്ട അഭിവൃദ്ധി നല്കട്ടെ എന്നർത്ഥം. ഈ കാവ്യം ഉണ്ണുനീലിക്കു് കാഴ്ചവയ്ക്കുമ്പോൾ അവൾ നിനക്കു ധാരാളം സമ്മാനം തരട്ടെ എന്നു സാരം. എങ്കിൽ ചൊല്ലുന്നേൻ ഹേ ദയിതേ! മദീയം സൂക്തിരത്നം—എൻെറ നല്ല കവിത, നീ കേട്ടരുളുക—കേട്ടുകൊണ്ടാലും.'

ഉണ്ണുനീലിയെ പുകഴ്ത്താൻ
ഭർത്താവു് രചിച്ചതാണു് ഈ കാവ്യം.

ഈ വ്യാഖ്യാനം ഈ സന്ദേശകാവ്യത്തിന്റെ കർത്താവു്, കാവ്യോദ്ദേശം, എന്നു തുടങ്ങിയ പല മുഖ്യവിഷയങ്ങളെയും സ്പർശിക്കുന്നതാണു്. ശ്രീ. പിഷാരടിയുടെ വ്യാഖ്യാനം, അതുകൊണ്ടു്, പല പണ്ഡിതന്മാരുടെയും ഗൗരവതരമായ ശ്രദ്ധ ആകർഷിച്ചിട്ടുണ്ടു്. 111[illegible]-ാമാണ്ടു് ഞാൻ ഉണ്ണുനീലി സന്ദേശത്തെപ്പററി മലയാളം ആണേഴ്സ് സമാജത്തിൽ വച്ചു് അവതരിപ്പിച്ചപ്പോൾ ഈ വിഷയത്തെപ്പററി പ്രത്യേകമായും പരിഗണിക്കയുണ്ടായി. ശ്രീ. പിഷാരടിയുടെ അത്ഥം അല്ല, ശ്രീ. കെ. ജി. കുമാരനുണ്ണിത്താൻ ചൂണ്ടിക്കാണിക്കുന്ന അത്ഥമാണു് കൂടുതൽ സമഞ്ജസം എന്നു പ്രദർശിപ്പിക്കയുണ്ടായി. (സാഹിത്യ പരിഷത്തു് ത്രൈമാസികം 11[illegible]-മേടം ലക്കം നോക്കുക.) എന്റെ അഭിപ്രായം പ്രസ്താവനയിലേ അഞ്ചാം ശ്ലോകം തന്റെ ഭാര്യയായ ഉണ്ണുനീലിയെ പുകഴ്ത്തി താൻ ചമച്ച കാവ്യത്തിന്റെ പ്രയോജനം ആ നായികയെ മനസ്സിലാക്കാൻ കവി എഴുതിയിട്ടുള്ളതെന്നാണു്. ഈ ദൃഷ്ടികോണം അവലംബിച്ചു പരിശോധിച്ചാൽ കവിയുടെ ഉദ്ദേശം എന്തെന്നു താഴെ കാണിക്കാം. ഇങ്ങനെ ഒരു കാവ്യം രചിച്ചതുകൊണ്ടു് നായികക്കെന്തു പ്രയോജനമാണു വരുന്നതെന്നു ചോദിക്കാം. അതിനു സമാധാനം ഉണ്ടു്. * കൈലാസത്തിന്റെ അഭീഷ്ടത്തെ വെള്ളവെളെ വിളയിപ്പിക്കുന്ന ആ കീർത്തി ലക്ഷ്മീദേവിയെക്കൊണ്ടു് ദാസ്യം വഹിപ്പിക്കും. 'പൂമാതിൻനയനാന്തഭൃംഗനളിനിയായി മുൻപദ്യത്തിൽ വർണ്ണിച്ചിരിക്കുന്ന നായികയുടെ ഐശ്വര്യത്തെപ്പററി സംശയിക്കേണ്ട ആവശ്യമില്ലല്ലോ അങ്ങനെയുള്ള നായികയ്ക്കു് പിന്നീടു സമ്പത്തുകൊണ്ടും മററും ഉത്കർഷം സിദ്ധിക്കാനില്ല. ഐശ്വര്യമദം ഉള്ളിലെങ്കിലും ഉണ്ടായിരിക്കയും ചെയ്യും. അക്കാര്യം നിഗൂഢമായി മനസ്സിലാക്കിയ കവി, തന്റെ സൂക്തിരത്നം മുഖാന്തരം ഉണ്ണുനീലിക്കും മുണ്ടയ്ക്കലേക്കും എന്നെന്നേക്കും ഉണ്ടാകാവുന്ന കീർത്തിയെ ഇപ്പോഴുള്ള ഐശ്വര്യത്തോടു താരതമ്യപ്പെടുത്തി ഐശ്വര്യം കീർത്തിക്കു ദാസ്യം വഹിക്കുന്നതേയുള്ളു എന്നു സ്ഥാപിക്കുന്നു.

---

* ഈ പദ്യത്തിന്റെ അർത്ഥഭേദങ്ങൾ വ്യാഖ്യാനഭാഗത്തിൽനിന്നു മനസ്സിലാക്കാം.

'ആസ്ഥാം പ്രലാപൈഃ' എന്നതുകൊണ്ടു് കീൎത്തിയുടെ മാഹാത്മ്യത്തെ പ്പററി അധികം പറയേണ്ട ആവശ്യമില്ലെന്നും കാണിക്കുന്നു. ഇപ്രകാരമുള്ള കീൎത്തി, എന്റെ സൂക്തിരത്നത്തിൽനിന്നു് ഉണ്ടാകുന്ന കീൎത്തി, തേ-നിന്റെ, ഇല്ലത്തിനു് നിതരാം- എന്നെന്നേക്കും ഉന്നതിയെ തരട്ടെ. നിന്റെ ഐശ്വൎയ്യം കൊണ്ടു് ഇപ്പോഴുള്ള ഉന്നതി നീണ്ടുനില്പനില്ക്കുകയില്ല. എന്നാൽ എന്റെ കാവ്യത്തിൽ നിന്നു് അല്ലയോ ഉണ്ണുനീലീ, ദയിതേ, നിനക്കും നിന്റെ വീട്ടിനും അനശ്വരമായ കീൎത്തി ഉണ്ടാകട്ടെ. അതിനായി ഞാൻ ഈ കാവ്യം ചമച്ചു. നീ അതു കേട്ടാലും.' (തിരുമുൽക്കാഴ്ച, 'ഒരു മദ്ധ്യ മലയാളകാവ്യം പു. 96–97). അല്പം വ്യത്യാസപ്പെട്ട വേറൊരു പാഠവും വേറൊരു അൎത്ഥവും ഉണ്ടു്. സാരാംശത്തിൽ വ്യത്യാസം ഇല്ല. നേരേയുള്ള വഴിക്കു് ഈ അൎത്ഥം കിട്ടുമെന്നിരിക്കെ ക്ലിഷ്ടവും വക്രവുമായ അൎത്ഥം എന്തിനു സ്വീകരിക്കുന്നു എന്നു വ്യക്തമല്ല. ഈ വ്യാഖ്യാനമാണു് ഇന്നു് മററു പണ്ഡിതന്മാരും അംഗീകരിക്കുന്നതു്. (കേ. സാ. ച. 46; പ്രാചീന മണിപ്രവാളം) ഉണ്ണുനീലിയുടെ തോഴിയുടെ അപേക്ഷ പ്രകാരം അവളുടെ ഭൎത്താവാണു് ഉണ്ണുനീലിയെ പുകഴ്ത്തി ഈ കാവ്യം എഴുതിയതെന്നും മററുമുള്ള വ്യാഖ്യാനം പാടേ ഉപേക്ഷിക്കേണ്ടിയിരിക്കുന്നു. ആ സിദ്ധാന്തത്തെ അനുകൂലിക്കുന്ന ഒരു യുക്തിയും ഇല്ല. ഉണ്ണുനീലിയുടെ ഭൎത്താവു് ഉണ്ണുനീലിയെ സ്തുതിക്കാനും ആ സുന്ദരിയുടെ കീൎത്തിയെ ശാശ്വതമായി നില നിൎത്താനും വേണ്ടി എഴുതിയ കൃതിയാണു് ഈ സന്ദേശമെന്നു പ്രസ്താവനാപദ്യങ്ങളിൽ നിന്നും ഇങ്ങനെ വ്യക്തമായിസിദ്ധിക്കും. ഈ വസ്തുത വേണ്ടപോലെ ആലോചിച്ചാൽ 'പ്രസ്താവനാ പദ്യങ്ങൾകൊണ്ടു് വിശേഷിച്ചു് യാതൊരു കാൎയ്യവും കൂടുതലായി അറിയുവാൻ ഇട കിട്ടുന്നില്ല' എന്ന അഭിപ്രായം മാറുന്നതാണു്. സന്ദേശവാഹകനെപ്പററി പ്രസ്താവനയിൽ ഉണ്ടായിരുന്ന പദ്യങ്ങൾ അനന്തരകാലത്തു് വല്ലവരും മാററിയിരിക്കാമെന്നും, മററുമുള്ള ഊഹങ്ങൾ ഊഹങ്ങളുടെ പദവിയിൽ തന്നെ വിശ്രമിക്കാനേ നിവൃത്തിയുള്ളു. മൂലഗ്രന്ഥത്തിന്റെ വളരെ പഴയ ഒരു ആദൎശഗ്രന്ഥമാണു് എന്റെ കൈയ്യിൽ ഉള്ളതു്. ആ ആദൎശം അനുസരിച്ചും പ്രസ്താവനാപദ്യങ്ങൾ അഞ്ചേയുള്ളു. ഈ അംശത്തിൽ വ്യത്യാസമില്ലാത്ത സ്ഥിതിക്കു് പ്രസ്താവനയിൽ കൂടുതൽ പദ്യങ്ങൾ ഉണ്ടായിരുന്നു എന്നു് ഊഹിച്ചിരിക്കുന്നതിനും പ്രത്യേകം ന്യായം കാണുന്നില്ല.

**ആദിത്യവൎമ്മയെയും മററും പുകഴ്ത്താനും.**

പ്രസ്താവനകൊണ്ടു് സാധിക്കുന്നതു് കാവ്യരചനയുടെ ഉദ്ദേശം വ്യക്തമാക്കുകയാണല്ലോ. അതായതു് തന്റെ ദയിതയെ പ്രകീൎത്തിച്ചു് ഒരു കാവ്യമുണ്ടാക്കുക. എന്നാൽ ഇത്രമാത്രമേ ഉള്ളോ കവിയുടെ ഉദ്ദേശം? ഇതു കാവ്യത്തിനകത്തേക്കു് കടക്കാനുള്ള ഒരു കവാടമാണു്. നായികയെ മാത്രം സ്തുതിച്ചാൽ മതിയായിരുന്നെങ്കിൽ അതു് ഏതാനും മുക്തകങ്ങൾകൊണ്ടു സാധിക്കാമായിരുന്നു. അതു പോരാ, ഒരു പൂൎണ്ണകാവ്യശില്പം തന്നെ ആ സുന്ദരിയുടെ കീൎത്തിപ്രതിഷ്ഠയായി സ്ഥാപിക്കണമെന്നു കവി ആഗ്രഹിച്ചെങ്കിൽ തന്നെയും അതിനു് ഒരു ചമ്പുവിന്റെയോ മറേറാ രൂപം കൊടുക്കാമായിരുന്നു. ഉണ്ണിയച്ചീചരിതം, ഉണ്ണിച്ചിരുതേവീചരിതം, ഉണ്ണിയാടീചരിതം തുടങ്ങിയ കൃതികളെല്ലാം ഈ അംശത്തിനു സാക്ഷ്യം വഹിക്കും. സന്ദേശകാവ്യരൂപം സ്വീകരിച്ചു് കൃതി രചിച്ചതിൽ വേറേ വല്ല ഉദ്ദേശവും പ്രകടമാകുന്നുണ്ടോ? ഉണ്ടു് എന്നാണു് നിശ്ചയമായി തോന്നുന്നതു്. ഉണ്ണുനീലിയെ സ്തുതിക്കാനാണു് കാവ്യരചന ചെയ്യുന്നതെന്നു് പ്രസ്താവനയിൽ പറഞ്ഞിട്ടുണ്ടെങ്കിൽ അങ്ങനെ പ്രത്യേകം എടുത്തു പറയാതെതന്നെ പല വിശിഷ്ടവ്യക്തികളെയും സ്ഥലങ്ങളെയും ഇതിൽ പുകഴ്ത്തിയിരിക്കുന്നു. സന്ദേശഹരനായ ആദിത്യവൎമ്മ, അദ്ദേഹത്തിന്റെ ജ്യേഷ്ഠനും വേണാടർകോനുമായ രവിവൎമ്മ, ഓടനാട്ടു്, ചിറവാ, തെക്കുംകൂർ, വടക്കുംകൂർ, ഇവിടങ്ങളിലേ രാജാക്കന്മാർ, തിരുവനന്തപുരം തൊട്ടു കടുത്തുരുത്തിവരെയുള്ള സ്ഥലങ്ങളിൽ അന്നു് ജീവിച്ചിരുന്ന അനേകം പ്രശസ്തനായികമാർ ഇവരെയെല്ലാം പററി കവി അടുത്ത പരിചയവും അഭിനന്ദനവും നിറഞ്ഞ പ്രകാരത്തിൽ പുകഴ്ത്തിയിട്ടുണ്ടു്. അതുപോലെതന്നെ തിരുവനന്തപുരം തൊട്ടു് കടുത്തുരുത്തിവരെയുള്ള മുഖ്യക്ഷേത്രങ്ങളും, വാണിജ്യസ്ഥാനങ്ങളും എന്നിവയും കവിയുടെ പ്രത്യേകശ്രദ്ധയെ അൎഹിച്ചിട്ടുണ്ടു്. തന്റെ പരിചയത്തിൽപ്പെട്ട പ്രശസ്ത വ്യക്തികളെയും സ്ഥാപനങ്ങളെയും സ്ഥലങ്ങളെയും സ്മരിക്കുന്ന ഒരുമനോഹരകാവ്യദൎപ്പണം നിൎമ്മിക്കാനായിരുന്നു കാവ്യകാരന്റെ ലക്ഷ്യമെന്നു് ഉദാസീനരായി ഈ കാവ്യം വായിക്കുന്നവൎക്കു പോലും സ്പഷ്ടമാകും. *

* മിക്ക സന്ദേശകാവ്യങ്ങൾക്കും ഇങ്ങനെ ഒരു ഉദ്ദേശമുണ്ടെന്നു് പറയാം. എന്നാൽ ഇവിടെ ഇതു് എടുത്തു പറയുന്നതു് ഈ ഉദ്ദേശം ഇതിൽ അതിപ്രധാനമായി ശോഭിക്കുന്നതുകൊണ്ടാണു്.

ഈ ഉദ്ദേശങ്ങളെല്ലാം സാധിക്കുന്നതിന് ഏററവും പററിയ കാവ്യരൂപം സന്ദേശമാണെന്നുള്ളതുകൊണ്ടായിരിക്കും തന്റെ ഇഷ്ടനായികയെ പുകഴ്ത്താൻവേണ്ടി രചിച്ച ഈ കൃതിയെ ഒരു സന്ദേശകാവ്യമാക്കിയതു്.

കാളിദാസനെ അനുകരിച്ച മററു സന്ദേശകാവ്യകാരന്മാൎക്ക് ഇങ്ങനെ നിഷ്കൃഷ്ടമായ ഉദ്ദേശം ഉണ്ടായിരുന്നോ ഇല്ലയോ എന്നു നിശ്ചയമില്ല. കേരളവൎമ്മ വലിയകോയിത്തമ്പുരാന്റെ മയൂരസന്ദേശത്തിനു് എന്നപോലെ നായികാനായകന്മാരുടെ വിദൂരസ്ഥിതിയാണു് സന്ദേശം അയയ്ക്കാൻ പ്രത്യേകം കാരണം. ദൂരത്തിലിരിക്കുന്നതുകൊണ്ടു് സന്ദേശമയയ്ക്കുന്നു എന്നാണു് ആ കാവ്യങ്ങളിലെ യുക്തി. സന്ദേശത്തിനു കാരണമുണ്ടാക്കാൻ വേണ്ടി നായകനെ കൃത്രിമകാരണംകൊണ്ടു് ദൂരത്താക്കുകയാണു് ഉണ്ണുനീലിസന്ദേശത്തിൽ ചെയ്തിട്ടുള്ളതു്. പെട്ടെന്നു വിയോഗം വരാൻ നിവൃത്തിയില്ലെങ്കിൽ യക്ഷിയെക്കൊണ്ടു് എടുപ്പിച്ചാലും ശരി വിയോഗമുണ്ടാക്കണമെന്നാണു നിർബ്ബന്ധം. എങ്കിൽ മാത്രമല്ലേ കവിയുടെ ഉദ്ദേശമനുസരിച്ചുള്ള പരിപാടികളെല്ലാം സാധിക്കൂ. പത്മനാഭസ്വാമിക്ഷേത്രത്തെ വൎണ്ണിക്കണം, ആദിത്യവർമ്മയെ പുകഴ്ത്തണം, തിരുവനന്തപുരം തൊട്ടു വടക്കോട്ടു് കടുത്തുരുത്തിവരെയുള്ള പ്രശസ്ത വ്യക്തികളെയും വിശിഷ്ട സ്ഥാപനങ്ങളെയും തന്റെ കാവ്യതൂലികാവിലാസം കൊണ്ടു് ശാശ്വതചിത്രങ്ങളാക്കിത്തീർക്കണം, ഇതു് ആണല്ലോ അദ്ദേഹം സാധിച്ചിട്ടുള്ളതു്. ഈ ഉദ്ദേശം ഈ കാവ്യം ശ്രദ്ധിച്ചു പഠിക്കുന്നവൎക്ക് വളരെ വ്യക്തമാണു്.

ശുകസന്ദേശമെന്ന സംസ്കൃതകാവ്യത്തെ ഉണ്ണുനീലി സന്ദേശകാരൻ അനുകരിച്ചിട്ടുണ്ടെന്നു ചില സൂചനകൾ ഉണ്ടു്. തിരുവനന്തപുരം തൊട്ടു കടുത്തുരുത്തിവരെയും, അതു കഴിഞ്ഞു തൃക്കണാമതിലകം വരെയും ശുകം സഞ്ചരിക്കുന്നു. എന്നാൽ മാൎഗ്ഗകഥനത്തെ സംബന്ധിച്ചിടത്തോളം രണ്ടു സന്ദേശങ്ങൾക്കും എന്തൊരു അന്തരം! നാമനിർദ്ദേശം ചെയ്തു് ഒരു രാജാവിനെയും ശുകസന്ദേശകാരൻ വിശേഷിച്ചു സ്മരിക്കുന്നില്ല. ഒരു സ്ഥലത്തെപ്പററിയുള്ള അദ്ദേഹത്തിന്റെ വൎണ്ണനകൊണ്ടും നമുക്കു് വിശേഷിച്ചു് ഒന്നും മനസ്സിലാകുന്നില്ല. അലങ്കാരങ്ങൾ പ്രയോഗിക്കാനും, രസം ആവിഷ്കരിക്കാനും വേണ്ടിയുള്ള ഉപായം എന്നല്ലാതെ, ചരിത്രകാൎയ്യങ്ങളെ സ്മരിക്കാനും സമകാല

ജീവിതത്തെ പ്രതിബിംബിപ്പിക്കാനും വേണ്ടി സാധാരണ സന്ദേശകാരന്മാരാരും പ്രത്യേകിച്ചു യത്നിച്ചിട്ടില്ല. ആ സാധാരണ രീതിതന്നെയാണ് ശുകസന്ദേശത്തിലും കാണുന്നതു്. പ്രത്യേകം ഉദ്ദേശം ഇല്ലാതിരുന്നെങ്കിൽ ഉണ്ണുനീലിസന്ദേശകാരനും അതേ മാതൃക തന്നെ സ്വീകരിക്കുമായിരുന്നു. എന്നാൽ അതല്ലല്ലോ നാം ഉണ്ണുനീലിസന്ദേശത്തിൽ കാണുന്നതു്. ഇത്രത്തോളം സൂക്ഷ്മാവലോകനചാതുരിയും, ഇത്രത്തോളം സമകാലജീവിതരീതിയിലുള്ള പരിചയവും, ഇത്രത്തോളം സകല ജീവിതമണ്ഡലങ്ങളിലുമുള്ള പ്രവർത്തനങ്ങളോടു് ആഭിമുഖ്യവും തികഞ്ഞ ഒരു കവിയെ കാണാൻ വളരെ പ്രയാസമാണു്. കടുത്തുരുത്തി തൊട്ടു തിരുവനന്തപുരം വരെയും തിരുവനന്തപുരം തൊട്ടു കടുത്തുരുത്തിവരെയും അനേകം തവണ സഞ്ചരിച്ചു് അവിടവിടെ ഉള്ള എല്ലാ ക്ഷേത്രങ്ങളിലും ഭജിച്ചു്, രാജഗൃഹങ്ങളിലും പ്രഭുഗൃഹങ്ങളിലും ചെന്നു് സൽക്കാരം സ്വീകരിച്ചു്, ഓരോ സ്ഥലത്തും ഉള്ള പ്രകൃതിവിലാസങ്ങളെ കണ്ടു പ്രത്യേകം ആസ്വദിച്ചു് ജീവിതത്തെ പരമധന്യമാക്കിത്തീർത്ത ആളായിരുന്നു ഇതിന്റെ കർത്താവു്. നിത്യപരിചയമുള്ള വ്യക്തികളെയും സ്ഥാപനങ്ങളെയും പുകഴ്ത്തുന്നതു് സ്വന്തം ദയിതയെ ശാശ്വതകീർത്തിപാത്രമാക്കുന്നതുപോലെ ഒരു പുണ്യകൃത്യമായി അദ്ദേഹം കരുതിയിരിക്കണം. ഈ യുക്തികൊണ്ടല്ലാതെ സാധാരണ സന്ദേശങ്ങളുടെ രീതിയിൽനിന്നു് ഉണ്ണുനീലിസന്ദേശത്തിൽ കാണുന്ന വ്യത്യാസങ്ങൾ മനസ്സിലാക്കാൻ പ്രയാസമാണു്.

ഇതു വേശ്യാ പ്രശംസാപരമായ കാവ്യമല്ല.

ഈ അംശം ഒന്നുകൂടി വിശദമായി പരിഗണിക്കാം. * പദ്യരത്നമെന്ന പ്രാചീനപദ്യസമാഹാരത്തിന്റെ ഉപോദ്ഘാതത്തിൽ പ്രാചീന മണിപ്രവാള കൃതികളെപ്പററി പൊതുവേയും ഉണ്ണുനീലിസന്ദേശത്തെപ്പററി പ്രത്യേകിച്ചും ചില അഭിപ്രായങ്ങൾ രേഖപ്പെടുത്തിട്ടുണ്ടു്. രാജാക്കന്മാരുടെ നിർദ്ദേശമനുസരിച്ചു് നായികമാരെ സ്തുതിക്കാൻ അക്കാലങ്ങളിൽ മണിപ്രവാള കവിതകൾ എഴുതിയിരുന്നെന്നും, വെൺപലക്ഷ്മാരമണന്റെ നിയോഗമനുസരിച്ചു് കൗണോത്തര എന്നൊരു നായികയെ സ്തുതിച്ചു് ഒരു കവി കവിതയെഴുതിയിട്ടുണ്ടെന്നും, ദേവനാരായണ ഗുരുകൃപയാൽ ഇളയച്ചിയെ സ്തുതിച്ചു് വേറൊരു കവി

* പദ്യരത്നം ഡാക്ടർ പി. കെ. നാരായണപിള്ള, യൂനിവേഴ്സിററി മാനുസ്ക്രിപ്ററ്സ് ലൈബ്രറിപ്രസിദ്ധീകരണം.

എഴുതീട്ടുണ്ടെന്നും പ്രസ്താവിച്ചിരിക്കുന്നു. ഈ വസ്തുതയിൽ നിന്ന് 'വെൺപലരാജാവായ മണികണ്ഠന്റെ നിയോഗപ്രകാരം അദ്ദേഹത്തിന്റെ ആശ്രിതനായ കവി ഉണ്ണുനീലിയെ കീർത്തിച്ച് നിർമ്മിച്ച ഒരു കാവ്യമാണ് ഉണ്ണുനീലീ സന്ദേശം എന്നു വിചാരിക്കുന്നതിൽ പ്രമാദ ശങ്കയ്ക്കു് അവകാശമില്ല' എന്ന് സിദ്ധാന്തിച്ചിരിക്കുന്നു. തന്റെ ഉപകർത്താവായ ഒരു രാജാവിന്റെ അഭിലാഷമനുസരിച്ച് ഒരു കവി നായികാ വർണ്ണനത്തിനു കൃത്രിമമായി ഒരു സന്ദർഭം സങ്കല്പിച്ച് എഴുതിയ ഈ കാവ്യത്തിൽ നായകന് ഒരു സ്ഥാനവും ഇല്ല എന്നു ആണ് തുടർന്നുള്ള അഭിപ്രായം പോകുന്നതു്. അതുകൊണ്ട് ഈ കാവ്യത്തിലേ നായകനെ അന്വേഷിക്കേണ്ട വൃഥാ ശ്രമത്തിൽ നിന്ന് നിരൂപകന്മാർ നിവർത്തിക്കുന്നതാണു ഭേദം എന്നു പറഞ്ഞു് ഉണ്ണുനീലീസന്ദേശത്തിലേ സകല പ്രശ്നങ്ങളെയും ഉപസംഹരിക്കുന്നു. കാര്യം എളുപ്പത്തിൽ കഴിഞ്ഞു. എങ്കിലും ഇതിനെപ്പററി ചില ചോദ്യങ്ങൾ ചോദിക്കാതെ വിരമിക്കാൻ തോന്നുന്നില്ല. കൗണോത്തര തുടങ്ങി ചില നായികമാരെ പററി ചില രാജാക്കന്മാർ പറഞ്ഞിട്ട് കവിത ഉണ്ടാക്കിയിട്ടുണ്ട്. അതുകൊണ്ട് ഉണ്ണുനീലീ സന്ദേശവും അതുപോലെ തന്നെ ഉണ്ടാക്കിയതായിരിക്കണം എന്ന് എന്തിനു കല്പിക്കണം? കൗണോത്തരയെ പററിയും മററും രാജനിയോഗം കൊണ്ടാണ് സ്തുതിക്കുന്നതെന്നു വ്യക്തമായി പ്രസ്താവം ഉള്ളപ്പോൾ അങ്ങനെ ഒരു സൂചന ഉണ്ണുനീലീ സന്ദേശത്തിൽ ഇല്ല എന്നുള്ളതു ശ്രദ്ധിക്കേണ്ട കാര്യമാണ്. അല്ലെങ്കിൽ വാദത്തിനുവേണ്ടി ഈ സിദ്ധാന്തത്തെ അംഗീകരിച്ചു കൊണ്ട് ഒന്നു കൂടി പരിശോധിക്കാം. വെൺപലനാട്ടു രാജാവിന്റെ 'പൂണാരമാണ്'' ഉണ്ണുനീലി എന്നു പറഞ്ഞിട്ടുള്ളതിനാൽ ആ സ്ത്രീ രാജാവിന് താത്പര്യമുള്ള ഒരു നായികയാണ് എന്നു വയ്ക്കാം. എന്നാൽ പ്രസ്താവനയിലേ അവസാന ശ്ലോകത്തിലേ "ആകയാൽ ഉണ്ണുനീലീ ചൊല്ലുന്നേനെങ്കിൽനീ കേട്ടരുളുക ദയിതേ! സൂക്തിരത്നം മദീയം' എന്ന ഭാഗത്തെ എങ്ങനെ വ്യാഖ്യാനിക്കണം? ഉണ്ണുനീലിയുടെ ഭർത്താവുതന്നെ ആ സ്ത്രീയെ സംബോധന ചെയ്തുകൊണ്ട് കാവ്യം എഴുതുന്നതായിട്ടാണല്ലോ ഇതിൽനിന്നു സിദ്ധിക്കുന്നതു്. ഈ അംശത്തിൽ അഭിപ്രായം എന്തെന്നു സ്പഷ്ടമാകാത്ത നിലയിൽ ആണ് ഉപോദ്ഘാതത്തിലേ പ്രസ്താവന. ഉണ്ണുനീലിയെ കവി 'ദയിതേ' എന്നു സംബോധന ചെയ്താൽ അവിടെ ഭാര്യ

എന്നല്ലാതെ എന്താണ് മനസ്സിലാക്കേണ്ടതു്? വെൺപലനാട്ടു രാജാവിന്റെ ദയിത ആണെങ്കിൽ കവി ആ സ്ത്രീയെ ദയിതേ എന്നു സംബോധന ചെയ്യുമെന്നോ? അതും വെൺപലനാട്ടു രാജാവിന്റെ നിർദ്ദേശം അനുസരിച്ച് അവളെ സ്തുതിച്ച് കവിത എഴുതുമ്പോൾ? ദയിത എന്നു പറഞ്ഞാൽ ഭാര്യ എന്നു തന്നെയാണ് പ്രസിദ്ധമായ അർത്ഥം. 'ദയിതാ ജീവിതാലംബനാർത്ഥീ' എന്ന് മേഘസന്ദേശത്തിലെ പ്രയോഗംതന്നെ അനുസ്മരിക്കുക. ഇനിയും മുഖ്യമായ ഒരു കാര്യം കൂടി പദ്യരത്നത്തിന്റെ അവതാരികയിലെ അഭിപ്രായത്തെ സംബന്ധിച്ചിടത്തോളം ചൂണ്ടിക്കാണിക്കാനുണ്ട്. മണികണ്ഠരാജാവിന്റെ നിയോഗമനുസരിച്ച് കൃത്രിമം ആയ സന്ദർഭം സങ്കല്പിച്ച് എഴുതിയ കാവ്യമെന്നല്ലേ വരുന്നതു്? മണികണ്ഠൻ അങ്ങനെ ഒരു ആജ്ഞ ചെയ്തിരുന്നു എങ്കിൽ അദ്ദേഹത്തിന്റെ ആശ്രിതനായ കവിക്ക് ആ ആജ്ഞ അനുസരിക്കാതിരിക്കാൻ വഴി ഇല്ല തന്നെ. എന്നാൽ വേണാട്ടിലെ ഇളയ രാജാവിനെ സന്ദേശവും കൊണ്ട് ഉണ്ണുനീലിയുടെ അടുക്കലേക്ക് അയയ്ക്കാൻ മണികണ്ഠൻ കല്പിച്ചിരിക്കുമോ? അങ്ങനെ ഒരു ധാർഷ്ട്യം ആ മണികണ്ഠാഖ്യ സാമന്തമൗലിക്ക് ഉണ്ടായി എന്നു വിചാരിക്കാൻ പ്രയാസമാണ്. എന്തു് ആചാരോപചാരങ്ങളോടുകൂടി ആണ് ആദിത്യവർമ്മയെ വടക്കുംകൂറിലെ മണികണ്ഠൻ തൊട്ടുള്ള തമ്പുരാക്കന്മാർ സ്വീകരിക്കുന്നതു്. അങ്ങനെ യുള്ള മണികണ്ഠൻ തനിക്കു താത്പര്യമുള്ള ഒരു നായികയെ സ്തുതിക്കാൻ വേണ്ടി തന്റെ ആശ്രിതനായ ഒരു കവിയോടു പറഞ്ഞു് ആദിത്യവർമ്മയെ ഉണ്ണുനീലിയുടെ വീട്ടിൽ അയയ്ക്കുക എന്നുള്ള ഔചിത്യഭംഗം ഒരിക്കലും ചെയ്കയില്ല. നായികയെ സ്തുതിക്കുന്നതിനു് അങ്ങനെ ഒരു കല്പനയുടെ ആവശ്യവും ഇല്ല. തന്റെ പ്രത്യേക സ്നേഹത്തിനു പാത്രമായ നായികയുടെ വീട്ടിൽ സന്ദേശവും കൊണ്ടു് ഒരു രാജാവു തന്നെ എഴുന്നള്ളട്ടെ എന്നൊരു ദുർമ്മോഹം ആ മണികണ്ഠനു് ഉണ്ടായിരിക്കാം എന്നു വാദിച്ചാലോ? ഉ. സന്ദേശം 25-ം 26-ംശ്ലോകങ്ങൾ ഈ സംശയത്തിനു് ഉത്തരം നല്കും. വടക്കുംകൂറിലെ മണികണ്ഠനെ ആദിത്യവർമ്മ കാണുമ്പോൾ,

മുണ്ടക്കൽച്ചെന്റിനിയ വിരഹവ്യാകുലാമുണ്ണുനീലീം
കണ്ടീട്ടിന്റേ ദയിതഗദിതം ഞാനുണർത്തേണ്ടുവൊന്റു്

എന്നു് അറിയിക്കണമെന്നാണു് പറഞ്ഞിരിക്കുന്നതു്. അപ്പോൾ മണികണ്ഠൻ പറയുന്നതിനെ പ്പററി 26-ാം ശ്ലോകത്തിൽ

എൻറീവണ്ണം മമ നിനവു നീ ചൊല്ലിനാൽ മിക്കവാറും
കൻറും കൻറും കലശമകളും പേടമാൻകണ്ണി തന്നെ
ചെൻറും കാൺകെ[illegible] സഖേ! ചൊല്ലുമപ്പോൾ

ആദിത്യവർമ്മ മണികണ്ഠനോടു പറയുന്നതു് ഉണ്ണുനീലിയെ കാണാൻ പോകുന്നതു 'ദയിതഗദിതം' ഉണർത്താൻവേണ്ടി എന്നാണു്. ദയിതഗദിതം എന്നതിനു് ഭർത്താവിന്റെ വാക്കു് എന്നാണല്ലോ അർത്ഥം. ആ ദയിതൻ തിരുവനന്തപുരത്തു് ഇരുന്നു് സന്ദേശമയയ്ക്കുന്ന ആളുമാണല്ലോ. അങ്ങനെ ഒരു ദയിതൻ ഉള്ള സ്ഥിതിക്കു് നായകനു് യാതൊരു സ്ഥാനവും ഇല്ല എന്നു പറയുന്നതു് കാവ്യഗൗരവത്തെ ആദരിച്ചിട്ടല്ല. ചുരുക്കത്തിൽ ഈ അഭിപ്രായം ഉണ്ണുനീലീസന്ദേശത്തിലെ നായകനെയോ, ആ കാവ്യരചനയുടെ മർമ്മത്തെയോ പററി മനസ്സിലാക്കുന്നതിനു് സഹായകമായി ഭവിക്കുന്നില്ല.

### കാവ്യകർത്താവു് ആദിത്യവർമ്മയാണു് എന്ന മതം അംഗീകാര്യമല്ല.

നായികയെ സർവ്വപ്രധാനമാക്കി നായകനെയും മററും അഗണ്യകോടിയിൽ തള്ളുന്നതാണല്ലോ മേൽ ഉദ്ധരിച്ച അഭിപ്രായം. നായികയെ അപ്രധാനമായി പരിഗണിച്ചു് സന്ദേശഹരനെ സർവ്വപ്രധാനമാക്കുന്ന വേറൊരു അഭിപ്രായമാണു് ഉണ്ണുനീലീസന്ദേശത്തിനു് പണ്ഡിതനായ ശ്രീമാൻ വേലുപ്പിള്ള ശാസ്ത്രി എഴുതിയ അവതാരികയിൽ പ്രദർശിപ്പിച്ചിട്ടുള്ളതു്. ഉണ്ണുനീലി ഒരു സങ്കല്പ വനിതാസൃഷ്ടി ആണു് എന്നു് വളരെ യുക്തിപ്രദർശനങ്ങളോടെ അദ്ദേഹം സംശയിക്കുന്നു. (അവതാ—പുറം 61-69). ഈ അംശത്തെ പററി മേൽ വിശദമായി നമുക്കു പരിശോധിക്കാം. സന്ദേശഹരനാണു് പ്രാമാണ്യം എന്നുള്ള ആദ്യാംശത്തെപ്പററി ഇവിടെ പരിഗണിക്കാം. സന്ദേശത്തിന്റെ നാമം തൊട്ടു് പല സംഗതികളും ചേർത്തു് ആലോചിച്ചിട്ടു് ആദിത്യവർമ്മ എഴുതിയ ഒരു കൃതി ആയിരിക്കണം ഇതു് എന്നും മററും വിസ്തരിച്ചു ചർച്ച ചെയ്തു് സ്വതന്ത്രമായ ഒരു മതം അദ്ദേഹം പ്രദർശിപ്പിക്കുന്നു. നോക്കാം. സന്ദേശകർത്താവിനു് ചില പ്രത്യേകതകൾ ഉണ്ടു്

എന്നു് അദ്ദേഹം ഊന്നിപ്പറഞ്ഞിട്ടുണ്ടു്. അദ്ദേഹത്തിനു് സ്യാനന്ദൂരപുരത്തോടും പദ്മനാഭസ്വാമിക്ഷേത്രത്തോടും വലിയ പ്രതിപത്തി ഉണ്ടായിരുന്നു. തൃപ്പാപ്പൂർ കുടുംബത്തോടു പ്രത്യേകം ബഹുമാനമുണ്ടു്. വേണാടു തൊട്ടു വടക്കുംകൂറു വരെയുള്ള സ്ഥലങ്ങളിൽ ധാരാളം പരിചയം ഉണ്ടു്. സംസ്കൃതത്തിലും മലയാളത്തിലും അസാധാരണമായ പാണ്ഡിത്യവും, മണിപ്രവാളരചനയിൽ വൈഭവവും ഉണ്ടു്. ഈ യോഗ്യതകളും സിദ്ധികളും പരിചയവും ഉള്ള ഒരാളെ കണ്ടുപിടിക്കാനാണു് ശ്രീ. ശാസ്ത്രി യത്നിക്കുന്നതു്. വടശ്ശേരി കൃഷ്ണൻകോവിലിൽ ശിലാരേഖ നിർമ്മിച്ച ആദിത്യവർമ്മ—ഈ കാവ്യത്തിലെ സന്ദേശഹരനെന്നു കല്പിക്കുന്ന രാജാവു്—ഈ യോഗ്യതകൾ ഉള്ള ആളായിരുന്നു. *

അദ്ദേഹത്തിന്റെ 'ശബ്ദജ്ഞോടസ്മി' എന്നു തുടങ്ങുന്ന ശിലാരേഖയിലെ ശ്ലോകങ്ങളും മററുമാണു് അതിനു കാരണമായി ശ്രീ. ശാസ്ത്രി പറയുന്നതു്. എന്നാൽ ശാസനത്തിലോ സന്ദേശത്തിലോ, താൻ ഒരു കവിയാണു് എന്നു് അദ്ദേഹം സ്വയം അവകാശപ്പെടുന്നില്ല എന്നും ശ്രീ. ശാസ്ത്രി സ്മരിക്കാതെ ഇരിക്കുന്നില്ല. ആത്മവിശ്വാസക്കുറവുകൊണ്ടു് ആയിരിക്കണം അങ്ങനെ അവകാശപ്പെടാത്തതു് എന്നു് അദ്ദേഹം പറയുന്നു. (അവ. പു 29). ശബ്ദജ്ഞനെന്നും, സംഗീതസാഹിത്യങ്ങളിൽ ലക്ഷ്യലക്ഷണ ഗുരുവെന്നും മററും സ്വയം അഭിമാനിക്കുന്ന ആൾക്കു് ആത്മവിശ്വാസത്തിനു കുറവുണ്ടു് എന്നു വന്നാൽ പിന്നെ ആർക്കാണു് ആത്മവിശ്വാസം ഉണ്ടാവുക! 'ആദിത്യവർമ്മസന്ദേശം' എന്നു പേരിടാത്തതു തന്നെ കവിതയിൽ അടങ്ങിയിരിക്കുന്ന സന്ദേശവാഹകപ്രശംസയ്ക്കു പുറമേ, നാമധേയം കൊണ്ടുകൂടെ കൂടുതലായ ഒരു പ്രശംസ ആവശ്യമില്ല എന്നു് ഗ്രന്ഥകർത്താവു് കരുതിയിട്ടായിരിക്കാം എന്നും ശ്രീ. ശാസ്ത്രി പ്രസ്താവിക്കുന്നു (അവ. പു. 20). ഇതിന്റെ അർത്ഥം എന്താണു ? ആദിത്യവർമ്മ സ്വയം പ്രശംസിച്ചു് ഒരു കാവ്യം രചിച്ചു. അതിൽ കൂടുതൽ പ്രശംസ ആവശ്യമില്ലാത്തതുകൊണ്ടു് കാവ്യത്തിനു

---

* ഈ രാജാവു് ആയിരിക്കയില്ല, അദ്ദേഹത്തിന്റെ കാലത്തിനു മുൻപുള്ള ഒരു ആദിത്യവർമ്മയാണു് എന്നു മുകളിൽ പ്രതിപാദിച്ചിട്ടുള്ളതു് നോക്കുക. വടശ്ശേരി ശാസനത്തിന്റെ കാലം 508 എന്നാണു് ശ്രീ. ശാസ്ത്രി കൊടുത്തിട്ടുള്ളതെങ്കിലും, ആ രേഖയുടെ ആണ്ടു് 548 ആണു് എന്നു തിരുത്തിയിട്ടുണ്ടല്ലോ.

ന്യായമായി ഇടേണ്ട പേരു് ഇടാതെ വേറൊരു പേരിട്ടു. താൻ തന്നെത്താനേ കവിതയിൽ വേറൊരാൾ പറയുന്ന മട്ടിൽ ആത്മപ്രശംസ മുഴക്കിയിട്ടു്, തൻെറ കർത്തൃത്വം പോലും വെളിപ്പെടുത്തേണ്ട എന്നു വിചാരിച്ചോ? ഉണ്ണുനീലിസന്ദേശം ഒന്നാംകിടയിലുള്ള ഒരു കൃതിയാണെന്നു സമ്മതിക്കണം. ആദിത്യവർമ്മയാണു് അതു് എഴുതിയതെങ്കിൽ അദ്ദേഹത്തിനു് അസാധാരണമായ ബുദ്ധിയും കഴിവുകളും ഉണ്ടായിരിക്കണം. തൻെറ മഹത്ത്വവും മററും അറിയിക്കാനാണു് കാവ്യത്തിൻെറ ഉദ്ദേശമെങ്കിൽ ഇങ്ങനെ ഒരു ആത്മപ്രശംസകൊണ്ടുമാത്രം തൃപ്തിപ്പെടേണ്ടതില്ല. ഈ കവിത അദ്ദേഹത്തിൻെറ പേരിൽ വെളിക്കൊട്ടു വിട്ടാൽ കേരളീയസഹൃദയന്മാരെല്ലാം അദ്ദേഹത്തെ കൊണ്ടാടും. ആത്മപ്രശംസ ചെയ്യുന്നതിൽ മഹാവിരുതനും, ശ്രീ. ശാസ്ത്രിയുടെ പക്ഷത്തിൽ ആത്മപ്രശംസാപരമായി സന്ദേശംതന്നെ രചിച്ച ആളും ആയ ആദിത്യവർമ്മ, തനിക്കു ന്യായമായി സിദ്ധിക്കേണ്ട മഹാകവിയശസ്സു വേണ്ടെന്നു വയ്ക്കുന്ന ഒരു കീർത്തിവിമുഖനാണെന്നു വിചാരിക്കാൻ പ്രയാസമാണു്. എന്നു തന്നെയല്ല, തിരുവിതാംകൂർ രാജവംശത്തിൽപ്പെട്ട ഒരു തമ്പുരാൻ ഇങ്ങനെ ഒരുകവിത രചിച്ചാൽ, അദ്ദേഹം അറിഞ്ഞും അറിയാതെയും, അന്നു തന്നെ അനേകായിരം പേർ അതു കൊണ്ടാടിത്തുടങ്ങും. ആ കഥ പിൽക്കാലത്തു് വിസ്മരിക്കാൻ ഇടയില്ല. ഈ ആദിത്യവർമ്മയുടേതു് എന്നു കരുതുന്ന ഒന്നു രണ്ടു കീർത്തനങ്ങൾ ഇതിനകം കിട്ടിയിട്ടുണ്ടു്. ആ ലഘുകൃതികളിൽ പോലും സ്വന്തം പേരു പറയാതെ അദ്ദേഹം വിട്ടിട്ടില്ല * ആ

---

* T. A. S. Vol. VII. 124—133.

* ആദികേശവസ്തവം അവതരണദശകം, എന്നീ സ്തോത്രങ്ങൾ വേണാട്ടു് ആദിത്യ വർമ്മ രചിച്ചതാണെന്നു പറഞ്ഞിട്ടുണ്ടു്. സന്ദേശത്തിലെ ആദിത്യവർമ്മയാണോ പിൽക്കാലത്തുള്ള ആദിത്യവർമ്മമാരാണോ ഈ കവിതകൾ രചിച്ചിട്ടുള്ളതെന്നു് അറിയാൻ പ്രയാസം ആണു്. അവതരണദശകത്തിൽ

'ചേണാർന്നീടിൻെറ വേണാടഴകൊടു പരിപാലിക്കുമാദിത്യവർമ്മ
ക്ഷോണീപാലേന വാട്ടാററിതമൊടു മരുവും കേശവായ പ്രക്'ഌപ്തം.

(T· A· S: VII· 125) എന്നും, ദശാവതാരചരിതത്തിൽ

'മാനഞ്ചേർ ചിറവായ്' നരേന്ദ്രവരനാമാതിച്ചവർമ്മേരിതം'

(T· A· S· VII· 131) എന്നും കാണുന്നു. ഏതു് ആദിത്യവർമ്മയാണെന്നു് പൂർണ്ണമായി നിശ്ചയിക്കാൻ വഴിയില്ലെങ്കിലും 544-ലെ ആദിത്യവർമ്മതന്നെ ആയിരിക്കാമെന്നു് ശ്രീ. ഏ. എസ്. രാമനാഥയ്യർ സൂചിപ്പിക്കുന്നു. (T· A S· VII 132)

സ്തോത്രങ്ങൾ അദ്ദേഹത്തിന്റേതാണ് എന്നു നിശ്ചയമില്ലാത്ത സ്ഥിതിക്ക് അതുമാത്രം പ്രമാണമാക്കി സിദ്ധാന്തം പുറപ്പെടുവിക്കുന്നതു് ശരിയായിരിക്കയില്ല എന്നു സമ്മതിക്കുന്നു. എന്നാൽ അവയുടെ കർത്താക്കന്മാർ ആരായിരുന്നാലും, അവരിൽ കുറഞ്ഞ യശഃകാംക്ഷയല്ല സന്ദേശകർത്താവു് ആദിത്യവർമ്മയാണെങ്കിൽ ആ ആദിത്യ വർമ്മയ്ക്കും ഉണ്ടായിരിക്കുന്നതു്. അല്ലെന്നു പറഞ്ഞാൽ, സ്വസ്തുതികൊണ്ടു് ആ സന്ദേശകാവ്യത്തെ മുഖരമാക്കുന്നതു് എന്തിനു്?

ഇതിലും പ്രധാനമായ ഒരു സംഗതിയും ഓർമ്മയിൽ വരുന്നു. തൃപ്പാപ്പൂരേ ആദിത്യവർമ്മയ്ക്കു് ഇങ്ങനെ ഒരു കൃതി ഉണ്ടാക്കേണ്ട ആവശ്യം എന്താണു്? കടുത്തുരുത്തിയിൽ മുണ്ടക്കൽ എന്നു പറയുന്ന ഒരു ഗൃഹത്തിലെ ഒരു സ്ത്രീയെ പുകഴ്ത്താനാണു് ഈ കാവ്യം എഴുതിയതെന്നു് സന്ദേശത്തിന്റെ പ്രസ്താവനയിൽ വ്യക്തമാക്കിയിട്ടുണ്ടല്ലോ. ഉണ്ണുനീലി വെറും സങ്കല്പപാത്രമാണു് എന്നു് ശ്രീ. ശാസ്ത്രി പറയുമായിരിക്കാം. അങ്ങനെയല്ലെന്നു് മേൽ കാണിക്കാം. വാദത്തിനു് ഉണ്ണുനീലി വെറും സങ്കല്പ പാത്രമാണെന്നു തന്നെ സങ്കല്പിച്ചുകൊണ്ടു തുടരാം. അങ്ങനെ ഒരു സാധാരണ ഗൃഹത്തിൽ ഒരു സ്ത്രീയെ സങ്കല്പിച്ചുണ്ടാക്കി, അവളുടെ ഭർത്താവിനെ യക്ഷിയെക്കൊണ്ടു് എടുപ്പിച്ചു് തിരുവനന്തപുരത്തു കൊണ്ടുവന്നിട്ടു്, അയാളുടെ ദൗത്യവും സ്വയം ഏററു വഹിച്ചുകൊണ്ടു് കടുത്തുരുത്തി വരെ ഒരു സങ്കല്പാന്ദോളത്തിൽ കയറി 'ചെമ്പൊൽക്കളം തെളതെളെവിളിപ്പിച്ചുകൊ'ണ്ടെഴുന്നള്ളിയിട്ടു പോരണമെന്നു് തൃപ്പാപ്പൂർ മൂപ്പു വഹിക്കുന്ന ഒരു രാജസത്തമനു് എന്തിനു തോന്നണം? എങ്ങനെ തോന്നി? അദ്ദേഹം വടക്കോട്ടു് എഴുന്നള്ളുമ്പോൾ തന്റെ നിലയിൽ കുറഞ്ഞ എത്രയോ സാധാരണ ഗൃഹങ്ങളിലെ സ്ത്രീകളെ സ്മരിക്കുന്നു. ആ സ്ത്രീകളുമെല്ലാം സങ്കല്പപാത്രങ്ങൾ

---

ശ്രീ. ആർ. നാരായണപ്പണിക്കർ എട്ടാം ശതകത്തിലേ അന്ത്യഘട്ടത്തിൽ വാണിരുന്ന ആദിത്യവർമ്മയ്ക്കാണു് ഇതിന്റെ കർത്തൃത്വം നൽകുന്നതു്. സന്ദേശഹരനായ ആദിത്യവർമ്മയുടെ കൃതികളായിട്ടാണു് മഹാകവി ഉള്ളൂർ ഈ സ്തോത്രങ്ങളെപ്പററി എഴുതിയിരിക്കുന്നതു്. (കേ. സാ. ച. i. 396).

രണ്ടു സ്തോത്രങ്ങൾക്കും പറയത്തക്ക കവിതാഭംഗി ഇല്ല.

ആണെന്നു പറയാമോ? സന്ദേശത്തിൽ പറയുന്ന കരുങ്ങാട്ടു തുടങ്ങിയുള്ള വീടുകൾ ഇന്നുമുള്ളവയാണ്. ഉള്ള വീടുകളിൽ ഇല്ലാത്ത സ്ത്രീകളെ കല്പിച്ചിട്ടാണോ കാവ്യരചന ചെയ്തിരിക്കുന്നതു്? ഇത്രയും വീടുകളെപ്പററി ആദിത്യവർമ്മയ്ക്കു് നേരിട്ടു് അറിവു് ഉണ്ടായിരുന്നോ? ഏതെങ്കിലും പ്രകാരത്തിൽ അദ്ദേഹം ഇവരെപ്പററി തിരക്കി അറിഞ്ഞെങ്കിൽ തന്നെയും ഒരു രാജാവായ അദ്ദേഹം അവരെ സ്മരിച്ചു് കവിതയെഴുതുമെന്നോ?

സ്വപക്ഷത്തിനു താങ്ങായി ഒന്നുരണ്ടു യുക്തികൾ ശ്രീ. ശാസ്ത്രി കാണിക്കുന്നുണ്ടു്. സന്ദേശകാരൻ ഒരു വടക്കുംകൂർ ഇളമുറ രാജാവോ, സംഗ്രാമധീരരവിവർമ്മയെ ആശ്രയിച്ച കവികളിൽ ഒരാളോ മറേറാ ആയിരിക്കണം എന്നാണല്ലോ മററു പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നതു്. ആ അഭിപ്രായത്തെപ്പററി ശ്രീ. ശാസ്ത്രി ഇങ്ങനെ ചോദിക്കുന്നു: 'സന്ദേശവാഹകനായി ആദിത്യവർമ്മയെ സങ്കല്പിക്കുവാൻ മേൽ പറയപ്പെട്ട ഏതൊരു കവിക്കാണ് അഥവാ പണ്ഡിതനാണ് സാധിക്കുമായിരുന്നതു്? വിശേഷിച്ചു്, മുണ്ടയ്ക്കൽ ഉണ്ണുനീലി എന്ന ഒരു സാധാരണ സ്ത്രീയ്ക്കു സന്ദേശവും കൊണ്ടു് എത്തുവാൻ? (അവ. പു. 34). ഈ ചോദ്യത്തിനു് ഉത്തരം പറയാൻ പ്രയാസമാണെന്നു മർമ്മഗ്രാഹിയായ ശ്രീ. ശാസ്ത്രിക്കു് അറിയാം. അതുകൊണ്ടാണു് നമ്മെ ബുദ്ധിമുട്ടിക്കാൻ അദ്ദേഹം ഇങ്ങനെ ഒരു ചോദ്യം എടുത്തിട്ടതു്. ആദിത്യ വർമ്മയെ സന്ദേശഹരനായി അയയ്ക്കാൻ അന്നു ധൈര്യമുണ്ടായിരുന്ന കവി ആരെന്നാണ് നമ്മൾ ആരായുന്നതു്. ആ ആളിനെ അറിഞ്ഞേ നമുക്കു് ഉത്തരം പറയാൻ സാദ്ധ്യമാവൂ. എന്നാൽ ഈ കല്പനയുടെ യുക്തിയെന്തെന്നു നോക്കാം. ആദിത്യവർമ്മയെ സന്ദേശഹരനായി അയയ്ക്കാൻ സാധാരണ ഒരു കവിക്കു സാധ്യമല്ല. ശരി തന്നെ. ആദിത്യവർമ്മയോടു് അത്രകണ്ടു സ്വാതന്ത്ര്യവും സ്നേഹവും സ്ഥാനമഹിമയും ഉള്ള ഒരു കവിക്കേ അതു സാധിക്കൂ. അങ്ങനെ ഒരു കവി തന്നെയാണ് ഈ സന്ദേശം എഴുതിയതു് എന്നുള്ളതിനു വേണ്ട സൂചനകൾ ആ കവിതയിൽ തന്നെ ധാരാളം ഉണ്ടു്. ആദിത്യവർമ്മയെ കവി സംബോധനം ചെയ്യുന്നതു് തുല്യസ്ഥിതിയിലുള്ള ഒരു സ്നേഹിതനായിട്ടാണു്. വളരെ അടുപ്പവും സ്നേഹബന്ധവുമുള്ള ഒരാളായിത്തന്നെ ഞാൻ കരുതുന്നു. സഖേ (42-49-62-97-101-125), തോഴാ (66-109-115), പ്രിയസഖ (55-74), എടോ (124)

തുടങ്ങിയുള്ള സംബുദ്ധികളെല്ലാം നായകനും (കവിതന്നെ ആയിരിക്കാം) ആദിത്യവർമ്മയ്ക്കും തമ്മിലുള്ള ബന്ധത്തെ സ്പഷ്ടമാക്കും. അങ്ങനെ സ്വാതന്ത്ര്യവും സ്വാധീനവും ഉള്ള മഹാനായ ഒരു കാവ്യകാരൻ അന്ന് ഉണ്ടായിരുന്നു എന്ന് വിശ്വസിക്കാൻ ഇത്രയും മതിയായ തെളിവാണ്. അതല്ലാതെ ആദിത്യവർമ്മ തന്നെ കൃത്രിമമായി ഒരു നായകനെയും നായികയെയും സൃഷ്ടിച്ച്, ആ നായകനു വേണ്ടി താൻതന്നെ സന്ദേശം കൊണ്ടുപോകാമെന്ന് നിശ്ചയിച്ച്, ആ സങ്കല്പ നായകനെക്കൊണ്ട് രാജപദവിയുള്ള തന്നെ 'നീയെന്നും', 'എടോ' എന്നും വിളിപ്പിച്ച് ചാരിതാർത്ഥ്യം അടയാൻ തുനിഞ്ഞു എന്നു വിചാരിക്കാൻ യുക്തി കാണുന്നില്ല.

ഒരു സാധാരണസ്ത്രീയായ ഉണ്ണുനീലിയുടെ അടുക്കലേക്ക് ആദിത്യ വർമ്മയെ അയയ്ക്കാൻ ഏതു കവിക്ക് ധൈര്യം ഉണ്ടാകുമായിരുന്നു എന്നാണല്ലോ ഇവിടത്തെ പ്രശ്നം. ഈ പ്രശ്നത്തിന്റെ സാരം എന്തെന്ന് ആലോചിക്കാം. അങ്ങനെ ഒരു സന്ദേശഹരണകൃത്യത്തിന് കല്പിച്ചാൽ ആദിത്യവർമ്മയുടെ കോപത്തിന് ആ കവി പാത്രമായേക്കും എന്നല്ലേ? ആ കോപത്തിനു കാരണമെന്താണ്? ആ കൃത്യം തന്റെ നിലയ്ക്കു പോരാത്തതെന്ന് ആയിരിക്കണമല്ലോ. വേറൊരാൾ വിളിച്ചാൽ തനിക്ക് പോരാത്തത് എന്നു കരുതി കോപിക്കുന്ന ഒരു കാര്യം യാതൊരു പ്രേരണയും കൂടാതെ താൻ തന്നെ നടത്തിയേക്കുമെന്നോ? അങ്ങനെ ഒരു വാദം സ്വീകരിക്കാൻ വിഷമമുണ്ട്.

പ്രസ്താവനയിൽ മാരജ്വരപരവശനായിട്ടാണ് ഉണ്ണുനീലിയെ സ്തുതിക്കാൻ തുടങ്ങുന്നതെന്ന് കവി പറഞ്ഞിട്ടുണ്ട്. ഉണ്ണുനീലിയുടെ പേരിൽ ആദിത്യവർമ്മയ്ക്ക് എന്താണു മാരജ്വരപരവശത? ആ സ്ത്രീ വേറൊരാളിന്റെ ഭാര്യയാണെന്ന് സന്ദേശംകൊണ്ടുതന്നെ തെളിയുമല്ലോ. 'വെള്ളിക്കുൻറിന്നഭീഷ്ടം' എന്ന പ്രസ്താവനാശ്ലോകം കൊണ്ട് കവിയുടെ ഉദ്ദേശം ഉണ്ണുനീലിയുടെ ഇല്ലത്തിനു ശാശ്വതമായ കീർത്തിയുണ്ടാകണം എന്നാണെന്ന് തെളിയുന്നല്ലോ. അത് ശാസ്ത്രി സമ്മതിക്കുന്ന വ്യാഖ്യാനവുമാണ്. (അവ. പു-1൦). ഉണ്ണുനീലിയെപ്പോലെ തനിക്ക് യാതൊരു ബന്ധവുമില്ലാത്ത വിദൂരസ്ഥിതയായ സ്ത്രീയുടെ ഗൃഹത്തിന്ന് ശാശ്വതകീർത്തി നേടാൻ ആദിത്യവർമ്മ

എന്തിനു കാവ്യം രചിക്കുന്നു? ഈ വിചാരങ്ങളാൽ സന്ദേശഹരനായ ആദിത്യവർമ്മയാണ് ഈ കാവ്യത്തിന്റെ കർത്താവെന്ന ഊഹം സ്വീകാര്യമല്ലാതെ വരുന്നു.

കവിയും നായകനും രണ്ടു പേരാണോ?

സന്ദേശഹരനല്ല ഈ കാവ്യത്തിന്റെ കർത്താവ് എന്നു കണ്ടുവല്ലോ. എന്നാൽ ആരായിരിക്കാം ഈ കൃതിയുടെ കർത്താവ്? ഈ വിഷയത്തെപ്പറ്റി പല പണ്ഡിതന്മാരും ഗാഢമായി ആലോചിച്ചിട്ടുണ്ട്. ശ്രീ: ആററൂർ കൃഷ്ണപ്പിഷാരടി സന്ദേശത്തിന്റെ അവതാരികയിൽ ഈ വിഷയത്തെപ്പററി പ്രതിപാദിച്ചിട്ട് കാവ്യകർത്താവും സന്ദേശത്തിന്റെ നായകനും രണ്ടാളാണെന്നും, കാവ്യകർത്താവ് സംഗ്രാമധീര രവിവർമ്മയുടെ സദസ്സിൽ ഉണ്ടായിരുന്ന ഒരു വശ്യവാക്കായിരിക്കാമെന്നു സാമാന്യമായി കരുതുവാനേ തൽക്കാലം നിവൃത്തിയുള്ളുവെന്നും പ്രസ്താവിച്ചിരിക്കുന്നു. അദ്ദേഹം ഈ അംശത്തിലുള്ള ഇതരമതങ്ങളെയും പരിശോധിച്ചിട്ടുണ്ട്. 'കണ്ടോമല്ലോ തളിയിലിരുവംക്രുത്തു'' എന്ന അടയാളവാക്യത്തിൽ നിന്ന് (ii–94) കവി ഒരു ചാക്യാരായിരിക്കണമെന്നു ചിലർ അഭിപ്രായപ്പെടുന്നു. ആദ്യം ഉണ്ണുനീലിയുടെ ഭർത്താവ് വടക്കുംകൂർ മണികണ്ഠരാജാവായിരുന്നു എന്നും, അതനുസരിച്ചാണ് പ്രസ്താവനയിൽ 'പൂണാരം മണികണ്ഠ വെൺപലമഹീപാലൈക ചൂഡാമണേഃ' എന്ന് പറഞ്ഞിട്ടുള്ളതെന്നും, കാവ്യത്തിലേ നായകൻ ആ മണികണ്ഠൻ തന്നെ ആണെങ്കിലും അദ്ദേഹത്തിന്റെ അകാലനിര്യാണത്തിനു ശേഷം ചാക്യാർ ഉണ്ണുനീലിയുടെ ഭർത്താവായെന്നും, അതിനു ശേഷം ഉണ്ണുനീലിയുടെ നിർബന്ധപ്രകാരം മണികണ്ഠനെ അവലംബിച്ച് സന്ദേശം നിർമ്മിച്ചതാണെന്നും മററുമാണ് ഈ വാദക്കാരുടെ യുക്തി. ഈ യുക്തി ശ്രീ പിഷാരടി നിരസിക്കുന്നു. ഭാഷാചരിത്രകാരൻ ശ്രീ: ആർ. നാരായണപ്പണിക്കരും പിഷാരടിയുടെ അഭിപ്രായത്തോടു യോജിക്കുന്നു. (കേ.ഭാ.സാ.ച. Vol i. P. 332). 'തപതിയാർ നങ്ങയാർ എന്നെ നോക്കി' എന്ന ശ്ലോകഭാഗത്തിന് 'തപതിയുടെ വേഷംകെട്ടിയ നങ്ങയാർ സംവരണന്റെ വേഷം കെട്ടിയ ചാക്യാരെ നോക്കി' എന്നാണ് അർത്ഥമെന്നും, ആ അർത്ഥത്തിനു 'എന്നെ നോക്കി' എന്ന് പറഞ്ഞിരിക്കുന്നതുകൊണ്ട്, സന്ദേശനായകൻ ഒരു ചാക്യാർ ആണെന്നും അത്രേ ചാക്യാർപക്ഷക്കാരുടെ വാദം. ഈ അർത്ഥം

തീരെ യോജിക്കുന്നതല്ല എന്ന് ശ്രീ: പിഷാരടി കാണിച്ചിട്ടുണ്ട്. 'കണ്ടോമല്ലോ' എന്നതിന്റെ അർത്ഥം 'നമ്മൾ കണ്ടല്ലോ' എന്നാകയാൽ ഉണ്ണുനീലിയും നായകനും ചേർന്ന് ഇരുന്ന് കൂത്തു കണ്ടതാണ് എന്ന സ്പഷ്ടമത്രേ. ഉണ്ണുനീലിയുടെ ഭർത്താവ് അഭിനയിക്കാനല്ല അവിടെ പോയതെന്ന് വ്യക്തമാണ്. തപതിയുടെ ഭാഗം അഭിനയിച്ച നങ്ങയാർ രംഗസ്ഥിതനായ ഉണ്ണുനീലീകാന്തനെ നോക്കി എന്ന് വളരെ വ്യക്തമായി അർത്ഥമുള്ളപ്പോൾ തിരിച്ചൊരർത്ഥം എങ്ങനെ കൊണ്ടുവന്ന എന്നാണ് മനസ്സിലാക്കാൻ വിഷമമായിരിക്കുന്നത്. ഈ അഭിപ്രായം തന്നെ മഹാകവി ഉള്ളൂരും അംഗീകരിക്കുന്നു. (കേ. സാ. ച. I. 379.)

മണികണ്ഠന്റെ മരണശേഷമല്ല അദ്ദേഹം ജീവിച്ച് ഇരിക്കുമ്പോൾ തന്നെയാണ് സന്ദേശം എഴുതിയിട്ടുള്ളതെന്ന് ഉത്തരസന്ദേശത്തിൽ പറഞ്ഞിട്ടുള്ളത് ഈ സിദ്ധാന്തത്തിന്റെ വേരു തന്നെ തോണ്ടിക്കളയുന്നു. (ii. 23, 24, 25). വടക്കുംകൂറിൽ ചെന്നാൽ ആദിത്യവർമ്മ ആദ്യമായി കാണേണ്ടത് മണികണ്ഠാഖ്യ സാമന്തമൗലിയെ ആണെന്ന് വ്യക്തമായി പറഞ്ഞിട്ടുണ്ട്. (ii. 23.) നായകൻ തിരുവനന്തപുരത്ത് ഇരിക്കുമ്പോൾ മണികണ്ഠൻ കടുത്തുരുത്തിയിലാണ്. അവർ രണ്ടും ഒന്നല്ലെന്നുള്ളതിന് ഇതിൽ കൂടുതൽ എന്തു തെളിവാണ് വേണ്ടതു്? എന്നു തന്നെയുമല്ല മുണ്ടയ്ക്കൽ ചെന്ന് വിരഹിണി ആയ ഉണ്ണുനീലിയെ കണ്ട് അവളുടെ ദയിതന്റെ വാക്കുകൾ അറിയിക്കാനുണ്ട് എന്ന് മണികണ്ഠനോടു പറയണമെന്നാണ് സന്ദേശദായകൻ ആദിത്യ വർമ്മയോടു പറഞ്ഞിട്ടുള്ളതു്. (ii. 25). അങ്ങനെ പറയുമ്പോൾ ഉണ്ണുനീലിയെ ചെന്നു കാണാൻ മണികണ്ഠൻ ആദിത്യവർമ്മയ്ക്കു വിടപറയുമെന്നും സൂചിപ്പിച്ചിരിക്കുന്നു (ശ്ലോ. 26). ഇത്ര വ്യക്തമായ കാര്യത്തിൽ ഗ്രന്ഥം ശ്രദ്ധിച്ചു വായിക്കാത്തതുപോലെ ഒരു അബദ്ധസിദ്ധാന്തം എന്തിനു കൊണ്ടുവരുന്നു എന്ന് മനസ്സിലാക്കാൻ വിഷമമാണ്. ഈ അംശത്തിലും ശ്രീ. പിഷാരടി കാണിച്ചിട്ടുള്ള യുക്തികൾ സ്വീകാര്യമാണ്. വെൺപലനാട്ടിലേ ഇളമുറത്തമ്പുരാക്കന്മാരിൽ ആരെങ്കിലും ആയിരിക്കാം നായകൻ എന്ന മതത്തെയും അദ്ദേഹം ഖണ്ഡിച്ചിട്ടുണ്ട്. കടുത്തുരുത്തിയിൽ ചെന്ന് ആദിത്യവർമ്മ മണികണ്ഠനെ കാണണമെന്നും, അവിടത്തേ മററു പല തമ്പുരാക്കന്മാരും ആദിത്യവർമ്മയെ വന്നു കാണുമെന്നും

ഉത്തരസന്ദേശത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ടെങ്കിലും നായകന് ആ വംശത്തോട് ഏതെങ്കിലും തരത്തിൽ ബന്ധമുണ്ടെന്ന് യാതൊരു സൂചനയും ഇല്ല എന്നാണ് ശ്രീ: പിഷാരടി ചൂണ്ടി കാണിച്ചിട്ടുള്ളതു. പിഷാരടിയുടെ യുക്തികളെ ശ്രീ. ആർ. നാരായണപ്പണിക്കർ അംഗീകരിച്ചിരിക്കുന്നു. (കേ. ഭാ. സാ. ച. i. 328-330).

വടക്കുംകൂർ ഇളമുറത്തമ്പുരാനാണോ നായകൻ?

എന്നാൽ മഹാകവി ഉള്ളൂർ വടക്കുംകൂർ ഇളമുറത്തമ്പുരാൻ ആണ് നായകൻ എന്ന സിദ്ധാന്തത്തെ ശക്തിയായി സ്ഥാപിക്കാനാണ് യത്നിച്ചിട്ടുള്ളതു്. സന്ദേശത്തിലേ നായകനും കവിയുമായ സരസൻ വടക്കുംകൂറിലേ ഒരു ഇളമുറത്തമ്പുരാനാണെന്നാണ് ഉള്ളൂരിന്റെ അനുമാനം. (കേ. സാ. ച. i 361) അദ്ദേഹത്തിന്റെ യുക്തികൾ എന്തെന്നു നോക്കുക. വടക്കുംകൂറിലേ ഇളമുറത്തമ്പുരാന്റെ ദൗത്യം തൃപ്പാപ്പൂർ ഇളയ തമ്പുരാൻ വഹിക്കുന്നതു് സമുചിതമാണ്. ചാക്യാരുടെയോ നമ്പൂരിയുടെയോ മറ്റോ സന്ദേശവാഹിയായി ആദിത്യവർമ്മ പോകുന്നതു് സമഞ്ജസമല്ല. 'പൂണാരം മണികണ്ഠ വെൺപലമഹീപാലലൈക ചൂഡാമണേഃ' എന്നതിന് മണികണ്ഠന്റെ പുത്രിയെന്നാണ് അർത്ഥം നായകൻ മണികണ്ഠന്റെ അനന്തരവൻ ആയിരിക്കണം. ആ ബന്ധത്തിനു വിപരീതമായി സന്ദേശത്തിൽ യാതൊരു പ്രസ്താവനയും ഇല്ല. നായകനും വടക്കുംകൂർ തമ്പുരാന്മാർക്കും തമ്മിലുള്ള ചാർച്ചയെപ്പററി സൂചിപ്പിക്കാത്തതു് അതിന് ആവശ്യമില്ലാത്തതുകൊണ്ടാണ് എന്നു മഹാകവി സമാധാനപ്പെടുകയും ചെയ്യുന്നു. 'പുണർതംനാൾ പിറന്നെങ്ങൾ കാന്തൻ' എന്ന പദ്യത്തിൽ നിന്ന് (ii. 70) നായകന്റെ ജന്മനക്ഷത്രം പുണർതം ആണെന്നും, നായകനും കവിയും ഒരാളാണെന്നും അദ്ദേഹം സിദ്ധാന്തിക്കുന്നു മണികണ്ഠനെ ശ്രീരാമനായും (ii. 1) നായകനെ ലക്ഷ്മണനായും (i. 2) ഉല്ലേഖനം ചെയ്തിരിക്കുന്നതു് ശ്രദ്ധേയമാണെന്നും ചൂണ്ടിക്കാണിച്ചിരിക്കുന്നു.

ഒരു അനുമാനം എന്ന നിലയ്ക്കു് മഹാകവി ഉള്ളൂരിന്റെ പ്രസ്താവന വളരെ ഗൗരവമായ ശ്രദ്ധ അർഹിക്കുന്നു. എങ്കിലും അദ്ദേഹത്തിന്റെ യുക്തിയെപ്പററി വീണ്ടുംവീണ്ടും ആലോചിച്ചതിനു ശേഷവും, നായകൻ വടക്കുംകൂറിലേ ഇളമുറത്തമ്പുരാൻ ആണോ എന്നു് പ്രബലമായ സംശയം അവശേഷിക്കുന്നതേയുള്ളൂ. ഒരു ഇളമുറരാജാവു് വേറൊരു ഇളമുറ

രാജാവിന്റെ ദൗത്യം വഹിക്കുന്നു എന്നു പറയുന്നതു് നല്ല കല്പന തന്നെ. എന്നാൽ അങ്ങനെ വേണമെന്നോ, അങ്ങനെ അല്ലാതെ വന്നുകൂടാ എന്നോ എന്താണു നിയമം? നായകൻ ഒരു രാജാവായാലേ ശരിയാകയുള്ളു എങ്കിൽ, അതു് വടക്കുംകൂർ ഇളമുറത്തമ്പുരാൻ തന്നെ വേണമെന്നു് എങ്ങനെ കല്പിക്കുന്നു? അങ്ങനെ ഒരു സൂചന ഇല്ലല്ലോ. വടക്കുങ്കൂർ രാജകുടുംബവും ആയിട്ടു് തനിക്കു് എന്തെങ്കിലും ബന്ധമുള്ളതായി വിദൂരമായ സൂചന പോലും നായകന്റെ പ്രസ്താവനകളിൽ എങ്ങും കാണാനില്ല*. അതു സൂചിപ്പിക്കേണ്ട ആവശ്യം നായകനു് ഇല്ലാത്തതുകൊണ്ടാണു് അങ്ങനെ ചെയ്യാഞ്ഞതു് എന്ന സമാധാനം സ്വീകരിക്കാമോ? വടക്കുങ്കൂറിനെപ്പറ്റി ഇരുപതോളം ശ്ലോകങ്ങൾ വർണ്ണനയായി രചിച്ചിട്ടുണ്ടു്. അതെല്ലാം ആവശ്യമാണെങ്കിൽ, ആ സ്ഥലം തന്റെ സ്വന്തം നാടാണു എന്നു പറയുന്നതു മാത്രമാണോ ആവശ്യമില്ലാത്തതു്? ആദിത്യവർമ്മയെ ശ്രീകണ്ഠൻ വന്നു് എതിരേല്ക്കുമെന്നും, ആദിത്യവർമ്മ പിന്നീടു് മണികണ്ഠനെ കാണുന്നുമെന്നും, അതിനുശേഷം കോതവർമ്മനും ഇരവിമണികണ്ഠനും രാമവർമ്മനും ആദിത്യവർമ്മയെ വന്നു് ഉപചരിക്കുമെന്നും പറഞ്ഞിട്ടുണ്ടു്. (II. 21-29). ഇത്രയും വിസ്തരിച്ചു പറഞ്ഞ സ്ഥിതിക്കു അവരോടു തനിക്കു് എന്തെങ്കിലും ബന്ധമുണ്ടെങ്കിൽ അതു് അറിഞ്ഞോ അറിയാതെയോ, ഒരു പദത്തിലെങ്കിലും ചോർന്നു വീഴുകയില്ലായിരുന്നോ? മഹാകവി കല്പിക്കുന്നതുപോലെ മണികണ്ഠന്റെ അനന്തരവൻ ആയിരുന്നു നായകൻ എങ്കിൽ അദ്ദേഹത്തോടു വിവരം അറിയിക്കാൻ പറയുന്നതിൽ എന്തെങ്കിലും വിനയപ്രദർശനം കാണിക്കാതെ ഇരിക്കുമോ? ആദിത്യവർമ്മയുടെ ജ്യേഷ്ഠനായ രവിവർമ്മയെ കൊല്ലത്തുവച്ചു കാണുമ്പോൾ നേരിട്ടു വിവരം അറിയിക്കാതെ മാമ്പള്ളിയെക്കൊണ്ടു് അറിയിക്കണം എന്നാണല്ലോ പറഞ്ഞിട്ടുള്ളതു്. (I. 78). അത്ര ഔചിത്യം ദീക്ഷിക്കുന്ന ആളാണു് കവി. ആ കവിയും നായകനും ഒന്നാണെന്നു കരുതുന്ന പക്ഷം തന്റെ ബന്ധത്തിനു് അനുരൂപമായ ആദരപ്രകടനത്തോടു മാത്രമേ മണികണ്ഠനെ കാണാൻ അദ്ദേഹം പറകയുള്ളു. അതു് ചെയ്തില്ലെന്നു തന്നെ വയ്ക്കുക. നായകൻ വടക്കുങ്കൂറിലെ ഇളമുറ

---

* സ്വരൂപത്തിലെ ഇളമുറ രാജാക്കന്മാരിൽ ഒരുവനായിരുന്നു നായകൻ എങ്കിൽ മണികണ്ഠപ്രഭൃതികളോടു് അതിനെപ്പറ്റി വല്ലതും പറയാതിരിക്കുമോ' എന്നു് സാഹിത്യപഞ്ചാനനനും ചോദിക്കുന്നുണ്ടു്. (ഭാഷാപോഷിണി—1092-പുറം 260)

തമ്പുരാൻ ആണെങ്കിൽ ആതിഥ്യമാൎയ്യാദ അനുസരിച്ചെങ്കിലും തന്റെ കൊട്ടാരത്തിൽനിന്ന് ആദിത്യവൎമ്മ സൽകാരങ്ങൾ സ്വീകരിക്കണമെന്നു പറയാതെ ഇരിക്കുമോ? ഇതിനൊന്നിനും ഒരു ഉത്തരവും കാണുന്നില്ല. വടക്കുംകൂർ തമ്പുരാക്കന്മാരാരും ഈ നായകനു പററിയ ആപത്തിനെപ്പററി ഒരു വിവരവും തിരക്കുന്നില്ല. ചുരുക്കത്തിൽ കൊല്ലത്തേ രവിവൎമ്മ, ഓണാട്ടുകര രവിവൎമ്മ തുടങ്ങിയുള്ള രാജാക്കന്മാരുമായി സന്ദേശനായകന് ഉള്ളതിൽ കവിഞ്ഞു് യാതൊരു ബന്ധവും വടക്കുംകൂർ രാജാക്കന്മാരുമായി അദ്ദേഹത്തിനു് ഉണ്ടായിരുന്നുവെന്നു കല്പിക്കുവാൻ സന്ദേശത്തിൽ ഒരു തെളിവും ഇല്ല. അല്പമായിട്ടെങ്കിലും അദ്ദേഹത്തോടു കൃപ ഉണ്ടെങ്കിൽ അതു പറയാതെ വിടുമെന്നും തോന്നുന്നില്ല. കൊല്ലത്തേ രവിവൎമ്മയ്ക്കു നായകനോടു പക്ഷപാതം ഉണ്ടായിരുന്നുവെന്നുള്ളതു് അദ്ദേഹം സ്മരിക്കാതെ വിട്ടുന്നില്ല.

മുന്നേ നമ്മിൽ കനിവു കനമുണ്ടാകയാൽ പോകപോകെ-
ന്നന്നേ നിന്നോടവനവനിപാലൈക വീരാ! വിരഞ്ഞും

എന്ന് ആണ് രവിവൎമ്മയെപ്പററി പറയുന്നതു് (i. 78) നേരെ മറിച്ചു മണികണ്ഠനെ കാണുമ്പോഴോ ? ഉണ്ണുനീലിയെ കണ്ടു് ഈ സന്ദേശം ഉണൎത്താൻ പോകയാണെന്നു പറഞ്ഞാൽ 'മിക്കവാറും പേടമാൻകണ്ണിതന്നെ' ചെന്നു കാണാൻ മണികണ്ഠൻ ചൊല്ലും എന്നേ പറഞ്ഞിട്ടുള്ളു. എന്നുതന്നെയല്ല, അങ്ങനെ പറയാതിരിക്കയില്ല എന്നതിനു് അദ്ദേഹം യുക്തി പറയുന്നതു് 'എൻറുള്ളേടം നവരമറിവാൻ ജ്യോതിഷം വല്ലവേൻ ഞാൻ'* എന്നാണു്. മണികണ്ഠനെ കണ്ടാൽ ആദിത്യവൎമ്മയെ മുണ്ടയ്ക്കൽ പോകാൻ തടയുമോ എന്നു സംശയം ഇല്ലെങ്കിൽ ഇങ്ങനെ ഒരു ജ്യോതിഷസഹായം ഈ ഘട്ടത്തിൽ കവി ആവശ്യപ്പെടുമോ? നായകൻ മണികണ്ഠന്റെ അനന്തരവനും, ഉണ്ണുനീലി അദ്ദേഹത്തിന്റെ മകളും ആണെങ്കിൽ 'മിക്കവാറും' ചെന്നു കാണാൻ സമ്മതിക്കയേ ഉള്ളോ? അങ്ങനെ സമ്മതിക്കുമെന്നറിയുന്നതിനു് ജ്യോതിഷമറിയേണ്ട കാൎയ്യമുണ്ടോ? ഇതിൽ നിന്നു് എന്തെങ്കിലും

---

* പരാമൎശസൗകൎയ്യത്തിനു് ശ്ലോകം ഇവിടെ ഉദ്ധരിക്കുന്നു:—
എൻറീവണ്ണം മമ നിനവു നീ ചൊല്ലിനാൽ മിക്കവാറും
കൻറും കൻറും കലയുമകലും പേതമാൻകണ്ണി തന്നെ
ചെൻറും കാണ്കെന്നവനയി സഖേ! ചൊല്ലുമപ്പോൾ തദാനീം
എൻറുള്ളേടം നവരമറിവാൻ ജ്യോതിഷം വല്ലവേൻ ഞാൻ. i. 26.

തെളിയുന്നുണ്ടെങ്കിൽ അതു് നായകനും മണികണ്ഠനും തമ്മിലുള്ള അടുത്ത ബന്ധമല്ല; മണികണ്ഠനു് നായകന്റെ പേരിലുള്ള തികഞ്ഞ അനാസ്ഥയാണു്.

മണികണ്ഠനെ ശ്രീരാമനായും നായകനെ ലക്ഷ്മണനായും ഉല്ലേഖനം ചെയ്തിരിക്കുന്നതിലേക്കു് മഹാകവി നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നുവല്ലോ. ഈ ഉല്ലേഖങ്ങൾക്കു തമ്മിൽ പരസ്പരം ബന്ധം ഉള്ളതായി തോന്നുന്നില്ല. ഒന്നു് പൂർവ്വഭാഗത്തിലെ രണ്ടാം ശ്ലോകത്തിലും, രണ്ടാമത്തേതു് ഉത്തരഭാഗത്തിലെ ഒന്നാം ശ്ലോകത്തിലുമാണു്. ആദ്യത്തേതു് യക്ഷികഥയ്ക്കു് ഉദാഹരണമായിട്ടെന്നല്ലാതെ വേറേ ഒന്നിനും അല്ല താനും. അതല്ല, ഉല്ലേഖങ്ങൾ യാദൃച്ഛികമാണെങ്കിലും അവ മണികണ്ഠനും നായകനും തമ്മിലുള്ള ബന്ധത്തെ സൂചിപ്പിക്കുന്നതായി കരുതാമോ എന്നും നോക്കാം. രാമന്റെ അനുജനാണു് ലക്ഷ്മണൻ, അനന്തരവനല്ല. മണികണ്ഠന്റെ അനുജനല്ല, അനന്തരവനാണു് നായകൻ എന്നല്ലേ വാദം? അഥവാ, അനന്തരവൻ എന്നതു തെററിപ്പോയി, അനുജനാണു് എന്നു തിരുത്തിയേയ്ക്കാം എന്നു പറയാമോ? അതു് തീരെ അബദ്ധമാകും. ജ്യേഷ്ഠന്റെ മകളെ അനുജൻ കല്യാണം കഴിച്ചു എന്നു കല്പിക്കേണ്ടിവരും അതിനാൽ ഈ ഉല്ലേഖകാര്യം പാടേ വിസ്മരിക്കേണ്ടതാണു്.

ഇങ്ങനെ വടക്കുംകൂർ ഇളമുറത്തമ്പുരാൻ ആയിരിക്കാം നായകൻ എന്ന അനുമാനത്തിനു് തീരെ താങ്ങില്ലാതെ ഇരിക്കുന്നു. മണികണ്ഠന്റെ 'പൂണാരം' ആണു് ഉണ്ണുനീലി എന്നുള്ള ഭാഗത്തിനു് എന്താണു് അർത്ഥമെന്നും നിർണ്ണയിച്ചു പറയാൻ പ്രയാസമാണു്. ആ രാജ്യത്തിലേ ഏററവും ഉത്തമമായ സ്ത്രീരത്നമാണു് എന്നും, അങ്ങനെ ഒരു സ്ത്രീരത്നം തന്റെ രാജ്യത്തു് ഉള്ളതു് രാജാവിനു പോലും അലങ്കാരം ആണെന്നും മററുമാണു് * ശ്രീ. പിഷാരടിയുടെ അഭിപ്രായം. നായികയെപ്പററി പറയുമ്പോൾ ഈ ചിന്ത തുടരുന്നതാണു്. ഇവിടെ ഇങ്ങനെ നില്ക്കട്ടെ.

---

* ഉണ്ണുനീലീസന്ദേശത്തെ അനുകരിക്കുന്ന സംസ്കൃതം മയൂരസന്ദേശത്തിൽ നായികയെപ്പററി പറയുന്നതു് 'ശ്രീകണ്ഠോർവീപതിബഹുമതം മാരചേമന്തികാഖ്യം' എന്നിങ്ങനെയാണു്. 'പൂണാരം' എന്നതിനു് പകരമാണു് ഇവിടെ 'ബഹുമതം' എന്ന പദം.

കവി ചെറിയതിന്റെ ഭർത്താവു് എന്ന മതവും സ്വീകാര്യമല്ല.

നായകനും കവിയും രണ്ടല്ല.

നായകനെപ്പററി ഇനിയുള്ള മുഖ്യമായ ഒരു അഭിപ്രായം ശ്രീ. പിഷാരടി ആവിഷ്കരിച്ചിട്ടുള്ളതാണു്. നായകനും കവിയും രണ്ടാണെന്നും, കവി സംഗ്രാമധീര രവിവർമ്മയുടെ സദസ്സിലെ ഒരു വയ്യാവരക്കാരായിരിക്കാം, ഒരു നമ്പൂരിയാണെന്നു വരാനാണു് അധികം എളുപ്പം എന്നുമാണു് ശ്രീ. പിഷാരടി അഭിപ്രായപ്പെട്ടിട്ടുള്ളതു്. നായകൻ ആരെന്നുള്ള അംശത്തെപ്പററി അദ്ദേഹത്തിന്റെ അഭിപ്രായം വ്യക്തമാകുന്നുമില്ല. 'ഉണ്ണുനീലിയുടെ ഭർത്താവായ നായകൻ ഇന്ന ആളാണെന്നു് വ്യക്തമായി ഒരിടത്തും പ്രസ്താവിച്ചിട്ടില്ല' എന്നു് അവതാരികയിൽ അദ്ദേഹം സൂചിപ്പിച്ചിട്ടുണ്ടു് (അവ. പു. 8). മണികണ്ഠനോ ഒരു ചാക്യാരോ മററോ ആയിരിക്കാം കവിയും നായകനും എന്നുള്ള പക്ഷത്തെ അദ്ദേഹം എതിർക്കുന്നുണ്ടല്ലോ. പ്രസ്താവനയിലെ 'വെള്ളികരർറിന്നഭീഷ്ടം' എന്നു തുടങ്ങുന്ന ശ്ലോകത്തിനു് ശ്രീ. പിഷാരടി കല്പിക്കുന്ന അർത്ഥവും അതിനു് മററുള്ളവർ കല്പിക്കുന്ന അർത്ഥവും രണ്ടാണെന്നു് മുകളിൽ വ്യക്തമാക്കിയിട്ടുമുണ്ടു്. ആ ശ്ലോകത്തിലെ 'ഉണ്ണുനീലീ' എന്ന പദം 'ഇല്ലത്തിന്നാനതിം തേ വിതരതു' എന്നതിന്റെ ആഖ്യ ആയിട്ടാണു് എടുക്കേണ്ടതെന്നു് ശ്രീ. പിഷാരടി ശക്തിപൂർവം വാദിക്കുന്നു*. 'ഉണ്ണുനീലീ ദയിതേ! നീ എന്റെ സൂക്തിരത്നം കേൾക്കുക' എന്ന തരത്തിലുള്ള വ്യാഖ്യാനം അറിഞ്ഞുകൊണ്ടു തന്നെയാണു് ശ്രീ. പിഷാരടി സ്വന്തമായ ഒരു വ്യാഖ്യാനം ഉണ്ടാക്കിയെടുക്കുന്നതു്. കവി തന്റെ ഭാര്യയുടെ നിർബന്ധപ്രകാരം 'മാരജ്വരപരവശനായിട്ടു'—എന്നുവച്ചാൽ ഭാര്യ നിർബന്ധിക്കുന്നതിനെ ഉപേക്ഷിക്കാൻ ശക്തി ഇല്ലാത്തവനായിട്ടു,—ഉണ്ണുനീലിയെയും ആ സ്ത്രീയുടെ ഭർത്താവിനെയും നായികാനായകന്മാരായി കല്പിച്ചു് ഒരു സന്ദേശകാവ്യം സ്വഭാര്യയോടു പറയുന്ന നിലയിൽ നിർമ്മിക്കയാണു് ചെയ്തിട്ടുള്ളതെന്നാണു് പ്രസ്താവനാശ്ലോകങ്ങളുടെ താത്പര്യമെന്നു്

---

* ഈ വാദം തന്നെ സാഹിത്യപഞ്ചാനനനും കൈക്കൊള്ളുന്നു. ഉണ്ണുനീലീ എന്ന ശബ്ദം സംബോധനയാണെന്നു് ഭ്രമിക്കാൻ അവകാശം ഇല്ല; സംബുദ്ധിയാണെങ്കിൽ വിതരതു എന്ന ക്രിയാപദം നിരാലംബമാകും എന്നു് അദ്ദേഹം പറയുന്നു. ഭാഷാപോഷിണി-1092 പു. 2.

അദ്ദേഹം പറയുന്നു. (അവ. 29). കവിയുടെ ഭാൎയ്യ [illegible] ഉണ്ണുനീലിയുടെ തോഴിയായ ചെറിയത്തു തന്നെ ആയിരിക്കാം എന്നും അദ്ദേഹം ഊഹിക്കുന്നു. ശ്രീ. പിഷാരടിയുടെ വ്യാഖ്യാനം സ്വീകാൎയ്യമല്ലെന്നു് പലരും തെളിയിച്ചിട്ടുള്ള സ്ഥിതിക്കു് ആ അഭിപ്രായത്തെപ്പററി ഇനിയുംകൂടെ ആലോചിക്കേണമെന്നില്ല. ആ അഭിപ്രായത്തെ കേരള സാഹിത്യചരിത്രത്തിൽ മഹാകവി ഉള്ളൂർ പരിശോധിക്കുന്നുണ്ടു്. (I. പു [illegible]). നായികാനായകന്മാൎക്കു് മാത്രം അറിയാവുന്ന രഹസ്യങ്ങളും ആണല്ലോ അടയാളവാക്യങ്ങളും നായകനിൽ നിന്നു ഭിന്നനായ ഒരാൾക്കു് അതെങ്ങനെ അറിയാൻ സാധിക്കും? അതുകൊണ്ടു് നായകനും കവിയും ഒരാൾ തന്നെയെന്നു മഹാകവി കരുതുന്നു.

ഇങ്ങനെ അടയാളവാക്യത്തിന്റെ ദൗൎബ്ബല്യം മാത്രമേ ഈ കല്പനയ്ക്കു് ഉള്ളോ എന്നു ചിന്തിക്കാം. ശ്രീ. പിഷാരടിയുടെ വ്യാഖ്യാനം സ്വീകാൎയ്യമല്ല എന്നുള്ളതോ ഇരിക്കട്ടെ. അതു് സ്വീകരിച്ചാൽ പിന്നെ എന്തെല്ലാംകൂടി സ്വീകരിക്കേണ്ടിവരും എന്നു നോക്കുക. ഉണ്ണുനീലിയെപ്പററി ഒരു കവിതയെഴുതണം എന്നു് ആ നായികയുടെ തോഴി തന്റെ ഭൎത്താവിനോടു് ഒരു അപേക്ഷ അറിയിക്കണം. ആ കവിത കൊണ്ടുചെന്നു കൊടുത്താൽ ഉണ്ണുനീലി വല്ലതും തോഴിക്കു കൊടുക്കണം— എന്നാണു് ഉദ്ദേശം. 'നിന്റെ—(അതായതു് ഉണ്ണുനീലിയുടെ തോഴിയായ തന്റെ ഭാൎയ്യയുടെ), ഇല്ലത്തിന്നു് ഉണ്ണുനീലി ഉന്നതി വിതരണം ചെയ്യട്ടെ' എന്നാണല്ലോ ശ്രീ. പിഷാരടി എടുക്കുന്നതു്. അത്തരം ഒരു ആഗ്രഹത്തോടെ എഴുതുന്ന ഒരു കാവ്യം ഉണ്ണുനീലിക്കു് സൎവ്വഥാ സമ്മോദകരമായിരിക്കണമല്ലോ. ആ നായികയെ സ്തുതിച്ചു് പത്തു നൂറു മണിപ്രവാള പദ്യങ്ങൾ എഴുതാൻ ചെറിയതിന്റെ ഭൎത്താവിനു് കൂടുതൽ എളുപ്പവും ആയിരിക്കും. എന്നാൽ ആ വഴി വിട്ടു് ഉണ്ണുനീലിക്കു് വൈരസ്യം തോന്നത്തക്ക പ്രകാരത്തിൽ ആ നായികയുടെ ഭൎത്താവിനെ യക്ഷിയെക്കൊണ്ടെടുപ്പിച്ചു് തിരുവനന്തപുരത്തു കൊണ്ടിട്ടു്, അവിടെനിന്നു് ഒരു ആദിത്യവൎമ്മരാജാവിനെ വടക്കോട്ടു സന്ദേശവുംകൊണ്ടു് എഴുന്നള്ളിക്കാൻ ചെറിയതിന്റെ ഭൎത്താവായ കവി എന്തിനു് ഉദ്ദേശിക്കണം? അങ്ങനെ ഒരു കല്പന ഉണ്ണുനീലിക്കോ, ഉണ്ണുനീലിയുടെ ഭൎത്താവിനോ സഹിക്കാവുന്നതായി തീരുമോ? അങ്ങനെ ഒരു കാവ്യവുംകൊണ്ടു ചെല്ലുന്ന തോഴിക്കു് ഉന്നതിയാണോ വേറേ വല്ലതുമാണോ സമ്മാനമായി

കൊടുക്കുന്നതെന്നും ആലോചിക്കണം*. ഇനിയും നോക്കുക ഈ കല്പനയുടെ യുക്തിഹീനത. ഉണ്ണുനീലിയെ സ്തുതിക്കാൻ പുറപ്പെടുന്ന തോഴിയുടെ ഭർത്താവായ കവി കൃത്രിമമായി ഉണ്ണുനീലിയുടെ ഭർത്താവിനെ ദൂരത്താക്കിയിട്ട് വേറെ ഒരു പുരുഷനെ, വിശേഷിച്ചും ഒരു രാജാവിനെ ഉണ്ണുനീലിയുടെ വീട്ടിൽ അയയ്ക്കുകയോ? അത്ര ധിക്കാരപൂർണ്ണവും അനാചിതവും ആയ പ്രസ്താവന ഒരു തോഴിയുടെ ഭർത്താവ് ഒരു സ്വാമിനിയെ പ്പറ്റി ഒരിക്കലും ചെയ്യുകയില്ല. ഇനിയും ഒന്നുകൂടെ. ഉണ്ണുനീലിയുടെ ഒരു തോഴിയുടെ ഭർത്താവിന് ആദിത്യവർമ്മയെ സന്ദേശ ഹരനാക്കാൻ ധൈര്യം തോന്നുകയോ? അതും ഇരിക്കട്ടെ. അങ്ങനെ ഒരു സാധാരണനായ ശ്ലോകമെഴുത്തുകാരൻ ആദിത്യവർമ്മയെ പററി സഖേ, തോഴാ, നീ, എടോ, എന്നെല്ലാം ഓരോ ശ്ലോകത്തിലും എഴുതിപ്പിടിപ്പിക്കയോ? ഈ സംശോധനകൾ ഉണ്ണുനീലിയുടെ ഭർത്താവു പറയുന്ന രീതിയിലാണല്ലോ എന്നു പറയാമായിരിക്കും. എന്നാൽ ആ ഭർത്താവാക്ക് അതിന് ഉത്തരമില്ല. തോഴിയുടെ ഭർത്താവായ കവിക്ക് ഒരു കവിതയെഴുതുന്നതിനു വേണ്ടി ഉണ്ണുനീലിയുടെ ഭർത്താവായ പാവം വീട്ടിൽനിന്നു മാറി താമസിച്ചുകൊടുക്കണം. പരപുരുഷനെ വീട്ടിലേക്ക് സന്ദേശ ഹരനായി അയയ്ക്കുന്നതു സമ്മതിക്കണം അതിനെപ്പററിയെല്ലാം കവിതയെഴുതുന്നതു് കേട്ടുകൊണ്ടിരിക്കണം. അതു് ഒന്നും കൊണ്ടു പോരാ, ആ കവിക്ക് തന്റെ ഭാര്യ സമ്മാനം കൊടുക്കുന്നതു കണ്ടുകൊണ്ടും ഇരിക്കണം. സാധാരണക്കാർക്ക് ഇത്രയും സമ്മതിക്കാൻ വിഷമം തന്നെ. തോഴിയുടെ ഭർത്താവാണ് കവി എന്നുള്ള വാദം ഇങ്ങനെ യുക്തിസഹമല്ലാതായിത്തീരുന്നു.

---

ധനപുഷ്ടിയും പ്രതാപവും അന്തസ്സും ഉള്ള ഒരു ശ്രേഷ്ഠകുടുംബത്തിലെ ഒരു നായികയാണ് ഉണ്ണുനീലിയെന്നു സമ്മതിക്കപ്പെട്ടും കാവ്യത്തിലടങ്ങിയ പല ഭാഗങ്ങൾകൊണ്ടും പ്രത്യക്ഷപ്പെട്ടും ഇരിക്കുന്ന സ്ഥിതിക്ക്, തന്റെ തോഴിയുടെ ഭർത്താവു് രചിച്ചു തന്നെ പുകഴ്ത്തുന്ന പ്രസ്തുത കാവ്യംകൊണ്ടു സന്തോഷിക്കയോ തന്മൂലം ആ തോഴിക്ക് സമ്മാനം കൊടുത്തു് അവളുടെ കുടുംബം ഉന്നതസ്ഥിതിയിൽ കൊണ്ടു വരികയോ ചെയ്യും എന്നു വിചാരിക്കാൻ ന്യായം കാണുന്നില്ല, എന്നു് ശ്രീ. കെ. ജി. കുമാരൻ ഉണ്ണിത്താൻ പ്രസ്താവിക്കുന്നു. (സാഹിത്യപരിഷത്ത് ത്രൈമാസികം 1109 മേടം, പു 271).

കവിയും നായകനും രണ്ടാണെന്നുള്ള * സൂചനയും മേൽ കാണിച്ച യുക്തികളാൽ തന്നെ നിരസിക്കാവുന്നതാണെങ്കിലും ആ വിഷയത്തെപ്പററി ചിലതുകൂടി പറയാനുണ്ട്. നായകനും നായികയും സങ്കല്പപാത്രങ്ങളായാലും യഥാർത്ഥ വ്യക്തികളായാലും മതി എന്നു വയ്ക്കാം. എന്നാൽ കവി അങ്ങനെ അല്ലല്ലോ. അയാാം സാക്ഷാൽ ജീവി ആയിരിക്കണം. അപ്പോൾ ഉണ്ണുനീലീ സന്ദേശം എഴുതിയ കവി ആ കാവ്യത്തിലേ നായകനോ, ആ നായകനെ കല്പിച്ചുണ്ടാക്കിയ വേറൊരാളോ ആയിരിക്കണം. കവി നായകൻ തന്നെ എങ്കിൽ തുടന്നു വേറേ ഒന്നും ആലോചിക്കാനില്ല. കവിയും നായകനും രണ്ടാണെങ്കിൽ നായികാ നായകന്മാർ യഥാർത്ഥ ജീവികളോ, കല്പിതജീവികളോ? നായിക ഒരു സങ്കല്പപാത്രമാണെന്നു * ശ്രീ. വേലുപ്പിള്ളശാസ്ത്രി കരുതുന്നു. (അവ. പു 63). ഈ അംശത്തെപ്പററി കൂടുതൽ മുകളിൽ പറയേണ്ടി വരും. 'ഉണ്ണുനിലീസന്ദേശത്തിലേ നായകൻ പക്ഷേ വടമതുരയിലേ വല്ല പ്രഭുകുടുംബാംഗവും ആയിരിക്കാം' എന്നാണ് ശ്രീ. ശാസ്ത്രി പറയുന്നതു് (പു. 53). കല്പിതനായിക ആണെങ്കിൽ നായകനും സങ്കല്പപാത്രമായി കൂടാത്തതു് എന്തു കൊണ്ടാണെന്നു പറയുന്നില്ല. 'ഒരു സന്ദേശകാവ്യം രചിക്കണം എന്നല്ലാതെ അതിലേ കഥാബന്ധത്തിനു് വല്ല വൈകല്യവും പററുന്നുണ്ടോ എന്നു് കവിക്കു തീരെ നോട്ടമില്ലാതിരുന്നു,' എന്നു പൊതുവേ പറഞ്ഞിട്ടാണു് ശ്രീ. ശാസ്ത്രി നായകവിഷയകമായി കവി കാണിക്കുന്ന 'അനൗചിത്യ'ങ്ങൾക്കെല്ലാം സമാധാനം കല്പിക്കുന്നതു്. (അവ പു. 55). കവി എന്തെല്ലാമാണു് സങ്കല്പിച്ചിട്ടുള്ളതു് എന്നും, അവയ്ക്കു് ആസ്പദം എന്താണെന്നും മനസ്സിലാകാതെ പൊതുവേ ഇങ്ങനെ ഒരു നിരൂപണം നടത്തുന്നതുകൊണ്ടു് കാവ്യത്തെപ്പററി കൂടുതൽ മനസ്സിലാക്കാൻ നമുക്കു സാധിക്കയില്ല. കഥാബന്ധത്തിൻെറ ആസ്പദം

---

* 1 തൊട്ടു് 14 വരെ ശ്ലോകങ്ങൾകൊണ്ടും 23-ാംശ്ലോകം കൊണ്ടും കവി നായകനിൽനിന്നു ഭിന്നനാണെന്നു സാഹിത്യപഞ്ചാനനൻ കരുതുന്നു. 'കോപി കാമീ ജഗാമ' എന്നു് കവി കാന്തയോടു പറയുന്ന ഭാഗം കൊണ്ടു് ഉണ്ണുനീലി കവിയുടെ ഭാര്യ അല്ലെന്നു് സ്ഫടികം പോലെ സ്ഫുടമാകുന്നു എന്നു് അദ്ദേഹം പറയുന്നു. എന്നാൽ കവി തന്നെ നായകനായി ചമഞ്ഞു് കാവ്യം എഴുതിയാലും സന്ദേശകാവ്യരൂപ മനുസരിച്ചു് ഇങ്ങനെ കാവ്യനിബന്ധനം ചെയ്യുന്നതു് വെറും സ്വാഭാവികമാണു്.

എന്തെന്ന് അറിയാതെ വൈകല്യം പററി എന്ന് എങ്ങനെ നിശ്ചയിക്കാം? നായകൻ ആരെന്ന അറിഞ്ഞുകൂടാ. കവി ആരെന്ന് അറിഞ്ഞുകൂടാ. സന്ദേശത്തിന് ഇടയാക്കിയ സംഗതി എന്തെന്നറിഞ്ഞുകൂടാ. പിന്നെ, കഥാബന്ധം മാത്രം ശരിയായില്ല എന്ന് എങ്ങനെ അറിയാം? ഇരിക്കട്ടെ. കവിയും നായകനും ഒന്നോ രണ്ടോ എന്നാണല്ലോ ചിന്ത. ശ്രീ. പിഷാരടിയുടെ അഭിപ്രായത്തെ സമ്പൂർണ്ണമായി അംഗീകരിക്കുന്നില്ലെങ്കിലും ശ്രീ. വേലുപ്പിള്ള ശാസ്ത്രിയുടെ അഭിപ്രായവും നായകനും കവിയും രണ്ടെന്നാണല്ലോ. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ കവി ആദിത്യവർമ്മയും, നായകൻ പക്ഷേ വടമതുരയിലെ വല്ല പ്രഭുകുടുംബാംഗവും ആണെന്ന് കാണാം (പു. 31, 45, 52). ഈ രണ്ടു് അഭിപ്രായങ്ങൾക്കും തമ്മിലുള്ള വ്യത്യാസം മുഖ്യമായും കവിയെ സംബന്ധിച്ചാണ്. ശ്രീ. പിഷാരടി ചെറിയതിൻെറ ഭർത്താവോ മറേറാ ആയിരിക്കും കവി എന്ന കല്പിക്കമ്പോൾ, ശ്രീ. ശാസ്ത്രി കാവ്യത്തിൻെറ കർത്തൃത്വം ആദിത്യവർമ്മയിൽ നിക്ഷേപിക്കുന്നു എന്നേ വ്യത്യാസമുള്ളു. ശ്രീ. പിഷാരടിയുടെ കല്പനയ്ക്കുള്ള പൊരുത്തക്കേടു് പ്രതിപാദിച്ചു കഴിഞ്ഞല്ലോ. ആദിത്യവർമ്മ കവിയാണെന്നുള്ള അഭിപ്രായത്തെപ്പററിയും മുമ്പു പ്രതിപാദിച്ചു.

ഇനിയും കവി ആരെന്നുള്ള പ്രശ്നം നില്ക്കട്ടെ; എന്നാലും കവിയും നായകനും രണ്ടാകാമല്ലോ എന്ന് ഒരു ചോദ്യം ഉന്നയിക്കാമെന്നതേയുള്ളു*. ആ പ്രശ്നത്തെ എങ്ങനെ അഭിമുഖീകരിക്കാം എന്ന നോക്കാം. 'വെള്ളിക്കുൻറിന്നഭീഷ്ടം' എന്ന ശ്ലോകത്തിൽ നാം സ്വീകരിക്കുന്ന അർത്ഥം അനുസരിച്ചു് "ഉണ്ണുനീലി! ചൊല്ലുന്നേനെങ്കിൽ നീ കേട്ടരുൾക ദയിതേ! സൂക്തിരത്നം മദീയം" എന്നതുകൊണ്ടു് ഉണ്ണുനീലിയെ സംബോധന ചെയ്തു് ആ സ്ത്രീരത്നത്തിൻെറ ഭർത്താവു തന്നെ കാവ്യരചന ചെയ്യുന്ന രൂപത്തിലാണല്ലോ കാണുന്നതു് അതിനാൽ യഥാസ്ഥിതമായ രൂപത്തിൽ ഉണ്ണുനീലിയുടെ ഭർത്താവുതന്നെ സന്ദേശകാവ്യം രചിക്കുന്നു എന്നേ മനസ്സിലാക്കാൻ നിവൃത്തിയുള്ളു. 'അല്ലയോ പ്രിയതമേ! മദീയം സൂക്തിരത്നം, എൻെറ ഈ കാവ്യം, ശ്രദ്ധിക്കുക.' ഉണ്ണുനീലിയെ 'ദയിതേ' എന്ന വിളിച്ചിട്ടു് 'മദീയം

* ഇതാണല്ലോ സാഹിത്യപഞ്ചാനനൻെറ മതം. കവിയും നായകനും രണ്ടു പേരാണെന്നും, നായകൻ ഒരു ബ്രാഹ്മണനാണെന്നുമത്രേ അദ്ദേഹത്തിൻെറ അഭിപ്രായം. ഭാഷാപോഷിണി 1092-പു. 258-ം 260-ം നോക്കുക. ഭാഷാപോഷിണി 1092-പു. 313-ം കാണുക.

സൂക്തിരത്നം' എന്ന് ഉറപ്പിച്ചു പറയുന്നതുകൊണ്ട് ഉണ്ണുനീലിയുടെ ഭർത്താവു തന്നെയാണ് കാവ്യകാരനെന്ന് നിസ്സംശയമായി സിദ്ധിക്കുന്നു. 'ദയിതേ മദീയം സൂക്തിരത്നം'— അല്ലയോ കാന്തേ! എന്റെ കാവ്യം—എന്നു പറയുമ്പോൾ 'ദയിതാ'ശബ്ദത്താൽ തനിക്കും ഉണ്ണുനീലിക്കും തമ്മിലുള്ള ബന്ധവും 'മദീയം' എന്ന പദത്താൽ തനിക്കും സൂക്തിരത്നത്തിനും തമ്മിലുള്ള ബന്ധവും നിർവിവാദമായി വ്യക്തമാകുമല്ലോ.

ഇനിയും ഉണ്ണുനീലിയെ പ്രകീർത്തായി അവളുടെ ഭർത്താവ് തന്നെത്താനേ ഒരു കവിത എഴുതുന്ന പ്രകാരത്തിൽ വേറൊരു കവിയെക്കൊണ്ട് ഇങ്ങനെ ഒരു കവിത എഴുതിച്ചു എന്നു വന്നുകൂടയോ? അത്ര വളഞ്ഞ വഴിയിലാണ് ഈ സന്ദേശം കൊണ്ടു പോകുന്നത് എന്നു വിചാരിക്കാൻ പ്രയാസമാണ്. ആ പക്ഷത്തിൽ ഉണ്ണുനീലിയും അവളുടെ ഭർത്താവും വടക്കംകൂറിലുള്ള ഒരു പ്രഭുകുടുംബത്തിലേ നായികാനായകന്മാർ എന്നു കല്പിക്കണം. ആ നായകന് ഭാര്യയെ സ്തുതിച്ച് ഒരു കാവ്യം ഉണ്ടാക്കണമെന്ന് കലശലായ മോഹമുണ്ടാകണം. അതിന്റെ ഫലമായി അദ്ദേഹം ഒരു കവിയെ ക്ഷണിച്ചുവരുത്തി തന്റെ ഭാര്യയെപ്പറ്റി ഒരു കവിതയെഴുതുവാൻ ആവശ്യപ്പെടണം. കവിതയോ? എഴുതുന്നത് കവിയാണെങ്കിലും അയാൾ ആ വസ്തുത ഗോപനം ചെയ്തിട്ട്, ഉണ്ണുനീലിയുടെ ഭർത്താവു തന്നെ എഴുതിയതാണെന്നു മററുള്ളവർ ധരിക്കത്തക്ക പ്രകാരത്തിൽ കവിത രചിക്കണം. ഇതിത്രയും സമ്മതിക്കാമെന്നു പോകട്ടെ. ഇതിൽ കൂടുതൽ വൈഷമ്യങ്ങളും ആ കല്പനയിൽ കടന്നുകൂടും. കവിത സന്ദേശരൂപത്തിലാണ് വേണ്ടതെന്നും, തന്നെ യക്ഷി എടുത്തുകൊണ്ടു പോയി തിരുവനന്തപുരത്ത് ഇടണമെന്നും, അവിടന്ന് ആദിത്യവർമ്മയെ താൻ ഇങ്ങോട്ടു പറഞ്ഞയയ്ക്കുന്നതായി കല്പിക്കണമെന്നും ആ നായകൻ കവിയോടു പറയണം. തന്നെ ദൂരത്തിൽ ആക്കിയിട്ട് വേറൊരു പുരുഷനെ തന്റെ ഭാര്യയുടെ സമീപത്തിലേക്ക് സന്ദേശവും കൊണ്ട് അയയ്ക്കത്തക്കവണ്ണം ഒരു കാവ്യമെഴുതി തന്റെ ഭാര്യയെ സ്തുതിക്കാൻ ഒരു നായകൻ സമ്മതിച്ചതായി എങ്ങനെ കല്പിക്കാം? അതും കല്പിച്ചുവെന്നിരിക്കട്ടെ. ഈ കടുത്തുരുത്തിയിലേ നായകൻ ആദിത്യവർമ്മയെത്തന്നെ സന്ദേശഹരനായി കല്പിക്കണമെന്ന് എന്തിനു കാംക്ഷിച്ചു? ഇങ്ങനെ, ഉത്തരം പറയാൻ ക്ലേശിക്കുന്ന അനേകം പ്രശ്നങ്ങളാണ് കവിയും നായകനും രണ്ടെന്നുള്ള കല്പനയിൽ നമ്മെ തുറിച്ചുനോക്കുന്നത്.

## കവിയെയും നായകനെയും പററിയുള്ള സിദ്ധാന്ത പക്ഷം.

കവിയും നായകനും ഒന്നുതന്നെയെന്നും, അദ്ദേഹം തന്റെ ദയിതയായ ഉണ്ണുനീലിയുടെ കീത്തി നില നിത്താൻവേണ്ടി കാവ്യം ചെയ്തതാണെന്നും, അദ്ദേഹത്തിന് ആദിത്യവമ്മയോട് അത്ര കണ്ട് അടുത്ത വിശ്വാസദൃഢമായ സ്നേഹബന്ധം ഉണ്ടായിരുന്നുവെന്നും സിദ്ധാന്തിക്കാം. തന്റെ ദയിതയുടെ യശഃസ്തംഭമായി കല്പിച്ച ഈ കാവ്യം തന്റെ പരിചയ പദവിയിൽ പെട്ട രാജ്യഭാഗങ്ങളുടെയും വിശിഷ്ടവ്യക്തികളുടെയും സ്മാരകമായും ഭവിക്കണമെന്ന് കവിക്ക് പ്രത്യേകം കാംക്ഷയുണ്ടായിരുന്നു എന്നതിന്ന് ഈ സന്ദേശകാവ്യം സാക്ഷ്യം വഹിക്കുന്നു ആ കവി ആരായിരിക്കാം? താൽക്കാലികമായ ഗവേഷണ സ്ഥിതിയിൽ അതിനെപ്പററി സമഞ്ജസമായ ഒരു അഭിപ്രായം പ്രകടിപ്പിക്കാനും സാധ്യമല്ല. നിരാധാരമായ ഊഹങ്ങളുടെ സംഖ്യ വദ്ധിപ്പിക്കാതെയിരിക്കയാണല്ലോ മെച്ചം.

### നായകനും നായികയും

നായകനെപ്പററി സാമാന്യമായി എന്തെങ്കിലും മനസ്സിലാക്കാമോ എന്ന് ഇവിടെ നോക്കാം. ഈ അംശത്തിൽ സാഹിത്യപഞ്ചാനനൻ ചെയ്തിട്ടുള്ള ഒരു പ്രസ്താവന നിരൂപണാർഹമായി തോന്നുന്നു. "തിരുവനന്തപുരം മുതൽ കടുത്തുരുത്തിവരെ വഴിമേൽ കലസ്ത്രീ കുലത്തിൽ ഉൾപ്പെടുത്താൻ സംശയിക്കേണ്ട അനേകം സ്ത്രീജനങ്ങളുമായി അനാശാസ്യമായി പരിചയപ്പെട്ട ഒരു മനുഷ്യനാണ് നായകൻ" എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം (ഭാഷാപോ-1092 പു 260). ഉപരിപ്ലവമായി സന്ദേശത്തെ പരിശോധിക്കുമ്പോൾ ഇങ്ങനെ ഒരു തോന്നൽ ഉണ്ടാകാമെന്നു സമ്മതിക്കണം. എന്തെന്നാൽ ഉണ്ണിയാടി—തിരുവനന്തപുരം (51), വെള്ളൂർ നാണി-കൊല്ലം (72), ചെറുകര കുട്ടത്തി (100), ചെറുകര ഉണ്ണിയാടി (101), മുത്തുററ് ഇളയച്ചി(102),കണ്ടിയൂർ കുറുങ്ങാട്ടുണ്ണുനീലി (106), കുറുങ്ങാട്ടേ രണ്ടാം ഉണ്ണുനീലി (107), കുറുങ്ങാട്ട് ഉണ്ണിച്ചക്കി (109), കുറുങ്ങാട്ടു ചിരുതേവി (110), കൈതക്കാട്ടെ കുവലയ ഉക്കകം (117), ചിറവാ കാണ്ടാങ്കുളം സുന്ദരി (131) മുതലായി പല സ്ത്രീകളെയും പററി നായകൻ പരാമർശിക്കുന്നുണ്ടല്ലോ. ഇത്രയും സ്ത്രീകളെ പേരു പറഞ്ഞു പ്രശംസിച്ചിട്ടുള്ളതു്

അവരോടു നായകനുള്ള പ്രത്യേക പക്ഷപാതം കൊണ്ടാണെന്ന് സാമാന്യമായി കല്പിക്കാമെന്നു പറയാം എന്നാൽ ആ പക്ഷപാതം അനാശാസ്യമായ പരിചയത്തിന്റെ ഫലമായിരിക്കണമെന്ന് കല്പിക്കാൻ എന്താണു കാരണം? അതുപോലെ തന്നെ ഈ സ്ത്രീജനങ്ങളെ കുലസ്ത്രീജനത്തിൽ ഉൾപ്പെട്ടതാണെന്ന് സംശയിക്കേണ്ടവരാണെന്ന് എങ്ങനെ നിർണ്ണയിക്കുന്നു?

സന്ദേശത്തിൽ പരാമൃഷ്ടകളായ സ്ത്രീകൾ കുലീനകളാണ്–കുലടകളല്ല.

രണ്ടു തരത്തിൽപ്പെട്ട വ്യക്തികളെപ്പററിയാണ് സന്ദേശത്തിന്റെ മാർഗ്ഗവർണ്ണനയിൽ പരാമർശിക്കുന്നത് – മുകളിൽ പറഞ്ഞ സ്ത്രീകളെപ്പററിയും, കൊല്ലം തൊട്ട് കടുത്തുരുത്തിവരെ ഉള്ള രാജാക്കന്മാരെപ്പററിയും. പേരു പറഞ്ഞു സ്മരിച്ചിട്ടുള്ള പുരുഷ വ്യക്തികളെല്ലാം രാജാക്കന്മാരെന്നിരിക്കെ അതുപോലെ ഉള്ള പരാമർശ ബഹുമാനത്തിന് പാത്രമായിരിക്കുന്ന സ്ത്രീജനങ്ങൾ താദൃശസ്ഥാനം ഉള്ളവരെന്നല്ലേ വിചാരിക്കേണ്ടതു്? അങ്ങനെ നേരേയുള്ള മാർഗ്ഗത്തിലൂടെ സഞ്ചരിപ്പിക്കാതെ യുക്തിയെ വളഞ്ഞ വഴിയേ വിട്ട് ഇവരെ കുലസ്ത്രീ കുലത്തിൽ നിന്ന് പുറന്തള്ളുന്നതു് എന്തിനാണു? ഒരു സ്ത്രീയെപ്പററിയുള്ള പരാമർശത്തിലും അവളുടെ സ്വഭാവത്തിനോ, കുലീനതയ്ക്കോ അപകർഷം വരുത്തുന്ന യാതൊരു സൂചനയും ഇല്ല. രാജാക്കന്മാരെ ആദിത്യവർമ്മ കൊട്ടാരത്തിൽ ചെന്നു കാണണമെന്നാണ് നിർദ്ദേശിച്ചിട്ടുള്ളതെങ്കിൽ, പ്രസ്തുത സുന്ദരിമാർ ആദിത്യവർമ്മയുടെ എഴുന്നള്ളത്തു കാണാൻ വഴിയിൽ വന്നു നിൽക്കുമെന്നോ, അദ്ദേഹത്തെ ചെന്നു കണ്ട് ആദരിക്കുമെന്നോ ആണു് പറഞ്ഞിട്ടുള്ളതു് അവർ അങ്ങനെ ചെയ്യുന്നതു് വേണാട്ടിലെ ഇളയ തമ്പുരാനോടുള്ള ബഹുമാനം പ്രകടിപ്പിക്കാനാണ്. 'ഈ സുന്ദരിമാർ അന്തസ്സും അഭിമാനവും ഉള്ള ഭവനങ്ങളിലെ മികച്ച ഗൃഹനായികമാരായിരിക്കണം' എന്ന് ശ്രീ. വേലപ്പിള്ളശാസ്ത്രി പ്രസ്താവിച്ചിട്ടുള്ളതു്––വേറൊരു കാര്യം സാധിക്കാനായിട്ടാണെങ്കിലും––സമഞ്ജസമാണ്. (അവ. പു–33). എന്നാൽ വേറൊരു ഘട്ടത്തിൽ ശ്രീ ശാസ്ത്രി സാഹിത്യപഞ്ചാനനന്റെ അഭിപ്രായത്തെ അനുസ്മരിപ്പിക്കുന്ന വേറൊരു പ്രസ്താവന നടത്തുന്നതും ഈ ഘട്ടത്തിൽ സ്മരിക്കണം. "കണ്ടിയൂർ തമ്പിരാനെ സന്ദർശിച്ചു വന്ദിച്ച ശേഷം ഒരു നല്ല സെററു സുന്ദരിമാരെയും നായകൻ ഏററവും ആത്മാർത്ഥതയോടെ

വണ്ണിക്കുന്നു. ചെറുകര ഉണ്ണിയാടി, മുത്തുറവ് ഇളയച്ചി എന്നിവർ ഇവരിൽ പ്രധാനികളാണ്. ഓടനാട്ടുകര രാജാവായ ഇരവി വമ്മന്റെ ആതിഥ്യം സ്വീകരിച്ചേ മതിയാവൂ എന്ന് അഭ്യർത്ഥിക്കുന്ന ആ രാജധാനിപരിസരങ്ങളിലെ കുറുങ്ങാട്ട് ഉണ്ണുനീലി, കുറുങ്ങാട്ട് ഉണ്ണിച്ചക്കി, കുറുങ്ങാട്ടു ചിരുതേവി എന്നിവരെ നായകൻ സന്ദേശവാഹകനു വേണ്ടി ഉഴിഞ്ഞു നിർത്തിയിട്ടുള്ളവരെപ്പോലെ ആണ് പരിചയപ്പെടുത്തുന്നത്. അവരുമായുള്ള പരിചയത്തിൽ അന്നത്തെ രാത്രി കഴിക്കുവാൻ പ്രത്യേകം ആവശ്യപ്പെട്ടിട്ടില്ലെങ്കിലും ചിരുതേവിയെ കണ്ടശേഷം 'പിറേറന്നാൾ' എന്നു തുടങ്ങുന്നതിൽ നിന്ന് സുന്ദരിമാരോടു സന്ദേശവാഹകൻ പുലർത്തേണ്ട നയത്തിന്റെ ഏകദേശസ്വഭാവം സ്പഷ്ടമാക്കിയിരിക്കയാണ്. (അവ പു.58-59)

ഈ നിരൂപണം, സന്ദേശം അയയ്ക്കുന്ന നായകനും നാമ നിർദ്ദേശം ചെയ്തിട്ടുള്ള സ്ത്രീകൾക്കുമാണോ അധികം അപകർഷം പേക്കുന്നത്, അതോ സന്ദേശഹരനായ ആദിത്യവർമ്മയ്ക്കു തന്നെയാണോ എന്നു സംശയിക്കണം. എന്നാൽ ഇത്രയൊന്നും ഉദ്ദേശിക്കുന്നില്ലെന്നു വേണം കരുതേണ്ടതു്; എന്തെന്നാൽ ഈ സുന്ദരിമാർ അന്തസ്സും അഭിമാനവും ഉള്ളവരെന്ന് ശ്രീ ശാസ്ത്രി സമ്മതിച്ചിട്ടുണ്ടു്; ആദിത്യവർമ്മയാണെങ്കിൽ, അദ്ദേഹത്തിന്റെ പക്ഷത്തിൽ, ഈ കാവ്യത്തിന്റെ കർത്താവും അസാധാരണ പാണ്ഡിതനും ആണല്ലോ (അവ. പു 26). അദ്ദേഹത്തെ ഒരു വിടപ്പെരുമാളായി കവിതയിൽ ചിത്രണം ചെയ്തിരിക്കയാണെന്നു വിചാരിക്കാമോ? കാവ്യത്തിന്റെ കർത്താവെന്ന് ശാസ്ത്രി കരുതുന്ന ആദിത്യവർമ്മ തന്റെ 'യോഗ്യതയെ' ഇത്ര നഗ്നമായി പ്രദർശിപ്പിക്കുമെന്നോ?

ഈ സംശയങ്ങളെല്ലാം അസ്ഥാനത്തിലാകാനേ തരമുള്ളൂ. വണ്ണിതകളായ സ്ത്രീകളിൽ ചിലരെപ്പററി ഇപ്പോൾ അറിയാമെന്നുള്ളതുകൊണ്ടു് അവരെയും നായകനെയും സന്ദേശഹരനെയും പററി തോന്നുന്ന അനാശാസ്യമായ സംശയങ്ങൾ മാറി മറയുന്നു. ചെറുകര കുട്ടത്തിയും ചെറുകര ഉണ്ണിയാടിയും സംസ്തുതമാരായ സുന്ദരിമാരിൽ രണ്ടു പേരാണല്ലോ. അവരിൽ കുട്ടത്തി അന്നത്തെ ഓടനാട്ടിലെ ഇളമുറ കേരളവർമ്മന്റെ ഭായ്യയും, ഉണ്ണിയാടി അദ്ദേഹത്തിന്റെ പുത്രിയും ആയിരുന്നു. അവർ രണ്ടു പേരാണ് സാഹിത്യപഞ്ചാനനന്റെ മതം അനുസരിച്ചാൽ സന്ദേശനായകനോട്ട് അനാശാസ്യബന്ധം

ഉണ്ടായിരുന്ന രണ്ടു സ്ത്രീകൾ! I. മററു സ്ത്രീകളുടെ കഥയും ഏതാണ്ടു് ഇതുപോലെ തന്നെ ആയിരിക്കും. കണ്ടിയൂർ ചെറുകര എന്ന ഭവനം കേരളവൎമ്മയുടെ ഭാൎയ്യാഗൃഹമായിരുന്നതു പോലെ, കുറുങ്ങാട്ടു്, മുത്തൂററു് എന്ന വീടുകൾ രവിവൎമ്മയുടെയോ മററു തമ്പുരാക്കന്മാരുടെയോ കുടുംബിനികളുടെ ഗൃഹം ആയിരിക്കണം. കുടുംബസ്ഥിതി അനുസരിച്ചു് ആദിത്യവൎമ്മയെ ചെന്നു് മുഖം കാണിച്ചു് ഉപചാരപ്രകടനം ചെയ്യേണ്ടതു് ആതിഥ്യമൎയ്യാദ ആയിരുന്നതുകൊണ്ടായിരിക്കണം ആ സ്ത്രീ രത്നങ്ങൾ അദ്ദേഹത്തെ കാണുമെന്നു് നായകൻ സൂചിപ്പിച്ചിട്ടുള്ളതു് അല്ലാതെ നായകനു് അവരോടെല്ലാം അനാശാസ്യ പരിചയം ഉണ്ടായിട്ടാണെന്നു കല്പിക്കുന്നതു് അനുചിതം ആയിരിക്കും. കുറുങ്ങാട്ടേ ഉണ്ണിച്ചക്കി തന്റെ പ്രിയയുടെ— ഉണ്ണുനീലിയുടെ—പ്രേമപാത്രം ആണെന്നു് നായകൻ പറഞ്ഞിട്ടുള്ളതു് ഈ അഭിപ്രായത്തെ ശക്തിപ്പെടുത്തുകയും ചെയ്യും. (I. 109) 2



ഈ അംശത്തിനു തന്നെ താങ്ങായി ഒന്നുരണ്ടു കാൎയ്യംകൂടെ ചൂണ്ടിക്കാണിക്കാനുണ്ടു്. ആദിത്യവൎമ്മയുടെ എഴുന്നള്ളത്തിൽ സ്ത്രീകൾ കാണാൻ വരുമെന്നോ, കാണാൻ വന്ന വഴിയിൽ നില്ക്കുമെന്നോ നാമനിർദ്ദേശം ചെയ്തിട്ടുള്ളതെല്ലാം രാജഗൃഹങ്ങൾ ഉള്ള സ്ഥലങ്ങളിൽ ആണെന്നു് പ്രത്യേകം ശ്രദ്ധിക്കാനുണ്ടു്. രാജാക്കന്മാരുടെ ഭാൎയ്യമാരോ പുത്രിമാരോ അവരോടു് ഏതെങ്കിലും പ്രകാരത്തിൽ ബന്ധമുള്ളവരോ ആയിരിക്കാം ഈ സ്ത്രീകൾ

---

I. ശിവവിലാസത്തെപ്പററി മഹാകവി ഉള്ളൂർ എഴുതിയിട്ടുള്ള ഉപന്യാസം കാണുക—വിജ്ഞാനദീപിക നാലാം ഭാഗം പു. 119-141. ഈ സ്ത്രീരത്നങ്ങളെ പ്രശംസിക്കുന്ന രണ്ടു് വിശിഷ്ടകൃതികളാണു് ദാമോദര ച്ചാക്യാരുടെ ശിവവിലാസം എന്ന സംസ്കൃതകാവ്യവും ചാക്യാരുടെ തന്നെ ഉണ്ണിയാടീചരിതമെന്ന മലയാളചമ്പുവും. ശിവവിലാസത്തിലെ പ്രമേയം കേരളവൎമ്മയും ചെറുകര കുട്ടത്തിയും തമ്മിലുള്ള വിവാഹവും, ശിവപ്രീതികൊണ്ടു് അവൎക്കു് പുത്രിയായി ഉണ്ണിയാടിയുടെ ജനനവും, ഉണ്ണിയാടിയും കൊച്ചിയിലെ ഇളമുറയായ രാമവൎമ്മയും തമ്മിലുള്ള വിവാ ഹവും ആണ്. ഉണ്ണിയാടീചരിതം മലയാളചമ്പു ഉണ്ണിയാടിയെ പ്രശംസി ക്കാൻ രചിച്ചിട്ടുള്ള ഒരു കൃതിയാണു് (കേ. സാ. ച. Vol. I. P. 387).

2. കുറുങ്ങാട്ടു് ഉണ്ണിച്ചക്കിയെ നായകൻ വിവാഹം കഴിച്ചിരുന്നു എന്നു് ഒരു മാന്യൻ ഊഹിക്കുന്നതു് ഈ പദ്യത്തിന്റെ അൎത്ഥം തെററി ധരിച്ചിട്ടാണു്. (ഭാഷാ പോ. Vol 33-104 ലക്കം, പു. 105).

എന്ന് വിചാരിക്കാൻ ഈ വസ്തുതയും ഉപകരിക്കും. തിരുവനന്തപുരം (51), കൊല്ലം (72), കണ്ടിയൂർ (100-101-102), ഓറം(106), പിറവാ, കൈതക്കാട്ട് (114) എന്നിവിടങ്ങളിലെ സ്ത്രീകളെപ്പററി ആണല്ലോ സന്ദർശനപരാമർശം ഉള്ളതു്. ഇവിടമെല്ലാം രാജാക്കന്മാരുടെ വാസസ്ഥാനങ്ങളായിരുന്നു. രാജഗൃഹങ്ങളില്ലാത്ത സ്ഥലങ്ങളിലെ സ്ത്രീകളെ നാമനിർദ്ദേശം ചെയ്യുന്നില്ല.സാമാന്യമായി പരാമർശിക്കുന്നുണ്ടെങ്കിലും അതെല്ലാം വളരെ അവ്യക്തമാണ് (95–111–131–133). ക്ഷേത്രപരിസരങ്ങളിലെ ദേവദാസിമാരോ മററോ ആയ സുന്ദരിമാരെപ്പററിയാണെന്ന് പറഞ്ഞാൽ പാൽക്കുളങ്ങര (53), തൃപ്പാപ്പൂർ (57), വർക്കല (57), വർക്കല കഴിഞ്ഞുള്ള കാളീക്ഷേത്രം (66), പനമന (90), കായംകുളത്തിനു തെക്കുള്ള രണ്ടു വിഷ്ണുക്ഷേത്രങ്ങൾ (91), നാമം ചൊല്ലരുതാത്ത ക്ഷേത്രം (112), തൃക്കരട്ടി (113), പനയനാർകാവ് (114), തിരുവല്ലാ * (121), കരിയനാട്ടുകാവ് (123), തൃക്കൊടിത്താനം (126), ഏററുമാനൂർ (132) ഈ ക്ഷേത്രങ്ങളെപ്പററിയുള്ള പരാമർശങ്ങളിലൊന്നിൽ പോലും ദേവദാസിമാരെപ്പററിയോ, ക്ഷേത്രപരിസരത്തിലുള്ള ഇതര സ്ത്രീകളെപ്പററിയോ, യാതൊരു പരാമർശവും ഇല്ലെന്നുള്ളതു ശ്രദ്ധേയമാണ്. അവിടെങ്ങും അത്തരം സുന്ദരിമാരോ പ്രശസ്തകളോ ദേവദാസിമാരോ ഒന്നും ഇല്ലെന്നായിരിക്കയില്ലല്ലോ ഇതിൻെറ അർത്ഥം. അവരെ പരാമർശിക്കേണ്ട കാര്യം ഇല്ലാത്തതുകൊണ്ടും, അവക്ക് ആദിത്യവർമ്മയെ കാണാൻ ആവശ്യവും അവകാശവും ഇല്ലാത്തതുകൊണ്ടും അങ്ങനെ വിഗണിച്ചിരിക്കുന്നതായേ കല്പിക്കേണ്ടതുള്ളു. ക്ഷേത്രത്തോടു സംബന്ധമുള്ളവരിൽ ആരെയെങ്കിലും പററി പരാമർശിക്കേണ്ടതു ആവശ്യമെന്നുണ്ടെങ്കിൽ അതിനുള്ള സന്ദർഭം പാഴാക്കാത്ത ഉചിതജ്ഞനാണ് കവി എന്നുള്ള സംഗതിയും ഈ അഭിപ്രായത്തെ പിൻതാങ്ങും. തൃപ്പാപ്പൂർ ചെല്ലുമ്പോഴും വൈതാളികന്മാർ ആദിത്യവർമ്മയെ സ്തുതിച്ച് അമൃതേത്തിന്

* തിരുവല്ലാക്ഷേത്രത്തിനടുത്തുള്ള ഇളമങ്ങിക്കരച്ചേരിയിലെ പെരിയമടവാർ എന്നു പറഞ്ഞിട്ടുള്ളതു പാഠപ്രമാദമാണ്. 'പെരിയ മറയോർ' എന്നാണ് എൻെറ കൈവശമുള്ള താളിയോല ഗ്രന്ഥത്തിലെ പാഠം. ആ ശ്ലോകം വായിച്ചാൽ ആ അർത്ഥമേ യോജിക്കൂ എന്നും സ്പഷ്ടമാണ്. വ്യാഖ്യാനം നോക്കുക. (ശ്ലോ. 122)

കാലമായെന്നു് അറിയിക്കുമെന്നും (61), ആതിച്ചപുരത്തു് അപ്പനെ കൈവണങ്ങി നടക്കുമ്പോൾ പൂജ്യപാദരായ ഭട്ടാരകർ താനത്തിന്നു് അർത്ഥിച്ചു വരുമെന്നും (75), മണികണ്ഠപുരത്തു് ചെല്ലുമ്പോൾ ആ അമ്പലത്തിന്റെ ഈശാനകോണിൽ (ഊട്ടുപുരയിലായിരിക്കാം) ചാരികനിവഹം നിന്റു് അഴയ്ക്കുമെന്നും (127), ഏററുമാനൂർ അമ്പലത്തിൽ നിന്നു് ഊണും തേവാരവും കഴിക്കാമെന്നും (132) പറഞ്ഞിട്ടുള്ളതു് ഇതിനു തെളിവാണു്.

## സന്ദേശകർത്താവിനു എല്ലാ ജീവിതമണ്ഡലങ്ങളിലും താൽപര്യം ഉണ്ടായിരുന്നു.

ഇനിയും ഒരു ചോദ്യം കൂടെ ഈ സുന്ദരിമാരുടെ പരാമർശത്തെപ്പററി ഉന്നയിക്കാൻ ഇടയുണ്ടു്. ഇവർ കുലീനകളോ രാജകുലസമ്പന്ധുത്വം ഉള്ളവരോ ആണെന്നിരിക്കട്ടെ. ഏതായാലും സ്ത്രീകളോടു മാത്രം ഇങ്ങനെ ഒരു പ്രത്യേക മൈത്രി നായകനു വരാൻ കാരണമെന്തു്? ഇതും ഉപരിപ്ലവമായ ചിന്താഗതിയിൽ നിന്നു് ഉത്ഭവിക്കുന്ന ഒരു വിചാരമാണു്. നായകനു് — അദ്ദേഹം കവിതന്നെ എന്ന പക്ഷത്തിൽ കവിക്കു് — സകല ജീവിതമണ്ഡലങ്ങളിലും പരിചയവും താൽപര്യവും ഉള്ളതായിട്ടു് ഈ കാവ്യത്തിൽനിന്നു് വ്യക്തമാകും. എന്നുമാത്രമല്ല ഇത്രത്തോളം താൽപര്യം എല്ലാക്കാര്യങ്ങളിലുമുള്ള വേറൊരു കവിയെപ്പററി ഓർമ്മിക്കാൻ പ്രയാസമായും തോന്നുന്നു. അദ്ദേഹത്തിനു് കോവിലുകളും കൊട്ടാരങ്ങളും വളരെ പ്രിയപ്പെട്ട സ്ഥാനങ്ങളാണു്. അദ്ദേഹത്തിനു് സാഹിത്യവും സംഗീതവും ജ്യോതിഷവും തച്ചുശാസ്ത്രവും നൃത്തവും അഭിനയവും എല്ലാം പ്രിയമാണു് (I-17,19,36; II-26,33,34,36,70). 'ജ്യോതിഷം വല്ലുവേൻ ഞാൻ' എന്നു് വ്യക്തമായി തന്നെ പറയുന്നുമുണ്ടു്. (II. 26) രാജാക്കന്മാരോടും പ്രഭുക്കന്മാരോടും അദ്ദേഹത്തിനു് പ്രത്യേകം മൈത്രിയുണ്ടായിരുന്നു. (I. 69, 76, 77, 78, 103, 104, 105, 116, 118-II 21, 23, 24, 27, 28, 29). സാധാരണക്കാരെപ്പററിയും അവരുടെ ജീവിതഗതിയെപ്പററിയും അദ്ദേഹത്തിനു തുല്യമായ അലിവും അനുകമ്പയും ഉണ്ടായിരുന്നു. അതിനു് ഉദാഹരണങ്ങളാണു് കമ്പോളങ്ങളുടെയും മററും വർണ്ണനയും ആ സ്ഥലങ്ങളിൽ കൂടുന്ന ആളുകളുടെ സംഭാഷണങ്ങളും *.

---

* വിവിധ ജനസമുദായങ്ങൾ സമ്മേളിക്കുന്ന ചന്തകളെപ്പററിയുള്ള വർണ്ണനഅക്കാലത്തെ കവിതയുടെ സ്വഭാവമായിരുന്നെന്നും ഓർമ്മിക്കണം.

പുത്തിടം(62–67), കൊല്ലത്തു മുച്ചന്തിക്കൽ (79-86), കായങ്കുളം (93–94), തട്ടാരമ്പലം കഴിഞ്ഞുള്ള അങ്ങാടി(98), കരിയനാട്ടു കാവു് (123,124)ഈ അങ്ങാടികളെപ്പററിയുള്ള പരാമർശങ്ങളും, അവിടെ വിവിധഭാഷകൾ സംസാരിക്കുന്ന ആളുകളുടെ സംഭാഷണവും സാധാരണ ജീവിതത്തിന്റെ ഓളംവെട്ടലുകളുടെ അസൽപ്രതിബിംബമാണു്. കൊല്ലത്തേയും കടത്തുരുത്തിയിലേയും വിദേശവാണിജ്യം അദ്ദേഹത്തിന്റെ ഗാഢമായ ശ്രദ്ധയെ ആകർഷിച്ചിരുന്നു (1. 40 – 42. 11. 6–7). അത്ര മാത്രമോ? താനത്തിനായു് വരുന്ന ഭട്ടാരന്മാരെയും (75), രത്നശ്രേണി കാഴ്ച വച്ചുകൊണ്ടു് ആദിത്യവർമ്മയെ മുഖം കാണിക്കാൻ വരുന്ന നാവികരെയും (79), വ്യാപാരികളായ വണിജന്മാരെയും (92), 'മുക്കരിക്കിന്റെ' കായംകുളക്കാരെയും (93), പമ്പയാററിലേ മകരനിവഹത്തെയും (115), മീനച്ചലാററിന്റെ തീരത്തു് തിരുവഞ്ചെപ്പുഴയുള്ള അഭിജാതന്മാരായ വിപ്രേന്ദ്രരുടെ വാസ സങ്കേതങ്ങളെയും (130), കോതനല്ലൂർ മാന്തണലിൽ ഇരുന്നു വിളനെല്ലു കാക്കുന്ന കന്യകമാരെയും തുല്യദൃഷ്ടിയോടെ വീക്ഷിക്കുന്ന ആളാണു് കവി എന്നു് കാവ്യത്തിൽനിന്നു് വളരെ വ്യക്തമാണു്. കായംകുളത്തുള്ള വാലത്തരുണികളെയും അദ്ദേഹം എത്ര മനോഹരമായ വിധത്തിൽ സ്തുതിക്കുന്നു. (1. 95). പിന്നെ അദ്ദേഹം സ്ത്രീജനങ്ങളോടു പക്ഷപാതമുള്ള ആളാണെന്നു് അപവാദമായി പറയാൻ ന്യായമില്ലെന്നും, സാമാന്യ താത്പര്യം പ്രശസ്തകളായ സ്ത്രീജനങ്ങളെ സംബന്ധിച്ചും, മററു കാര്യങ്ങളോടു് എന്നപോലെ, അദ്ദേഹത്തിനു് ഉണ്ടായിരുന്നതേയുള്ളു വെന്നും സമർത്ഥിക്കേണ്ടിയിരിക്കുന്നു.

## നായിക.

നായകനും കവിയും ഒന്നായിരിക്കാനേ തരമുള്ളു എന്നും, എന്നാൽ ആ നായകൻ ആരാണെന്നു് അറിയാൻ നിവൃത്തി ഇല്ലെന്നും ആണല്ലോ മേൽ സ്ഥാപിച്ചതു്. ഇനിയും നായികയെപ്പററി നോക്കാം. ഈ അംശത്തെപ്പററിയും അനേകം അഭിപ്രായങ്ങൾ വന്നിട്ടുണ്ടു്. സാഹിത്യപഞ്ചാനനൻ ശ്രീ. പി. കേ. നാരായണ പിള്ള ഉണ്ണുനീലി വാസ്തവത്തിൽ ജീവിച്ചിരുന്ന ഒരു സ്ത്രീരത്നമായിരുന്നുവെന്നു പ്രസ്താവിക്കുന്നു. (ഭാഷാപോ-1092 പു 31). ഉള്ളൂരിന്റെ അഭിപ്രായവും അതു തന്നെ. ഈ അംശത്തെപ്പററി അദ്ദേഹം വ്യക്തമായി

പ്രതിപാദിച്ചിട്ടുണ്ട്. (കേ. സാ. ച. I. 357, 358). അദ്ദേഹം ആ ചിന്ത സമാപിപ്പിക്കുന്നതു നോക്കുക. 'ഉണ്ണുനീലി ഒരു നായർ യുവതി ആയിരുന്നു എന്നുള്ളതു നിസ്സംശയമാണു'. നായികയുടെ തറവാട്ടിനെ പുരസ്കരിച്ചു പ്രസ്തുത കൃതിയെ മുണ്ടയ്ക്കൽ സന്ദേശമെന്നും പറയാറുണ്ടു്. ഉണ്ണുനീലിക്കു സംഗീതത്തിലും സാഹിത്യത്തിലും സംസ്കൃതത്തിലും പ്രാകൃതത്തിലും ജ്യോതിഷത്തിലും മററും ജ്ഞാനമുണ്ടായിരുന്നുവെന്നു 'ആടിക്കാർമൽക്കുഴലി വടിവിൽ', 'യൽ സത്യം തൽ ഭവേത്തു' 'കണ്ടോമല്ലോ തളിയിൽ' ഇത്യാദി ശ്ലോകങ്ങളിൽനിന്നു വ്യഞ്ജിക്കുന്നു; ആ സ്ത്രീരത്നത്തിന്റെ വർണ്ണം ശ്രീപാദിയുടേതു പോലെ ശ്യാമളമായിരുന്നുവെന്നും അദ്ദേഹം ഊഹിക്കുന്നു. (കേ. സാ. ച. Vol. I. 358)

## നായിക സങ്കല്പപാത്രമോ?

ഈ അഭിപ്രായമല്ല ശ്രീ. ശേലപ്പിള്ള ശാസ്ത്രി അവതരിപ്പിക്കുന്നതു്. (അവ. പു. 61–66). ഉണ്ണുനീലി സങ്കല്പപാത്രം ആയിരിക്കണം എന്നുള്ളതിനെപ്പററി ശ്രീ. ശാസ്ത്രിയുടെ യുക്തികൾ എന്തെല്ലാമെന്നു പരാമർശിക്കാം. ഉണ്ണുനീലി യഥാർത്ഥത്തിൽ ജീവിച്ചിരുന്നുവെങ്കിൽ ആ സ്ത്രീരത്നത്തിന്റെ കുടുംബചരിത്രം കേവലം സങ്കല്പമായി വർണ്ണിക്കുമോ? 'കാമോന്മാദാൽ കനിവൊടു ചമഞ്ഞു'' എന്നുള്ള പദ്യം അദ്ദേഹം ഉദ്ധരിക്കുന്നു. (I. 26). വിരഹകാരണമായ യക്ഷികഥ ഒരു സങ്കല്പപാത്രത്തിനാണു് അധികം യോജിക്കുന്നതു്. മുററത്തു കിടന്നു് ഉറങ്ങവേയാണു് യക്ഷി കൊണ്ടുപോയതു് എന്ന പ്രസ്താവനയും സങ്കല്പപാത്രത്തിനാണു് അധികം യോജിക്കുന്നതു്. മുററത്തു ശയിക്കുക അസംഭവ്യമാണെന്നും അദ്ദേഹം വാദിക്കുന്നു. 'ഞാനും തനവീതിലകമവളും ക്രീഡിപ്പാടാതാ കാന്ത്യാ കാമക്രീഡാ ചപലവപുഷൗ ചേർന്നുറങ്ങി' അത്രേ. അങ്ങനെയുള്ളവൾ ഒരു യഥാർത്ഥ സ്ത്രീയായിരിക്കാൻ നിവൃത്തിയില്ല എന്നാണു് ശ്രീ ശാസ്ത്രി പറയുന്നതു്. ഉണ്ണുനീലിക്കു സഹോദരനോ സഹോദരിയോ കാരണവരോ ഉള്ളതായി സന്ദേശത്തിൽ കാണുന്നില്ല. ഭവനത്തിന്റെ വർണ്ണനയും സങ്കല്പപാത്രത്തിനേ യോജിക്കൂ എന്നു് ശ്രീ. ശാസ്ത്രി കരുതുന്നു. ഒരു യഥാർത്ഥ സ്ത്രീ ആയിരുന്നു എങ്കിൽ അവളുടെ ഭർത്താവിനെ കാണാതെ വന്നപ്പോൾ നാട്ടിൽ വലിയ ഇളക്കമുണ്ടാകുമായിരുന്നു എന്നും ചൂണ്ടി

ക്കാണിക്കുന്നു. ഇതിലൊക്കെ കൂടുതൽ ശക്തിയുള്ള ഒരു കാരണവും പറയുന്നുണ്ട്. മുണ്ടയ്ക്കൽ വീട്ടിന്റെയും മററും സ്ഥലവർണ്ണന ശരിയായിരിക്കുന്നു എന്ന് സാഹിത്യപഞ്ചാനനൻ വാദിക്കുമ്പോൾ, കുട്ടത്തങ്കത്തിയുടെ വർണ്ണന, കവിസങ്കല്പത്തിൽ തത്തിക്കളിക്കുന്ന ഒരു മാധുര്യമാമാണ്" എന്നു ശാസ്ത്രി യുക്തിവാദം ചെയ്യുന്നു.

ഈ യുക്തികളെ പരിശോധിക്കാം. ഉർവ്വശിയിൽനിന്നാണ് നായികയുടെ വംശം ഉണ്ടായതെന്ന് സന്ദേശത്തിൽ പറഞ്ഞിട്ടുള്ളതുകൊണ്ട് നായികയുടെ യാഥാർത്ഥ്യത്തിന് യാതൊരിടിവും തട്ടുന്നില്ല. പ്രധാനപ്പെട്ട എല്ലാ കുടുംബങ്ങൾക്കും മഹിമയ്ക്കു വേണ്ടി ഇമ്മാതിരി സങ്കല്പസമുൽപ്പത്തി കല്പിക്കുക അക്കാലത്തു പതിവായിരുന്നല്ലോ. കേരളത്തിലെ ഓരോ രാജകുടുംബവും സൂര്യനിൽനിന്നും ചന്ദ്രനിൽനിന്നും മററും ഉത്പത്തി അവകാശപ്പെടുന്നതു് ഈ വസ്തുതയ്ക്ക് ഉദാഹരണമാണല്ലോ. ശ്രീ. ശാസ്ത്രിയുടെ യുക്തി അംഗീകരിച്ചാൽ ഒരു കാലത്തു് കേരളീയ രാജവംശങ്ങളെല്ലാം സങ്കല്പസൃഷ്ടങ്ങളാണെന്നു പറയണമല്ലോ? ഇതിലും കൂടുതലായി അക്കാലത്തു് നായികാസ്തുതിപ്രധാനമായി രചിച്ചിട്ടുള്ള മററു കാവ്യങ്ങളിലും ഇപ്രകാരം ദിവ്യോത്പത്തി കല്പിച്ചിട്ടുള്ളതു് ഈ അംശത്തിനു് ഉദാഹരണമാണ്.

വിരഹകാരണമായ യക്ഷികഥ സങ്കല്പമാത്രത്തിനേ യോജിക്കൂ എന്നാണല്ലോ രണ്ടാമത്തെ വാദം. ആ വാദംകൊണ്ടു് കല്പനയ്ക്കുള്ള ഔചിത്യത്തെ ചോദ്യം ചെയ്യാമെന്നല്ലാതെ ഉണ്ണുനീലി യഥാർത്ഥമായി ജീവിച്ചിരുന്നില്ലെന്നു തെളിയിക്കാൻ സാധ്യമല്ല. സങ്കല്പമാത്രം ആണെങ്കിൽ തന്നെയും യക്ഷികഥയെക്കാൾ കൂടുതൽ സംഭാവ്യമായ ഒരു കല്പന നടത്തിക്കൂടെന്നില്ല. യക്ഷികഥയ്ക്കു സംഭാവ്യത പോരാ എന്നു വയ്ക്കാം എന്നാൽ ഉണ്ണുനീലി യഥാർത്ഥത്തിൽ ജീവിച്ചിരുന്നെങ്കിൽ. ഈ കഥകൊണ്ടു മാത്രം അവളുടെ കഥ കഴികയില്ല. അല്ല എന്നു വാദിക്കുകയാണെങ്കിൽ, നമ്മെ ആരെയെങ്കിലുംപററി അസംഭവ്യമായ ഒരു കഥ ആരെങ്കിലും കെട്ടിയുണ്ടാക്കിയാൽ നാം തന്നെ സങ്കല്പപാത്രങ്ങളായി മാറേണ്ടി വരും. മുററത്തു കിടന്നു് ഉറങ്ങി എന്നതു് കവിതയുടെ അയഥാർത്ഥതയെ വ്യക്തമാക്കുന്ന സംഗതിയായി സ്വീകരിക്കാൻ പ്രയാസമുണ്ടു്. ഇതു് എടുത്തു പറയത്തക്കവണ്ണം ഗൗരവമുള്ള കാര്യമാണെന്നു കരുതേണ്ടതില്ല. അഥവാ, മുററത്തു കിടന്നു് ഉറങ്ങിയതു് അത്ര

വളരെ നിഷിദ്ധമാണെങ്കിൽ, അത്രയും നിഷിദ്ധകർമ്മം ചെയ്യുവരാണ് നായികാനായകന്മാരെന്നല്ലാതെ, അവർ ഇല്ലാത്തവരായിരുന്നു എന്നു വാദിക്കാൻ വഴിയില്ല. മുണ്ടയ്ക്കലിനെപ്പററി വർണ്ണിക്കുമ്പോൾ അവിടെ മററു അംഗങ്ങളെപ്പററി വർണ്ണിച്ചിട്ടില്ലെന്നാണല്ലോ വേറൊരു ആക്ഷേപം. ബന്ധുക്കളെ വർണ്ണിച്ചിട്ടില്ലെങ്കിലും മററു ആളുകളെ വർണ്ണിച്ചിട്ടുണ്ട്. ബന്ധുക്കൾ ആ വീട്ടിലല്ലായിരിക്കും താമസിച്ചിരുന്നതു്. കൂടെ ബന്ധുക്കൾ താമസിക്കാത്തവർ സങ്കല്പജീവികളാകണം എന്നു വന്നാൽ എത്രയോ പേർ പ്രതങ്ങളിലാകും. ഉണ്ണുനീലിയും ഭർത്താവും മാത്രം താമസിച്ചിരുന്ന വീടായിരുന്നു മുണ്ടയ്ക്കൽ എന്നു കരുതാനേയുള്ളു. ഒരു യഥാർത്ഥ ജീവി ആയിരുന്നുവെങ്കിൽ അവളുടെ ഭർത്താവിൻെറ തിരോധാനത്തിൽ നാട്ടിൽ വലിയ ബഹളമുണ്ടായിരിക്കും എന്നാണല്ലോ മറെറാരു വാദം. ഉണ്ടാകാവുന്നിടത്തോളം ബഹളം ഉണ്ടായിരിക്കുമെന്നു തന്നെ സങ്കല്പിച്ചുകൊള്ളുക. ഇല്ലെന്നു് കവി പറഞ്ഞിട്ടില്ലല്ലോ. തൻെറ തിരോധാനത്തിൽ നാട്ടിൽ എന്തെല്ലാം പരിഭ്രമമുണ്ടായി എന്നു് സന്ദേശഹരനോടു പറയേണ്ട കാര്യമില്ല. നായികയ്ക്കു് ഉണ്ടാകുന്ന അവസ്ഥയാണു് അദ്ദേഹത്തിനു ചിന്താവിഷയം. അല്ലെങ്കിൽ തന്നെയും സന്ദേശം അയയ്ക്കുന്നു എന്നുള്ളതു കല്പനയല്ലേ ഉള്ളൂ? അല്ലാതെ നായകനെ സാക്ഷാൽ യക്ഷി എടുത്തുകൊണ്ടുപോയി എന്നു് നാം വിശ്വസിക്കുന്നില്ലല്ലോ

## നായികയുടെ ഗൃഹവും ആ സ്ഥലവും
## അവയുടെ യാഥാർത്ഥ്യവും.

നായികയുടെ ഗൃഹത്തിൻെറയും മററും സ്ഥലവർണ്ണന യാഥാർത്ഥ്യത്തെ സൂചിപ്പിക്കുന്നുവെന്നു് സാഹിത്യപഞ്ചാനനനും, എന്നാൽ, ഉത്തരസന്ദേശത്തിലേ കടുത്തുരുത്തിപ്പട്ടണം കവി സങ്കല്പത്തിൽ തഴുതിക്കളിക്കുന്ന ഗന്ധർവ്വനഗരമായിട്ടാണു് വർണ്ണിച്ചിട്ടുള്ളതു് എന്നു് ശാസ്ത്രിയും കരുതുന്നു. അലങ്കാരഭാഷയിലുള്ള ചില ശ്ലോകങ്ങളാണു് ശ്രീ. ശാസ്ത്രിക്കു് ഇങ്ങനെ അഭിപ്രായം ഉണ്ടാക്കിയതു് എന്നു വിചാരിക്കണം. എന്നാൽ ഇതിൽ അലങ്കാരമുഖ്യമായ ചില ശ്ലോകങ്ങൾ എൻെറ കൈവശമുള്ള ആദർശത്തിൽ കാണുന്നില്ല. കവിസാധാരണമായ അലങ്കാര കല്പനകൾഈ കാവ്യത്തിൽഉണ്ടു് എന്നു് ശ്രീ. ശാസ്ത്രിയോടൊത്തു

സമ്മതിക്കാം. പക്ഷേ യഥാർത്ഥമായ ചരിത്രവസ്തുതയെ നല്ല പോലെ പ്രതിബിംബിക്കുന്ന വർണ്ണനയാണു് സന്ദേശകാരൻ പൊതുവേ സാധിച്ചിട്ടുള്ളതു്. കടുത്തുരുത്തിയെപ്പററിയുള്ള വർണ്ണനയും യഥാർത്ഥബോധത്തെ വിസ്മരിച്ചിട്ടുള്ളതല്ല. സാധാരണ കവികളെ അനുകരിക്കുന്ന അലങ്കാരപദ്യങ്ങൾ നില്ക്കട്ടെ. ആര്യവംശപ്രധാനന്മാർ വ്യാപാരം നടത്തുന്ന ആപണങ്ങൾ (II. 5). ദ്വീപാന്തരങ്ങളിൽ നിന്നു് അടയ്ക്കായും, കുരുമുളകും വാങ്ങാൻ വരുന്ന ചൊങ്കിൽ വ്യാപാരസാധനങ്ങൾ കൊണ്ടുചെന്നു കൊടുക്കുന്ന തോണിക്കൂട്ടം (II. 7) എന്നിവ അന്നത്തെ മുഖ്യമായ ചരിത്രവസ്തുതകൾ ആയിരിക്കുന്നുമല്ലോ. അതിനാൽ വെറും ഗന്ധർവ്വനഗരത്തെപ്പോലെ ആണു് കടുത്തുരുത്തിയെ വർണ്ണിച്ചിട്ടുള്ളതെന്ന ആക്ഷേപം ശരിയല്ല. അഥവാ, ആ ആക്ഷേപം ശരിയെന്നു വയ്ക്കുക. കടുത്തുരുത്തിയെപ്പററിയുള്ള വർണ്ണന സങ്കല്പപ്രചുരമാണെന്നു തന്നെ സമ്മതിക്കാം; അതുകൊണ്ടു കടുത്തുരുത്തി സങ്കല്പനഗരമാണെന്നു് വാദിക്കാമോ? ഉണ്ണുനീലി യഥാർത്ഥത്തിൽ ജീവിച്ചിരുന്നെങ്കിലും ഇല്ലെങ്കിലും, കടുത്തുരുത്തിയുടെ വർണ്ണനയിൽ സങ്കല്പാംശം ധാരാളമുണ്ടെങ്കിലും, കടുത്തുരുത്തി അന്നും ഇന്നും ഉള്ളതാണെന്നു് ആരും സമ്മതിക്കുമല്ലോ?

സങ്കല്പപ്രധാനമാണു് സ്ഥലവർണ്ണന എന്നു് ഒരുവേള പറയാമെങ്കിലും ഉണ്ണുനീലിയുടെ ഗൃഹത്തെപ്പററിയുള്ള വർണ്ണന അക്ഷരംപ്രതി ശരിയാണു്. ആ സ്ഥലത്തിൻെറ കിടപ്പും, ആ പുരയിടത്തിൻെറ പേരും, ക്ഷേത്രങ്ങളുടെ സ്ഥിതിയും എല്ലാം അന്നുമിന്നും ശരി. നായികയുടെ നിവാസമായ മുണ്ടയ്ക്കലിനെ പററിയും വീരമാണിക്കത്തെപ്പററിയും സാഹിത്യപഞ്ചാനനൻ വ്യക്തമായ ചില കാര്യങ്ങൾ പ്രസ്താവിച്ചിട്ടുണ്ടു്. (ഭാഷാ പോഷിണി, 1092-പു 311). ഏററുമാനൂർ നിന്നു് വയ്ക്കത്തേക്കുള്ള റോഡിൽ 9-ാമത്തെ മൈലിനടുത്താണു് കടുത്തുരുത്തി തളിയിൽക്ഷേത്രം സ്ഥിതിചെയ്യുന്നതു്. റോഡു് താണ നിരപ്പിലാണു് റോഡിൽനിന്നു് കിഴക്കോട്ടു് ഒരു നൂറു് അടി ചെന്നാൽ ക്ഷേത്രമായി. പടിഞ്ഞാറേ വശത്തു് പത്തിരുപതു കല്പട കയറിയാണു് ചെറിയ ഒരു കുന്നിൽ ഇരിക്കുന്ന അമ്പലത്തിൽ ചെല്ലാൻ. അമ്പലത്തിൻെറ കിഴക്കേ നടവാതിലിൽനിന്നു് നേരെകിഴക്കോട്ടു് അരമൈലോളം ദൂരത്തിൽ ഒരു ഇടവഴിയാണു്. ഇടവഴി കിഴക്കു ചെന്നവസാനിക്കുന്നതു്

കോതപുരം എന്ന ചെറിയ കൃഷ്ണക്ഷേത്രത്തിലാണ്. (II 20). ആ അമ്പലം ഇന്നുമുണ്ട്. ആ ഇടവഴിയെത്തൊട്ട തെക്കവശത്തു കിടക്കുന്ന പറമ്പാണ് വീരമാണിക്കം. വീരമാണിക്കം ഉൾപ്പെടുന്ന ഒരു എലുകസ്ഥലമായിരുന്നിരിക്കണം മുണ്ടയ്ക്കൽ. ആ പറമ്പിന് വീരമാണിക്കം എന്ന പേരു തന്നെ ഇന്നും അവിടത്തുകാർ പറയുന്നു. ഞാൻ ആ സ്ഥലം ചെന്നു കണ്ടു വേണ്ട അന്വേഷണം നടത്തി വിവരം മനസ്സിലാക്കിയതാണ്. ഇടവഴിയുടെ തൊട്ടു വടക്കവശത്തു കിടക്കുന്ന പറമ്പിലായിരുന്നു പണ്ടു കൊട്ടാരവുംമററും സ്ഥിതിചെയ്തതു്. ആ പുരയിടത്തിന്റെ പേര് കോവിലകം എന്നാണ്. വടക്കുംകൂർ രാജാക്കന്മാരുടെ കൊട്ടാരമിരുന്നതുകൊണ്ടാണ് ഈ പേരു വന്നതു് എന്നു കരുതേണ്ടിയിരിക്കുന്ന വീരമാണിക്കത്തിനു കിഴക്കേ പറമ്പിനു കൊച്ചേടത്തിൽ പറമ്പു് എന്നാണ് ഇപ്പോഴത്തെ പേരു. അവിടെ പണ്ടു് ഒരു കൊട്ടാരം ഉണ്ടായിരുന്നു എന്നു പറയുന്നു. തളിയിൽ ക്ഷേത്രത്തിനു കിഴക്കുവശമുള്ള വഴിക്ക് ഇരുപാടും 'കോട്ടയ്ക്കകം' എന്നും പേരുണ്ട്. തളിയിൽക്ഷേത്രം തന്നെ കോട്ടയ്ക്കകത്താണ്. വഴിയുടെ വടക്കുവശം ക്ഷേത്രത്തിന്റെ വടക്കു കിഴക്കേ മൂലതൊട്ടു് നീളത്തിൽ കിടക്കുന്ന ഭാഗത്തിന്റെ പടിഞ്ഞാറേയററം 'കളരിക്കൽ' ആണ്. അതിനു കിഴക്കു വശം 'ഇളപ്പാട്ടേരി' ആണ്. അതിനു കിഴക്കുവശം മഠത്തിൽ പറമ്പു്; അതിനു കിഴക്കേതു വടക്കോടൻ (കിഴകോടം). അതിനു കിഴക്കുവശത്തതാണ് കോവിലകം എന്ന ഭാഗം. സന്ദേശത്തിലേ വർണ്ണന അനുസരിച്ചുള്ള പ്രകാരത്തിൽ അമ്പലം, കൊട്ടാരം, മുണ്ടയ്ക്കൽ, ഇവയുടെ സ്ഥാനങ്ങൾ എല്ലാം തെററുവരാതെ ഇങ്ങനെ ഇപ്പോഴും പ്രത്യക്ഷമാകുന്നു. മുണ്ടയ്ക്കൽ എന്നും വീരമാണിക്കം എന്നും നായികയുടെ ഗൃഹത്തിന് പേരു കാണുന്നു. പ്രസ്താവന ശ്ലോകം 2-3-4; I. 25. 'മുണ്ടയ്ക്കലെമ്മേമാരില്ലം; 32, 'മുണ്ടയ്ക്കൽക്കിന്റെരാരുതിലകമാമുണ്ണുനീലി'; II. 16—മുണ്ടയ്ക്കൽ ചേന്നഖിലനയനാനന്ദമാമുണ്ണുനീലി, II. 25; മുണ്ടയ്ക്കൽ ചെന്നിനിയ വിരഹ വ്യാകുലാമുണ്ണുനീലീം, II. 30.) II. 32. മുണ്ടയ്ക്കൽ മേവും ചെറിയതു്; II. 56 മുണ്ടയ്ക്കൽ ചേന്നഴകു പൊഴിവോരുണ്ണുനീലി; 80. മുണ്ടയ്ക്കൽ ചേന്ന ലാല്യജംഘേ എന്ന പരാമർശങ്ങൾ കാണുക.

തളിയിൽ ക്ഷേത്രത്തിന്റെ കിഴക്കോട്ടുള്ള വഴിയുടെ തെക്കുവശമുള്ള ഭാഗത്തിന് മുഴുവനുള്ളപേരാണ്മുണ്ടയ്ക്കലെന്നും, അതിൽ ഉണ്ണുനീലി താമസിച്ചിരുന്ന പ്രത്യേകം ഭാഗത്തിന്റെ

പേരാണ് വീരമാണിക്കമെന്നും അവിടെ തിരക്കിയപ്പോൾ ചിലർ പറഞ്ഞു. സന്ദേശത്തിലെ പ്രസക്തപദ്യങ്ങളെല്ലാം ഈ അഭിപ്രായത്തിന് അനുകൂലമാണ്. 'മുണ്ടയ്ക്കലെന്നോരില്ലം (i-25) എന്ന പ്രയോഗത്തിൽ മാത്രമേ മുണ്ടയ്ക്കൽ എന്നത് ഇല്ലമാണെന്നു പറഞ്ഞിട്ടുള്ളു. മററു സ്ഥലങ്ങളിലെല്ലാംമുണ്ടയ്ക്കൽ എന്ന സ്ഥലനാമമോ ഗൃഹനാമമോ ആയി കരുതാം. എന്നാൽ ഇല്ലമെന്ന പ്രയോഗംപോലും സ്ഥലമെന്നുള്ള അർത്ഥത്തിലല്ലേ പ്രയോഗിച്ചിട്ടുള്ളത് എന്ന് ആലോചിക്കണം. തിരുപ്പാപ്പൂർ എൻറില്ലം (ii. 77) എന്ന പ്രയോഗത്തിൽ ഇല്ലമെന്നത് സ്ഥലമെന്നാണ് അർത്ഥം. ഗൃഹമെന്നല്ല. മുണ്ടയ്ക്കൽ എന്നതു തറവാട്ടം, വീരമാണിയ്ക്കത്തുവീട് നായികയുടെ ഭർത്താവ് പണിയിച്ചുകൊടുത്തതും ആയിരിക്കണം എന്ന് ഉള്ളൂർ ഊഹിക്കുന്നു. (കേ. സാ. ച. i. 358.)

ഏതായാലും ഉണ്ണുനീലിയുടെ യാഥാർത്ഥ്യത്തിന് അവിടത്തെ സ്ഥലവർണ്ണനയും അതിന് അനുരൂപമായി അവിടെ കാണുന്ന വസ്തുതകളും സാക്ഷ്യം വഹിക്കുന്നു. സാഹിത്യ പഞ്ചാനനൻ 'മുണ്ടയ്ക്കൽ'പറമ്പിനെ സംബന്ധിക്കുന്ന ഭൂനികുതി രേഖകളും പരിശോധിച്ച് അവയെപ്പററി രേഖപ്പെടുത്തിയിട്ടുണ്ട്. (ഭാഷാപോ. 1092 ഇടവം മിഥുനം ലക്കം, പു 511). 1012-ാമാണ്ടത്തെ കണ്ടെഴുത്തിൽ (സ്വാതി തിരുനാൾ മഹാരാജാവിൻെറ കാലത്തെ കണ്ടെഴുത്താണ്) മുണ്ടയ്ക്കൽപ്പറമ്പ് 176-ാമത് ലക്കമാണ്*. എന്നാൽ, 132-ാമതു ലക്കമായും ഒരു മുണ്ടയ്ക്കൽപ്പറമ്പും വീരമാണിക്കവും ഉണ്ടെന്ന് അദ്ദേഹം രേഖപ്പെടുത്തീട്ടുണ്ട്.

സ്ഥലനിർണ്ണയം സംബന്ധിച്ച് വേറേ ചില വസ്തുതകളും ശരിയായിരിക്കുന്നു. വീരമാണിക്കത്തു പുരയിടത്തിൽ ഇപ്പോൾ പഴയ വീട്ടിൻെറ അവശേഷം ഒന്നുമില്ലെങ്കിലും മീനത്തുള്ള കിണറു (II. 31) പകുതി നികന്ന് ഇപ്പോഴും ഉണ്ട്. ആ കിണററിനടുത്ത്, ഇരുന്നു കുളിക്കാനാണെന്നു കരുതാവുന്ന

---

* ഈ രേഖ ഇവിടെ ഉദ്ധരിക്കാം:- ഇതിനു മേക്ക് 132-ൽ തളിയൽ ദേവസ്വം വക പാട്ടം മുണ്ടയ്ക്കൽ പറമ്പ് ഫ-ക്കു എൽക. ഇടവഴിക്കും അഴകാട്ടിൽ പറമ്പിനും തെക്കു മുണ്ടക്കൽ പറമ്പ് ഫ-ക്കു പാട്ടം പണം ൨-ം വലിയ വീട്ടിൽ ഇട്ടണ്ണാൻ ഗോവിന്ദൻ പേരിൽനിന്നും ചെട്ടിമഠത്തിൽ കോന്തി അയ്യപ്പൻ പേരിൽ (ഹജൂർ റെക്കാർഡ് ആഫീസ് രേഖ.)

തരത്തിൽ കൊത്തിയെടുത്തിട്ടുള്ള വലിയ ഒരു പാറത്തളക്കല്ലു് കാണാം. ഇതു് അവിടെ ഒരു പുരാതന പ്രഭുഗൃഹം നിന്നതിന്റെ സ്പഷ്ടമായ സൂചനയാണു്. 'മുണ്ടയ്ക്ക'ലിനു് അടുത്തു് 'കുറുമൂഴിക്കൽ' എന്നൊരു ഗൃഹത്തെപ്പററി സന്ദേശത്തിൽ സൂചന ഉണ്ടല്ലോ. (II. 38). ആ വീടു് ഇപ്പോഴുമുണ്ടു്. കുരിക്കൽ എന്നാണു് അതിനു് ഇപ്പോൾ പേരു് എന്നു് അറിയുന്നു (കേ. സാ. ച. I. 36). കുറുമൂഴിക്കൽ എന്നു തന്നെയാണു് ആ വീട്ടുകാർ എഴുത്തുകുത്തുകളിൽ പേരു വയ്ക്കുന്നതെന്നു കടുത്തുരുത്തിയിൽ തിരക്കിയതിൽ അറിഞ്ഞു.

സ്ഥലവർണ്ണന വെറും സത്യമാണെന്നു് ഇങ്ങനെ മനസ്സിലാക്കാം. ഗൃഹത്തെപ്പററിയുള്ള വർണ്ണനയും അന്നത്തെ യഥാർത്ഥമായ ഒരു പ്രഭുഗൃഹത്തെ ചിത്രീകരിക്കുന്നതാണു്. വഴിയിൽ നിന്നു് വീട്ടിലേക്കു കയറാനുള്ള സോപാനമാർഗ്ഗം (II. 33), മകരവദനാലംകൃതം ദ്വാരഗേഹം (II. 34), മുപ്പത്തെട്ടുകോലു് എട്ടു കണക്കിലുള്ള തെക്കിനേത്തു് (II. 35), അതിനെ തൊട്ടുള്ള മററു മൂന്നു കെട്ടുകൾ,—പടിഞ്ഞാററിനി, വടക്കിനി, കിഴക്കിനി എന്നിവയും, (II. 36), മീനത്തിൽ കിണറു്, അതിനടുത്തു നട്ടിട്ടുള്ള മുല്ല (II. 37) അതിനടുത്തുള്ള ഈഴക്കമുകു്, കന്നിരാശിയിൽ നായകൻ നട്ടിട്ടുള്ള ചെമ്പകം, (II. 40), തേന്മാവുകളും പ്ലാവുകളും തെങ്ങും കമുകും, കദളിവാഴകളും ചിങ്ങൻവാഴകളും, കരിമ്പും വഴുതിനകളും അഴകായി വളർന്നുനിൽക്കുന്ന പറമ്പു് (II 41); അക്കാലത്തെ ഒരു കേരളീയ പ്രഭുഗൃഹത്തിന്റെ സാക്ഷാൽ ചിത്രമാണു് ഇതു്. ഇതിൽ സങ്കല്പാംശം അല്പം പോലും കലർത്തിയിട്ടില്ല. സങ്കല്പസമൃദ്ധി കൊണ്ടു് അനുവാചകരെ ആകർഷിക്കണമെന്നു് കവിക്കു് ആശയം ഉണ്ടായിരുന്നുവെങ്കിൽ, തന്റെ നായികയുടെ ഗൃഹത്തെ സ്വർഗ്ഗലോക സദൃശമാക്കി പ്രകടിപ്പിക്കാമായിരുന്നു. അങ്ങനെ ചെയ്തിട്ടില്ല; എന്നുമാത്രമല്ല, അന്നത്തെ ഒരു ഇടത്തരം പ്രഭുകുടുംബത്തിന്റെ രീതി സമ്പൂർണ്ണമായി ചിത്രണം ചെയ്യാനേ കവി ഉദ്ദേശിച്ചിട്ടുള്ളൂ, ചുരുക്കത്തിൽ നോക്കാം. വഴിയിൽനിന്നു് പുരയിടത്തിലേക്കു് കയറാൻ ഒരു കല്പട ഉണ്ടെന്നും, കല്പടയിൽക്കൂടി പടിപ്പുര കടന്നു് അകത്തു കയറാമെന്നും, നാലുകെട്ടാണു് വീടെന്നും, മുററത്തു് മീനം രാശിയിൽ ഒരു കിണറുണ്ടെന്നും, കിണററുങ്കര മുല്ലയും അടുത്തു് ഒരു ഈഴക്കമുകും കന്നിരാശിയിൽ ചെമ്പകവും പുരയിടം നിറയെ നമ്മുടെ നാട്ടിലുള്ള സാധാരണ

ഫലവൃക്ഷങ്ങളും സസ്യങ്ങളും ഉണ്ടെന്നും മാത്രമേ പറഞ്ഞിട്ടുള്ളു. ഇതിൽ കൂടുതൽ യഥാതഥമായ ഒരു ഗൃഹവർണ്ണന ഭാഷയിൽ ഏതെങ്കിലും ഒരു കൃതിയിൽ ഉണ്ടോ എന്ന് സംശയിക്കുന്നു. തച്ചുശാസ്ത്രം അനുസരിച്ചുള്ള അളവുകൾപോലും കവി വിട്ടിട്ടില്ല. സോപാനം നിർമ്മിച്ചിട്ടുള്ളത് നീലരത്നങ്ങൾകൊണ്ടാണ് എന്നതു കരിങ്കൽകൊണ്ടാണ് കല്പട എന്നതിന്റെ അലങ്കാര ഭാഷയായേ എടുക്കേണ്ടതുള്ളു. (II. 32) ആ വീട്ടിൽ ഒരു വെരുക് ഉണ്ടെന്നും (II. 42), ശ്ലോകങ്ങൾ ചൊല്ലുന്ന ഒരു പെൺകിളി ഉണ്ടെന്നും (II. 43), ഒരു മയിൽ ഉണ്ടെന്നും (II. 44) മററും പറഞ്ഞിട്ടുള്ളതു യാതൊരു അസാധാരണ സംഗതികളുമല്ല. ഈ സ്ഥിതിക്ക് ഉണ്ണുനീലി ഒരു സങ്കല്പ പാത്രമാണെന്നുള്ള വാദം യുക്തിസഹമായി തോന്നുന്നില്ല.

ഇനിയും നോക്കാം. ഉണ്ണുനീലി ഒരു സങ്കല്പപാത്രം ആണെന്ന് കല്പിച്ചാൽ അങ്ങനെ ഒരു സങ്കല്പപാത്രത്തെ എങ്ങനെ കല്പിക്കും? വീരമാണിക്കം യഥാർത്ഥത്തിൽ ഉണ്ടായിരുന്ന വീടാണെന്ന് കണ്ടുവല്ലോ. അവിടെ ഇല്ലാത്ത ഒരു സ്ത്രീയെ കല്പിച്ചു വേണാട്ടിൽ ഉള്ള ഒരു രാജാവിനെ ഒരു സന്ദേശവും കൊടുത്തു അങ്ങോട്ടു അയയ്ക്കുന്നമോ? ഇല്ലാത്ത നായിക ആണെങ്കിൽ അങ്ങനെ കല്പിക്കുന്നതിന്റെ ഉദ്ദേശം ആദിത്യവർമ്മയെ സന്ദേശഹരനാക്കി ഒരു കാവ്യമെഴുതുക മാത്രം ആയിരിക്കുമല്ലോ. അതിനു വേണ്ടി മാത്രം ആണെങ്കിൽ ആദിത്യവർമ്മയുടെ പദവിക്കു തക്ക പ്രകാരത്തിൽ മഹതിയായ ഒരു നായികയെ ഏതെങ്കിലും സ്ഥലത്തു കല്പിക്കരുതോ? നായിക കല്പിത പാത്രമാണെങ്കിൽ ആ നായികയെ സ്മരിക്കാനായിട്ടാണ് ഈ കാവ്യം എഴുതുന്നതെന്ന് ഒരു പ്രസ്താവനയിൽ ചേർക്കണമോ? നായിക കല്പിതപാത്രമാണെന്ന് പറഞ്ഞാൽ സന്ദേശത്തിലുള്ള മററു വ്യക്തികളോ?—കൊല്ലം, ഓടനാട്ട്, ചിറവാ, തെക്കുങ്കൂർ, വടക്കുങ്കൂർ ഇവിടങ്ങളിലെ രാജാക്കന്മാരും, വെള്ളൂർ, കുറുങ്ങാട്ട്, മുത്തുററ്, ചെറുകരതുടങ്ങിയുള്ള ഗൃഹങ്ങളിലെ പ്രശസ്തവനിതകളും? കണ്ടിയൂർ മുത്തുററ്, മററത്തു കുറുങ്ങാട്ട് തുടങ്ങിയുള്ള ഗൃഹങ്ങൾ ഇപ്പോഴുമുണ്ട്. സന്ദേശത്തിൽ വർണ്ണിച്ചിട്ടുള്ള ആ ഭവനങ്ങളിലെ സ്ത്രീകളും കല്പിത പാത്രങ്ങൾ തന്നെയോ? അവരെ എന്തിന് അങ്ങനെ കല്പിച്ചിരിക്കുന്നു? രസസ്ഫുരണത്തിന് മാത്രം വേണ്ടിയാണെന്ന് പറഞ്ഞാൽ ഉള്ള വീടുകളിൽ ഇല്ലാത്ത സ്ത്രീകളെ കല്പിച്ചും

അനുചിതമായ ഒരു പ്രതിപാദനത്തിനു കവി മുതിൎന്നതായി പറയേണ്ടി വരും. അവൎക്കു സന്ദേശഹരനുമായി യാതൊരു ചാൎച്ചയുമില്ലാത്തതുകൊണ്ടും, അതിനെപ്പററി സൂചനപോലും ഇല്ലാത്തതുകൊണ്ടും ഈ നായികമാരുടെ വൎണ്ണന രസോപയോഗത്തിനായെന്നു പറയാനില്ല. ഇവരെപ്പററിയുള്ള വൎണ്ണനകൊണ്ടു് പ്രശസ്തകളായ യഥാൎത്ഥ കുലസ്ത്രീകളെ സ്മരിക്കുനതായിട്ടുതന്നെ കരുതേണ്ടിയിരിക്കുന്നു.

## നായികയുടെ നിറം

വളരെ ഗൗരവമായി പറയാനില്ലെങ്കിലും, നായികയുടെ നിറത്തെപ്പററിയുള്ള പരാമൎശവും നായികയുടെയാഥാൎത്ഥ്യത്തോടു് അനുബന്ധിച്ചു പരിഗണിക്കാവുന്നതാണു്. ഉണ്ണുനീലിയുടെ വൎണ്ണം കറുപ്പാണെന്നു കവി പ്രസ്താവിക്കുന്നുണ്ടു്.

എങ്കിൽ ക്കേട്ടാലമയുമിളമാൻകണ്ണി! നീയുണ്ണുനീലീ
നിങ്കൽ ച്ചാല ച്ചകിതമതിലേ വാചകം മേചകാംഗീ!

എന്നു് ഉത്തരസന്ദേശം 84-ാം പദ്യത്തിൽ 'മേചകാംഗീ' എന്നു തന്നെ കവി ഉണ്ണുനീലിയെ സംബോധന ചെയ്തിട്ടുണ്ടു്. നായിക സങ്കല്പമാത്രമാണെങ്കിൽ അവളെ ചാമ്പേയഗൗരാംഗിയോ സുവൎണ്ണകമനീയാംഗിയോ ആക്കി വൎണ്ണിക്കാനല്ലാതെ മേചകാംഗിയാക്കി പറയാൻ പ്രത്യേകം കാരണം കാണുന്നില്ല. ശുകസന്ദേശത്തിലെ നായികയുടെ വൎണ്ണം 'സ്വൎണ്ണാംബുരുഹ രജസാമപ്യവൎണ്ണം വിധത്തേ', പൊൻതാമരപ്പൂമ്പൊടിയെ പ്പോലും നിഷ്പ്രഭമാക്കും എന്നാണു പറഞ്ഞിട്ടുള്ളതു്. (ശു. സ. ii. 30). വൎണ്ണത്തെപ്പററിയുള്ള പ്രസ്താവം കവി അറിയാതെ വന്നുപോയതല്ല എന്നു് അതിനെപ്പററി ആവൎത്തിച്ചുള്ള സൂചനകളിൽ നിന്നു മനസ്സിലാക്കാം. 'മരതകാദൎശ ലീലൗ കപോലൗ' (ii. 54), 'നീലക്കല്ലാൽ വിലസിന മണി ച്ചെപ്പുപോലേ വിളങ്ങും കോലപ്പോൎമന്മുല' (ii. 61), 'നീലസ്തംഭാഭോഗം തുട' (ii. 74) എന്നും പറഞ്ഞിരിക്കുന്നതു് ഈ അംശത്തിൽ തെളിവാണു്. സൗന്ദൎയ്യസൎവ്വസ്വമായി താൻ പ്രകീൎത്തിക്കുന്ന നായികയ്ക്കു് കറുപ്പിനെക്കാൾ മനോഹരമായ ഒരു വൎണ്ണം കൊടുത്തു വൎണ്ണിക്കാനായിരിക്കണമല്ലോ സാധാരണ രീതിയിൽ കവിക്കു കൗതുകം ഉണ്ടാകാവുന്നതു്. എന്നാൽ സത്യാവസ്ഥയെ ഗോപനം ചെയ്യാനുള്ള വൈമുഖ്യംകൊണ്ടായിരിക്കണം നായികയുടെ നീലവൎണ്ണം കവി ഇങ്ങനെ സ്മരിക്കുന്നതു്.

പക്ഷേ, നിറത്തെ സംബന്ധിച്ച് ശ്രീ. ശാസ്ത്രി ഒരു നിഗമനം ചെയ്യുന്നുണ്ട്. നായികയ്ക്കു നീലനിറമാണെന്നു ചില സൂചന യുണ്ടെങ്കിലും അതു നായികയുടെ നിറം കറുപ്പായതുകൊണ്ടല്ല, വിരഹദുഃഖംകൊണ്ടു തട്ടിയ മാററം കാണിക്കാൻ മാത്രമാണ് എന്നു പറഞ്ഞിരിക്കുന്നു. (അവ.താ പു. 68). ഈ മതത്തെ അദ്ദേഹം താങ്ങി നിറുത്തുന്നതു് 'താരാനാഥപ്രതിഭടമുഖീ', 'കർപ്പൂരാളീമിനിയ നയനങ്ങൾക്കു കാണും നരാണാം', 'മുററാ തോമൽക്കുളുർമതി പൊരും നെററി', 'മുററിൻറ തിങ്കൾക്കുററാൽ കുററം വദതി വദനാംഭോരുഹം', 'തിരുവിരൽ പരം പങ്കജാന്തർ ദളാനാം മിത്രം പാർത്താൽ' ഇത്യാദി പരാമർശസ്ഥലങ്ങളിലാണ്. ഈ യുക്തികൾ ദുർബലങ്ങളാണ്. നിറം മേചകം ആണെന്നു വ്യക്തമായി പറഞ്ഞിരിക്കുമ്പോൾ മുഖം തുടങ്ങിയുള്ള അംഗങ്ങളുടെ സൗന്ദര്യത്തെ പൊതുവേ പ്രകാശിപ്പിക്കാൻ വേണ്ടി ചന്ദ്രനോടും മററും കല്പിക്കുന്ന ഔപമ്യത്തെ ആധാരമാക്കി ഇങ്ങനെ അഭിപ്രായം പുറപ്പെടുവിച്ചാൽ അതു സ്വീകരിക്കാൻ വിഷമമുണ്ട്. ഔപമ്യം ആകൃതിയോടാണ് കൂടുതൽ വിവക്ഷിച്ചിട്ടുള്ളതെന്നു് കരുതിയാൽ മതി. സന്ദേശത്തിൽ സൂചിപ്പിച്ചിട്ടുള്ള മററു ചില നായികമാരെപ്പററി ചാമ്പേയഗൗരി (കുറുങ്ങാട്ടു ഉണ്ണുനീലി-i. 107), ചാമ്പേയാംഗി (കുറുങ്ങാട്ടേ ചിരുതേവി i-110) എന്നു പറഞ്ഞിട്ടുള്ളതു് ഈ അംശത്തെ പുഷ്ടിപ്പെടുത്തുന്നേ ഉള്ളു. 'താരാനാഥ പ്രതിഭടമുഖീ' എന്നതിനു് ചന്ദ്രനെ മത്സരിക്കുന്ന മുഖസൗന്ദര്യമുള്ളവൾ എന്നേ അർത്ഥം എടുക്കേണ്ടതുള്ളു. നിറത്തെപ്പററി അവിടെ വിവക്ഷയില്ല. ഇതുപോലെ മററു പ്രയോഗങ്ങളിലേതും ഓർത്തുകൊള്ളണം. 'ശ്യാമളനിറം പൂണ്ട ലോകാഭിരാമനായ' ശ്രീരാമനെപ്പററി 'സ്വർണ്ണദർപ്പണ സമഗണ്ഡമണ്ഡലങ്ങളും' എന്നു് എഴുത്തച്ഛൻ തന്നെ പ്രയോഗിച്ചിട്ടുണ്ടല്ലോ. (അ. രാ. ബാല). എന്നു തന്നെയല്ല രാമൻെറ ഫാലത്തെപ്പററി 'ബാലനിശാകരഫാലദേശമെന്നും' പറഞ്ഞിട്ടുണ്ട്. (അ. രാ. ബാല).

### നായികയെപ്പററി മററു വിവരങ്ങൾ.

ഇനി നായികയെപ്പററി സാമാന്യമായി എന്തെല്ലാം മനസ്സിലാക്കാം എന്നു പരിഗണിക്കാം. നായികയെപ്പററി ആദ്യമായി പരിഗണിക്കാനുള്ളതു് 'പൂണാരം മണികണ്ഠ വെൺപലമഹീപാലൈകചൂഡാമണേഃ' എന്ന പരാമർശത്തെ ആസ്പദമാക്കിയാണ്. മണികണ്ഠൻെറ ഭാര്യ ആയിരിക്കാം

ഉണ്ണുനീലി എന്ന് ഇതിൽ നിന്ന് ചിലർ ഊഹിക്കുന്നു. ഈ ഊഹം ശരിയായിരിക്കാൻ നിവൃത്തിയില്ലെന്നു മുകളിൽ പ്രതിപാദിച്ചു കഴിഞ്ഞു. തിരുവനന്തപുരത്തുനിന്നു നായകന്റെ സന്ദേശവും കൊണ്ടു് ആദിത്യവർമ്മ കടുത്തുരുത്തിയിൽ ചെല്ലുമ്പോൾ കാണുന്ന മണികണ്ഠൻ നായകനല്ലെന്നു പറയാൻ വേറേ യുക്തി വേണമെന്നില്ലല്ലോ.

## ഉണ്ണുനീലി മണികണ്ഠന്റെ മകളോ?

ഉണ്ണുനീലി മണികണ്ഠന്റെ മകളാണെന്ന ഊഹത്തിനും ശക്തിയുണ്ടെന്നു തോന്നുന്നില്ല. മണികണ്ഠന്റെ മകളാണെന്ന ബന്ധം കാവ്യത്തിൽ ഒരിടത്തും സൂചിപ്പിക്കുന്നില്ലെന്നു മാത്രമല്ല, മണികണ്ഠൻ ഉണ്ണുനീലിയെപ്പററി ആദിത്യവർമ്മയോടു് ഔൽസുക്യം പ്രകടിപ്പിക്കുന്നതായിപ്പോലും കാണുന്നില്ല. മണികണ്ഠന്റെ മകളെ കാണാനാണു് ആദിത്യവർമ്മ കൊട്ടാരത്തിൽ ചെല്ലുന്നതെങ്കിൽ ആ വിധത്തിൽ അദ്ദേഹം വ്യക്തമായി പറയാതെയിരിക്കയില്ല. അഥവാ, അങ്ങനെ പറഞ്ഞില്ലെങ്കിലും മണികണ്ഠന്റെ വാക്കിൽ മകളാണെന്നു മനസ്സിലാക്കാൻ എന്തെങ്കിലും സൂചന വരാതിരിക്കാൻ നിവൃത്തിയില്ല. മകളെ കൊട്ടാരത്തിലേക്കു തന്നെ വരുത്തുകയോ, അല്ലെങ്കിൽ മകളെ കാണിക്കാൻ ആദിത്യവർമ്മയോടൊത്തു് ആളയയ്ക്കയോ ചെയ്യുമായിരുന്നു. മകളാണെങ്കിൽ ആ വസ്തുത കവിക്കു തന്നെ ഒളിച്ചുവയ്ക്കേണ്ട കാര്യമുണ്ടെന്നും തോന്നുന്നില്ല. പൂണാരം എന്ന പദത്തിൽ അങ്ങനെ സൂചന ഉണ്ടല്ലോ എന്നു പറഞ്ഞാൽ അതു തീരെ സ്പഷ്ടമല്ല എന്നാണു് ഉത്തരം. ഒരു രാജാവായ ആദിത്യവർമ്മയെ സന്ദേശഹരനായി അയയ്ക്കുമ്പോൾ ഉണ്ണുനീലി രാജപുത്രിയാണെങ്കിൽ ഔചിത്യം ദീക്ഷിച്ചെങ്കിലും കവി ആ വസ്തുത വളരെ വ്യക്തമായി പറയുമായിരുന്നു. ഇതിൽനിന്നു സിദ്ധിക്കുന്നതു് അങ്ങനെ ഒരു ബന്ധം ഉണ്ടായിരുന്നതായി കല്പിക്കാൻ ന്യായമില്ലെന്നാണു്.

മണികണ്ഠന്റെ പുത്രിയല്ലെങ്കിൽ, സഹോദരിയോ അനന്തരവളോ ആകട്ടെ എന്നു വാദിച്ചാലോ? മേൽപ്പറഞ്ഞ യുക്തികൾ ഈ വാദത്തിനും എതിരാണു്. രാജകുടുംബത്തിലെ അംഗമാണെങ്കിൽ ആ പരമാർത്ഥം ആദിത്യവർമ്മയോടു നായകൻ ഒരിക്കലും ഒളിച്ചുവയ്ക്കേണ്ട കാര്യമില്ല. ആദിത്യവർമ്മയെ സന്ദേശഹരനായി കല്പിക്കാൻ പ്രത്യേകം യുക്തിയായിട്ടുതന്നെ

അദ്ദേഹം ആ വസ്തുത എടുത്തുകാണിക്കുമായിരുന്നു. രാജകുടുംബത്തിലേ അംഗമാണെങ്കിൽ കൊട്ടാരത്തിൽത്തന്നെ ആണല്ലോ താമസിക്കേണ്ടതു്. വീരമാണിക്കം കൊട്ടാരമാണെന്നു പറയാൻ നിവൃത്തിയില്ല.

## ഉണ്ണുനീലി പ്രഭുസ്ത്രീയാണു്—ദേവദാസിയല്ല

എന്നാൽ സന്ദേശത്തിലേ പല സൂചനകളിൽനിന്നും ഉണ്ണുനീലിക്കു രാജകുടുംബത്തോടു് എന്തോ ബന്ധമുണ്ടായിരിക്കാമെന്നും, മുണ്ടയ്ക്കൽക്കുടുംബം ഒരു പ്രഭുകുടുംബമാണെന്നും, രാജകീയ ബഹുമതിക്കു് ആ നായിക പാത്രമാണെന്നും കാണാം. 'ഉണ്ണുനീലിതിരുനാൾ നീണാൾ വിളങ്ങീടുക' എന്ന പ്രസ്താവനയിൽ 'തിരുനാൾ' ശബ്ദം പ്രയോഗിച്ചതിലും, 'തിരുവിരൽ' (ii. 50) എന്നു തുടങ്ങിയുള്ള പ്രയോഗങ്ങളിലും നിന്നു് ഈ അംശം വ്യക്തമാകും. എന്നാൽ തിരുശബ്ദം ദേവദാസികളെ സംബന്ധിച്ചും പഴയ കാലത്തു് പ്രയോഗിച്ചിരുന്നു എന്നും, ദേവദാസികൾക്കു സമുദായത്തിൽ ഏററവും മാന്യമായ ഒരു സ്ഥാനമുണ്ടായിരുന്നുവെന്നും 'ചരിത്രദൃഷ്ടിയിൽ കൂടി' എന്ന ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. (ഉ. ച. പു. 109). ദേവദാസിമാരെപ്പററി അത്രകടന്ന അഭിമാനംഒരുകാലത്തും ഉണ്ടായിരുന്നില്ല എങ്കിലും, അവരെപ്പററി പിൽക്കാലത്തു് ഉണ്ടായിടത്തോളം അവമാനം ആദ്യം ഉണ്ടായിരുന്നില്ല. എന്നാൽ ഉണ്ണുനീലിയെ സംബന്ധിച്ചാണു് ഇങ്ങനെ ഒരു സൂചന നടത്തുന്നതെങ്കിൽ അതു സ്വീകരിക്കാൻ തീരെ നിവൃത്തി കാണുന്നില്ല. അങ്ങനെ യാതൊരു സൂചനയും ഈ കാവ്യത്തിലില്ല. 'ശയ്യോപാന്തേ' എന്നു തുടങ്ങുന്ന ഉത്തരസന്ദേശം 79-ാംശ്ലോകം ഇങ്ങനെ ഒരു ഊഹത്തിനു കാരണമായി ചിലർ ഉന്നയിക്കുന്നുണ്ടു്. ഈ ഊഹത്തിനു് ആസ്പദം എന്തായിരിക്കാം? ഉൽകൃഷ്ടനിലയിലുള്ള നായികമാരോടു് അത്ര സ്വാതന്ത്ര്യമായ പെരുമാററം സാധിക്കുകയില്ലെന്നാണോ? അങ്ങനെയാണെങ്കിൽ, ദേവദാസികൾക്കു് ഉൽകൃഷ്ടപദവിയുണ്ടെന്നും, അവരോടും ഈ സ്വാതന്ത്ര്യം സാധിക്കയില്ലെന്നും വരുമല്ലോ. അല്ലെങ്കിൽ, ദേവദാസികൾ ആയാൽ ഈ സ്വാതന്ത്ര്യവുമുണ്ടു്, ഉൽകൃഷ്ടപദവിയുമുണ്ടു് എന്നു പറയേണ്ടി വരും. അങ്ങനെ ദുസ്സ്വാതന്ത്ര്യത്തോടു ചേർന്ന ഉൽകൃഷ്ടസ്ഥിതി ആരും അനുവദിക്കാറില്ല. എന്നാൽ ഉണ്ണുനീലിസന്ദേശത്തിൽ സന്ദേശഹരൻ 'ശയ്യോപാന്തത്തിൽ' ഇരിക്കണമെന്നും, ഉണ്ണുനീലിയുടെ കരം ഗ്രഹിച്ചുകൊണ്ടു്

സന്ദേശം അറിയിക്കണമെന്നും പറഞ്ഞിട്ടുള്ളതു് അന്നത്തെ സാമുദായികമായ സ്വാതന്ത്ര്യസംസ്കാരത്തിന്റെ ഉയർച്ചയെ ആണു് കാണിക്കുന്നതു്. അല്ലാതെ ഉണ്ണുനീലിയുടെ ദേവദാസീ പദവിയെ അല്ല. 'ശയ്യോപാന്തേ സലളിതമിരുന്നുണ്ണുനീലീമിരുത്തിക്കൈയ്യാകാരേ നിജ കരതലേ കാന്തതൻ കയ്യുമേന്തി' എന്ന ഭാഗം ഉദ്ധരിച്ചിട്ടു്, 'ഇതിൽ ചാരിത്ര്യം ചോർന്നുപോകുന്നതിനുള്ള വിടവുകൾ ഒന്നുമില്ല' എന്ന മഹാകവി ഉള്ളൂർ കേരളസാഹിത്യ ചരിത്രത്തിൽ പറയുന്നതു സ്വീകാര്യമായി തോന്നുന്നു. (കേ. സാ. ച. I. 363).

ഈ അഭിപ്രായം സ്വീകാര്യമല്ലെന്നു പറഞ്ഞാൽ നായിക വേശവനിതയാണെന്നു പറയേണ്ടിവരും. ഈ അംശം കുറേക്കൂടി വ്യക്തമാക്കാം. സന്ദേശഹരൻ നായികയുടെ കരഗ്രഹണം ചെയ്യുന്നതു് അക്കാലത്തെ സംസ്കാരസ്ഥിതി അനുവദിക്കാത്തതുകൊണ്ടു് അപവദനീയമാണെന്നും, അതുകൊണ്ടു് നായിക അഭിജാതയല്ലെന്നും ആണല്ലോ എതിർവാദം ചെയ്യാറുള്ളതു്. ഈ വാദം ഉള്ളിൽ വച്ചുകൊണ്ടായിരിക്കും കൂത്തസ്ത്രീയാണെന്നും തേവനടിയാൾ ആണെന്നും മററും ചിലർ അഭിപ്രായപ്പെടുന്നതു്. എന്നാൽ കൂത്തസ്ത്രീ അന്നു് ഉൽകൃഷ്ടയോ അപകൃഷ്ടയോ? ഉൽകൃഷ്ടയെന്നാണല്ലോ ചില മണിപ്രവാള നിരൂപകന്മാർ സ്ഥാപിക്കുന്നതു്. അങ്ങനെ കൂത്തസ്ത്രീ ഉൽകൃഷ്ട ആണെങ്കിൽ അവളുടെ കരഗ്രഹണം ചെയ്യുന്നതിൽ ഉള്ള അനൗചിത്യം മററു് ഉത്തമസ്ത്രീകളുടെ കാര്യത്തിലെന്നപോലെ ഉണ്ടെന്നു വരും. അതിനാൽ ഉണ്ണുനീലി ദേവദാസിയാണെന്നു പറഞ്ഞു്, കരഗ്രഹണമാകുന്ന അനൗചിത്യത്തിൽ നിന്നു കരകേറാമെന്നു വച്ചാൽ, ദേവദാസികളെ അപകൃഷ്ടകളാക്കിക്കല്പിക്കണമെന്നുംകൂടി വന്നുചേരും. പരമാർത്ഥത്തിൽ അക്കാലത്തു് അവർ അങ്ങനെ ആയിരുന്നുവെങ്കിലും നമ്മുടെ സ്നേഹിതന്മാർ അവരെ ഉൽകൃഷ്ടകളാക്കി സ്വീകരിക്കുന്നുണ്ടല്ലോ. ഇനിയും വാദം ജയിക്കാൻവേണ്ടി കൂത്തസ്ത്രീകൾ അപകൃഷ്ടകളാണെന്നും ഉണ്ണുനീലിയും അവരിൽ പെട്ടവൾ തന്നെയെന്നും വാദിച്ചാലോ? (പ്രാ. മണി ശ്രീ. പി. കേ. നാരായണപിള്ള, പു. 21-29). വെൺപലനാട്ടു രാജാവായ മണികണ്ഠന്റെ നിയോഗപ്രകാരം അദ്ദേഹത്തിന്റെ ആശ്രിതനായ കവി ഉണ്ണുനീലിയെ കീർത്തിച്ചു നിർമ്മിച്ച കാവ്യമാണു് ഉണ്ണുനീലിസന്ദേശമെന്നും, പ്രാചീനകൃതികളിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള നായികമാരിൽ

പലരിലും വേശ്യാധമ്മം ആരോപിച്ചുകാണുന്നുവെന്നും പൊതുവേ കളമൊരുക്കിക്കൊണ്ടാണു് ഈ അഭിപ്രായം അവതരിപ്പിക്കുന്നതു്. 'ശയ്യോപാന്തേ' എന്ന ശ്ലോകത്തെ ഉദ്ധരിച്ചു് ഉവ്വശിയുടെ കുലത്തിലേ ഉണ്ണുനീലി 'കാമുകാനാം നേത്രശ്രേണീമധുപനളിനി'യാണു് എന്നുപറഞ്ഞു് അവളും വേശ്യ ആയിരുന്നു എന്നു മനസ്സിലാക്കിക്കൊള്ളാൻ നമ്മെ നയിക്കുന്നു.

ഇതിനെപ്പററിയുള്ള ചില കാര്യങ്ങൾ മുൻപേ തന്നെ പ്രസ്താവിച്ചുകഴിഞ്ഞു. ഇവിടെ പ്രത്യേകം എടുത്തു പരിഗണിക്കേണ്ടതു് ഉണ്ണുനീലി കുത്തസ്ത്രീ ആയിരുന്നോ എന്നും അപകൃഷ്ട ആയിരുന്നോ എന്നും ആണു്. കുത്തസ്ത്രീയാണെന്നുള്ളതിനു വിദൂരമായിപ്പോലും കാവ്യത്തിൽ സൂചന ഇല്ല എന്നു പറഞ്ഞു കഴിഞ്ഞു. 'കാമുകാനാം നേത്രശ്രേണീ മധുപനളിനി' എന്നു പതിവ്രതാചൂഡാരത്നങ്ങളായ നായികമാരെപ്പററിയും അന്നത്തെ കവികൾ പരാമശിക്കുക സാധാരണമാണു്. കൗസല്യയെ വണ്ണിക്കുമ്പോൾ പുനം നമ്പൂരി രാമായണം ചമ്പുവിൽ ഉപയോഗിക്കുന്ന വിശേഷണങ്ങൾ നോക്കുക. 'കനകനളിന സുന്ദരാംഗിക്കു, മാകന്ദബാണക്ഷമാപാലവൻപിന്നു, നാനാ ജനശ്രേണികാനേത്രഭൃംഗാളി നിത്യം കളിച്ചീടുമുദ്യാനഭൂമിക്കു്, ഇളംകാമുകാനന്ദ പീയൂഷധാരാമതിപ്പിന്നു്-അക്കോസലേന്ദ്രാത്മജയ്ക്കു്' ഇത്യാദി. ഇതിൽനിന്നു് കൗസല്യയെപ്പററിയും ചില സിദ്ധാന്തങ്ങൾ കൊണ്ടുവരാമോ? കുത്തസ്ത്രീ അപകൃഷ്ടയല്ലെന്നു കല്പിച്ചാലും ഉണ്ണുനീലി കുത്തസ്ത്രീയാണെന്നു കല്പിക്കാൻ നിവൃത്തിയില്ല. അങ്ങനെ ഒരു സൂചനയും കാവ്യത്തിലില്ല; എന്നു തന്നെയല്ല, സന്ദേശത്തിലേ സകല പ്രസ്താവങ്ങളും നായിക ഒരു പ്രഭുസ്ത്രീയാണെന്നു കാണിക്കുന്ന വിധത്തിലുള്ളവയുമാണു്. കുത്തുകാരിക്കു പ്രത്യേകം വശമായിരിക്കേണ്ട വിദ്യകളൊന്നും—നൃത്തവും മററും—ആ സ്ത്രീക്കു വശമുണ്ടായിരുന്നതായിപ്പോലും സൂചനയില്ല. 'ഉണ്ണുനീലിക്കു സംഗീതത്തിലും സാഹിത്യത്തിലും സംസ്കൃതത്തിലും പ്രാകൃതത്തിലും ജ്യോതിഷത്തിലും മററും ജ്ഞാനമുണ്ടായിരുന്നുവെന്നു് 'ആടിക്കാർ മൽക്കുഴലി വടിവിൽ' (ii. 43), 'യദ് സത്യം തത് ഭവതു' (ii. 70), 'കണ്ടോമല്ലോ തളിയിൽ' (ii. 94) ഇത്യാദി ശ്ലോകങ്ങളിൽനിന്നു വ്യഞ്ജിക്കുന്നു' എന്നേ ഉണ്ണുനീലിയുടെ സിദ്ധികളെപ്പററി പറയുന്നുള്ളു. (കേ. സാ. ച. i-358). അവൾക്കു് ആട്ടമറിയാമെന്നോ കുത്തു് അറിയാമെന്നോ പറഞ്ഞിട്ടില്ല. അത്തരം സിദ്ധികൾ ഉണ്ടെങ്കിൽ

അത്ര നിശ്ചയമായും പറയാതെ വിട്ടുമെന്നു തോന്നുന്നില്ല. ചെറുകര ഉണ്ണിയാടിയെപ്പററി പറയുമ്പോൾ ആ ബാലിക—രാജപുത്രിയുമാണല്ലോ—അവൾക്കു സിദ്ധമായിരുന്ന സംഗീത നാട്യ നൈപുണ്യത്തെപ്പററി കവി എത്ര സ്പഷ്ടമായി വർണ്ണിക്കുന്നു എന്നു കാണുക. (i. 101). ആനുഷംഗികമായി പരാമർശിക്കുന്ന സ്ത്രീകളെപ്പററി പൂർണ്ണമായി പറയണമെന്നില്ല. നേരേ മറിച്ച് ഈ കാവ്യത്തിലേ നായികയെപ്പററി മുഖ്യമായി പറയേണ്ട കാർയ്യങ്ങൾ പറയാതെ വിടുന്നതു് ഉചിതമായിരിക്കയില്ലല്ലോ. അതിനാൽ ഉണ്ണുനീലി ദേവദാസിയോ കൃത്തസ്ത്രീയോ ആയിരുന്നില്ല എന്നു മനസ്സിലാക്കാവുന്നതാണ്.

## നായികാനായകന്മാർക്കു പരസ്പരമുള്ള സ്നേഹാദരങ്ങൾ

ഈ കാവ്യം ശ്രദ്ധിച്ചു പഠിക്കുന്ന ഒരാൾക്കു് നായികാനായകന്മാരെ സംബന്ധിച്ചു് മുഖ്യമായി രണ്ടു കാർയ്യങ്ങൾ വ്യക്തമാകുമെന്നാണു് എന്റെ വിശ്വാസം. ഒന്നാമത്തു്, നായകനു് ഉണ്ണുനീലിയോടുള്ള സ്നേഹവും അവളുടെ സൗന്ദർയ്യത്തിലും സിദ്ധികളിലും പ്രണയത്തിലും ഉള്ള മതിപ്പും; രണ്ടാമത്തേതു് ഉണ്ണുനീലിക്കു ഭർത്താവിനോടുള്ള സ്നേഹവും ഭക്തിയും. ഈ കാർയ്യങ്ങളെപ്പററി തുടന്നു വിചാരിക്കാം. നായികയെ പ്രകൃഷ്ടാനായിട്ടാണു് കാവ്യം എഴുതിയതെന്നും, തന്റെ കാവ്യം മുഖാന്തരം നായികയുടെ ഇല്ലത്തിന്നു ശാശ്വതമായ ഉന്നതി വരണം എന്നും പ്രസ്താവനയിൽ കവി പ്രകടമാക്കുന്നുണ്ടു്. സന്ദേശരൂപത്തിലുള്ള ഒരു കാവ്യം മുഖാന്തരം തന്റെ ദയിതയെ പ്രകീർത്തനം ചെയ്യണമെന്നും, അതിനു് ആദിത്യവർമ്മയെപ്പോലെയുള്ള ഒരു രാജസത്തമനെ സന്ദേശഹരനായി അയയ്ക്കണമെന്നും കല്പിച്ചതു് തന്റെ പ്രേയസിയോടുള്ള ബഹുമാനം സ്ഫുരിപ്പിക്കാനാണു്.

## നായികയുടെ വംശം

തന്റെ പ്രണയിനിയുടെ വംശമാഹാത്മ്യം സ്ഥാപിക്കാൻ തന്നെ ആയിരിക്കണം ദിവ്യമായ ഉൽപത്തി അവളുടെ വംശത്തിന്നു കല്പിച്ചതു്. ഈ വിധം നോക്കുമ്പോൾ ഇതു് അപഹാസ കാവ്യമാണെന്നും മററുമുള്ള വാദം£ തീരെ

£ കേരള ഭാഷാസാഹിത്യചരിത്രം-ആർ. നാരായണപ്പണിക്കർ i. P. 352.

അംഗീകാൎയ്യമല്ല. ഉൎവ്വശി സ്വവേശ്യയാണെന്ന പ്രകാരത്തിൽ വ്യാഖ്യാനിച്ചിട്ട് അത്തരം ഒരു പാരമ്പൎയ്യം നായികയുടെ വംശത്തിനു കല്പിക്കാൻ തുടങ്ങുന്നതു സാഹസമായിരിക്കും. ശകുന്തളയെപ്പോലെ ഒരു അപ്സരസ്സിൽ നിന്നാണ് ഈ വംശത്തിന്റെ ഉൽപത്തി എന്നു കവി നായികയുടെ ഉൽകൎഷത്തെ സൂചിപ്പിക്കുന്നതായിട്ടു കരുതണം. ബഹുമാനത്തോടെയാണ് നായകൻ ഉണ്ണുനീലിയെ കരുതുന്നതു് എന്നുള്ളതിനു് വ്യക്തമായ ഒരു സൂചന കാവ്യത്തിൽനിന്നു കിട്ടുന്നുണ്ടു്. ഉണ്ണുനീലിയെ പീയൂഷമായിട്ടും വടക്കുംകൂർ മണികണ്ഠ രാജാവിനെ കല്പദ്രുമമായിട്ടും രൂപണം ചെയ്തു വൎണ്ണിച്ചിട്ടാണു കവി കടുത്തുരുത്തിയെ ദേവലോകത്തോടു് ഉപമിക്കുന്നതു് (ii. 16) * ഇവിടെ ഉപമ കല്പിച്ചിരിക്കുന്നതു് സാധാരണ ശൈലി അനുസരിച്ചല്ല എന്നു പ്രത്യേകം ശ്രദ്ധിക്കണം. സാധാരണ രീതിയിലായിരുന്നെങ്കിൽ മണികണ്ഠനെ ഇന്ദ്രനായും, ഉണ്ണുനീലിയെ ഉൎവ്വശിയോ തിലോത്തമയോ ആയും ഉപമിക്കുമായിരുന്നു. ആ ഉപമയുടെ ദുഷ്യം കവി നല്ലവണ്ണം ആലോചിച്ചു മനസ്സിലാക്കിയിട്ടാണു്, ദുരൎത്ഥസൂചന വിദൂരമായിപ്പോലും വരാതിരിക്കത്തക്കവണ്ണം, മണികണ്ഠനെ ഇന്ദ്രനാക്കാതെ കല്പദ്രുമമാക്കിയതും ഉണ്ണുനീലിയെ പീയൂഷമാക്കിയതും എന്നുവേണം വിചാരിക്കാൻ. രാജാവിനു തുല്യമോ, അതിൽ കൂടുതലോ ആയ പ്രകാരത്തിലാണ് നായികയെ ഒന്നാമതും രാജാവിനെ രണ്ടാമതും പരാമൎശിക്കുന്നതു്. മണികണ്ഠൻ ജീവിച്ചിരിക്കുന്ന കാലത്തു് മണികണ്ഠന്റെ കൊട്ടാരത്തിന്റെ നേരേ തെക്കേ വീട്ടിൽ താമസിക്കുന്ന ഒരു സ്ത്രീയെപ്പററി ഇങ്ങനെ എഴുതണമെങ്കിൽ ആ സ്ത്രീയുടെ പദവി എന്തെന്നും, എഴുതുന്ന ആൾക്കു് ആ സ്ത്രീയോടു് എത്ര സ്നേഹബഹുമാനങ്ങൾ ഉണ്ടായിരുന്നുവെന്നും സാമാന്യ ബുദ്ധിയുള്ളവൎക്കു വ്യക്തമായി മനസ്സിലാക്കാവുന്നതാണു്.

മണികണ്ഠന്റെ പുത്രി എന്നുള്ള ബന്ധം നായികയ്ക്കു് ഉണ്ടായിരുന്നു എന്ന വാദത്തെ മുൻപു തിരസ്കരിച്ചിട്ടുണ്ടല്ലോ.

---

* മുണ്ടെക്കൽ ച്ചേൎന്നഖില നയനാനന്ദമാമുണ്ണുനീലീ-
പീയൂഷത്തോടിനിയ മണികണ്ഠാഖ്യ കല്പദ്രുമേണ
ധന്യൈരന്യൈരപി സമമിദം ദേവലോകൈകദേശം
മന്യേ നിൎമ്മിച്ചിതു മദനനാം ഗാഥിസൂനുൎമ്മുനീന്ദ്രഃ. [ii. 16.]

മണികണ്ഠന്റെ സഹോദരിയോ ഭാഗിനേയിയോ ആകാം നായിക എന്ന ഊഹത്തിനും ദൃഷ്യമുണ്ട്. അങ്ങനെയാണെങ്കിൽ ഉർവ്വശിയുടെ ഭാഗത്തിൽ നിന്നാണ് ഉണ്ണുനീലിയുടെ വംശം ഉണ്ടായതു് എന്ന പരാമർശം യോജിക്കാതെ വരും. വടക്കുംകൂർ വംശം ഉർവ്വശിയുടെ വംശമാണെന്നു അറിവില്ല. ഇങ്ങനെ നായികയ്ക്കു വടക്കുംകൂർ രാജവംശവുമായുള്ള സംബന്ധത്തിന്റെ സ്വഭാവം നിർണ്ണയിക്കാൻ വഴിയില്ലാതെ വരുന്നു. എങ്കിലും മണികണ്ഠനോടു സമശീർഷകമായ രീതിയിൽ പുകഴ്ന്നിരിക്കുന്ന ആ സ്ത്രീരത്നത്തിനു് പ്രഭുത്വമഹിമ ഉണ്ടായിരുന്നു എന്നു് ഊഹിക്കാൻ വേണ്ട തെളിവുകൾ ഈ കാവ്യത്തിൽ ഉണ്ടു്. പ്രസ്താവനാ ശ്ലോകങ്ങൾകൊണ്ടു്, നായികയുടെ ഗൃഹം ധനസമ്പന്നമായിരുന്നു എന്നും, എന്നാൽ കീർത്തി ഐശ്വര്യത്തിലും മികച്ചതാണെന്നും, തന്റെ കാവ്യത്തിൽ നിന്നും അങ്ങനെ ശാശ്വതമായ കീർത്തി നായികയുടെ ഗൃഹത്തിനു സിദ്ധിക്കട്ടെ എന്നുമാണല്ലോ വ്യക്തമാകുന്നതു്. ആ ഭവനത്തിന്റെ ഭാഗ്യദേവതയായ ഉണ്ണുനീലിയുടെ 'തിരുനാൾ' നീണാൾ വിളങ്ങീടുക എന്നാണു് കവി ആശംസിക്കുന്നതു് (പ്ര. ശ്ലോ. 4). തിരുനാൾശബ്ദം അത്ര അഗണ്യമായി തള്ളാവുന്നതല്ല. * ഈ തിരുശബ്ദം പിന്നെയും ആവർത്തിക്കുന്നുണ്ടു്. 'മിത്രം പാർത്താൽ തിരുവിരൽ പരം പങ്കജാന്തർദ്ദളാനാം' (ii. 9) എന്നും, 'അന്ന്യാകാരം വഹതി തിരുമെയ് മിക്കവാറും മൃഗാക്ഷീ'(ii. 88)എന്നും പറഞ്ഞിട്ടുള്ളതു നോക്കുക. ഇങ്ങനെ ആകെക്കൂടി ആലോചിക്കുമ്പോൾ പ്രഭുകുടുംബജാതയാണു നായിക എന്നു കരുതണം. ഉണ്ണുനീലി ഒരു

---

* തിരുവുള്ളം, തിരുമേനി ഇങ്ങനെ 'തിരു' ചേർത്താണു് തേവിടിശ്ശികളെയുംപററി വ്യവഹരിച്ചിരുന്നതു് എന്നു് 'ചരിത്രദൃഷ്ടിയിൽ കൂടി' എന്ന ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നതു വളരെ പരിമിതിയോടുകൂടി മനസ്സിലാക്കേണ്ടതാണു്. (ഉ. ച. 109). തേവിടിശ്ശികൾ എന്ന പദപ്രയോഗത്തിലും അവരുടെ പ്രാമാണ്യത്തെപ്പററിയുള്ള അതിരു കടന്ന കല്പനയിലും വളരെ പരിഷ്കാരങ്ങൾചേർത്തു ധരിച്ചില്ലെങ്കിൽ അന്നത്തെ ചരിത്രത്തെപ്പററിയുള്ള ബോധം തകരാറിലാവുന്നതാണു്. വിസ്മൃതമായ ആ കാലത്തിന്റെ ചരിത്രം രചിക്കുന്നവർ അക്കാലത്തെ ആവരണം ചെയ്യുന്ന അന്ധകാരത്തെ വെല്ലുവിളിക്കാൻ അപൂർവമായി കിട്ടുന്ന ചില രേഖകളോ സാഹിത്യശകലങ്ങളോ ആയ മിന്നാമിനുങ്ങുകളെയും കയ്യിലാക്കിക്കൊണ്ടു സഞ്ചരിക്കയാണു്. ഈ മിന്നാമിനുങ്ങുകൾ വേണ്ടപോലെ വഴി കാണിക്കയില്ലെന്നും, സാമാന്യബുദ്ധിയുടെ സഹായം ഇല്ലെങ്കിൽ കുണ്ടിലും കുഴിയിലും കുടുങ്ങാൻ ഇടവരുമെന്നും മനസ്സിലാക്കേണ്ടതാണു്.

നായർ യുവതി ആയിരുന്നുവെന്നാണു മഹാകവി ഉള്ളൂരിന്റെ അഭിപ്രായം. (കേ. സാ. ച. I പു. 355). സാഹിത്യ പഞ്ചാനനന്റെ അഭിപ്രായവും ഇതു തന്നെ. (ഭാഷാപോഷിണി 1092 ഇടവം ലക്കം 311). ഈ അഭിപ്രായം സ്വീകരിച്ചാൽ വടക്കുംകൂർത്തമ്പുരാക്കന്മാരോടു് ഏതോ തരത്തിൽ ബന്ധപ്പെട്ട ഒരു പ്രഭുകുടുംബമായിരിക്കാം വീരമാണിക്കം എന്നു കരുതാം. അത്തരം ഒരു കുടുംബത്തിലേ നായികയോടു തോന്നേണ്ട ബഹുമാനം കാവ്യത്തിൽ ആദ്യന്തം അലതല്ലുന്നുണ്ടു്.

## നായികയുടെ സിദ്ധികൾ

പ്രകൃതിസൗന്ദര്യത്തിലെന്നപോലെ സ്ത്രീസൗന്ദര്യത്തിലും നിതാന്തം അഭിരമിച്ച ഒരു രസികാഗ്രേസരൻ ആയിരുന്നു ഉണ്ണുനീലിസന്ദേശകാരൻ. സാധാരണ കവികളെല്ലാം അങ്ങനെ തന്നെ. സന്ദേശകാവ്യകർത്താക്കന്മാർ വിശേഷിച്ചും അത്തരക്കാരാണു്. ഉണ്ണുനീലിസന്ദേശകാരൻ നായികയുടെ അസാധാരണമായ സൗന്ദര്യത്തെ ആരാധിച്ചിരുന്നു എന്നുവേണം പറയാൻ. 'മൽപ്രേമത്തിൻവിളകഴനി'യെന്നു് അവതരിപ്പിക്കുന്ന ആ നായികയെ, 'പൂമാതിന്നു സഹചരി' ആയും, 'അംഗനാ മൗലിമാല' ആയും, 'അമൃതസരസി' ആയും, 'പ്രേക്ഷകന്മാർക്കു കർപ്പൂരാളി' ആയും ആണു് പ്രകീർത്തിക്കുന്നതു് (ii. 47). പ്രത്യംഗം ആ സ്ത്രീയുടെ ലാവണ്യം കവി സ്മരിക്കുന്നുണ്ടു് (ii. 48, 49, 50, 51, 52, 53, 54). ഈ പദ്യങ്ങൾ കവിസാമാന്യമായ രീതിയിലാണെങ്കിലും നായികയുടെ വർണ്ണന അവസാനിപ്പിക്കുമ്പോൾ 'എനിക്കോ കോണം പോരാ കുടില മിഴിതൻ കോലമിവ്വണ്ണമെന്മാൻ' എന്നു പറഞ്ഞിരിക്കുന്നു. (ii. 57). ആ രൂപത്തെപ്പററി മനസ്സിൽ കുടികൊണ്ടമതിപ്പാണു് 'എനിക്കു് ആ രൂപം എപ്രകാരമാണെന്നു പറഞ്ഞറിയിക്കാൻ കഴിവില്ല' എന്ന പ്രകാരത്തിൽ ചോന്നു വീഴുന്നതു്.

നായികയുടെ വൈദഗ്ദ്ധ്യാദി സിദ്ധികളും നായകൻ സ്മരിക്കാതിരിക്കുന്നില്ല. ഭർത്താവു വരുമോ ഇല്ലയോ എന്നു ജ്യോതിഷവിചാരം ചെയ്യാൻ വേണ്ട പാണ്ഡിത്യം ആ സ്ത്രീക്കു് ഉണ്ടായിരുന്നുവെന്നും (ii. 70), തളിയിൽ ക്ഷേത്രത്തിൽ കൂത്തു കണ്ടുകൊണ്ടിരിക്കെ തപതിയാർ പറഞ്ഞ പ്രാകൃതം മനസ്സിലാക്കിയെന്നും (ii. 94)പ്രസ്താവിച്ചിട്ടുള്ളതു് ആ സ്ത്രീയുടെ വൈദുഷ്യസിദ്ധിയെ പ്രദർശിപ്പിക്കാൻ പര്യാപ്തമാണു്.

## നായികയുടെ ഭർത്തൃസ്നേഹം

നായികയ്ക്കു ഭർത്താവിനോടുള്ള സ്നേഹബഹുമാനങ്ങൾ ആണു് ഇനി ഗണന അർഹിക്കുന്നതു്. ഇതു നായികയെപ്പററി പൊതുവേ ശരിയായ ധാരണ ഉണ്ടാകാനും ആവശ്യമാണു്. 'നായികയായ ഉണ്ണുനീലിയെപ്പററി കുലസ്ത്രീജനവിരുദ്ധമായോ അവഹേളനയോഗ്യമായോ യാതൊരു ആക്ഷേപവും പുറപ്പെടുവിക്കാൻ കാണുന്നതല്ല' * ഈ അംശത്തെപ്പററി കൂടുതൽ വിചാരിക്കാം. വിരഹിണിയും പതിദേവതയും ആയ ഒരു നായികയ്ക്കു സ്വാഭാവികമായി ഉണ്ടാകുന്ന വികാരങ്ങളും അവസ്ഥാവിശേഷങ്ങളും ഉണ്ണുനീലിയിൽ പ്രത്യക്ഷപ്പെടുന്നതായി വർണ്ണിച്ചിരിക്കുന്നു. നായകനു നായികയെപ്പററിയുള്ള അഭിപ്രായങ്ങളിൽനിന്നും ഉടലെടുക്കുന്നതാണല്ലോ ഈ വികാരങ്ങൾ. നായികയ്ക്കു തന്നോടു വേണ്ടത്ര പ്രണയബഹുമാനങ്ങൾ ഇല്ലെങ്കിൽ സന്ദേശം അയയ്ക്കുന്നതിനു തന്നെ അർത്ഥമില്ലെന്നു വരും. അഥവാ കാവ്യം എഴുതാനായി അങ്ങനെ ഒരു സന്ദേശം സൃഷ്ടിച്ചാലും അതിൽ വിരഹിണിയുടെ അവസ്ഥ വർണ്ണിക്കുമ്പോൾ നായികാനായകന്മാർ തമ്മിലുള്ള മാനസികബന്ധം സ്പഷ്ടമാകാതെ തരമില്ലല്ലോ. ഈ അംശത്തെ സംബന്ധിച്ചു കാവ്യത്തിൽനിന്നു് എന്തു സൂചന കിട്ടുന്നു? 'പ്രഥമവിരഹവ്യാകുല' ആയ ഉണ്ണുനീലി 'ശിശിരമഥിത' ആയ താമരപ്പൊയ്കപോലെ ആയിരിക്കുമെന്നും, അവളുടെ തിരുമെയ്യ് അന്യാകാരമായി തീർന്നിരിക്കുമെന്നും പറയുന്നു (ii. 58). ഊണിന്നാസ്ഥ കുറഞ്ഞിരിക്കുമെന്നും കണ്ണീരൊലിപ്പിച്ചുകൊണ്ടിരിക്കുമെന്നും (ii. 59, 61, 64) മററും വർണ്ണിച്ചിരിക്കുന്നു. ഇതൊക്കെ സന്ദേശങ്ങളുടെ ശൈലിയാണെന്നു പറഞ്ഞാൽ പ്രേമവതികളെപ്പററിയാണു് സന്ദേശമയയ്ക്കുന്നതു് എന്നാണു സമാധാനം. എന്നാൽ വിരഹവ്യാകുലതയെയും ഭർത്തൃഭക്തിയെയും സൂചിപ്പിക്കുന്ന ചില പ്രത്യേക സംഗതികളും ഈ കാവ്യത്തിലുണ്ടു്.

നൽച്ചൊൽ കേൾക്കും, തദനു കൊടിവയ്പിക്കുമോക്കും നിമിത്താ-
ന്യത്യാവേശാൽ പ്പണവുമരിയും നീക്കി നിത്യം തൊടീക്കും
ഉമ്പപ്പൂവാൽ വിരഹദിവസാനെണ്ണുമിവ്വണ്ണമെല്ലാ-
മല്ലോ മല്ലക്കുഴലികളുടേ വേല കാന്തൻ പിരിഞ്ഞാൽ (ii. 71)

---

* ശ്രീ. വേലുപ്പിള്ളശാസ്ത്രി—അവ. പുറം 79.

കാന്തൻ പിരിഞ്ഞ ഒരു സതി വിരഹാവസ്ഥയിൽ ചെയ്യുന്ന കാര്യങ്ങളാണു തന്റെ ഭാര്യയെപ്പററി നായകൻ വർണ്ണിക്കുന്നതു്. തന്റെ ഭാര്യയുടെ പ്രണയത്തെപ്പററി ദൃഢ വിശ്വാസം നായകനു് ഉണ്ടായിരുന്നു എന്നു് ഈ പ്രസ്താവന ഉൽഘോഷണം ചെയ്യുന്നു* ഉണ്ണുനീലി രാമായണകഥ നോക്കി ആശ്വസിച്ചു നെടുവീർപ്പിട്ടുകൊണ്ടിരിക്കും എന്നു പറഞ്ഞിട്ടുള്ളതു് (ii. 69) പതിദേവതയായ ഒരു സതിയുടെ പ്രതീതി വരുത്താൻവേണ്ടി ആയിരിക്കണമല്ലോ.

## സന്ദേശത്തിലേ മാർഗ്ഗവർണ്ണന

സന്ദേശകാലത്തെപ്പററിയും നായികാനായകന്മാരെപ്പററിയും ഉള്ള പ്രധാന പ്രശ്നങ്ങൾ മുകളിൽ വിചാരിച്ചുകഴിഞ്ഞു. സന്ദേശഹരൻ പോകുന്ന മാർഗ്ഗത്തെപ്പററി ഇനി പരിഗണിക്കാം. മാർഗ്ഗവർണ്ണന ദക്ഷിണകേരളത്തിലേ അക്കാലത്തേ രാജ്യ സ്ഥിതിയും മററും വ്യക്തമാക്കുന്നതുകൊണ്ടു് പ്രത്യേകം ശ്രദ്ധ അർഹിക്കുന്നുണ്ടു്. തെക്കേ അററത്തേ രാജ്യമായിരുന്ന വേണാട്ടിലേ പ്രധാന ദേവാലയമായ ശ്രീ പദ്മനാഭസ്വാമി ക്ഷേത്രത്തിൽനിന്നു തിരിച്ചു്, വേണാട്ടും ഓണാട്ടും തെക്കുംകൂറും കടന്നു്, വടക്കുംകൂറിന്റെ അന്നത്തേ തലസ്ഥാനമായിരുന്ന കടുത്തുരുത്തിവരെ ആണു സഞ്ചരിക്കുന്നതു്. മാർഗ്ഗവിവരണത്തെ പ്പററി വിശദമായി പരിശോധിക്കാം.

ശ്രീ പദ്മനാഭനെ തൊഴുതുകൊണ്ടു് തിരുവനന്തപുരത്തു നിന്നു പുറപ്പെടണം. പദ്മനാഭസ്വാമിക്ഷേത്രത്തിൽ തന്നെ നരസിംഹമൂർത്തിയെയും വേദവ്യാസനെയും വിഷ്വക്സേന നെയും രാമ ലക്ഷ്മണ ഹനുമാന്മാരെയും പിന്നെ കൃഷ്ണനെയും വന്ദിക്കണം. ഊയൽപ്പുമെത്തയിൽ കിടക്കുന്ന ഉണ്ണിക്കൃഷ്ണ പ്രതിഷ്ഠയെ താലോലിച്ചും തഴുകിയും നിന്നു് അധികസമയം കളയാതെ, അയ്യപ്പനെയും പ്രദക്ഷിണം ചെയ്തു തിരിക്കണം. പിന്നെ തിരുവാമ്പാടി കൃഷ്ണനെയും ക്ഷേത്രപാലനെയും തൊഴുതു കൊണ്ടു്, പടിഞ്ഞാറേ ഗോപുരത്തുടേ എഴുന്നള്ളത്തു പുറപ്പെടണം. അപ്പോൾ ആദിത്യവർമ്മയെ കണ്ടു് അഭിവന്ദനം ചെയ്യാൻ പദ്മനാഭസ്വാമിക്ഷേത്രത്തിന്റെ പടിഞ്ഞാറുവശത്തു്

---

* തിരുമുൽക്കാഴ്ച 108-109; കേ. സാ. ച. ഉള്ളൂർ I. p. 162).

# സന്ദേശഹരൻെറമാർഗ്ഗം



വഴിയുടെ ഇടത്തുഭാഗത്തായി ഉണ്ണിയാടി എന്ന സുന്ദരി വന്നു നില്ക്കും. പടിഞ്ഞാറേ ഗോപുരത്തിനു വെളിക്കുവന്നു മേനാവിൽ കയറി പരിവാരങ്ങളുടെ അകമ്പടിയോടുകൂടി യാത്രയാകണം. പുന്നപ്പൂമണം പേറിക്കൊണ്ടു പറക്കുന്ന കുളിർകാററിൻെറ ഉപചാരം സ്വീകരിച്ച് ആ നടക്കാവിലൂടെ നേരേ പാൽക്കുളങ്ങര ക്ഷേത്രത്തിലാണു ചെന്നുചേരേണ്ടതു് (i. 53). പദ്മനാഭസ്വാമിക്ഷേത്രത്തിൽ നിന്നു് ഏതാണ്ടു് ഒരു മൈൽ വടക്കുപടിഞ്ഞാറായിട്ടാണു് പാൽക്കുളങ്ങര ക്ഷേത്രം. അവിടത്തെ പ്രതിഷ്ഠ ദേവീവിഗ്രഹമാണു്. പിന്നെ അവിടന്നു നേരേ പടിഞ്ഞാറോട്ടു പോയാൽ കടൽപ്പുറമാണു്—ശംഖുമുഖം കടൽപ്പുറം. രസികതയുടെ കേളീരംഗമായ വെണ്മണൽപ്പരപ്പു്. പാൽക്കുളങ്ങരനിന്നു നേരേ തൃപ്പാപ്പൂരേക്കാണു പോകേണ്ടതു്. (ഉദയാതിച്ചപുരമെന്നു മഹാകവി ഉള്ളൂർ. കേ. സാ. ച. I. 368).

തൃപ്പാപ്പൂർ ക്ഷേത്രവും കൊട്ടാരവും സ്ഥിതിചെയ്യുന്നതു് തിരുവനന്തപുരത്തുനിന്നു് എട്ടു മൈൽ വടക്കുപടിഞ്ഞാറാണു്. കടൽപ്പുറത്തുനിന്നു രണ്ടു മൈൽ കിഴക്കു മാറി, ഇപ്പോഴത്തെ തിരുവനന്തപുരം—കൊല്ലം റോഡിൽനിന്നു് ഒരു മൈൽ പടിഞ്ഞാറുവശത്തായിട്ടാണു തൃപ്പാപ്പൂരു്. തൃപ്പാദപുരം ആണു് തൃപ്പാപ്പൂരു് ആയതെന്നു പറഞ്ഞുവരുന്നു. വിഷ്ണുവിൻെറ തൃപ്പാദങ്ങൾ അവിടെ പതിഞ്ഞിട്ടുണ്ടെന്നാണു് ഐതിഹ്യം. തൃപ്പാപ്പൂർ, തിരുവനന്തപുരം, തിരുവട്ടാർ ഇവയെ സംബന്ധിപ്പിക്കുന്നതായി ഒരു ഐതിഹ്യമുണ്ടു്. തൃപ്പാപ്പൂരെ പ്രധാന പ്രതിഷ്ഠ ശിവനാണു്. 'തൃപ്പാപ്പൂർ മൂപ്പ്' എന്നൊരു സ്ഥാനം വേണാട്ടു രാജകുടുംബത്തിനു് അനേകം നൂററാണ്ടുകളായി ഉണ്ടു്. തൃപ്പാപ്പൂർ മൂപ്പേൽക്കുന്ന തമ്പുരാനാണു് സാധാരണയായിപദ്മനാഭസ്വാമി ക്ഷേത്രത്തിലെ ഭരണകാര്യങ്ങൾക്കു മേൽനോട്ടം നടത്തിയിരുന്നതെന്നു തോന്നുന്നു. തൃപ്പാപ്പൂർ കൊട്ടാരം ഉണ്ടായതു് ഏതു കാലത്താണെന്നും, തൃപ്പാപ്പൂർ മൂപ്പെന്ന സ്ഥാനം എങ്ങനെ ഉണ്ടായി എന്നും വ്യക്തമായി അറിയാൻ മേലാ. ഏതാണ്ടു് അറുനൂറു വഷത്തിനു മുൻപു തന്നെ പ്രധാനപരിഗണന അർഹിച്ച ആ സ്ഥലം സാമാന്യം പുരാതനമാണു് എന്നതിൽ സംശയത്തിനു വകയില്ല. അവിടെ മദ്ധ്യാഹ്നപൂജ തൊഴുതിട്ടു്, അമൃതേത്തും കഴിഞ്ഞു്, വിശ്രമിക്കാതെ തന്നെ, യാത്ര പുറപ്പെടണമെന്നാണു നിർദ്ദേശം. (i. 60). പിന്നെയും കടൽത്തീരത്തോടു് അടുത്താണു വഴി തുടരുന്നതെന്നു തോന്നുന്നു.

എന്തെന്നാൽ മുതലയുള്ള ഒരു പൊഴി കടന്നുപോകണം എന്നു പറഞ്ഞിട്ടുണ്ട്. ചിറയിൻകീഴ് താലൂക്കിൻെറ പടിഞ്ഞാറുള്ള ഒരു പൊഴിയാണ് ഇതു്. അഞ്ചുതെങ്ങിൽ കായലിൻെറ തെക്കു പടിഞ്ഞാറേ ഭാഗത്താണ് മുതലപ്പൊഴി. ആ പൊഴി കടന്നിട്ടു 'നീലപ്പീലിത്തഴകമഴിഴലാം അന്നടക്കാവിലൂ'ടെ പോയി പുത്തിടത്തു ചെല്ലണം (62). പുത്തിടം അന്നൊരു വലിയ അങ്ങാടിസ്ഥലമായിരുന്നു. പല ഭാഷകൾ സംസാരിക്കുന്ന അനേകം പേർ—വ്യാപാരത്തിന്നായിരിക്കണം — അവിടെ ചെന്നിരുന്നു എന്നതിന് സൂചനയുണ്ട് (63–66). ഈ സ്ഥലം വക്കലയ്ക്കടുത്താണെന്നു തോന്നുന്നു. പല സ്ഥലങ്ങളുടെയും പുരാതന മഹിമ വിസ്മൃതമായതുപോലെയാണ് പുത്തിടത്തിൻെറ കഥയും.

പുത്തിടത്തുനിന്നു വക്കലയ്ക്കാണു പോകേണ്ടതു് (66). വക്കല പുരാതനവും പാവനവും ആയ ഒരു സ്ഥാനമാണ്. വക്കല പ്രതിഷ്ഠ ശ്രീകൃഷ്ണനാണ്. ജനാർദ്ദനം എന്ന പേരിൽ ഭാരതം മുഴുവൻ പ്രശസ്തമായ ഈ സ്ഥാനം കവിയുടെ ഭാവനയെ ഉദ്ദീപിപ്പിച്ചു. വക്കലത്തമ്പിരാനെ തൊഴുതു് യാത്ര തുടരാനാണ് അപേക്ഷ. പിന്നിട്ട കൊല്ലത്തുവരെയുള്ള വഴി അത്ര വ്യക്തമല്ല. ഏതാണ്ടു കടൽത്തീരത്തുനിന്നും അധികം അകലെയല്ലാതെയാണു വഴി കിടന്നിരുന്നതെന്നു തോന്നുന്നു. 'താടസ്ഥ്യം ന ത്യജ' എന്നു ശുകസന്ദേശത്തിൽ പറഞ്ഞിട്ടുള്ളതും അനുസ്മരിക്കുക. ഒരു കാളീ-ക്ഷേത്രത്തിൽ തൊഴുതു് ഒരു പുഴയും കടന്ന് കൊല്ലത്തു ചെല്ലണം എന്നാണു പറഞ്ഞിട്ടുള്ളതു് (68). ഈ കാളീക്ഷേത്രം ഏതെന്നും പുഴ ഏതെന്നും തെളിയുന്നില്ല. പരവൂർ അടുത്തുള്ള ഏതോ ക്ഷേത്രത്തെ ആയിരിക്കും സ്മരിക്കുന്നതു്. പരവൂർ കായലിൻെറ പടിഞ്ഞാറേ കരയ്ക്കായി 'പൊഴിക്കര' എന്നു പുരാതനമായ ഒരു ദേവീക്ഷേത്രമുണ്ട്. ആ ദേവിയെയും ഒരു വലിയ പുഴപോലെ കിടക്കുന്ന പരവൂർക്കായലിനെയുമാണ് കവി സ്മരിക്കുന്നതെന്നു തോന്നുന്നു (68). ഇപ്പോൾ കടൽത്തീരത്തിനടുത്തുകൂടെ വഴിയില്ലാത്തതുകൊണ്ടു് അന്നും ഉൾനാട്ടിലൂടെ ആയിരുന്നുവഴിയെന്നു ചിലർ കരുതുന്നു. എന്നാൽ അക്കാലത്തു കടൽത്തീരത്തുകൂടെ തന്നെ വഴി ഉണ്ടായിരുന്നുവെന്നും, കടലിൻെറ ആക്രമണം കൊണ്ടുതീരസ്ഥലങ്ങൾ വെള്ളത്തിൽ അടിഞ്ഞാണ് അതു മറഞ്ഞുപോയതെന്നും അറിയാം. കൊല്ലത്തിൻെറ പടിഞ്ഞാറുവശം തന്നെ വളരെ ഏറെ സ്ഥലം കടലിൽ അടിഞ്ഞുപോയെന്നും,

അങ്ങനെയാണ് അവിടത്തെ പുരാതനമായ കൊട്ടാരവും മററും നശിച്ചതെന്നും പറഞ്ഞുവരുന്നു.

കൃപകാധീശപരന്മാരുടെ കുലപുരിയായ 'കോളംബപട്ടണം' ആണ് പിന്നെ വഴിയിലുള്ള പ്രധാന സ്ഥാനം (68—69). നൂററാണ്ടുകൾ കണക്കല്ല സഹസ്രാബ്ദങ്ങളായി പ്രശസ്തിയാന്ന ഒരു സ്ഥലമാണ് കൊല്ലം. വേണാടിന്റെ രാജധാനിയായും വാണിജ്യകേന്ദ്രമായും നാവികസങ്കേതമായും പെരുമ പെററ സ്ഥലം; ചീനന്മാരെയും അറബികളെയും യൂറോപ്യന്മാരെയുംമാറി മാറി ആകർഷിച്ച വാണിജ്യലക്ഷ്മി അവിടെ മുടിച്ചൂടിവാണരുളി. അനേകം ദേശസഞ്ചാരികളുടെയും കവികളുടെയും മുക്തകണ്ഠമായ പ്രശംസ സമാർജ്ജിച്ചു. 'കൊല്ലം കണ്ടാൽ ഇല്ലം വേണ്ട' എന്ന ലോകരെക്കൊണ്ടു സമ്മതിപ്പിച്ച പട്ടണമാണ് അതു്. സന്ദേശ കാലത്തെ കഥയാണെങ്കിൽ അതായിരുന്നു വേണാടിന്റെ രാജധാനി. വേണാടർകോനായ രവിവർമ്മ മഹാരാജാവിന്റെയും അദ്ദേഹത്തിന്റെ അനുജനായ ആദിത്യവർമ്മയുടെയും ഭരണ നൈപുണ്യംകൊണ്ടു്, അവിടം നാളൊന്നുക്കു് സമുദയവതി യായി സമുല്ലസിച്ചു. ചീനന്മാരുടെയും മററും കപ്പൽ കൊല്ലത്തു ധാരാളമായി വ്യാപാരത്തിനു് അടുത്തിരുന്നു (70). 'കൊല്ലത്തിനു സമം കൊല്ലമേയുള്ളു' എന്നു പറയത്തക്ക പ്രകാരത്തിൽ അന്നു് അവിടം ഐശ്വര്യഭ്രയിഷ്ഠമായിരുന്നു (71). ആദിത്യവർമ്മ ചെല്ലുന്നതറിഞ്ഞു് നാവികനിവഹം രത്നവും സ്വർണ്ണവും കാ[illegible] വച്ചു കാണാൻ തിങ്ങിക്കൂടും (79). കൊല്ലത്തെ അങ്ങാടിയു[illegible] വലിപ്പം മുച്ചന്തിക്കൽ ചന്തയുടെ വർണ്ണനകൊണ്ടു മനസ്സിലാക്കാം (79—86). അനേകം തരത്തിലുള്ള ഗൃഹോപകരണങ്ങൾ ഒരിടത്തു്—തട്ടം, കട്ടിൽ, കയറു്, വല, കയ്ക്കൂട്ടിൽ എന്നു തുടങ്ങിയവ; പല തരത്തിലുള്ള നെല്ലുകൾ. കോലാ, മൂങ്ങൻ, ചൊറുകു്, കൊഴുമീൻ, കൊഞ്ചു്, പാമ്പാട, പൂമീൻ തുടങ്ങി പല പല തരത്തിലുള്ള മീനുകൾ; അനേകം അങ്ങാടിമരുന്നുകൾ; ഈ സ്ഥലം പല ഭാഷകൾ സംസാരിക്കുന്ന ആളുകളുടെ തിക്കും തിരക്കും നിറഞ്ഞതായിരുന്നു. ആദിത്യവർമ്മ കൊല്ലത്തു ചെല്ലു മ്പോൾ അദ്ദേഹത്തെ സ്വാഗതം ചെയ്യാൻ വെള്ളൂർ നാണി എന്ന സുന്ദരി വഴിയിൽ വന്നുനില്ക്കും. വെള്ളൂർ നാണി ആരായിരിക്കാം? രാജാവിനെ സൽക്കരിക്കത്തക്ക മഹിമയുള്ള ഏതോ ഒരു ഉൽകൃഷ്ടകുടുംബത്തിലെ നായിക ആയിരിക്കണം. രാജകുടുംബത്തോടു ബന്ധമുള്ള ഒരു സ്ത്രീ ആയിരിക്കാനാണ്

സാംഗത്യം. വഴിയിൽ കാണുന്ന 'പെണ്ണുങ്ങളെ' എല്ലാം വർണ്ണിക്കാനാണ് കവി മുതിരുന്നതെന്നു വിചാരിക്കുന്ന ഉത്താന ബുദ്ധികളെ നോക്കി വെള്ളൂർ നാണിയും ആദിത്യവർമ്മയും അപഹാസമന്ദസ്മിതം പൊഴിക്കട്ടെ!

കൊല്ലത്തു ചെന്നാൽ ആദ്യമായി ആദിത്യവർമ്മ വിഘ്നേശ്വരനെ വന്ദിക്കണം—'മൂരിത്തിട്ടയ്ക്കു അഴകു പൊഴിയിപ്പിക്കുന്ന മാതംഗവക്ത്രനെ'. മൂരിത്തിട്ട ഗണപതി ഏതെന്നു മനസ്സിലാകുന്നില്ല.

വിഘ്നേശ്വരനെ വണങ്ങിയിട്ടു 'പനങ്ങാവനത്തിൽ' ചെന്നു ആദിത്യവർമ്മ കുലദേവതയായ കാളിയെ കൈതൊഴണം. പനങ്ങാവനം പുരാതനമായ ഒരു രാജസങ്കേതമാണ്. കൊല്ലവർഷം 149-ാമാണ്ടത്തേ മാമ്പള്ളിശാസനത്തിൽ പനങ്കാവിൽ കോയിലിനെപ്പററി പറയുന്നുണ്ട്. [T. A. S. Vol. IV P. 1–16]. ചെങ്ങന്നൂർ ഗ്രാമപ്പതിഷ മഹാജനങ്ങൾ കൂടിയിരിക്കെ കൊല്ലത്തു പനങ്ങാവിൽ കോവിലിലേ കൊട്ടിലിൽ വച്ചു വേണാട്ടുടയ ശ്രീവല്ലഭൻ കോത തിരുക്കലെയപുരത്തു ആതിച്ചനുമയമ്മയ്ക്കു, ഉമയമ്മ അയിരൂർ പ്രതിഷ്ഠിച്ച ഭട്ടാരകരെയും ഭട്ടാരകക്കുള്ള സ്ഥലങ്ങളെയും നീരോടേ പൂവോടേ അട്ടിപ്പേർ കൊടുക്കുന്നതാണ് അതിലേ വിഷയം. പനങ്കാവു് അന്നു മഹാരാജാവിന്റെ വാസത്തിനുള്ള കൊട്ടാരമായിരുന്നിരിക്കാം; അല്ലെങ്കിൽ വേണാട്ടു രാജകുടുംബത്തിന്റെ കുലദേവതയെ തിഷ്ഠിച്ച ക്ഷേത്രമാകാനും മതി.

ഇന്നു നടപ്പിലുള്ള മലയാളവർഷം ആരംഭിച്ചതു് കൊല്ലത്തു വച്ചാണല്ലോ. കൊല്ലത്തിനു് അന്നുതൊട്ടു പ്രാധാന്യത്തിനു് അതുതന്നെയാണ് മതിയായ തെളിവു്. 149–ൽ പനങ്കാവിൽ കോവിലിൽ ശ്രീവല്ലഭൻ കോത എഴുന്നള്ളിയിരുന്നു രാജ്യകാര്യങ്ങൾ വഹിക്കുന്നു. പിന്നെയും മൂന്നാലു നൂററാണ്ടുകൾ കഴിഞ്ഞു; അതേ പനങ്കാവിൽ വേണാട്ടിലേ അന്നത്തേ ഇളമുറ ആയ ആദിത്യവർമ്മ എഴുന്നള്ളി മൂലതായെ (കുലദേവതയെ) ഭജിക്കുന്നു. അങ്ങനെ അനേകം നൂററാണ്ടുകളിൽ പ്രശസ്തമായിരുന്ന ആ പനങ്കാവനംകോയിൽ ഇന്നു് എവിടെ? തിരക്കിയിട്ടു് ഒരു തുമ്പും കിട്ടുന്നില്ല. ഭദ്രകാളിയാണ് പനങ്ങാവനത്തിൽ ആവാസം ചെയ്യുന്നതു്. അതുകൊണ്ടു് കാളീക്ഷേത്രം തിരഞ്ഞുപിടിച്ചുവേണം പനങ്ങാവനം ഏതെന്നു മനസ്സിലാക്കാൻ.

പനങ്ങാവനത്തിനെക്കാൾ കുറവില്ലാത്ത വേറൊരു കുഴപ്പമാണ് ആതിച്ചപുരത്തപ്പൻ (75). ആതിച്ചനല്ലൂർ ക്ഷേത്രമാണ് ഇതു് എന്നാണു ശ്രീ. ആറനൂർ പറഞ്ഞിട്ടുള്ളതു്. ആ പ്രസ്താവം സ്വീകരിക്കാൻ മേലാ. കൊല്ലത്തെ വർണ്ണിച്ചിട്ട് മൂരിത്തിട്ട ഗണപതിയെയും പനങ്ങാവനം ഭഗവതിയെയും പററി പറഞ്ഞു കഴിഞ്ഞിട്ടാണ് ആതിച്ചപുരത്തപ്പനെ സ്മരിക്കുന്നതു്. ആതിച്ചപുരം ആതിച്ചനല്ലൂരാണെങ്കിൽ, ഈ പ്രസ്താവക്രമം സമുചിതമല്ല. കൊല്ലത്തിനു് ആറേഴു മൈൽ തെക്കുകിഴക്കാണ് ആതിച്ചനല്ലൂർ. കടൽത്തിരം അടുപ്പിച്ചായിരുന്നു വഴിയെങ്കിൽ, ആതിച്ചനല്ലൂരിനു കുറേ പടിഞ്ഞാറുകൂടി സന്ദേശഹരൻ കൊല്ലത്തു ചെല്ലും. അല്ല, കുറേ ഉള്ളിലോട്ടു കയറി കിഴക്കുകൂടിയായിരുന്നു വഴിയെങ്കിൽ, ആതിച്ചനല്ലൂർ കഴിഞ്ഞിട്ടാണു കൊല്ലത്തു ചെല്ലുക. അക്കണക്കിനു് ആതിച്ചപുരത്തെ ആതിച്ചനല്ലൂരാക്കുന്നതു് കുറേ കുഴപ്പമാണ്. അങ്ങനെ വരുമ്പോൾ മൂരിത്തിട്ടയും പനങ്ങാവനവും പോലെ ആതിച്ചപുരവും അജ്ഞാതമായിച്ചമയുന്നു. ആതിച്ചപുരത്തിനടുത്തു് അന്നു പൂജ്യപാദരും ശാസ്ത്രപാരംഗതരുമായിരുന്ന അനേകം ഭട്ടന്മാർ ഉണ്ടായിരുന്നു. അവർ താനത്തിനു്—ദാനത്തിനോ ഭട്ടസ്ഥാനം (പട്ടത്താനം) സമ്പാദിക്കാനോ ആയിരിക്കണം, ആദിത്യവർമ്മയെ ചെന്നു കണ്ടു്. (75).

പിന്നെ ആദിത്യവർമ്മ തന്റെ ജ്യേഷ്ഠഭ്രാതാവും വേണാടർകോനുമായ രവിവർമ്മയെ കാണണം. രവിവർമ്മ എഴുന്നള്ളി താമസിച്ചിരുന്ന കൊട്ടാരത്തിന്റെ പേർ പറഞ്ഞിട്ടില്ല. മാമ്പള്ളി മുഖാന്തരം ആദിത്യവർമ്മ യാത്രയുടെ ഉദ്ദേശം രവിവർമ്മയെ അറിയിപ്പിക്കണമെന്നാണ് നിർദ്ദേശം. മാമ്പള്ളി മന്ത്രിയോ പുരോഹിതനോ ആയിരുന്നിരിക്കാം. മാമ്പള്ളിപ്പണ്ടാരത്തിലേക്കു് * വേണാട്ടു രാജകുടുംബവുമായി അടുത്ത ബന്ധമുണ്ടായിരുന്നു. സന്ധ്യയ്ക്കു മുച്ചുന്തിക്കലേ വാണിജ്യം കാണാൻ പോകുന്ന കാര്യം മുൻപേ സൂചിപ്പിച്ചുവല്ലോ. കരിപ്പൂക്കുളത്താണ് ആദിത്യവർമ്മ അന്നു രാത്രി കഴിച്ചുകൂട്ടേണ്ടതു് (86). കരിപ്പൂക്കുളം ഏതെന്നു് അറിയുന്നില്ല. പടിഞ്ഞാറേ കൊല്ലത്തുള്ള ഒരു കൊട്ടാരം ആയിരുന്നിരിക്കാം അതു്. എന്നാൽ

---

* മാമ്പള്ളി കീഴാററിങ്ങലാണ്. ചിറയിൻകീഴ് താലൂക്കിൽ കീഴ്പ്പേരൂർ ആയിരുന്നു വേണാട്ടു രാജകുടുംബത്തിന്റെ ആദ്യസ്ഥാനം. അന്നു തൊട്ടായിരിക്കും മാമ്പള്ളിയുമായുള്ള ചാർച്ച്.

കരിപ്പുക്കളം എന്നൊരു സ്ഥലത്തെയോ കൊട്ടാരത്തെയോ പററി അവിടെ അന്വേഷിച്ചതിൽ അറിവു കിട്ടുന്നില്ല. പാശ്ചാത്തിലേ പുതിയ പൊഴിയെപ്പററി അടുത്തു പറയുന്നതുകൊണ്ടു്, കരിപ്പുക്കളം നീണ്ടകര അഴിയുടെ തെക്കേക്കരയ്ക്കു് അടുത്തു് ആയിരിക്കാനാണു് ന്യായം. അവിടെ ശക്തികുളങ്ങര ക്ഷേത്രം പ്രസിദ്ധമാണു്. അതിനടുത്തായിരിക്കുമോ കരിപ്പുക്കളം? സന്ദേശഹരൻ അന്നു് അന്തിത്തേവാരവും അത്താഴമപൂത്തേത്തും കഴിച്ചു് അവിടെ വിശ്രമിക്കുന്നു.

രണ്ടാം ദിവസം കരിപ്പുക്കളത്തുനിന്നാണു് യാത്ര പുറപ്പെടേണ്ടതു്. കുളിയും ആഹാരവും കഴിഞ്ഞു് ബ്രാഹ്മണർക്കു ദാനം ചെയ്തിട്ടു് മഹാഭാരത പാരായണം കേട്ടു് അവിടെനിന്നു പുറപ്പെടണം. ആദ്യം കടക്കേണ്ടതു് അടുത്തുള്ള പൊഴിയാണു്, അതായതു് അഷ്ടമുടിക്കായലും കടലും ചേരുന്ന നീണ്ടകര അഴി. അന്നു് അവിടം പൊഴിയായി കിടന്നിരിക്കണം. പുതിയ പൊഴിയെന്നു പറഞ്ഞിരിക്കുന്നതു ശ്രദ്ധിക്കാനുള്ളതാണു്. [പുതുതായിട്ടായിരിക്കുമോ അഴി പൊഴിയായി മാറിയതു്?]. പൊഴിയും പൂക്കൈതയും പിന്നിട്ടു പോകണം എന്നു് ആണു പറഞ്ഞിട്ടുള്ളതു്. നീണ്ടകര അഴി തൊട്ടു വടക്കോട്ടുള്ള വഴിയുടെ ഇരുപാടും പൂക്കൈത ധാരാളമുണ്ടു്. പൂത്തുനില്ക്കുന്ന കൈതകളുടെ ഭംഗി കണ്ടും സൗരഭ്യംകൊണ്ടു സംപ്രീതി പൂണ്ടും ആദിത്യവർമ്മയ്ക്കു് എഴുന്നള്ളാം എന്നാണു സന്ദേശ കർത്താവിൻെറ നിർദ്ദേശം. നീണ്ടകരനിന്നുള്ള വഴിയിൽ പന്മനത്തമ്പിരാനെ തൊഴുതു് കന്നേററി കടന്നു പോകണം (90). 'പടയൊററ കടന്നീടുകെമ്പോററി പിന്നെ' എന്ന അബദ്ധപാഠം വച്ചുകൊണ്ടാണു് ഇതുവരെയുള്ള വ്യാഖ്യാനങ്ങൾ. 'പടയൊടു കടന്നീടു കന്നേററി തന്നെ' എന്നാണു സാധുപാഠം (90). നീണ്ടകര അഴിയിൽനിന്നു പന്മനയ്ക്കു നാലു മൈലോളം ദൂരമുണ്ടു്. ചവറയ്ക്കു വടക്കാണു പന്മന. പന്മന പ്രതിഷ്ഠ സുബ്രഹ്മണ്യനാണു്. പന്മന നിന്നു രണ്ടു മൂന്നു മൈൽ വടക്കു് ആണു് കന്നേററി. കന്നേററി ഓണാടിൻെറ തെക്കേയററമാണു്. തോവാളതൊട്ടു കന്നേററിവരെയായിരുന്നു പഴയ വേണാടിൻെറ വ്യാപ്തി എന്നു രേഖയുണ്ടു്. അവിടംതൊട്ടുള്ള വഴി ഓടനാട്ടിൽ കൂടെയാണു് (91). സമൃദ്ധിയായി കൃഷിചെയ്തിട്ടുള്ള നാളികേര വൃക്ഷങ്ങളെക്കൊണ്ടു മനോഹരവും സമ്പൽപൂർണ്ണവും ആയിരുന്നു അന്നും ഓടനാടു്. അവിടെ ഇടയ്ക്കിടെ പരദേശബ്രാഹ്മണരുടെ

സങ്കേതങ്ങൾ ഉണ്ടായിരുന്നു. അവിടങ്ങളിൽക്കൂടി സഞ്ചരിച്ച് രണ്ടു വിഷ്ണുക്ഷേത്രങ്ങൾ കടന്നു് കായംകുളത്തു ചെല്ലാം. വഴിയിലുള്ള ഈ രണ്ടു വിഷ്ണുക്ഷേത്രങ്ങളിൽ ഒന്നു പുലിയൻകുളങ്ങരയും മററതു കൃഷ്ണപുരവുമായിരിക്കണം. കായംകുളത്തു് അങ്ങാടിയെപ്പററി പരാമർശിക്കുന്നു എന്നല്ലാതെ അതിനെപ്പററി വർണ്ണിക്കുന്നില്ല. കായംകുളത്തു നിന്നു് അല്പം കിഴക്കോട്ടു തിരിഞ്ഞു വടക്കോട്ടാണു് പിന്നത്തേ വഴി. കായംകുളം കഴിഞ്ഞാൽ ഓടനാട്ടിന്റെ രാജധാനിയായിരുന്ന കണ്ടിയൂരാണു ചെല്ലേണ്ടതു്. മാവേലിക്കരെയ്ക്കടുത്താണു കണ്ടിയൂരു്. അതു് അച്ചൻകോവിൽ ആറിന്റെ തീരത്താണു്. കണ്ടിയൂരും അടുത്തുള്ള മററവും മററ സ്ഥലങ്ങളും സന്ദേശകർത്താവിന്റെ പ്രീതിക്കും പ്രശംസയ്ക്കും പ്രത്യേകം വിഷയമാണു് (96–101). തട്ടാരമ്പലത്തിനു് അടുത്തുള്ള അങ്ങാടിയും പാലവും കടന്നു് വലത്തേ ഭാഗത്തായി നടന്നാൽ കണ്ടിയൂർ ചെല്ലാം (98). പാലം അവിടെ അടുത്തുള്ള തോട്ടിലേതാണെന്നു തോന്നുന്നു. കണ്ടിയൂർ അന്നു വളരെ പ്രധാനപ്പെട്ട ഒരു സ്ഥലമായിരുന്നു. ഉണ്ണിയാടീചരിതം, ശിവവിലാസം തുടങ്ങിയുള്ള കൃതികൾ ഈ വിഷയത്തിൽ വേണ്ട തെളിവു തരുന്നു. (ഉള്ളൂരിന്റെ വിജ്ഞാനദീപിക നാലാം ഭാഗത്തിൽ ശിവവിലാസത്തെപ്പററിയുള്ള ഉപന്യാസം കാണുക). അന്നു് അവിടം കായംകുളം രാജാക്കന്മാരുടെ ആവാസസ്ഥാനമായി പ്രസിദ്ധി പെററിരുന്നു.

കൊല്ലവർഷം തുടങ്ങുന്നതിനു് രണ്ടു വർഷം മുൻപേ സ്ഥാപിച്ചതാണു് തിരുക്കണ്ടിയൂർക്ഷേത്രം. ചെറുകര ഉണ്ണിയാടി, മുത്തുററു് ഇളയച്ചി ഈ സ്ത്രീരത്നങ്ങളെ, കണ്ടിയൂരിനെപ്പററി പരാമർശിക്കുമ്പോൾ, വർണ്ണിക്കുന്നു. (101, 102, 103). കണ്ടിയൂർ ചെന്നാൽ ആദ്യമേ അമ്പലത്തിലെത്തി ശിവനെ കുമ്പിടണം. അപ്പോൾ ചെറുകര കുട്ടത്തി ഉപചാരത്തിനു് ആദിത്യവർമ്മയെ വന്നു കാണും (100). കുട്ടത്തി കായംകുളത്തേ ഒരു തമ്പുരാന്റെ ഭാര്യ ആയിരുന്നു. ചെറുകരവീട്ടു് ഇപ്പോൾ ഇല്ലെന്നാണു് അന്വേഷണത്തിൽ നിന്നു മനസ്സിലാകുന്നതു്. [ആ വീട്ടു് കായംകുളം രാജാക്കന്മാരുടെ ഭാര്യാഗൃഹമായിരുന്നു]. ദാമോദരച്ചാക്യാർ എഴുതിയ ശിവവിലാസമെന്ന സംസ്കൃത കാവ്യത്തിലെ വിഷയം ചെറുകര കുട്ടത്തിയുടെ മകൾ ഉണ്ണിയാടിയുടെ സ്വയംവരമാണു്. ഉണ്ണിയാടി കായംകുളത്തേ വീരകേരളവർമ്മയ്ക്കു് കുട്ടത്തിയിൽ ഉണ്ടായ മകളാണു്.

ചെറുകരയെ 'വത്സതീരം' എന്ന പേരിലാണ് ശിവവിലാസ ത്തിൽ പറഞ്ഞിട്ടുള്ളതു്. ശിവക്ഷേത്രത്തിന്റെ പടിഞ്ഞാറു വശത്തു് ആയിരുന്ന 'നാട്ടിൽ ചൊല്ലേറിയ' ആ ഗൃഹം.

> അജനി ഗിരിശഗേഹാത്തസ്യ പാശ്ചാത്യഭാഗേ
> ത്രിജഗദുരുസമജ്ഞേ സംജ്ഞയാ വത്സതീരേ
> ധരണികമിതുരിഷ്ടാ നർത്തകീനാം വരിഷ്ഠാ
> കുടിലദൃഗഥ ഗുപ്തസ്ത്രീതി നാമ്നാ പ്രസിദ്ധാ
>
> (ശിവവിലാസം)

'ഗുപ്തസ്ത്രീ' കുട്ടത്തിയുടെ സംസ്കൃത രൂപമായിരിക്കണം. ശിവവിലാസത്തിലേ കുട്ടത്തി വീരകേരളവർമ്മയുടെ ഭാര്യ ആയിരുന്നു. ഉണ്ണുനീലി സന്ദേശകാലത്തു് കായംകുളം രാജാവു് രവിവർമ്മ ആയിരുന്നതിനാൽ ഉണ്ണുനീലി സന്ദേശത്തിലേ കുട്ടത്തിയും ഉണ്ണിയാടിയും * അന്നു് ഇളമുറയായിരുന്ന വീര കേരളവർമ്മയുടെ ഭാര്യയും മകളും ആയിരുന്നെന്നു കരുതാം. ചെറുകരവീടു നിന്ന സ്ഥാനത്തെപ്പററി ആണല്ലോ നമുക്കു് ഇവിടെ പറയാനുള്ളതു്. കണ്ടിയൂർ അമ്പലത്തിനു പടിഞ്ഞാറു വശത്തായിരുന്നു ചെറുകര എന്നു് മേൽ ഉദ്ധരിച്ച ശ്ലോകത്തിൽ നിന്നു കാണാം. ചെറുകരവീട്ടിലേ ഉണ്ണിയാടിയെ ആദിത്യവർമ്മയ്ക്കു വീട്ടിൽ ചെല്ലാതെ തന്നെ കാണാൻ കഴിഞ്ഞേക്കം എന്നു പറയുന്നു (102). കണ്ടിയൂർ ക്ഷേത്രത്തിൽ നാട്യപ്രയോഗത്തിനു് ഉണ്ണിയാടി വരുമ്പോൾ ആദിത്യവർമ്മയ്ക്കു കാണാം എന്നായിരിക്കും അഭിപ്രായം. ഉണ്ണിയാടിയുടെ വർണ്ണനയിൽ നിന്നു് അവർ നാട്യവിദ്യയിൽ അതിനിപുണയായിരുന്നു എന്നു മനസ്സിലാക്കാം (102). കണ്ടിയൂർ മുത്തുററു് ഇളയച്ചി എന്ന വേറൊരു സുന്ദരിയും ആദിത്യവർമ്മയെ കാണാൻ വഴിയിൽ വന്നു നിൽക്കും. മുത്തുററു് എന്ന ഗൃഹനാമം ഇപ്പോഴുമുണ്ടു്. കണ്ടിയൂർ ക്ഷേത്രത്തിനു വെളിക്കു വടക്കുപടിഞ്ഞാറേ മൂലയ്ക്കു തൊട്ടാണു് ആ വീടു് സ്ഥിതിചെയ്യുന്നതു്. അവിടെ ഇപ്പോൾ ഒരു പുതിയവീടാണു

---

* മുമ്പിലുള്ള പ്രസാധനങ്ങളിൽ ചെറുകര കുട്ടത്തി എന്നു കാണു ന്നില്ല. 'ചെറുതുരച്ചെന്ന ക്കുട്ടത്തി' എന്നാണു കാണുന്നതു്. ഈ പാഠം ശരിയല്ലെന്നും 'ചെറുകരച്ചേന്ന കുട്ടത്തി'യാണു് ശരിയായ പാഠമെന്നും ഉള്ളൂർ വിജ്ഞാനദീപിക നാലാംഭാഗത്തിൽ എടുത്തു കാണിച്ചിട്ടുണ്ടു്.

കാണുന്നതു്. കായംകുളം രാജാക്കന്മാർ വാണിരുന്ന കാലത്തു് മുത്തുററ വീട്ടു് പ്രാധാന്യം വഹിച്ചിരുന്നു എന്നു സ്ഥലത്തു പറഞ്ഞുപോരുന്നതായി അറിയുന്നു.

കണ്ടിയൂർ ചെന്നാൽ ആദിത്യവർമ്മ ഓടനാട്ടുരാജാവായ രവിവർമ്മയുടെ ആതിത്ഥ്യസൽക്കാരം സ്വീകരിച്ചു് അദ്ദേഹത്തെ സംഭാവനം ചെയ്യണം. കുറുങ്ങാട്ടു് ഉണ്ണുനീലി, കുറുങ്ങാട്ടു് ഉണ്ണിച്ചക്കി, കുറുങ്ങാട്ടു ചിരുതേവി എന്നിവർ ആദിത്യവർമ്മയെ വന്നുകണ്ടു് ഉപചരിക്കും. കുറുങ്ങാട്ടുവീട്ടു് ഇപ്പോഴുമുണ്ടു്. അതു മററത്താണു്. കണ്ടിയൂർ ക്ഷേത്രത്തിൽ നിന്നു് ഏതാണ്ടു് മുക്കാൽ മൈൽ വരും. ക്ഷേത്രത്തിനു വടക്കു പടിഞ്ഞാറേ എല്ലാ കടന്നു പോകണം. കായംകുളം രാജാക്കന്മാരുടെ കുലദേവതയായ മററത്തു നരസിംഹമൂർത്തിയുടെ ക്ഷേത്രത്തിൽ നിന്നു വളരെ അകലെയല്ലാതെയാണു് ആ വീട്ടു്. അമ്പലത്തിനു തൊട്ടു് ആററിന്റെ തീരത്തായി കായംകുളം രാജാവിനു താമസിക്കാൻ ഒരു പഴയ കൊട്ടാരവും ഉണ്ടായിരുന്നതായി അറിയുന്നു. കുറുങ്ങാട്ടുവീട്ടു് ഇപ്പോൾ വളരെ ക്ഷയിച്ചുപോയി. ഇപ്പോൾ ഒരു പഴയ പുര മാത്രമേ അവിടെ ഉള്ളു. ആ വീട്ടുകാർക്കു പാരമ്പര്യമായി സംഗീതവാസന സിദ്ധിച്ചിട്ടുണ്ടെന്നു് അറിയുന്നു. കണ്ടിയൂർ ചെല്ലുന്ന രാത്രി എവിടെയാണു് ആദിത്യവർമ്മ കഴിച്ചുകൂട്ടുന്നതെന്നു വ്യക്തമല്ല. ഓടനാട്ടുകോനായ രവിവർമ്മയുടെ ആതിത്ഥ്യം സ്വീകരിക്കുന്നതുകൊണ്ടു് കൊട്ടാരത്തിൽ തന്നെ കഴിച്ചിരിക്കണം. മൂന്നാം ദിവസത്തേ യാത്ര മററത്തുനിന്നു് ആരംഭിക്കുന്നു (112). 'മററം പിന്നിട്ടിനിയ പുഴയും കണ്ടിയൂരേ വരേണ്ടും,' എന്നു പറഞ്ഞിട്ടുള്ളതുകൊണ്ടു് മററത്തു നരസിംഹ ക്ഷേത്രത്തിനു് അടുത്തുള്ള കൊട്ടാരത്തിലായിരിക്കണം ആദിത്യ വർമ്മ കഴിച്ചതു് എന്നു വിചാരിക്കാം. കണ്ടിയൂരും മററവും അച്ചൻകോവിലാറിന്റെ ഒരേ കരയിൽ തന്നെയാണു്. അതിനാൽ, മററവും പുഴയും പിന്നിട്ടു കണ്ടിയൂർ വരണമെന്നു പറഞ്ഞിട്ടുള്ളതു് മററത്തിനും കണ്ടിയൂരിനും ഇടയ്ക്കു വയലിലുള്ള തോടിനെ പരാമർശിക്കുന്നതാണെന്നു മനസ്സിലാക്കാം.

മൂന്നാം ദിവസം രാവിലേ മററത്തുനിന്നു കണ്ടിയൂർ വരുന്ന വഴി ആററിന്റെ മറുകര ചെന്നിത്തല കാണാം (112). ചെന്നിത്തലവഴി ആയിരിക്കണം യാത്ര തുടരുന്നതു്. അന്നത്തേ യാത്രയിൽ പിന്നെ ആദ്യം ചെല്ലുന്നതു് ഒരു ശിവക്ഷേത്രത്തിൽ

ആണു് (113). ‘അതിന്റെ നാമം ചൊല്ലാൻ അരുതു്’. ആ അമ്പലം ഏതെന്നു തെളിയുന്നില്ല. ഒരു പക്ഷേ ഇതു് ഇരമത്തൂർ ശിവക്ഷേത്രമായിരിക്കാം. ‘നാമം ചൊല്ലാനരുതു്’ എന്നു പറഞ്ഞിരിക്കുന്നതു് ആ സ്ഥലത്തിന്റെ പേരു പറയുന്നതു ശുഭമല്ലെന്നു് ഒരു അന്ധവിശ്വാസം നാട്ടിലുള്ളതുകൊണ്ടാണു്. * അവിടെനിന്നു തൃക്കുരട്ടി വരെ വഴി അതിമനോഹരമായിരുന്നു. തേൻ തുളുമ്പി പരിമളം പരത്തുന്ന പൂക്കൾ അണിഞ്ഞ വല്ലികൾ, തളിരണിഞ്ഞ മരങ്ങൾ, ഇതാണു വഴിയുടെ ഇരുപാടും കാണുന്ന കാഴ്ചകൾ. പുരാതനവും പ്രസിദ്ധവുമായ ഒരു ശിവക്ഷേത്രമാണു് കുരട്ടി. മാന്നാർ എന്ന സ്ഥലത്തിന്റെ പ്രാന്തത്തിലാണു് ഈ ക്ഷേത്രം സ്ഥിതിചെയ്യുന്നതു്. അവിടന്നു പനയന്നാർ കാവിൽ ക്ഷേത്രത്തിലേക്കു് അധികം ദൂരമില്ല. ‘നേരേ നടന്നാൽ ക്രുവീടപ്പാൽ പാഠി പനയന്നാർകാവു്’ എന്നാണു പറഞ്ഞിരിക്കുന്നതു്. ക്രുവിയാൽ കേൾക്കാവുന്ന ദൂരമേയുള്ളു എന്നർത്ഥം. ക്രുവീടു് എന്നതു് ഒരു സ്ഥലമാണെന്നു് ചിലർ വ്യാഖ്യാനിച്ചിരിക്കുന്നതു ശരിയല്ല. കുരട്ടിയിൽനിന്നു കുറച്ചു വടക്കു ചെന്നാൽ പമ്പയാററിന്റെ ഒരു കൈവ്വഴി കടന്നു വേണം ഇപ്പോൾ പനയന്നാർകാവു ക്ഷേത്രത്തിലേക്കു ചെല്ലാൻ. അവിടം പന്നായിക്കടവാണു്. വടക്കുനിന്നു വരുന്ന പമ്പയാററിൽ കിഴക്കുനിന്നു് വേറൊരു കൈവ്വഴി വന്നുചേർന്നു് ഏതാണ്ടു തെക്കുപടിഞ്ഞാറോട്ടു് ഒഴുകുന്നതായിട്ടാണു് ഇപ്പോൾ കാണുന്നതു്. എന്നാൽ കിഴക്കുപടിഞ്ഞാറു കിടക്കുന്ന കൈവ്വഴി സന്ദേശകാലത്തു് ഇല്ലായിരുന്നെന്നു വേണം കരുതാൻ. കുരട്ടിയിൽ നിന്നു പനയന്നാർകാവിലേക്കു പോകാൻ ആറു കടക്കണമെന്നു പറയുന്നില്ല. പനയന്നാർകാവിൽ ഭദ്രകാളിയുടെ പ്രതിഷ്ഠയാണു്. കാളിയെ തൊഴുതു്, അമ്പലത്തിന്റെ അടുത്തുകൂടി ഒഴുകുന്ന പമ്പയാററിലേ പാലം കടന്നു പോകുമ്പോൾ ആററിൽ കിടക്കുന്ന

---

* അടുത്തുള്ള എണ്ണയ്ക്കാട്ടു്, പുലിയൂർ തുടങ്ങിയ സ്ഥലങ്ങളെപ്പററിയും ഇത്തരം അന്ധവിശ്വാസം ഉള്ളതായി കേൾക്കുന്നു. ചെന്നിത്തലയ്ക്കടുത്തുള്ള ഉറുമ്പുണ്ണിത്തേവർ ക്ഷേത്രത്തിനെപ്പററിയും പരിഗണിക്കാം. ഇപ്പോൾ ഇടിഞ്ഞുപൊളിഞ്ഞു കിടക്കുകയാണു് ആ ക്ഷേത്രം. നാമം ചൊല്ലാനരുതാത്ത ശിവക്ഷേത്രം ‘വിഷവർശ്ശേരിക്കര’യാണെന്നു് ചിലർ കരുതുന്നു. അതു് സുബ്രഹ്മണ്യക്ഷേത്രം എന്നു വേറേ ചിലർ പറഞ്ഞറിയുന്നു. എന്നാൽ, ‘ഇരന്നും വലിഞ്ഞും’ എന്നു ശ്ലോകത്തിൽ കാണുന്ന സൂചന നേരേയല്ലെങ്കിലും ‘ഇരമത്തൂർ’ എന്ന സ്ഥലനാമത്തെക്കൂടി അനുസ്മരിപ്പിക്കുന്നതായി വിചാരിക്കരുതോ?

മുതലകളെ കണ്ടു കൗതുകം നേടാം. ആറു കടന്നാൽ പടിഞ്ഞാറേക്കരയായ കടപ്ര്യയായി (116). അടുത്തു് ഒരു ഭഗവതിക്ഷേത്രത്തിൽ ഭജിച്ചിട്ടു പോകാൻ പറയുന്നു. ഈ ക്ഷേത്രം മരുതൂർക്കാവു് അമ്പലം ആയിരിക്കുമോ? പിന്നെ രായരൻ എന്ന ചിറവാ രാജാവിനെയാണു് കാണേണ്ടതു്(117). ചിറവാരാജാവു് ആദിത്യവമ്മയുടെ ഉടമ കരുതുന്ന ആളാണു്. വേണാടിനും ചിറവായ്ക്കും ദൃഢബന്ധം ഉണ്ടായിരുന്നു. വേണാട്ടു രാജാക്കന്മാക്കു് ചിറവാമൂപ്പസ്ഥാനം കിട്ടുന്നതു് ഇതിനു് ഒരു തെളിവാണല്ലോ. ചിറവാസ്വരൂപം ഇപ്പോഴത്തേ ഇലഞ്ഞിമൺതറ കോയിക്കലായിരിക്കുമോ? ആലൻതുരുത്തിനോടു സംബന്ധിച്ചു പറഞ്ഞിരിക്കുന്നതിനാൽ അതു് കുറേക്കൂടി വടക്കായിരിക്കാനും ഇടയുണ്ടു് (118). തുടന്നുള്ള വഴിയിൽ കൈതക്കാട്ടേ സുന്ദരിമാരുടെ പാട്ടു കേട്ടു് ആദിത്യവമ്മയ്ക്കു രസിക്കാം. കൈതക്കാടു് ഒരു പ്രഭുഗൃഹമായിരിക്കണം. ചിറവാ രാജാക്കന്മാരുടെ ഭാര്യാഗൃഹമായിരിക്കാം. അതു് ഏതെന്നു് അറിയാൻ കഴിഞ്ഞിട്ടില്ല.

കൈതക്കാട്ടു താമസിക്കുമെന്നുള്ളതുകൊണ്ടു നിരണത്തിനു പോകണമെന്നില്ല. തൃക്കപാലേശ്വരം ക്ഷേത്രംകൊണ്ടു് ഈ സ്ഥലം പണ്ടേ പ്രസിദ്ധി പെററതാണു്. പിൽക്കാലത്തു കണ്ണശ്ശപ്പണിക്കരുടെയും മററും ജന്മസ്ഥാനമായുംനിരണം പ്രശസ്തിയാന്നു. അടുത്തു വഴിയിൽ മാടമ്പിമാരുടെ മാളികയുണ്ടു് (119). ഏതു മാടമ്പിമാരെയാണു് പരാമശിക്കുന്നതെന്നു മനസ്സിലാകുന്നില്ല. നിരണംപെട്ടിക്കയ്മളന്മാരെപ്പററിയാണെന്നു തോന്നുന്നു. തൃക്കപാലേശ്വരം ക്ഷേത്രം അവരുടെ വകയാണു്. അവിടന്നു നേരേ പോയി നദി കടന്നു് പാടത്തിൽക്കൂടെ തിരുവല്ലായ്ക്കുപോകണം. 'അമൃതസലില'യായ ആ നദി മണിമലയാറാണു് (120-121). പമ്പയെന്നു ചില വ്യാഖ്യാനങ്ങളിൽ പറഞ്ഞിട്ടുള്ളതു ശരിയല്ല. പനയനാർ കാവിന്നു് അടുത്തുകൂടി ഒഴുകുന്ന പമ്പയ്ക്കും ആലന്തുരുത്തിയുടെ വടക്കുകൂടി പ്രവഹിക്കുന്ന മണിമലയ്ക്കും ഇടയ്ക്കു് രണ്ടുമൂന്നു മൈൽ ദൂരമേ കാണൂ.

പ്രാചീനമായ പ്രശസ്തി വേണ്ടുവോളം തികഞ്ഞ സ്ഥലം ആണു തിരുവല്ല. തിരുവല്ലാ മതിലകത്തു ചെന്നു് അവിടെ പള്ളികൊള്ളുന്ന അപ്പനെ ഭജിക്കണം. തിരുവല്ലാ അപ്പൻ വിഷ്ണു ആണു്. അപ്പോൾ ആദിത്യവമ്മയെ ഇളമൺ, മേച്ചേരി,

തുടങ്ങിയ പത്തില്ലത്തു പോററിമാർ വന്നുകണ്ടു് ഉപചാരപ്രകടനം ചെയ്യും (123).

[123-ാമത്തേ ശ്ലോകത്തിൻെറ മുദ്രിതപാഠം വളരെ അനാഢമാണു്. അതിൽനിന്നു കാവ്യത്തിൻെറ ഗൗരവംതന്നെ മങ്ങുന്ന വ്യാഖ്യാനങ്ങളും ഉണ്ടായിരിക്കുന്നു. മുദ്രിതപാഠം,

അപ്പോാഠം നിന്നെത്തെളിവിലമങ്ങിക്കരെച്ചേരി മററും
തസ്മിൻ മേവും പെരിയ മടവാർ വന്നു താന്താൻ മുതിന്നു്
ഉദ്യൽക്കോലാഹലമുപചരിക്കിൻെറ സത്രം പൊതപ്പാൻ
അച്ഛച്ചോ! കാണരുതു വഴതിക്കൊാടംക നീ കൗശലേന.

ഇളമങ്ങിക്കരെച്ചേരി എന്ന ഗൃഹത്തിലും മററും മേവുന്ന പെരിയ മടവാർ, സാമാന്യം വയസ്സായ സ്ത്രീകൾ, വന്നു് ഉപചരിക്കും എന്നാണു് പൂവ്വവ്യാഖ്യാനങ്ങൾ. ഈ സ്ത്രീകൾക്കു് ആദിത്യവമ്മയെ ഉപചരിക്കാൻ എന്താണു് അവകാശം? ശരിയായ പാഠം ഗ്രന്ഥത്തിൽ സുവ്യക്തമായി കാണാം.

അപ്പോാഠം നിന്നെത്തെളിവിലിളമൺ മിക്ക മേച്ചേരി മററും
തസ്മിൻ മേവും പെരിയ മറയോർ വന്നു താന്താൻ മുതിന്നു്
ഉദ്യൽക്കോലാഹലമുപചരിക്കിൻെറ സത്രം പൊറപ്പാൻ
അച്ഛച്ചോ! ചൊല്ലരുതു വഴതിക്കൊാടംക നീ കൗശലേന.

'ഇളമൺമിക്ക മേച്ചേരി' എന്ന ഭാഗത്തെ 'ഇളമങ്ങിക്കരെച്ചേരി' എന്നു തെററി പകത്തിയാണു് അപപാഠം ഉണ്ടായതു്. തിരുവല്ലായിലേ പത്തില്ലത്തിൽ പോററിമാരെപ്പററി അറിയാത്ത ലേഖകൻ പകത്തി വരുത്തിയ അപപാഠമാണു് ഇതു്. ഇളമൺമഠം, മിക്ക-മികച്ച-ഐശ്വര്യപൂണ്ണമായ-മേച്ചേരിമഠം, മററും-തുടങ്ങിയുള്ള, മറയോർ-ബ്രാഹ്മണർ-പത്തില്ലത്തു പോററി മാർ, വന്നു-താൻതാൻ മുതിന്നു് ആദിത്യവമ്മയെ ഉപചരിക്കും എന്നു് അത്ഥം. ഈ ശരിയായ പാഠവും അത്ഥവും കാവ്യ ഗൗരവത്തെ വളരെ വദ്ധിപ്പിക്കുന്നുവെന്നുള്ളതു ശ്രദ്ധേയമാണു്. ബ്രാഹ്മണർ വന്നു് ഉപചരിക്കുന്നതുകൊണ്ടാണു് 'സത്രം' എന്നു പറഞ്ഞിട്ടുള്ളതെന്നും ശ്രദ്ധിക്കണം.

തിരുവല്ലാ പത്തില്ലത്തു പോററിമാരാണ് തിരുവല്ലാ ക്ഷേത്രത്തിലേ ഊരാണ്മക്കാർ. പോററിമാരിൽ പ്രധാനപ്പെട്ടവരാണ് മേച്ചേരിയും ഇളമൺമഠവും. പത്തു മഠക്കാരും പ്രബലന്മാർ ആയിരുന്നു. മൂവിടത്തു മേച്ചേരി, എറത്തു മേച്ചേരി, കുറിച്ചി മേച്ചേരി, എളമൺമഠം, പെരിങ്ങലേടത്തു മഠം (പെരിങ്ങര ഇളയിടത്തു് ഇളമൺമഠം), ചോളമൺമഠം (ചോമാ ഇളമൺ മഠം), അഴിയിടത്തു വിലിക്കിലിമംഗലം ഇവയാണ പ്രധാനം. മേച്ചേരിയുടെയും ഇളമണ്ണിന്റെയും ശാഖകളാണ് മററു് അധികവും എന്നു പേരിൽനിന്നു തന്നെ വ്യക്തമാകുന്നല്ലോ. ആദിത്യവമ്മ തങ്ങളുടെ വകയായ ക്ഷേത്രത്തിൽ എഴുന്നള്ളുമ്പോൾ അദ്ദേഹത്തിന്റെയും തങ്ങളുടെയും സ്ഥാനമഹിമയ്ക്കു് അനുസരണമായി പൂർണ്ണകുംഭാദികൾ കൊടുത്തു് പത്തില്ലത്തു പോററിമാർ സ്വീകരിക്കുന്നതു സമുചിതമാകുന്നല്ലോ. ഇളമങ്ങിക്കരച്ചേരിയിലേ പെരിയ മടവാരുടെ കഥ മറന്നു കളയാവുന്നതാണ്. ]

തിരുവല്ലാ ക്ഷേത്രത്തിൽ ഉന്നതമായ ഒരു സ്തംഭത്തിൽ ഗരുഡവിഗ്രഹം പ്രതിഷ്ഠിച്ചിട്ടുണ്ടു്. ആ ഗരുഡനെ വന്ദിച്ചിട്ടു പിന്നെയും യാത്ര തുടരണം (124). പിന്നെ കരിയനാട്ടുകാവിലാണ ചെന്നുചേരുക. കരിനാട്ടുകാവു് എന്നാണ് ഈ സ്ഥലം ഇപ്പോൾ അറിയപ്പെടുന്നതു്. തിരുവല്ലാ ക്ഷേത്രത്തിൽ നിന്നു് ഒരു മൈൽ വടക്കപടിഞ്ഞാറായിട്ടാണ് ഇതിന്റെ സ്ഥാനം. കരിനാട്ടുകാവിൽ അടുത്തടുത്തു് രണ്ടു ക്ഷേത്രങ്ങൾ ഇപ്പോൾ ഉണ്ടു്—കൃഷ്ണക്ഷേത്രവും ദേവീക്ഷേത്രവും. ദേവീക്ഷേത്രമാണ കൂടുതൽ പഴക്കമുള്ളതു്. കരിനാട്ടുകാവു് അന്നു് അതിപ്രധാനമായ ഒരു ചന്തയായിരുന്നു. ഉച്ചവരെ അവിടെ നടക്കുന്ന കച്ചവടം കണ്ടാൽ കൊല്ലവും കോഴിക്കോടും പോലും അതിനു തുല്യമല്ല (125). അന്നു് ആദിത്യവമ്മ കണ്ട ആ ചന്ത ഇന്നു നമുക്കു് അവിടെയെങ്ങും കാണ്മാനില്ല. കരിനാട്ടുകാവു കടന്നു് മുത്തൂർ എന്ന സ്ഥലത്തേക്കു പോകണം. അവിടന്നു വടക്കോട്ടു പോയി പുഴ കടന്നു നാലുകോടിയിലേക്കാണ ചെല്ലേണ്ടതു്. ആ പുഴ ഇപ്പോഴത്തേ ളാപ്പാലം തോട്ടായിക്കടവു തോട്ടു് ആയിരിക്കണം. നാലുകോടി മുത്തൂർനിന്നു് ഒരു മൈൽ വടക്കപടിഞ്ഞാറായിട്ടാണ്. തിരുവല്ലായിൽനിന്നും മുത്തൂരേക്കുള്ള യാത്ര ഇപ്പോഴത്തേ കൊല്ലം കോട്ടയം റോഡുവഴിയും

അവിടന്നു നാലുകോടിയിലേക്കുള്ളതു് അല്പം പടിഞ്ഞാറോട്ടു മാറിയും ആയിരിക്കണം.

നാലുകോടിയിൽനിന്നു വടക്കുകിഴക്കുള്ള തൃക്കൊടിത്താനത്തേയ്ക്കാണു് പിന്നെ സഞ്ചരിക്കേണ്ടതു്. തൃക്കൊടിത്താനം ചങ്ങനാശ്ശേരിക്കു കിഴക്കു മാറിയുള്ള ഒരു പുരാതന കൃഷ്ണക്ഷേത്രം ആണു്. ഉയൎന്ന മതിൽക്കെട്ടും പുറത്തേ വിശാലമായ അങ്കണവും ശ്രീകോവിലിന്റെ അടിത്തറയിലുള്ള അനേകം വട്ടെഴുത്തു ശാസനങ്ങളും ആ ക്ഷേത്രത്തിന്റെ പുരാതന മഹിമയെ ഇന്നും ഉദ്ഘോഷണം ചെയ്യുന്നു. ഭാസ്കര രവിവൎമ്മ തുടങ്ങിയ പ്രാചീന കേരള രാജാക്കന്മാരുടെ ശിലാശാസനങ്ങൾ അവിടെ ചെന്നു കാണേണ്ടതുതന്നെ. അവിടെനിന്നുള്ള വഴി തെക്കുംകൂറിൽ കൂടിയാണു്. ആ വഴി അന്നു് ഇരുവശവും കാടു നിറഞ്ഞതായിരുന്നു. 'കാന്താരഘ്ന പ്രതിഭടമാണു്' ആ സ്ഥലം എന്നു ശുകസന്ദേശത്തിലും പറഞ്ഞിരിക്കുന്നു. ഇന്നും അവിടെ എങ്ങും വളരെ കൂടുതൽ ആൾപ്പാൎപ്പു് ആയിട്ടില്ല. കക്കാട്ടുവേലി, തെങ്ങണ, മാടപ്പള്ളി, വാകത്താനം തുടങ്ങിയ സ്ഥലങ്ങളിലൂടെ ആണു് തെക്കുംകൂറിന്റെ രാജധാനിയായ മണികണ്ഠപുരത്തേക്കു പോകേണ്ടതു്. മണികണ്ഠപുരത്തു മുരാരിയുടെ (വിഷ്ണുവിന്റെ) പ്രതിഷ്ഠയാണു് (128). [പുരാരി എന്ന പാഠം തെററാണു്. വ്യാഖ്യാനം നോക്കുക]. അവിടെ അക്കാലത്തു് ആണ്ടിൽ നാലുമാസം ഊട്ടുനടത്തിവന്ന വലിയ ഒരു ഊട്ടുപുരയുണ്ടായിരുന്നു. (129). മണികണ്ഠപുരത്തു ചെന്നാൽ അന്നു് തെക്കുംകൂർ വാഴുന്ന 'വെൺറിക്കുൺറിന്നൊരു തിലക'മായ രാമവൎമ്മ എന്ന തെക്കുംകൂർ രാജാവു് അവിടെയുണ്ടെങ്കിൽ കാണണം * (130). അവിടെ നിന്നുള്ള വഴി വിട്ടാണു് കാണ്ടാൻകുളം എന്നുള്ളതിനാൽ അവിടത്തേ സുന്ദരിയെ കാണാൻ തരമില്ല. 'കാണ്ടാംകുളം' ഇന്നത്തേ 'കണ്ടൻചിറ'യാണു് എന്നു തോന്നുന്നു. ചേരൂർ ഭദ്രകാളിക്ഷേത്രത്തിനു പടിഞ്ഞാറു മാറിയാണു് ഈ സ്ഥലം. റോഡരികിലുള്ള ഇപ്പോഴത്തേ വയൽ പണ്ടൊരു വലിയ കുളം ആയിരുന്നു എന്നു് ആ സ്ഥലത്തു പ്രസിദ്ധിയുണ്ടു് (132).

---

* വെൺറിക്കുൺറു്-വെന്നിമല, മണികണ്ഠപുരത്തുനിന്നു നാലഞ്ചു മൈൽ വടക്കുകിഴക്കായിട്ടാണു്. അവിടെ ആയിരുന്നു തെക്കുംകൂർ രാജാക്കന്മാരുടെ ആദ്യസ്ഥാനം അങ്ങനെയാണു് 'വെൺറിക്കുൺറിന്നു തിലകം' എന്ന വിശേഷണം തെക്കുംകൂർ രാജാവിനു ചേരുന്നതു്.

ഉച്ച തിരിഞ്ഞു് അഞ്ചടി ആകുമ്പോൾ ആദിത്യവർമ്മ ഏററമാനൂർ ചെല്ലണം (133). ഏററമാനൂർ ശിവനെ ഭജിച്ചു് അവിടെ തേവാരവും ഊണും കഴിച്ചിട്ടു് നേരേ കടുത്തുരുത്തിയിലേക്കു പുറപ്പെടണമെന്നാണു് അപേക്ഷ. കോതനല്ലൂർവഴിയാണു പോകേണ്ടതു്. ഏററമാനൂർ നിന്നു് ഒരു കാതത്തിൽ കുറവില്ല ദൂരം കോതനല്ലൂരേക്കു്. അവിടെ വിളനെല്ലു കാക്കാൻ തേന്മാവിന്റെ തണലിൽ ഇരിക്കുന്ന യുവതികളെയും, അവിടെങ്ങും തുള്ളിക്കളിച്ചു നടക്കുന്ന മാൻകുട്ടികളെയും കണ്ടുകൊണ്ടു് ആദിത്യവർമ്മയ്ക്കു യാത്രതുടരാം (134). കോതനല്ലൂർ നിന്നു കുറച്ചു ദൂരം വഴി തേർ പോകത്തക്കവണ്ണം വീതിയിൽ ഒരു വലിയ ചിറയിലേക്കു പോകാനായി നിർമ്മിച്ചിട്ടുള്ളതു കാണാം. അതിന്റെ ഇരുപാട്ടും പൂക്കുലകൾ അണിഞ്ഞു നിൽക്കുന്ന മരങ്ങൾ ആദിത്യവർമ്മയ്ക്കു് കൗതുകം നൽകാതെയിരിക്കയില്ല. അതിനു വളരെ അടുത്താണു് 'വടമതുര' എന്നു പേരുള്ള കടുത്തുരുത്തി. മൂന്നാം ദിവസം സന്ധ്യയോടു് അവിടെ ചെന്നുചേരാം. അപ്പോൾ അരികുലമ്പലം ചിന്തിപ്പോമാറു് ബിംബലീപാലരാജധാനിയിൽ നിന്നു് ഉച്ചത്തിൽ ഊതുന്ന വിജയകാഹളം കേൾക്കാറാകും (137).

ഏററമാനൂർ നിന്നു് വടക്കുപടിഞ്ഞാറോട്ടു വയ്ക്കത്തേക്കു പോകുന്ന റോഡിൽ ഏതാണ്ടു പകുതി ദൂരത്തിൽ ഒൻപതാം മൈൽക്കുററിയ്ക്കടുത്താണു് കടുത്തുരുത്തി. അവിടെ പ്രാചീനമായ അമ്പലവും പഴക്കമുള്ള ഒരു ക്രിസ്ത്യൻപള്ളിയും പുരാതനമഹിമയ്ക്കു സാക്ഷ്യമായി കാണാവുന്നതാണു്. 'കടന്തേരി, വടമതുര, കടൽത്തുരുത്തി എന്നെല്ലാം ആ പട്ടണത്തിനു പേരു് ഉണ്ടായിരുന്നു. മണികണ്ഠൻ എന്ന വടക്കുംകൂർ രാജാവിന്റെ രാജധാനിയായി ആ പട്ടണം അന്നു പരിലസിച്ചിരുന്നു. ഇതിനു് കടൽത്തുരുത്തി എന്നു് എങ്ങനെ പേരു വന്നു എന്നു മനസ്സിലാകുന്നില്ല. അവിടത്തെ പ്രതിഷ്ഠയായ ശിവവിഗ്രഹത്തെ ഖരൻ കടിച്ചിരുത്തിയതുകൊണ്ടു് 'കടിച്ചിരുത്തി' എന്നു പേരു വന്നതായി ഐതിഹ്യം നമ്മെ അറിയിക്കുന്നു. 'കടിച്ചിരുത്തി' ആണുപോലും കടുത്തുരുത്തിയും, പിന്നെ കടൽത്തുരുത്തിയും ഒക്കെ ആയതു്. 'സിന്ധുദ്വീപം' കടൽത്തുരുത്തിയുടെ സംസ്കൃതരൂപം ആണു്.* ഏതോ ഒരു കാലത്തു് ഇവിടം ഒരു ദ്വീപായിരുന്ന

* സ്കന്ധാവാരം പരമപി തതോ ബിംബലീപാലകാനാം
സിന്ധുദ്വീപം വ്രജ ഘനനിഭൈരാവൃതം സിന്ധുരേന്ദ്രൈഃ. (ശുക. സ.)

എന്നും പറയുന്നുണ്ട്. എന്നാൽ ആ സ്ഥലം കാണുന്നവക്ക് അങ്ങനെ വിശ്വസിക്കാൻ എളുപ്പമല്ല. അതിൻെറ പടിഞ്ഞാറു വശം വരെ കായലോ കടലോ ഒരു കാലത്തു വ്യാപിച്ചു കിടന്നിരിക്കാം. ഏതായാലും ആദിത്യവർമ്മ സന്ദർശിക്കുന്ന കാലത്തു് കടുത്തുരുത്തി വിദേശവാണിജ്യംകൊണ്ടു് ഐശ്വര്യ പൂർണ്ണമായ ഒരു സ്ഥലം ആയിരുന്നു. കുബേരന്മാരായ ആര്യ വണിക്കുകൾ അവിടെ ഉണ്ടായിരുന്നു (ii. 5). ദ്വീപാന്തര ങ്ങളിൽ നിന്നും ചൊങ്കുകൾ എന്നു പറയുന്ന കപ്പലുകൾ കടലിൽ വരും. അടയ്ക്കായും കുരുമുളകും മററും കടുത്തുരുത്തിയിൽനിന്നു് തോണിയിൽ കയററി കപ്പലിൽ കൊടുക്കും; അങ്ങനെയായിരുന്നു അവിടെ വാണിജ്യം നടന്നുപോന്നതു് (ii. 7). കടുത്തുരുത്തി അമ്പലത്തിനു പടിഞ്ഞാറു വശത്തുള്ള തോട്ടിൽക്കൂടി ഇന്നും വള്ളത്തിൽ സാമാനങ്ങൾ കൊണ്ടുപോകാൻ സൗകര്യമുണ്ടു്.*

ഏററുമാനൂർനിന്നു വയ്ക്കത്തേക്കുള്ള റോഡിൻെറ വലത്തു ഭാഗത്തു് കിഴക്കുള്ള ഒരു കുന്നിലായിട്ടാണു് കടുത്തുരുത്തിയിലെ തളിയൽ ക്ഷേത്രം സ്ഥിതിചെയ്യുന്നതു്. കുന്നിൽ ഇരിക്കുന്നതു കൊണ്ടു് പടിഞ്ഞാറുവശത്തേ റോഡിൽനിന്നു് പത്തിരുപത്തു കല്പടികൾകയററി വേണം ക്ഷേത്രത്തിൽചെല്ലാൻ. അമ്പലത്തിൻെറ കിഴക്കേ നടയിൽനിന്നു നേരേ കിഴക്കോട്ടു് അര മൈൽ നീണ്ടു വഴി കിടക്കുന്നു. അതു ചെന്നു ചേരുന്നതു് ഗോവിന്ദപുരം കൃഷ്ണക്ഷേത്രത്തിലാണു്. അതു ചെറിയ ഒരു അമ്പലമാണു്. ഗോവിന്ദപുരത്തെ ആയിരിക്കും കോതപുരം എന്നു സന്ദേശത്തിൽ പറഞ്ഞിരിക്കുന്നതു് (ii. 20). ഗോവിന്ദപുരം കോന്തപുരമായും, പിന്നെ കോതപുരമായും പരിണമിച്ചതായിരിക്കാം. ആ ക്ഷേത്രത്തിൻെറ പടിഞ്ഞാറു വശത്തു് നാലഞ്ചു് ഏക്കറോളം വിസ്താരമുള്ള ചെറിയ ഒരു വയൽ ഇപ്പോഴും ഉണ്ടു്. അതിൻെറ വടക്കേ അററം, കൃഷ്ണക്ഷേത്രത്തിനു നേരേ പടിഞ്ഞാറുഭാഗം മാത്രം കുളമാണു്. എന്നാൽ സന്ദേശ

---

* കൊല്ലവർഷം എട്ടാം ശതവർഷം തൊട്ടു് കടുത്തുരുത്തി ഒരു ക്രിസ്തീയകേന്ദ്രമായി പ്രാധാന്യം അർഹിച്ചതായും ഇവിടെ സ്മരിക്കാം. കടുത്തുരുത്തിക്കു് അടുത്തുള്ള മുട്ടച്ചിറപ്പള്ളി വളരെ പ്രാധാന്യമുള്ളതാണു്. എ. ഡി. 1599-ൽ (കൊ. വ. 774-ൽ) ആർച്ചുബിഷപ്പു് മെൻസിസ്സ് ഇവിടെ വച്ചു് ഒരു ക്രിസ്തീയസഭ വിളിച്ചുകൂട്ടിയതായും മററും കാണുന്നു.

കാലത്തു് ആ വയൽ മുഴുവൻ തന്നെ വലിയ ഒരു ചിറ ആയിരുന്നിരിക്കാം. കൃഷ്ണക്ഷേത്രത്തിനു തെക്കുവശം ഒരു കുന്നാണു്. ആദിത്യവർമ്മ കടൽത്തുരുത്തിയിലേക്കു ചെല്ലുന്നതു് ഈ കുന്നു കടന്നു് കോതപുരം കൃഷ്ണക്ഷേത്രത്തിൽ ഭജിച്ചിട്ടായിരിക്കണം. അതിനു പടിഞ്ഞാറുവശത്തുള്ള ചിറയുടെ വടക്കുവശത്തുടെ പടിഞ്ഞാറോട്ടു തളിയിൽക്ഷേത്രത്തിലേക്കുള്ള വഴിയേ ആയിരിക്കണം അദ്ദേഹം യാത്ര ചെയ്തതു്. 'ഉല്ലസദപാരിപൂര'മായ 'മലിചിറ' ആദ്യമായി ആദിത്യവർമ്മയെ ആകർഷിക്കും (ii. 17). ആദിത്യവർമ്മ ചെല്ലുന്നതറിഞ്ഞു് ശ്രീകണ്ഠൻ വന്നു് എതിരേല്ക്കും (ii. 21). പിന്നെ ആദിത്യവർമ്മ വടക്കുംകൂർ രാജാവായ മണികണ്ഠനെന്ന സാമന്തമൗലിയെ ചെന്നു കാണണം (ii. 23). കൊട്ടാരം ഗോവിന്ദപുരം ക്ഷേത്രത്തിൽനിന്നു തളിയിൽ ക്ഷേത്രത്തിലേക്കുള്ള വഴിയുടെ വടക്കുവശത്തായിരുന്നിരിക്കാം. ആ പറമ്പിനു് ഇന്നും കോവിലകമെന്നും കോട്ടയ്ക്കകമെന്നും പേരുള്ളതായി സ്ഥലത്തുള്ളവർ പറയുന്നു. തനിക്കു് ഉണ്ണുനീലിയുടെ ഗൃഹത്തിൽ പോകണമെന്നു പറഞ്ഞിട്ടു് മണികണ്ഠനോടു വേഗത്തിൽ വിട വാങ്ങണം. കൊട്ടാരത്തിൽ വച്ചു് 'വിദ്യാനദ്യാം നിയതി മുഴുകം' ബിംബലീബാലചന്ദ്രനായ കോതവർമ്മയും, അലർമാതിന്നാവാസഭൂമിയായ ഇരവി മണികണ്ഠനാം, മരുവലർകുലത്തിനു കല്പാന്തവഹ്നിയായ രാമവർമ്മയും ആദിത്യവർമ്മയെ കാണും. പിന്നീടു താമസിയാതെ ചെന്നു് ഉണ്ണുനീലിയെ കാണണം. കിഴക്കിൻചിറയ്ക്കു പടിഞ്ഞാറുവശത്തായിട്ടാണു് ഉണ്ണുനീലിയുടെ ഗൃഹം (ii. 30). കൊട്ടാരത്തിനു് എതിരേ വഴിയുടെ തെക്കുപുറത്തായിട്ടു് ആയിരുന്നു ആ വീടു്.

മുൻപു പറഞ്ഞ കൃഷ്ണക്ഷേത്രത്തിന്റെ പടിഞ്ഞാറുവശത്തു നിന്നും ഏതാണ്ടു് അര മൈൽ പടിഞ്ഞാറുള്ള തളിയിൽക്ഷേത്രം വരെയാണല്ലോ വഴി. കൃഷ്ണക്ഷേത്രത്തിന്റെ നേരേ പടിഞ്ഞാറുവശത്തായിരിക്കണം കിഴക്കിൻ ചിറ. അതിനെത്തന്നെ ആയിരിക്കും മലിചിറ എന്നു പറയുന്നതു് (ii. 17). മുണ്ടയ്ക്കലിനു കിഴക്കുള്ള ചിറ ആയതുകൊണ്ടായിരിക്കും കിഴക്കിൻചിറയെന്നു പേരു വന്നതു്. ചിറയുടെ നേരേ പടിഞ്ഞാറു് വഴിയുടെ തെക്കേതായിട്ടാണു് വീരമാണിക്കമെന്ന ഭവനം (ii. 30). ഇന്നും ആ പുരയിടത്തിനു വീരമാണിക്കമെന്നു തന്നെ പേരു്. ആ സ്ഥലത്തു അതു പ്രസിദ്ധമാണു്. മുണ്ടയ്ക്കൽ എന്ന പേരു്

ഇപ്പോൾ തിരെ വിസ്മൃതമായും ഇരിക്കുന്നു. * കൊട്ടാരത്തിൽ നിന്നു നേരേ പടിഞ്ഞാറുള്ള തളിയിൽ അമ്പലത്തിൽ ചെന്നു ദേവനെ ഭജിച്ചിട്ടു വന്നു് വീരമാണിക്കത്തു കയറണം എന്നാണു് സന്ദേശകർത്താവു് ആദിത്യവർമ്മയോടു് അപേക്ഷിക്കുന്നതു്. (ii. 31). ആദിത്യവർമ്മ ചെല്ലുമ്പോൾ 'മുണ്ടയ്ക്കൽ മേവും പൊരുപ്പുമാതാം ചെറിയതു്' അദ്ദേഹത്തെ എതിരേറ്റു് ഉപചരിക്കും (ii. 32). വീരമാണിക്കത്തിന്റെ മറെറാരു പേരു തന്നെയാണു് മുണ്ടയ്ക്കൽ എന്നു വിചാരിക്കാനേ വഴിയുള്ളു (ii. 30-32). ചെറിയതു് ഉണ്ണുനീലിയുടെ തോഴിയാണു്. (ആടി ക്കാലേ റനിശി ചെറിയതാം |തോഴിയെന്നൊന്നെ മത്വാ, എന്ന ii. 96-ാം ശ്ലോകം കാണുക).

അന്നത്തേ രീതിക്കു സാമാന്യം നല്ല ഒരു പ്രഭുഗൃഹമായിരുന്നു വീരമാണിക്കം. അതിന്റെ വർണ്ണന മലയാളനാട്ടിലേ അന്നത്തേ ഒരു പ്രഭുഗൃഹത്തിന്റെ സൂക്ഷ്മമായ ഒരു ചിത്രമാണു്. തേന്മാവും പ്ലാവും തെങ്ങും കമുകും കദളിയും ചിങ്ങൻ തുടങ്ങിയ വാഴകളും കരിമ്പും വഴുതിനകളും ധാരാളമായി വളർത്തിയിട്ടുള്ള പുരയിടം:

'തേന്മാവോളം പനസനികരം തെങ്ങൊരോന്നിന്നു നന്നാ-
ലന്നാലിന്നും കമുകിടയിടെപ്പാകി മുമ്മൂന്നു പിന്നെ
ഒൻറിന്നൊൻറും വളർകദളിയും ചിങ്ങനും നൽക്കരിമ്പും
കാ കൊണ്ടീട്ടും വഴുതിനകളും മന്ദിരേ മൽപ്രിയായാഃ'(ii. 41)

വഴിയിൽനിന്നു് ഏതാനും കല്പടി കയറിയാണു വീട്ടിൽ ചെല്ലേണ്ടതു്. മകരമുഖം വച്ചു് അലങ്കരിച്ചതാണു് ദ്വാരഗേഹം. നാലുകെട്ടുരീതിയിലാണു വീടു്. (ii. 35, 36). 'വിമല സ്വച്ഛപാനീയപൂർണ്ണമായ' കിണറു മീനത്തിലുണ്ടായിരുന്നു. പകുതി നികന്ന ഒരു കിണറു് ഇപ്പോഴും കാണാനുണ്ടു്. കിണററുകരയിൽ പൂവണിഞ്ഞ ഒരു മുല്ല; തെക്കുവശത്തു ചേമന്തി; അതിനടുത്തു് ഈഴക്കൈതു്; കന്നിരാശിയിൽ ഉണ്ണുനീലിയുടെ ഭർത്താവു നട്ട ചെമ്പകത്തൈ. ഈ മരങ്ങളും ചെടികളും കൊണ്ടു മനോഹരമായ ആ ഗൃഹത്തിൽ ഉണ്ണുനീലിയുടെ ചില ഓമനജന്തുക്കളും കൂടെ ഉണ്ടു്. ഒരു വെരുകു്, പാടുകയും ശ്ലോകം ചൊല്ലുകയും ചെയ്യുന്ന ഒരു കിളിപ്പെണ്ണു്,

* ആ പുരയിടം ഇന്നു ചന്ത്രത്തിൽ കൃഷ്ണപ്പണിക്കരെന്ന മാന്യന്റെ വകയാണു്.

പീലികളുടെ ഭംഗി പരത്തുന്ന ഒരു മയിൽ എന്നിവ (ii. 42-44). അങ്ങനെ സൗഭാഗ്യരംഗമാണ് അംഗനാമൗലിമാലയായ ഉണ്ണുനീലിയുടെ നിവാസസ്ഥാനം. ഉണ്ണുനീലിയുടെ സൗന്ദര്യത്തെയും വിലാസത്തെയും എത്ര വർണ്ണിച്ചിട്ടും സന്ദേശകർത്താവിനു മതിയാകുന്നില്ല. പ്രഥമവിരഹവ്യാകുലയായ ഉണ്ണുനീലി നഷ്ടശോഭ ആയിരിക്കും. നീലപ്പട്ടുറയിട്ടതും നീലപ്പാത്തിന്റെ ഇളം തുവൽകൊണ്ടു നിറച്ചതും ആയ മെത്തയിൽ ആ മേചകാംഗി കിടന്നു വിലപിക്കും (ii. 65). ഭർത്തൃവിരഹംകൊണ്ട് നിദ്രാവിഹീനയായി അഴലുന്ന ആ സ്ത്രീരത്നത്തിനു ഭർത്താവിനെപ്പററിയുള്ള വാർത്തകൾ അറിയിച്ച് ആശ്വാസം നൽകണമെന്നാണ് ആദിത്യവർമ്മയോട് അപേക്ഷിച്ചതു്. ആ അപേക്ഷ അദ്ദേഹം സ്വീകരിച്ചിരിക്കണമല്ലോ.

## ചരിത്രവസ്തുതകൾ

സാഹിത്യത്തിലെന്നപോലെ ചരിത്രത്തിലും പ്രാധാന്യമുള്ള കൃതിയാണല്ലോ ഈ സന്ദേശം. അതിനാൽ ആ വിഷയത്തിലേക്കു കടക്കാം. ദക്ഷിണകേരളത്തിൽ കൊല്ലവർഷം അഞ്ചാം ശതവർഷത്തിൽ ഉണ്ടായിരുന്ന പ്രധാന രാജ്യങ്ങളായ വേണാട്, ഓടനാട്, തെക്കുംകൂർ, വടക്കുംകൂർ എന്നിവയെപ്പററി വ്യക്തമായി പരാമർശിക്കയും, അവിടത്തെ രാജാക്കന്മാരെപ്പററിയും മുഖ്യസ്ഥാപനങ്ങളെപ്പററിയും മററും നാമനിർദ്ദേശം ചെയ്തു പ്രശംസിക്കയും ചെയ്തിരിക്കുന്ന ഈ കൃതി സാഹിത്യവിദ്യാർത്ഥിയുടെ എന്നപോലെ ചരിത്രകാരന്റെയും അവഗാഢമായ പഠനം അർഹിക്കുന്നു.

### തിരുവനന്തപുരം.

തിരുവനന്തപുരത്തു നിന്നാണല്ലോ സന്ദേശം അയയ്ക്കുന്നതു്. അതിനാൽ അവിടംതൊട്ടു തന്നെ തുടങ്ങാം. ഈ സ്ഥലത്തെ സ്യാനന്ദൂരപുരമെന്നും (i. 3, ii. 80) അനന്താപുരമെന്നും (ii. 76). പരാമർശിച്ചിരിക്കുന്നു. അനന്തപുരമെന്നും ആനന്ദപുരമെന്നും ഈ സ്ഥലത്തിനു പേരു് ഉണ്ടായിരുന്നിരിക്കാം. ശ്രീ ആനന്ദപുരമായിരിക്കണം സ്യാനന്ദൂരമായതു്. 'അനന്താപുരം' അനന്തപുരത്തിന്റെ വികൃതരൂപമാകാം. ഇന്നു തിരുവനന്തപുരം തിരുവിതാംകൂർ-കൊച്ചിയുടെ തലസ്ഥാനമാണല്ലോ. 919-ൽ ശ്രീ വീര മാർത്താണ്ഡവർമ്മ മഹാരാജാവു് ആണ്

തിരുവനന്തപുരത്തെ ആദ്യമായി തിരുവിതാംകൂറിൻെറ രാജധാനിയാക്കിത്തീർത്തു്. എന്നാൽ സന്ദേശകാലത്തു് തിരുവനന്തപുരത്തിനു രാജധാനി എന്ന പദവി ഉണ്ടായിരുന്നില്ല. പത്മനാഭസ്വാമി ക്ഷേത്രത്തെ ആസ്പദമാക്കി മാത്രമായിരുന്നു അന്നത്തെ പ്രാധാന്യം. സന്ദേശത്തിൽ പത്മനാഭസ്വാമി ക്ഷേത്രം ഒഴിച്ചു് തിരുവനന്തപുരത്തു വേറൊന്നും വർണ്ണിച്ചിട്ടില്ല. എന്നാൽ പത്മനാഭസ്വാമിക്ഷേത്രത്തിലെ പല പ്രതിഷ്ഠകളെ കുറിച്ചും പറഞ്ഞിട്ടുള്ളതിനാൽ അന്നു് അമ്പലം ഒരു മഹാക്ഷേത്രമായിത്തീർന്നിരുന്നതായി കരുതാം * ഈ കോവിൽ എപ്പോഴാണു് ആദ്യമായി പ്രതിഷ്ഠിച്ചതെന്നു പറയാൻ സാദ്ധ്യമല്ലെങ്കിലും വളരെ പുരാതനമാണെന്നു സംശയംകൂടാതെ അഭിപ്രായപ്പെടാം. ഉണ്ണുനീലിസന്ദേശത്തിനു മുൻപുള്ള ശുകസന്ദേശത്തിലും ഈ ക്ഷേത്രത്തെ സംബന്ധിച്ചു പ്രശസ്തമായി പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ ക്ഷേത്രത്തെപ്പററി 'തരതലം താനളന്താ' എന്നു തുടങ്ങുന്ന ഒരു പഴയപാട്ടു ലീലാതിലകത്തിൽ ഉദ്ധരിച്ചുകാണുന്നു. ഈ അമ്പലത്തിൽത്തന്നെ 384-ാമാണ്ടത്തെ ഒരു ശിലാരേഖയുള്ളതിൽനിന്നു് അന്നു് ഈ ക്ഷേത്രത്തിനും ക്ഷേത്രഭരണത്തിൽ ഏർപ്പെട്ടിരുന്ന സഭയ്ക്കും സിദ്ധിച്ചിരുന്ന പ്രാധാന്യം വ്യക്തമാകുന്നു. (T. A. S. iv. 66 Also Some Early Sovereigns of Travancore by Prof. Sundaram Pillai- P. 46-47). ഇതിനും എത്രയോ മുൻപുതന്നെ ഈ ദേവാലയം പ്രസിദ്ധമായിരുന്നെന്നു തമിഴ്സാഹിത്യസൂചനകളും ശിലാരേഖകളും കിട്ടുന്നുണ്ടു്. ക്രി. വ. 12-ാംശതകത്തിൻെറ ആരംഭത്തിൽ ജീവിച്ചിരുന്ന പരാന്തകപാണ്ഡ്യൻ ഈ ക്ഷേത്രത്തിലേക്കു പത്തു സ്വർണ്ണവിളക്കുകൾ കാണിക്ക വച്ചതായി രേഖയുണ്ടു്. (T. A. S. Vol. I. No. iii—P. 6)— [അനന്തപുരത്തു എമ്മാർക്കു നിലവിയ പൊന്മണിവിളക്കു നിൻെറരിയ പത്തമൈത്തു] ഈ ദേവാലയംപോലെയോ ഇതിൽ കൂടുതലായോ പ്രാധാന്യമുണ്ടായിരുന്ന തിരുവനന്തപുരത്തെ കാന്തളൂർ ചാല മഹാദേവക്ഷേത്രത്തിനും മിത്രാനന്ദപുരത്തിനും. എങ്കിലും പ്രകൃതത്തിൽ അവയെ സ്മരിക്കേണ്ട ആവശ്യമില്ല.

---

* അക്കാലത്തുള്ളതെന്നു കരുതേണ്ട അനന്തപുരവർണ്ണനം എന്ന കൃതി നമുക്കു ലഭിച്ചിട്ടുണ്ടു്. അതിൽനിന്നു തിരുവനന്തപുരത്തിനു് അന്നു് ഉണ്ടായിരുന്ന പ്രാധാന്യം പത്മനാഭക്ഷേത്രത്തെ ആസ്പദമാക്കി ആയിരുന്നുവെന്നു മനസ്സിലാക്കാം. ഈ കൃതി യൂണിവേഴ്സിററി ഹസ്തലിഖിത ഗ്രന്ഥാലയത്തിൽനിന്നു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്.

ക്ഷേത്രഭരണത്തിനു സ്ഥാപിച്ചിരുന്ന എട്ടരയോഗം എന്ന സഭ ഈ സംസ്ഥാനത്തിൻെറ ചരിത്രത്തിൽ വളരെ പ്രധാനമാണെങ്കിലും ആ സഭയെപ്പററി നമുക്കു് ഇവിടെ ചിന്തിക്കേണ്ടതില്ല. എന്നാൽ ക്ഷേത്രത്തിലേ മേൽക്കോയ്മയെപ്പററി പറയേണ്ടിയിരിക്കുന്നു.

## തൃപ്പാപ്പൂർ മൂപ്പു്

തൃപ്പാപ്പൂർമൂപ്പനായ ആദിത്യവർമ്മയാണല്ലോ സന്ദേശഹരൻ. തൃപ്പാപ്പൂർ മൂപ്പു വാഴുന്ന തമ്പുരാൻ ആയിരുന്നു സാധാരണയായി ക്ഷേത്രത്തിൻെറ മേൽക്കോയ്മ നടത്തിയിരുന്നതു്. തൃപ്പാപ്പൂർമൂപ്പു് എന്ന സ്ഥാനം എങ്ങനെയാണു് ഉണ്ടായതെന്നും, എന്നു തൊട്ടാണു് ഉണ്ടായതെന്നും വ്യക്തമായി അറിയാൻ നിവൃത്തിയില്ല. ആദിവേണാട്ടുരാജാക്കന്മാരെപ്പററി കിട്ടുന്ന രേഖകളിൽ അധികവും 'വേണാട്ടു വാണരുളുകിൻെറ' എന്ന വിശേഷണം ചേർത്താണു കാണുന്നതു്* തൃപ്പാപ്പൂർ എന്ന പേരു ചേർത്തെഴുതുന്ന ആദിരേഖകൾ ചുരുക്കമാണു. കൊല്ലം 343–ാമാണ്ടിടയ്ക്കു് എഴുതിയ കിളിമാനൂർ രേഖയിലാണു് ഒരു രാജനാമത്തോടു ചേർത്തു് തൃപ്പാപ്പൂർ ശബ്ദം ആദ്യമായി എഴുതിക്കാണുന്നതു്. [തിർപ്പാപ്പൂർ തേവരതരൻ ആവണിയായ പിള്ളയാർ തിരുവടി—ഇത്യാദി (T. A. S. V. 67, 81)]. കൊല്ലം നാലാം ശതകത്തിൽ തൃപ്പാപ്പൂർ ഒരു ശാഖയുണ്ടായിരുന്നു എന്നു് ഇതിൽനിന്നു മനസ്സിലാക്കാം. കൊല്ലവർഷം 392–ാം ആണ്ടത്തേ കണ്ടിയൂർ രേഖയിൽ വേണാട്ടുരാജാവിനെപ്പററി സൂചിപ്പിച്ചിട്ടുള്ളതു് 'വേണാട്ടുടയ കീഴ്പ്പേരൂർ തിർപ്പാപ്പൂർ മൂപ്പു വാഴ്ന്തരുളുകിൻെറ ഇരവികേരളവർമ്മൻ തിരുവടി' എന്നാണു്. (T. A. S. I. 290) കൊല്ലം അഞ്ചാംശതകം ആയപ്പോഴേക്കും തൃപ്പാപ്പൂർമൂപ്പു് മികച്ച ഒരു സ്ഥാനമായിത്തീർന്നിരിക്കണമെന്നു് ഈ സന്ദേശം തെളിവു തരുന്നു. *

---

* വേണാട്ടു വാഴകിൻെറ അയ്യനടികൾ തിരുവടി (II-63, 67), വേണാട്ടുടയ ശ്രീവല്ലഭൻ കോത (II-23, 24), വേണാട്ടുടയ ഗോവർദ്ധന മാർത്താണ്ഡൻ (II-33), വേണാട്ടു വാഴ്ന്തരുളുകിൻെറ ശ്രീ വീരകേരളവർമ്മ (കൊ. വ. 319), വേണാട്ടു വാണരുളുകിൻെറ ശ്രീ വീര ഇരവിവർമ്മൻ തിരുവടി (കൊ. വ. 340) എന്നിത്യാദി നാമങ്ങൾ ഉദാഹരണങ്ങളാണു്.

കിളിമാനൂരിനടുത്തുള്ള കീഴ്പ്പേരൂരായിരുന്നു വേണാട്ടുകുടുംബത്തിൻെറ ആദ്യത്തേ സ്ഥാനം. കീഴ്പ്പേരൂർ എന്ന കുടുംബനാമം പിൽക്കാലത്തു് പല നൂററാണ്ടുകളിലും വേണാട്ടുരാജാക്കന്മാർ ഉപയോഗിച്ചുപോന്നു.

## വേണാട്ട്

വേണാടിനെപ്പററിയാണ് ഇനി നമുക്ക മുഖ്യമായി ആലോചിക്കേണ്ടതു്. സന്ദേശത്തിൻെറ കാലത്തു് അതു കേരളത്തിലെ പ്രധാനപ്പെട്ട ഒരു രാജ്യമായിരുന്നു. അന്നത്തെ രാജധാനി കൊല്ലമായിരുന്നുവെന്നു സന്ദേശത്തിൽനിന്നുതന്നെ വ്യക്തമാകും. [പൂർവ്വസന്ദേശം 58–69 തുടങ്ങിയുള്ള ശ്ലോകങ്ങൾ കാണുക]. കൊല്ലത്തെപ്പററിയുള്ള വിവരങ്ങൾ മേൽ പ്രതിപാദിക്കാം. കൊല്ലവർഷത്തിൻെറ ആരംഭം തൊട്ടാണ് വേണാടിനെപ്പററി രേഖകൾ കാണുന്നതു്. ചേരവംശത്തോടു ബന്ധപ്പെട്ട ഒരു രാജകുടുംബമാണ് ഇതു്. എന്നാൽ ചേരവംശവു മായി ഏതു തരത്തിലുള്ള ബന്ധമാണ് ഉണ്ടായിരുന്നതെന്നും, എന്നാണു വേണാട്ട് ചേരവംശത്തിൽനിന്നു പിരിഞ്ഞതെന്നും, ആദ്യം ഈ വംശത്തിൻെറ ആസ്ഥാനം ഏതായിരുന്നുവെന്നും മററും അറിയാൻ നിവൃത്തിയില്ല. [ഈ വിഷയങ്ങളെപ്പററി സദസ്യതിലക ടി. കെ. വേലുപ്പിള്ള അവർകളുടെ തിരുവിതാംകൂർ സ്റ്റേററ മാനുവൽ കാണുക. Vol. ii. P. 41-50]. ക്രി. വർഷത്തിൻെറ ആദിശതകങ്ങളിലും തമിഴ്സംഘകാലത്തും കേരളം മുഴുവൻ ചേരരാജാക്കന്മാരുടെ കീഴിലായിരുന്നുവെന്നും, പിൽക്കാലത്തു വേണാടായിത്തീൎന്ന ഭാഗവും അന്നു ചേരരാജ്യത്തിൽ ഉൾപ്പെട്ടിരുന്നുവെന്നും സംഘം കൃതികളിൽനിന്നു കാണാം. കൊല്ലവർഷം നാലാം ശതകത്തിൻെറ ആദ്യഘട്ടത്തിലുള്ള ഒരു രേഖയിൽ വേണാട്ടുരാജവംശത്തെ സൂചിപ്പിച്ച് 'ചേരതിരുവംശം വിളങ്ക' എന്ന് എഴുതിയിട്ടുണ്ട്. (സ്റ്റേററമാനുവൽ ii. 72). കൃപകസാർവ്വഭൗമനെന്നും വേണാട്ടുകോനെന്നും ബിരുദമുള്ള സംഗ്രാമധീര രവിവൎമ്മൻ 'ചേരൻ' എന്ന് അഭിമാനിക്കുന്നുണ്ടു്. (M. E. R No. 34 of 1911—സ്റ്റേററമാനുവൽ ii. P. 42).

ഈ വസ്തുത ഇരിക്കട്ടെ. വേണാട്ടും ചേരവംശവുമായിട്ടുള്ള ബന്ധമല്ലല്ലോ നമ്മുടെ ചർച്ചാവിഷയം. കൊല്ലവർഷത്തിൻെറ ആദിശതകം തൊട്ടു കൊല്ലം പട്ടണത്തെ ആസ്ഥാനമാക്കി അധികാരപ്രതിഷ്ഠ സാധിച്ച ഈ രാജവംശത്തിനു സന്ദേശ കാലത്തു് ഉണ്ടായിരുന്ന സ്ഥിതി മാത്രമേ നമുക്ക് ഇവിടെ ഗണനാവിഷയമാകുന്നുള്ളൂ. 'എണ്ണിക്കൊള്ളാം പടയിലെഴു നള്ളത്തു കൊല്ലത്തുനിന്റേറാ–കണ്ണിൽക്കൂടാതടയരുടൽ കൂറാളി തോവാള നിന്റേറാ' (16) എന്ന സന്ദേശ ശ്ലോകത്തിൽ

തോവാളയും കൊല്ലവും മുഖ്യമായി പറഞ്ഞിരിക്കുന്നതിന്റെ അൎത്ഥവിചാരം ആവശ്യമാണല്ലോ. 'ചരിത്രദൃഷ്ടിയിൽ' കൊ. വ. 466-ൽ വേണാട്ട് പന്മനവരെയല്ല, തോവാളവരെ വ്യാപിച്ചിരുന്നുമില്ല എന്നു ബലമായ ഒരു വാദം ഉന്നയിച്ചിട്ടുള്ളതുകൊണ്ട് ഈ അംശം പ്രത്യേകിച്ചും പരിശോധിക്കേണ്ടിയിരിക്കുന്നു. *

വേണാട്ടിന്റെ അതിൎത്തികൾ.

ഒരു കാവ്യം എന്ന നിലയ്ക്കു് സന്ദേശത്തെ ആസ്വദിക്കുന്നതിനു വേണാട്ടിന്റെ പഴയ അതിൎത്തികളെപ്പററിയുള്ള സൂക്ഷ്മ ഗവേഷണത്തിനു് ആവശ്യമില്ലെങ്കിലും, ഈ കാവ്യത്തിന്റെ ചരിത്രസംബന്ധമായ പ്രാധാന്യം കൂടി പരിഗണിക്കുമ്പോൾ 'ചരിത്രദൃഷ്ടിയിൽ' ചെയ്തിരിക്കുന്ന പ്രസ്താവനയെ വിഗണിക്കുന്നതു ന്യായമല്ല.



അയ്യനടി തിരുവടികളുടെ കാലത്തു് കൊല്ലമായിരുന്നു തലസ്ഥാനം. അതേ സ്ഥലം തന്നെയാണു് 149-ാമാണ്ടു് ശ്രീവല്ലഭൻകോതയുടെ രാജധാനിയും. പിന്നീട്ടു സന്ദേശകാലത്തു് രവിവൎമ്മയുടെ രാജധാനിയും കൊല്ലം തന്നെ. ഈ അംശത്തിൽ ആൎക്കും സംശയമുണ്ടാകാൻ വഴിയില്ല. വടക്കേ അതിൎത്തി ശ്രീവല്ലഭൻകോതയുടെ കാലത്തു് (കൊ. വ. 149) മൂഴിക്കുളംവരെ എങ്കിലും ഉണ്ടായിരുന്നിരിക്കണം എന്നു തെളിവുണ്ടു്. (T. A. S. IV. 10, 106). ശ്രീവല്ലഭൻകോത, ഗോവൎദ്ധന മാൎത്താണ്ഡൻ തുടങ്ങിയുള്ള രാജാക്കന്മാർ തിരുവൺവണ്ടൂർ, തൃക്കൊടിത്താനം, ഉദയംപേരൂർ തുടങ്ങിയ സ്ഥലങ്ങളിൽ അധികാരം നടത്തിയിരുന്നതിനു രേഖകളുണ്ടു്. (T. A. S. II. 22; T.A.S II. 40; T.A.S. V. 176; T.A.S. VI. 65). കൊല്ലവൎഷത്തിന്റെ ആദിശതകങ്ങളിൽ വേണാട്ടു രാജാക്കന്മാരുടെ അധികാരം കൊല്ലത്തിനു വളരെ വടക്കോട്ടും വ്യാപിച്ചിരുന്നുവെങ്കിലും, വേണാടെന്ന പ്രത്യേക രാജ്യത്തിന്റെ വടക്കേ അതിൎത്തി പന്മനയ്ക്കു് അല്പം വടക്കുമാറി ഉള്ള കന്നേററി ആയിരുന്നു എന്നു വിചാരിക്കണം. പുതുപ്പട്ടണം

* 466-ൽ വടക്കേ അതിൎത്തി പന്മനവരെയല്ല, തെക്കേ അതിൎത്തി തോവാള വരെ എത്തുകയുമില്ല. നാഞ്ചിനാട്ടു പ്രദേശം പാണ്ഡ്യരുടെ കൈവശമായിരുന്നു എന്നു പ്രസ്താവിച്ചിരിക്കുന്നു. (ഉ. ച. 73).

തൊട്ട കന്നേററിവരെ ആയിരുന്ന പ്രാചീനകാലത്തേ കേരള ഖണ്ഡത്തിൻെറ എല്ലകകൾ (T. A. S. II. P. 106). സന്ദേശ കാലത്തു കന്നേററി ആയിരുന്ന വേണാടിൻെറ വടക്കേ അതിരെന്നും, അതു കഴിഞ്ഞാൽ 'ഓടനാട്' ആണ് എന്നും സന്ദേശത്തിൽ വ്യക്തമായ തെളിവുണ്ട്. പന്മനത്തമ്പിരാനെ തൊഴുതിട്ട് കന്നേററി കടന്നാൽ ഓടനാടെന്ന് 91-92 ശ്ലോകങ്ങളിൽ വ്യക്തമാണ്.*

കന്നേററി കടന്നാൽ ഉടൻ 'മുൻപിലേതു' ഓടനാടാണ് (I. 92) എന്ന പറഞ്ഞിട്ടുള്ളതിൽ നിന്ന് കന്നേററികൊണ്ട് അന്നത്തേ വേണാട് അവസാനിച്ചുവെന്നും, നേരേ അടുത്തതു് ഓണനാടാണെന്നും നിർവിവാദമായി സിദ്ധിക്കും. 466-ൽ വേണാടിൻെറ വടക്കേ അതിർത്തി പന്മനവരെയല്ല എന്ന പറഞ്ഞിരിക്കുന്നതിൻെറ അർത്ഥം പന്മനയ്ക്കു വടക്കുള്ള ഭാഗവും ഉണ്ടായിരുന്ന എന്നായിരിക്കണമല്ലോ. അതിനുള്ള യുക്തി മേൽക്കാണിച്ചിട്ടുള്ള രേഖകളിൽനിന്നാണു സിദ്ധിക്കുന്നതെന്നും വിചാരിക്കാം. എന്നാൽ തിരുവൺവണ്ടൂർ, ഉദയംപേരൂർ തുടങ്ങി വടക്കുള്ള സ്ഥലങ്ങളിൽ വേണാടിന് അധികാരമുണ്ടായിരുന്ന ആദികാലങ്ങളിൽപ്പോലും വേണാടിനു വടക്ക് ഓടനാട്ടു തുടങ്ങിയുള്ള പ്രത്യേക രാജ്യങ്ങൾകിടന്നിരുന്ന എന്നു വ്യക്തമായി മനസ്സിലാക്കാൻ രേഖകളുണ്ട്. കൊല്ലവർഷം 392-ാമാണ്ട് ഓടനാട്ടു വാഴ്ന്നരുളുകിൻറ ഉദൈച്ചിരമങ്കലത്ത് ശ്രീ വീരപ്പെരുമററത്ത് ഇരാമൻ കോതവർമ്മ തിരുവടി തിരുവുള്ളം ചെയ്തരുള കണ്ടിയൂർക്ഷേത്രം പുതുക്കിപ്പണിയിച്ചതായി രേഖ ഉണ്ടല്ലോ. (T. A. S. I 290). അന്ന് ഒരുവേള ഓടനാടിൻെറ മേൽ വേണാട്ടിലേക്ക് അധീശത്വം ഉണ്ടായിരുന്നുവെന്നു വിചാരിക്കാൻ പ്രമാണമായി ഈ രേഖ സ്വീകരിക്കരുതോ എന്നും സംശയമുണ്ട്. ഓടനാട്ടു രാജാവു തിരുവുള്ളംചെയ്തരുളി കണ്ടിയൂർ തേവടിച്ചി കുറുങ്കടി ഉണ്ണിക്കളത്തിരം ഇരിക്ക വേണാട്ടടയ ഇരവി കേരളവർമ്മൻതിരുവടി നിൻറു തിരുപ്പണി ചെയ്യിച്ചു് അരുളിയതായി രേഖയിൽ കാണുന്നതുകൊണ്ട്,

* ശ്ലോ. 91. 'പടയൊററ കടന്നീട്ടുകെൻപോററി പിന്നെ' എന്ന മുദ്രിതപാഠം അബദ്ധമാണ്. പടയൊററ എന്നൊരു സ്ഥലമില്ല. 'പടയൊട്ട കടന്നീട്ട കന്നേററി തന്നെ' എന്നു ഗ്രന്ഥത്തിൽ പാഠം വ്യക്തമാണ്. പന്മനയ്ക്കു രണ്ടുമൂന്നു മൈൽ വടക്കുള്ള കന്നേററിപ്പാലം കഴിഞ്ഞാണ് ഇന്നും ഓണാട്ടുകര തുടങ്ങുന്നതു്.

ഓടനാട്ടിനും വേണാട്ടിനും തമ്മിൽ അന്നു് ഏതോ തരത്തിലുള്ള അടുത്ത സംബന്ധമുണ്ടായിരുന്നുവെന്നു വ്യക്തമാകുമല്ലോ.*

സന്ദേശകാലത്തിനു വളരെ മുൻപു തന്നെ ഓടനാട്ടു് ഒരു പ്രത്യേക രാജ്യമായിക്കഴിഞ്ഞുവെന്നും, കന്നേററിയായിരുന്നു വേണാടിന്റെ വടക്കേ അററമെന്നും ഇങ്ങനെ സിദ്ധാന്തിക്കാം.

ഇനി വേണാടിന്റെ തെക്കേ അതിർത്തിയെപ്പററി വിചാരിക്കാം. വേണാടിന്റെ തെക്കേ അററമുള്ള നാഞ്ചിനാട്ടു് കൊല്ലവർഷത്തിന്റെ ആദിശതകങ്ങളിൽ മാറിമാറി പല അധികാരങ്ങൾക്കും വിധേയമായിരുന്നു. ചിലപ്പോൾ പാണ്ഡ്യരാജാക്കന്മാരുടെയും, മററു ചിലപ്പോൾ ചോളരാജാക്കന്മാരുടെയും, കൂടക്കൂടെ വേണാട്ടടികളുടെയും അധികാരത്തിൽ ആ ഭാഗങ്ങൾ ഈ ഘട്ടത്തിൽ അമന്നിരുന്നതിനു തെളിവുകളുണ്ടു്. ആ ഭാഗങ്ങളെ പുറത്തായനാട്ടു് എന്നു വിളിച്ചിട്ടു് അതിനെ രാജരാജ പാണ്ടിനാട്ടിൽ ഉത്തമചോളവളനാട്ടിൽ ഉൾപ്പെടുത്തി രേഖകളിൽ വർണ്ണിച്ചിരിക്കുന്നു. (T. A. S. I. iii. 6). കന്യാകുമാരിക്കു ഗംഗൈകൊണ്ട ചോളപുരം എന്നു പേരു് ഉണ്ടായിരുന്നു (I. 164). കോട്ടാറിനു് മുമ്മുടിച്ചോളനല്ലൂർ എന്ന പേരും, ചോളകേരളപുരം എന്ന പേരും അക്കാലത്തെ രേഖകളിൽ കാണുന്നതും ശ്രദ്ധേയം.

---

* വേണാട്ടും ഓടനാട്ടും ആദിയിൽ ഒരേ കുടുംബമായിരുന്നു എന്നു ചില ചരിത്രകാരന്മാർ പറയുന്നുണ്ടു്. ഏതായാലും സന്ദേശകാലത്തിനു വളരെ മുൻപുതന്നെ വേണാടിനു വടക്കു് ഓടനാട്ടു വന്നുകഴിഞ്ഞു എന്നു് ഇതിൽനിന്നു മനസ്സിലാക്കുമ്പോൾ 'ചരിത്രദൃഷ്ടിയിലേ' പ്രസ്താവം സ്വീകാര്യമല്ലെന്നു വന്നുകൂടും. ഇനി വേറേ ഒരു യുക്തി അവലംബിച്ചു നോക്കാം. കൊല്ലത്തിനു വടക്കു് കടലോരത്തോട്ടു് അടുത്തു കിടക്കുന്ന ഓടനാടിന്റെ കഥ ഇരിക്കട്ടെ. കിഴക്കുനിന്നു വടക്കോട്ടു പോയാലുള്ള വടക്കുംകൂർ ഭാഗങ്ങൾ അന്നു വേണാട്ടിൽ ഉൾപ്പെട്ടിരുന്നു എന്നു വാദിച്ചാലോ? ആ കാലങ്ങളിൽ തെക്കുംകൂറും വടക്കുംകൂറും തന്നെ ഉണ്ടായിക്കഴിഞ്ഞു എന്നു ചൂണ്ടിക്കാണിക്കണം. 364-365-ാമാണ്ടിടയ്ക്കു ശ്രീ വല്ലഭപാണ്ഡ്യൻ എന്ന രാജാവു് കീഴ്‌വേമ്പനാടെന്നു പറഞ്ഞുപോന്ന തിരുനെൽവേലിയും, മേൽവേമ്പനാട്ടു് എന്ന തെക്കുംകൂർ-വടക്കുംകൂർ ഭാഗങ്ങളും ഭരിച്ചിരുന്നതായും കാണുന്നു. (നാഗമയ്യാ സ്റ്റേ. മാ. I. 253). ഭാസ്കരരവിവർമ്മയുടെ കാലത്തെ കൊച്ചിതാമ്രശാസനങ്ങളിലും ആ രാജാവിന്റെതന്നെ കാലത്തേതു് എന്നു വിചാരിക്കേണ്ട ഹജൂർ ആഫീസ് ശാസനങ്ങളിലും വെൺപലനാട്ടുരാജാക്കന്മാരെപ്പററി പറഞ്ഞു കാണുന്നതും ഈ അംശത്തിൽ നിർണ്ണായകങ്ങളായ തെളിവുകളാണു് (T. A. S. II. 141).

ആണ് (T. A. S. vi 2, 21, 22). കോട്ടാററ് ചോളന്മാരുടെ ഒരു നിലപ്പട ഉണ്ടായിരുന്നുവെന്നും കാണാം (T. A. S. vi. 3). എന്നാൽ ഈ സൂചനകളിൽനിന്നു വേണാടിനു അക്കാലത്ത് നാഞ്ചിനാട്ടേക്ക് എത്തിനോക്കാൻ കഴിഞ്ഞിരുന്നില്ല എന്നു പറഞ്ഞാൽ അതു മററു രേഖകളെ വിഗണിച്ചുകൊണ്ടേ സാധിക്കൂ. കൊല്ലവർഷം നാലാം ശതകത്തിൻെറ ആരംഭംതൊട്ടേ വേണാട്ടുരാജാക്കന്മാർ നാഞ്ചിനാട്ടേക്ക് അധികാരം വ്യാപിപ്പിക്കാൻ ശ്രമിച്ചിരുന്നതായി രേഖകളുണ്ട്. കൊ. വ, 302-ാമാണ്ട് നാഗർകോവിലും അതിനടുത്തുള്ള സ്ഥലങ്ങളും വേണാടിൻെറ അധീനതയിലായിരുന്നു. ആ കൊല്ലത്തിൽ വേണാട്ടു വാണരുളിയ ശ്രീ വീരകേരളവർമ്മയുടെ അധികാരികൾ വടശ്ശേരിയിൽ ചില നിലങ്ങളുടെ കരങ്ങൾ കോട്ടാർ രാജേന്ദ്രചോളേശ്വരമുടയ മഹാദേവക്ഷേത്രത്തിലേക്കു വിട്ടുകൊടുക്കയുണ്ടായി. (T. A. S. IV. 17). കൊ. വ. 320-ൽ കോതകേരളവർമ്മയുടെ ശുചീന്ദ്രം രേഖ വേണാടിൻെറ അധികാരത്തെ കുറേക്കൂടി തെക്കോട്ടു വ്യാപിപ്പിച്ചതായി തെളിയിക്കുന്നു. (T. A. S. IV. 18). 336-ാമാണ്ട് വേണാട്ടേ വീരരവിവർമ്മയുടെ അധികാരികൾ തോവാളയ്ക്ക് അടുത്തു താഴക്കുടിയിൽ കുറേ സ്ഥലം പുറവരിക്ഷേത്രത്തിനു വിട്ടുകൊടുത്തതായി കാണുന്നതിൽനിന്ന് അപ്പോഴേയ്ക്കു തോവാളവരെ വേണാട്ടു വ്യാപിച്ചിരുന്നു എന്നു നിശ്ചയമായി മനസ്സിലാക്കാം. (T. A. S. VII 7, 8). ഇങ്ങനെ നാഞ്ചിനാട്ടു സ്ഥാപിച്ച അധികാരം വേണാട്ട് ആ നൂററാണ്ടു മുഴുവൻ നിലനിർത്തിപ്പോന്നു. കൊ. വ. 372-ാമാണ്ട് വേണാട്ടടികളായ വീരരാമവർമ്മതിരുവടികളുടെ അധികാരികൾ കോട്ടാററുള്ള ചില നിലങ്ങളുടെ ആദായം ഋഗ്വേദവും യജുർവ്വേദവും പഠിപ്പിക്കാൻവേണ്ടി രണ്ട് ഉപാദ്ധ്യായന്മാരുടെ ചെലവിനായി ഉപയോഗിച്ചു എന്നു കാണിക്കുന്ന ഒരു രേഖ കോട്ടാററ് ഉണ്ട്. (T. A. S. VII. 13, 14). ഇതു മേൽപ്പറഞ്ഞതിനു തെളിവാണല്ലോ.

ഇങ്ങനെ സന്ദേശകാലത്തിനു വളരെ മുൻപു തന്നെ വേണാടിൻെറ അധികാരം തോവാളവരെ എത്തിയിരുന്നു എന്ന സ്ഥിതിക്ക്, തെക്കേ അതിർത്തി തോവാളവരെ എത്തുകില്ല എന്ന പ്രസ്താവം സ്വീകരിക്കാൻ സാദ്ധ്യമല്ല.

എന്നാൽ അഞ്ചാംശതകത്തിൻെറ ആരംഭത്തോടുകൂടി (കൊ-വ. 400-നു ശേഷം) നാഞ്ചിനാട്ടു വീണ്ടും അന്യാധീനപ്പെട്ടു എന്നു

പറഞ്ഞാലോ?. ഈ അംശവും പരിശോധിക്കാം. കൊ. വ. 4-ാംശതകത്തിൻെറ അന്ത്യഘട്ടം (കൊ-വ. 372-നുശേഷം) പാണ്ടിനാട്ട് കുലശേഖരനും പരാക്രമപാണ്ഡ്യനും തമ്മിലുള്ള അധികാരമത്സരംകൊണ്ടു വളരെ ദുർബലമായിത്തീന്നിരുന്നു. (The Pandyan Kingdom ശ്രീ. നീലകണ്ഠശാസ്ത്രി പു 130). സിലോൺകാരുടെ സഹായംകൊണ്ടു് പരാക്രമൻ അധികാരത്തിൽ പ്രതിഷ്ഠിതനായി. അന്നു കുലശേഖരനെ രക്ഷിക്കാൻ ചോളന്മാർ മുതിന്നതായും കാണുന്നു. അതിനുശേഷം വീരപാണ്ഡ്യൻ എന്ന പാണ്ഡ്യരാജാവു് തിരുവിതാംകൂറിൽ അഭയം പ്രാപിച്ചുവെന്നും കാണുന്നുണ്ടു്. P. 135). കൊ. വ. അഞ്ചാം ശതവഷത്തിൻെറ ആദ്യമാണല്ലോ നമുക്കു മുഖ്യമായ ചിന്താവിഷയം. അന്നത്തേ പാണ്ഡ്യരാജാവു് മാറവർമ്മ സുന്ദരപാണ്ഡ്യൻ ആയിരുന്നു. (A. D. 1216 The Pandyan Kingdom 143). സുന്ദരൻ ചോളന്മാരുമായി യുദ്ധത്തിൽ ഏപ്പെട്ടിരുന്നു; എന്നല്ലാതെ വേണാട്ടിലേക്കു തിരിഞ്ഞതായി കാണുന്നില്ല (P. 148-149). പിന്നീടു് പാണ്ഡ്യരും വേണാട്ടുമായുള്ള ബന്ധത്തെപ്പററി ശ്രീ നീലകണ്ഠശാസ്ത്രി പരാമശിക്കുന്നതു് കൊ. വ. 426-ാമാണ്ടു് വേണാട്ടു വാണിരുന്ന വീരരവി ഉദയമാർത്താണ്ഡവർമ്മയുടെ കാലത്തേ സംബന്ധിച്ചാണു്. സുന്ദരപാണ്ഡ്യൻ ചേരരാജ്യം ജയിച്ചിരിക്കണമെന്നും, അതിനു തെളിവു് തിരുനെൽവേലിക്കട്ടുത്തുള്ള ഒരു ഗ്രാമത്തിനു 'രവി വെൻറ ചതുർവേദിമംഗലം' എന്നു പേരു കാണുന്നതാണു് എന്നും, അക്കാലത്തു് (A. D. 1251—കൊ വ 426) വീരരവി ഉദയമാർത്താണ്ഡവമ്മ തിരുവിതാംകൂർ വാണിരുന്നതുകൊണ്ടു് അദ്ദേഹത്തിനെ പാണ്ഡ്യൻ തോല്പിച്ചതിൻെറ സ്മാരകമായിട്ടാണു് ഈ പേരു കൊടുത്തിട്ടുള്ളതെന്നും പ്രസ്താവിച്ചിരിക്കുന്നു. (The Pandyan Kingdom. P. 163). ഇതു വിചിത്രമായ ഒരു വാദമാണെന്നു പറയാതെ തരമില്ല. പാണ്ഡ്യരാജാവിൻെറ ആസ്ഥാനമായ തിരുനെൽവേലിക്കട്ടുത്തു് ഒരു ഗ്രാമത്തിനു് 'രവി വെൻറ'എന്നു പേരു വന്നാൽ രവി എന്ന രാജാവു് അവിടം പിടിച്ചടക്കി എന്നേ അത്ഥം വരികയുള്ളൂ. ആ അത്ഥം മനസ്സിലാക്കാൻ വലിയ ചരിത്രവിജ്ഞാനവും ആവശ്യമില്ല. വ്യക്തമായ ആ അത്ഥത്തെ അമത്തിക്കൊണ്ടു് ചരിത്രപണ്ഡിതനായ ശ്രീ. ശാസ്ത്രി പാണ്ഡ്യരാജാവിനു പററിയ തോൽവിയെ വിജയമാക്കി മാററാനായി ചെയ്തിരിക്കുന്ന യത്നം അഭിനന്ദിക്കണം!

ഈ വ്യതിയാനം നില്ക്കട്ടെ. 400-ാമാണ്ടിനു ശേഷം സന്ദേശകാലംവരെയുള്ള ഘട്ടത്തെപ്പററിയാണല്ലോ ആലോചിക്കേണ്ടതു്. 410-ാമാണ്ടത്തേ വാൾവെച്ചകോട്ടം രേഖ ഈ വിഷയത്തിൽ ശ്രദ്ധ അർഹിക്കുന്നു. (T. A. S. VI. 170-171). ക്ഷേത്രം സ്ഥാപിച്ച ആളിനെയും ദേശത്തെയും വേണാട്ടടികളെയും രക്ഷിക്കാൻ പ്രാത്ഥിക്കുന്ന രേഖയാണു് ആ ക്ഷേത്രഭിത്തിയിൽ എഴുതീട്ടുള്ളതു്. ആ രേഖ പ്രകാശിപ്പിച്ച ശ്രീ. ഏ. എസ്. രാമനാഥയ്യർ ആ രാജാവിൻെറ ഏതോ വിജയത്തെ അനുസരിച്ചാണു ക്ഷേത്രം സ്ഥാപിച്ചിട്ടുള്ളതെന്നു പ്രസ്താവിക്കുന്നു (170). പണ്ടു് ദ്രാവിഡരാജാക്കന്മാർ യുദ്ധവിജയം ആഘോഷിക്കാനായി ദുർഗ്ഗാവിഗ്രഹത്തിൽ വാൾ വെച്ചു പൂജിക്കു പതിവായിരുന്നു. 'വാൾവെച്ച കോട്ട' എന്ന പേരും 'വേണാട്ടടികളെ രക്ഷിക്ക' എന്ന പ്രാത്ഥനയും ചേത്തു് ആലോചിക്കുമ്പോൾ ശ്രീ. രാമനാഥയ്യരുടെ ഊഹം ശരിയായിരിക്കുമെന്നു തോന്നുന്നു. 400-ാമാണ്ടിനു ശേഷമുള്ള ചില രേഖകളിൽ കോട്ടാറേഅമ്പലത്തെപ്പററി 'മുമ്മുടി ചോളനല്ലൂർ' എന്നു് എഴുതിക്കാണുന്നതിനാൽ അക്കാലത്തു ചോളന്മാരുടെ കൈവശമായിരുന്നു ആ സ്ഥലങ്ങൾ എന്നു് ഊഹിക്കുന്നതു ശരിയെന്നു് അംഗീകരിക്കാൻ സാദ്ധ്യമല്ല (T. A. S. VI. 23). മുൻകാലത്തു് കോട്ടാററിനു കിട്ടിയ പേരു തുടൎന്നുപോന്നു എന്നേ വിചാരിക്കാനുള്ളൂ. ഇന്നും പാണ്ടിനാട്ടിൽ ചേരമാദേവി എന്ന പേരു തുടരുന്നതും, തിരുവിതാംകൂറിൽ അഴകിയപാണ്ടിപുരം ഉള്ളതും നോക്കുക. അഞ്ചാം ശതകത്തിൻെറ ഉത്തരാർദ്ധം അതിപ്രതാപശാലിയായ രവിവർമ്മയുടെ കാലം ആയിരുന്നെങ്കിൽ പൂർവ്വാർദ്ധവും അശക്തകാലമല്ല. രവിവർമ്മയ്ക്കു മുൻപേ നാടുവാണവർ ഉദയമാർത്താണ്ഡവർമ്മയും (T. A. S. IV. 86), പിന്നീടു് രവിവർമ്മയുടെ ബാല്യദശയിൽ അദ്ദേഹത്തിനു വേണ്ടി പിതാവായ ജയസിംഹനും ആയിരുന്നുവല്ലോ. അവർ ദുർബലന്മാരല്ലായിരുന്നു. അവരുടെ കാലത്തു് വേണാടിൻെറ ചില ഭാഗങ്ങൾ മററാരെങ്കിലും അപഹരിച്ചെടുത്തിരിക്കുമെന്നു വിചാരിക്കാൻ

---

* ബ്രിട്ടീഷ് റെസിഡെൻറു് ഇവിടന്നു പോയിട്ടും ഇപ്പോഴും നാം വ്യവഹരിക്കുന്നതു് റെസിഡൻസി ബംഗ്ലാവെന്നാണല്ലോ. ഇത്തരം രേഖയെ ആസ്പദമാക്കി വളരെക്കാലം കഴിഞ്ഞു് ഒരു ഗവേഷകൻ റെസിഡൻറു് ഇപ്പോഴുണ്ടായിരുന്നെന്നു വാദിക്കുന്നതുപോലെ മാത്രമേ ഇതിനെ ഗണിക്കാവൂ.

തീരെ നിവൃത്തിയില്ല. അങ്ങനെ, വ്യക്തമായ രേഖ കിട്ടുന്നതു വരെ ആ വിഷയത്തെപ്പററി ആലോചനയും ആവശ്യമില്ല. *

ഇങ്ങനെ തെക്കേ അതിത്തി അന്നു തോവാളയല്ലെന്നുള്ള വാദവും സ്വീകാൎയ്യമല്ലാതെ വരുന്നു.

## കൊല്ലം.

ഇനി വേണാടിന്റെ അന്നത്തേ രാജധാനിയായ കൊല്ലത്തെപ്പററി വിചാരിക്കാം. സന്ദേശത്തിൽ കൊല്ലം പട്ടണത്തെ അവതരിപ്പിക്കുന്നതു് 'കോളംബാഖ്യാം നിജകുല പുരീം കൃപകാധീശ്വരാണാം' എന്ന തരത്തിലാണു് (68). 'ക്രമേ ഭാന്തിമഥ കുലപുരീം കൃപകാധീശ്വരാണാം' എന്ന ശുകസന്ദേശപദ്യത്തെ ഇതു് അനുകരിക്കുന്നു. (ശുകസ. 54). കൃപകാധീശ്വരബന്ധത്തെപ്പററി മുകളിൽ പ്രസ്താവിക്കാം. 69-ാംശ്ലോകംകൊണ്ടു് 'വേണാടർകോനാണു്' ഈ പട്ടണത്തെ പാലിച്ചുവരുന്നതു് എന്നു പറഞ്ഞു് കൃപകവംശത്തിനും വേണാടിനും തമ്മിലുള്ള ഐക്യത്തെ കവി സൂചിപ്പിക്കുന്നു. അടുത്ത ശ്ലോകങ്ങളിൽ കൊല്ലം പട്ടണത്തിലേ വാണിജ്യവിഭവങ്ങളെപ്പററിയാണു കവി വൎണ്ണിക്കുന്നതു്. വാണിജ്യകാൎയ്യങ്ങളെപ്പററി

* അക്കാലത്തു പാണ്ടിനാട്ടു വാണിരുന്ന ജടാവൎമ്മ വീരപാണ്ഡ്യനും മാറവൎമ്മ കുലശേഖരനും വേണാട്ടു് ആക്രമിക്കാൻ ആഗ്രഹിച്ചതിനുപോലും തെളിവില്ല. (The Pandyan Kingdom p. 174). മാറവൎമ്മ കുലശേഖരൻ (ക്രി. വ. 1268) മലനാട്ടു ജയിച്ചു എന്നു് ഒരു അവകാശവാദം ചെയ്തുകാണുന്നു. (The Pandyan Kingdom 183). കൊല്ലം തന്നെ പിടിച്ചിരിക്കണമെന്നാണു് ശ്രീ നീലകണ്ഠ ശാസ്ത്രി ഊഹിക്കുന്നതു്. 'ചേരനൈ വെൻറു', 'കൊല്ലം കൊണ്ട' എന്ന ബിരുദങ്ങൾ പാണ്ടിരാജാവു് എടുത്തുകാണുന്നു എന്നാണു് അദ്ദേഹത്തിന്റെ ഊഹത്തിനു് ഊന്നു കൊടുക്കുന്നതു് (p. 183). ഈ രേഖയ്ക്കു താങ്ങായിക്കല്പിക്കുന്ന വേറൊരു രേഖ അതിനു മുൻപത്തേ തലമുറയിലുള്ള ഒരു രാജാവിന്റെ രേഖയായിരിക്കാമെന്നു ചൂണ്ടിക്കാണിക്കുന്ന ശ്രീ. ശാസ്ത്രിയുടെ കൊല്ലവിജയസിദ്ധാന്തം തീരെ ദുർബലമായിത്തീരുന്നു (പുറം 183). ഏതായാലും കൊല്ലം ജയിച്ച വാദം തോവാള അതിരെന്നുള്ള വാദത്തിനു ബാധകമല്ലല്ലോ. അവനവന്റെ കൊട്ടാരത്തിലിരുന്നുകൊണ്ടു് ഏതേതു രാജാക്കന്മാൎക്കു് എന്തെല്ലാം അവകാശവാദങ്ങൾ പുറപ്പെടുവിച്ചുകൂടാ എന്നു മാത്രമേ ഇതിനു സമാധാനം പറയേണ്ടതുള്ളു. നാഞ്ചിനാട്ടു പിടിച്ചുവെന്നു് അവകാശവാദംപോലും ചെയ്യാത്തതു ശ്രദ്ധേയമാണു്. ഈ വിചാരത്തിൽ നിന്നു്, തോവാളവരെയുള്ള പ്രദേശങ്ങളെല്ലാം (456 വരെ തന്നെ)വേണാടിന്റെ ഭാഗമായിരുന്നു എന്നു മനസ്സിലാക്കാം.

പറയുന്നതിനുമുമ്പ്, കൊല്ലത്തിൻെറ പ്രാചീനതയെപ്പററി അല്പം ചിലതു സൂചിപ്പിക്കേണ്ടതായിട്ടുണ്ട്. മലയാളനാട്ടിൽ പ്രചാരത്തിലിരിക്കുന്ന വർഷം ഈ പട്ടണത്തെ അനുസ്മരിപ്പിക്കുന്നതുകൊണ്ട് ഇന്നേയ്ക്ക് ആയിരത്തി ഒരുന്തൂററിമുപ്പതു വർഷങ്ങൾക്കു മുമ്പ് ആ സ്ഥലത്തിനു ഉണ്ടായിരുന്ന പ്രാധാന്യം നിസ്സന്ദേഹം മനസ്സിലാക്കാം * കൊല്ലമായിരുന്നു ആദികാലത്തു വേണാടിൻെറ രാജധാനി. ശ്രീവല്ലഭൻകോത (കൊ. വ. 149), രാമർ തിരുവടി കോയിലധികാരികളാകിന ശ്രീകുലശേഖര ചക്രവത്തികൾ (കൊ. വ. 278) എന്നു തുടങ്ങിയുള്ള രാജാക്കന്മാരെല്ലാം കൊല്ലത്തു താമസിച്ചായിരുന്നു ഭരണം നടത്തിയതു്. (T. A. S. II. 22-25; T. A. S. V. 40). കുരക്കേണി കൊല്ലത്തു പനങ്കാവിൽ കൊട്ടാരത്തിലായിരുന്നു രാജാക്കന്മാർ താമസിച്ചിരുന്നതു് (T. A. S. V. 44). ഈ പനങ്ങാവനത്തെ സന്ദേശത്തിലും പരാമർശിക്കുന്നു (I. 74). ഈ കൊട്ടാരം നിന്നതു് എവിടെയെന്നു മനസ്സിലാകുന്നില്ല.

വേണാടരുടെ രാജധാനി, മലയാളാബ്ദം തുടങ്ങിയ സ്ഥലം, തരിസാപ്പള്ളിയുടെ സ്ഥാപനംകൊണ്ടു ക്രിസ്തുധർമ്മത്തിനു ഇരിപ്പുറച്ച ദേശം എന്നീ നിലകളിലെല്ലാം കൊല്ലം പ്രശസ്തി നേടിയിരുന്നു. അവിടമാണു പിന്നീടു ജയസിംഹൻെറ വ്യക്തിപ്രഭാവംകൊണ്ട് 'ജയസിംഹനാട്ട് (ദേശിംഗനാട്ട്)' എന്നു കൊല്ലവർഷം അഞ്ചാം നൂററാണ്ടിൻെറ പൂർവാർദ്ധത്തിൽ വിളികൊണ്ടതു്.

---

* കലിവർഷം 3926 (ക്രി. വ. 825) ൽ ഉദയമാർത്താണ്ഡവർമ്മ കൊല്ലത്തു് എഴുന്നള്ളി താമസിക്കെ ഒരു പുതിയ അബ്ദം തുടങ്ങുന്നതിനു വേണ്ടി കേരളത്തിലേ ജ്യോതിഷപണ്ഡിതന്മാരെയെല്ലാം കൊല്ലത്തു വിളിച്ചു വരുത്തി ആയാണ്ടു ചിങ്ങമാസം 1-ാം തീയതിതൊട്ടു കൊല്ലവർഷം ആരംഭിച്ചു എന്നാണു്, ശങ്കുണ്ണിമേനവൻ തിരുവിതാംകൂർ ചരിത്രത്തിൽ പ്രസ്താവിക്കുന്നതു്. (History of Travancore 89). കൊല്ലം ഒന്നാമാണ്ടു ചിങ്ങം 5-ാംതീയതി രാജകുടുംബാംഗങ്ങൾ പത്മനാഭസ്വാമി ക്ഷേത്രത്തിൽ വന്നു്, സ്വാമിയാരും മററുമായി ചേർന്നിരുന്നു്, ക്ഷേത്രകാര്യങ്ങളെപ്പററി ചില നിയമങ്ങൾ ഉണ്ടാക്കിയതായും ക്ഷേത്രത്തിലേ രേഖകളെ അടിസ്ഥാനമാക്കി ശങ്കുണ്ണിമേനവൻ പ്രസ്താവിക്കുന്നു. ശ്രീ. ശങ്കുണ്ണിമേനവൻ പരാമർശിക്കുന്ന ഈ രേഖകൾ ഇപ്പോൾ കാണുന്നില്ല. കൊല്ലവർഷത്തിൻെറ ആരംഭം എങ്ങനെയിരുന്നാലും, അതു കൊല്ലം പട്ടണത്തിൽ വച്ചു തുടങ്ങിയതെന്ന വസ്തുതയാണു് ഇവിടെ ഉറപ്പിച്ചു പറയുന്നതു്.

അദ്ദേഹത്തിന്റെ പുത്രനായ രവിവർമ്മ സംഗ്രാമധീരന്റെ കാലമായപ്പോഴേക്കും അമ്മാവന്മാരുടെ കാലത്തുള്ളതിൽ നൂറു മടങ്ങു മഹിമ കൊല്ലത്തിനു് ഉണ്ടായി. കൊല്ലം വാണിജ്യ കേന്ദ്രമായി എത്രകണ്ടു വിദേശികളെ ആകർഷിച്ചുവോ, അതിൽ വളരെക്കൂടുതൽ സംസ്കാരകേന്ദ്രമായും വിഖ്യാതി നേടി. പ്രദ്യുമ്നാഭ്യുദയത്തിന്റെ കർത്താവും 'വിദഗ്ദ്ധപത്മാകരദിനകര' നുമായ രവിവർമ്മയുടെ യശസ്സ് സമുദ്രബന്ധൻ, കവിഭൂഷണൻ തുടങ്ങിയ പ്രശസ്ത പണ്ഡിതന്മാരെ കൊല്ലത്തേക്കു് ആകർഷിച്ചു. സമസ്തഗുണസമ്പന്നനായിരുന്നു രവിവർമ്മ എന്നു് ആ പണ്ഡിത ന്മാർ ഉദ്ഘോഷിക്കുന്നുണ്ടു്. അലങ്കാരസൂത്രത്തിനു സമുദ്ര ബന്ധൻ എഴുതിയ വ്യാഖ്യാനത്തിൽ പ്രസ്താവിച്ചിരിക്കുന്നതു നോക്കുക:

കേരളേഷ്വസ്തി നഗരീ കോളംബ ഇതി വിശ്രുതാ
വിഭൂഷയൻ പുരീമേനാം യദുവംശവിഭൂഷണം
രവിവർമ്മേതി വിഖ്യാതോ രാജാ ശാസ്തി വസുന്ധരാം.
യദ്യാകാംക്ഷസി വീക്ഷിതും ഗുണനിധേ! ചേതസ്സമസ്താൻ ഗുണാൻ
കോളംബാഖ്യമുപേഹി ദക്ഷിണദിശാംസീമന്തരത്നം പുരം
(T. A. S. II. 54).

രവിവർമ്മ കൊല്ലംപട്ടണത്തെ പല തരത്തിൽ പരിഷ്കരിച്ചു. 'കോളംബപുരവരാധീശ്വരൻ' എന്നും, 'കോളംബപുരപരിഷ്കാര ക'നെന്നും മററും അദ്ദേഹത്തെപ്പററി പറഞ്ഞിട്ടുള്ളതു് ഇതിനു തെളിവാണു്. അദ്ദേഹത്തിന്റെ ഭരണത്തിൽ കൊല്ലം ദക്ഷിണ ദിഗ്വധൂടിയുടെ സീമന്തരത്നമായിത്തീർന്നു. ഈ ആശയംതന്നെ ആയിരിക്കണം 'ഏഷാ ഭൂഷാമണിരിവ ഭുവോ ഹന്ത! വേണാടർ കോനും' എന്നു തുടങ്ങുന്ന ശ്ലോകത്തിൽ (69) പ്രസ്താവിക്കുന്നതു്. കൊല്ലത്തിന്റെ മഹിമ ബഹുമുഖമായിരുന്നുവെങ്കിലും അവി ടത്തെ വാണിജ്യലക്ഷ്മിയുടെ വിലാസമായിരുന്നു വിദേശീയരെ അധികം ആകർഷിച്ചുകൊണ്ടിരുന്നതു്. ക്രിസ്തുവർഷം ഏഴാം ശതകത്തിൽ ചൈനയും കൊല്ലവുമായിട്ടുണ്ടായിരുന്ന കച്ചവടത്തെ പ്പററി ചീനരേഖകളിൽ കാണുന്നുണ്ടു്. കൊല്ലത്തെ രാജാവിനെ വേണാട്ടി (Benati) എന്നു പരാമർശിച്ചു കാണുന്നു. (നാഗമയ്യാ-സ്റ്റേ-മാനു-I. 244). കൊല്ലമായിരുന്നു അവരുടെ സങ്കേതം. മാൻസി (Manzi) എന്നു് ആ സ്ഥലത്തെ അവർ വിളിക്കുന്നു. 9-ാം നൂററാണ്ടു തൊട്ടു് (കൊല്ലവർഷാരംഭംതൊട്ടു്)

അറബികൾ കൊല്ലത്തു പ്രവൃദ്ധമായ വാണിജ്യബന്ധം സ്ഥാപിച്ചു. പേർഷ്യാക്കാരനായ സുലൈമാൻ കൊല്ലം ഒന്നാം ശതവർഷത്തിൽ മലബാർ സന്ദർശിച്ചിട്ട് 'ചീനക്കപ്പലടുക്കുന്ന ഏക സ്ഥാനം കൊല്ലമാണ്'' എന്നു രേഖപ്പെടുത്തിയിട്ടുണ്ട്. (നാഗമയ്യ 245). ഇങ്ങനെ തുടങ്ങിയ വാണിജ്യം ഉച്ചകോടിയിൽ എത്തിയ ഘട്ടമായിരുന്നു ഈ സന്ദേശത്തിന്റെ കാലം. കൊല്ലത്തെ വാണിജ്യാഭിവൃദ്ധിയെപ്പററി സന്ദേശകർത്താവിനു വലിയ ബഹുമതി ഉണ്ടായിരുന്നുവെന്നു സന്ദേശം വളരെ വ്യക്തമാക്കുന്നു. 'ചൊങ്കം ചമ്പ്രാണിയുമുടനുടൻ വന്ന ചോനാടനംകൊണ്ടു'' അഖില ജലധിയെയും ആക്രമിക്കുന്നവളം ആയിരുന്നു ആ നഗരിംയെന്നു സന്ദേശകർത്താവു പ്രഖ്യാപിക്കുന്നു (I. 70). ചൊങ്ക് ചീനക്കപ്പലാണ്. ഇബിൻ ബറ്റൂട്ട എന്ന ലോകസഞ്ചാരി ചീനന്മാരുടെ മൂന്നുതരം കപ്പലുകളെപ്പററി പ്രസ്താവിച്ചിട്ടുണ്ട്. ജങ്ക് (Junk), സാവോ (Zao), കാക്കം (Kakam). ഇവയിൽ ജങ്ക് ആണ് വലിയ കപ്പൽ. ജോണക്ക് (Jonuk) എന്നാണ' ആ പദത്തിന്റെ ആദിരൂപം. മലയാളത്തിൽ ചൊങ്ക് എന്ന രൂപത്തിൽ ആ വാക്ക് സ്വീകരിച്ചു. അക്കാലത്തെ ചീനക്കപ്പലുകളെപ്പററി ചീനത്തു വളരെ നാൾ താമസിച്ച മാർക്കോ പോളോ എന്ന വെനിഷ്യൻ സഞ്ചാരിയും രേഖപ്പെടുത്തിയിട്ടുണ്ട്. ഇരുന്നൂറോ മുന്നൂറോ സാംയാത്രികന്മാരെയും അയ്യായിരമോ ആറായിരമോ കട്ട നല്ലമുളകും കയററിക്കൊണ്ടു പോകുന്നതായിരുന്നു അവരുടെ വലിയ കപ്പലുകൾ. (Marco Polo—Edited by Col. Yule. II. p. 250). ചമ്പ്രാണി എന്നതു 'ചമ്പാനാ' എന്നു ബാർബോസാ പറയുന്ന ഒരുതരം കപ്പലാണ്. മലയാഭാഷയിൽ ചമ്പാൻ എന്നു പറയുമെന്നും അദ്ദേഹം സൂചന നൽകുന്നു.*

മാർക്കോ പോളോ ക്രി. വ. 1293-ൽ (കൊ. വ. 468- സംഗ്രാമധീര രവിവർമ്മയുടെ കാലത്തു്) കൊല്ലം നഗരം സന്ദർശിച്ചു. കൊല്ലത്തിന്റെ അന്നത്തെ സ്ഥിതിയെപ്പററിയുള്ള പരാമർശങ്ങൾ മനസ്സിലാക്കാൻ ഉപകരിക്കുന്ന ഒരു പശ്ചാത്തലം

---

* കൊല്ലം രാജാവിന്റെ വകയായ കൊല്ലകര (Quilacare) എന്ന സ്ഥലത്തെ വർണ്ണിക്കമ്പോൾ ബാർബോസാ പറയുന്നതു് ഇങ്ങനെയാണ്:- They perform their voyages in small vessels which they call champana. ഫുട്ട്നോട്ടായി Comp. Malay Sampan എന്നും ചേർത്തിട്ടുണ്ട്. Barbosa I

ആണ് കൊല്ലത്തെപ്പററി അദ്ദേഹം പറയുന്ന ഭാഗം. അതിനാൽ അതു് ഇവിടെ അനുവാദം ചെയ്യാം. 'മാവർ (ചോഴമണ്ഡലം) വിട്ടു് അഞ്ഞൂറു മൈൽ തെക്കുകിഴക്കോട്ടു സഞ്ചരിച്ചാൽ കൊല്ലംരാജ്യത്തു ചെല്ലും. അവിടത്തേ ആളുകൾ വിഗ്രഹാരാധകന്മാരാണ്. എന്നാൽ കുറേ ക്രിസ്ത്യാനികളും യഹൂദന്മാരുമുണ്ടു്. നാട്ടുകാർക്കു് ഒരു പ്രത്യേക ഭാഷയുണ്ടു്. അവർക്കു് ഒരു പ്രത്യേക രാജാവുമുണ്ടു്. ആർക്കും അവർ കപ്പം കൊടുക്കുന്നില്ല. ധാരാളം 'ബ്രസീൽ' ഇവിടെ കിട്ടും. (ഒരു തരം മരമായിരിക്കാം). കൊല്ലം ബ്രസീൽ എന്നാണു് ഇതിനു പേർ പറയുന്നതു്. അതിൻെറ ഗുണം മെച്ചമാണു്. നല്ല ഇഞ്ചിയും ഇവിടെ ഉണ്ടാകുന്നുണ്ടു്. സ്ഥലത്തെ അനുസ്മരിച്ചു് കോലമെന്നാണു് ഇതിനെയും വിളിക്കുന്നതു്.* ഈ രാജ്യത്തു് എല്ലായിടവും കുരുമുളകു വളരെ സമൃദ്ധിയായി ഉണ്ടാകുന്നു. എങ്ങനെയെന്നു ഞാൻ പറയാം. കുരുമുളകു വന്യമായിട്ടല്ല, കൃഷിചെയ്തുാണു വളരുന്നതു്. വേണ്ടപോലെ തൈ വച്ചു പിടിപ്പിച്ചു് വെള്ളമൊഴിച്ചു വളർത്തുന്നു. മേ, ജൂൺ, ജൂലായ് ഈ മാസങ്ങളിൽ കുരുമുളകു പറിച്ചു ശേഖരിക്കുന്നു. നല്ല നീലവും ഇവിടെ ധാരാളം ഉണ്ടു്. ഇതു് ഒരു ചെടിയിൽ നിന്നാണു് എടുക്കുന്നതും. വേരുകളഞ്ഞിട്ടു് ഈ ചെടി വലിയ പാത്രങ്ങളിലിട്ടു വെള്ളമൊഴിച്ചു് അഴുകാനിടുന്നു. പിന്നീടു് ആ വെള്ളം എടുത്തു് ഇവിടത്തേ അത്യുഷ്ണമായ വെയിലിൽ വയ്ക്കുന്നു. ആ വെയിലത്തു ചൂടു പിടിച്ചു് കുറുകിയ രീതിയിലാണു് നാം അതു കാണുന്നതു്' f

ചൈനാ, അറേബ്യ തുടങ്ങിയ വിദൂരദേശങ്ങളും കൊല്ലവും തമ്മിലുണ്ടായിരുന്ന കച്ചവടത്തെപ്പററി മാർക്കോ പോളോ തുടർന്നു് ഇപ്രകാരം പറയുന്നു:

---

* കോലിഞ്ചി എന്നായിരിക്കാം ഇവിടെ സൂചിപ്പിക്കുന്നതു്. ഇവിടത്തേ വാണിജ്യസാധനങ്ങളെപ്പററി മററു ചില വിവരങ്ങളും മാർക്കോ പോളോയിൽനിന്നു കിട്ടുന്നുണ്ടു്. ഈ രാജ്യത്തു ധാരാളം കുരുമുളകും ഇഞ്ചിയും ചിന്നാമുക്കിയും പലതരം അണ്ടിപ്പരിപ്പുകളും മററും കിട്ടുന്നുണ്ടു്. വളരെ നേർത്തതും ഭംഗിയുള്ളതുമായ വസ്ത്രങ്ങളും അവർ അവിടെ ഉണ്ടാക്കുന്നു.

f. അമരിച്ചെടിയിൽനിന്നാണല്ലോ നീലമെടുക്കുന്നതു്. അതു് ആദ്യം ഇൻഡ്യയിൽ കണ്ടുപിടിച്ചതുകൊണ്ടാണു് നീലത്തിനു് 'ഇൻഡിഗോ' എന്നു പേരു പറയുന്നതു്.

'മാൻസി (ചൈന) യിൽ നിന്നും അറേബ്യയിൽ നിന്നും ലവൻറിൽനിന്നും കച്ചവടക്കാർ ഇവിടെ കപ്പലിൽ വരുന്നു.* കപ്പലിൽ സാമാനങ്ങൾ കൊണ്ടുവന്നു് ഇറക്കുമതികൊണ്ടും കയററുമതികൊണ്ടും വലിയ ആദായമുണ്ടാക്കുന്നു.' (Marco Polo, Edited by Col. Yule. II. 389–390).]

അക്കാലത്തു കൊല്ലം സന്ദർശിച്ച പോളോവിൻെറ ഈ വിവരണം കൊല്ലത്തെ അന്നത്തെ സ്ഥിതി മനസ്സിലാക്കാനും സന്ദേശത്തിൽ അവിടത്തെ വാണിജ്യത്തെപ്പററി പറഞ്ഞിട്ടുള്ള വസ്തുതകൾ ഗ്രഹിപ്പാനും പ്രത്യേകം പ്രയോജനപ്പെടുമല്ലോ. കപ്പൽക്കച്ചവടത്തെപ്പററി 70-ാം ശ്ലോകത്തിൽ സൂചിപ്പിച്ചതിനു ശേഷം 7 ശ്ലോകങ്ങളിൽ കൊല്ലം മുച്ചന്തിക്കൽ കമ്പോളത്തെ വർണ്ണിച്ചിരിക്കുന്നു. (80, 85). നഗരങ്ങളെയും അങ്ങാടികളെയും വർണ്ണിക്കുന്നതു് അക്കാലത്തെ സാഹിത്യ ശൈലിയായിരുന്നു. [അനന്തപുരവർണ്ണനം, ഉണ്ണിയാടീചരിതം തുടങ്ങിയ കൃതികളും ഈ അംശത്തിൽ സാക്ഷ്യം വഹിക്കുന്നു]. ഇന്നും ഒരു അങ്ങാടി സ്ഥലത്തു കാണുന്ന പലതരം സാമാനങ്ങളാണു് ഈ പദ്യങ്ങളിൽ പറഞ്ഞിട്ടുള്ളതു്. പല തരം നെല്ലുകൾ, അനേകം ഇനത്തിൽ പെട്ട മീനുകൾ, സുഗന്ധ ദ്രവ്യങ്ങൾ എന്നു വിവിധ വിപണി ദ്രവ്യങ്ങളിലെല്ലാം കവിയുടെ ദൃഷ്ടി പതിഞ്ഞിരിക്കുന്നു. *

വേണാട്ടിൽത്തന്നെയുള്ള പുത്തിടത്തങ്ങാടിയും (62—66), കൊല്ലത്തെ അങ്ങാടിയും വർണ്ണിക്കുന്നതിൽ നിന്നു് പല ഭാഷ സംസാരിക്കുന്ന ആളുകളും അന്നു വേണാട്ടിൽ ഉണ്ടായിരുന്നുവെന്നു

---

* കൊല്ലത്തെ വസ്ത്രനിർമ്മിതിയെപ്പററി പിൽക്കാലത്തെ സൂചനകളും സാഹിത്യത്തിൽനിന്നു നമുക്കു കിട്ടുന്നുണ്ടു്.

'ലംബോദാസ്താം ദിവി കിമപി ലോലംബ! കോളംബദേശേ
രമ്യേ യസ്മിൻ വിലസതി സരോ മാനസം മാനവാനാം
നിത്യം തദ്വൈ നവരവികരോല്ലാസിനീം രാജഹംസൈർ-
ജുഷ്ടാം പട്ടാംബരകനകപങ്കേരുഹാളീം പ്രസൂതേ'.

'പട്ടാംബരമുട്ടലങ്ങളായ സ്വർണ്ണപങ്കേരുഹങ്ങളെ പ്രസവിക്കുന്നു എന്നതിനു് വാസ്തവത്തിൽ കവിയുടെ ആശയം പുതുതായി രാജ്യം ഭരിക്കുന്ന രവിവർമ്മമഹാരാജാവു് നികുതി കുറച്ചതുനിമിത്തം സന്തുഷ്ടരായ പ്രജകൾ ആ തുറമുഖത്തിൽ രാജോചിതമായ പട്ടാംബരങ്ങൾ നെയ്യുന്നു' എന്നാണു് 'കൊല്ലം അക്കാലത്തു് വസ്ത്രനിർമ്മിതിക്കു നേടിയിരുന്ന പ്രശസ്തിയാണു് ധ്വനിക്കുന്നതു്'. മഹാകവി ഉള്ളൂർ വിജ്ഞാനദീപിക ഭാഗം IV. p. 25.

മനസ്സിലാക്കാം. 65 ാം ശ്ലോകത്തിലും 86-ാം ശ്ലോകത്തിലും ഈരണ്ടു വരി പദ്യഭാഷയിൽത്തന്നെ രചിച്ചിരിക്കുന്നതു ശ്രദ്ധിക്കുക. 'വിപണിദ്രവ്യഭാഷാവിശേഷങ്ങൾ' കവിയുടെ ശ്രദ്ധയെ സവിശേഷം വശീകരിച്ചു എന്നു വ്യക്തമാണ്.

വേണാട്—കൂപകം

കൊല്ലത്തേ വാണിജ്യത്തെപ്പററിയുള്ള പ്രതിപാദനം ഇങ്ങനെ നില്ക്കട്ടെ. 'വേണാടും' 'കൂപകവു'മായുള്ള ബന്ധത്തെപ്പററി സന്ദേശത്തിൽ ചെയ്യുന്ന പരാമർശം (ശ്ലോ. 68) ചരിത്രസംബന്ധമായി പ്രാധാന്യം അർഹിക്കുന്നതായതുകൊണ്ട് അതിനെക്കുറിച്ചു ചിലതു പ്രസ്താവിക്കാം.

കോളംബപട്ടണത്തെപ്പററി 'നിജകുലപുരീം കൂപകാധീശരാണാം' എന്നാണല്ലോ പറഞ്ഞിട്ടുള്ളതു്. അടുത്ത ശ്ലോകത്തിൽ (69) വേണാടർകോനാണ് ആ പട്ടണത്തെ രക്ഷിക്കുന്നതെന്നു പ്രസ്താവിക്കുന്നതുകൊണ്ടു് കൂപകാധീശന്മാർ വേണാട്ടുരാജാക്കന്മാരാണെന്നു സ്പഷ്ടമാണ്. 'നിജകുലപുരീം' എന്നുള്ളിടത്തേ നിജശബ്ദം കരുതി പ്രയോഗിച്ചിരിക്കുന്നതുപോലെ കാണുന്നു. ഈ ശ്ലോകം രചിച്ചിട്ടുള്ളതു ശുകസന്ദേശത്തിലേ പദ്യത്തെ അനുസ്മരിച്ചാണെങ്കിലും, കൂപകമെന്നും വേണാടെന്നും രണ്ടുതരത്തിൽ പ്രസിദ്ധമായ രാജ്യം ഒന്നെന്നു നല്ലപോലെ സൂചിപ്പിക്കുന്നു. കൂപകരാജ്യത്തെപ്പററി പഴയ രേഖകളിൽ പല പ്രസ്താവങ്ങളും ഉള്ളതു ചരിത്രകാരന്മാർ പല തരത്തിൽ വ്യാഖ്യാനിക്കുന്നതുകൊണ്ടു് അതിനെപ്പററി ചിലതു പറയാം. കൂപകം വേണാട്ടിൽനിന്നു ഭിന്നമാണെന്നു തന്നെ ചിലർ സംശയം പ്രദർശിപ്പിച്ചിട്ടുള്ളതുകൊണ്ടു് ഈ വിഷയം ഇവിടെ പ്രസക്തവുമാണ് (T. A. S. II. 54). മദ്ധ്യകാലഘട്ടങ്ങളിലും അതിൽ പിന്നെയും മലനാട് എന്നു പറയുന്ന മലയാളദേശം പല ചെറിയ രാജ്യങ്ങളായി പിരിഞ്ഞിരുന്നു. അവയിൽ പ്രധാനപ്പെട്ടതു കോലത്തിരിമാർ ഭരിച്ചിരുന്ന മൂഷികരാജ്യവും, കൂപകരാജാക്കന്മാർ ഭരിച്ച കൊല്ലവും, വേണാട്ടു രാജാക്കന്മാർ ഭരിച്ച തെക്കൻ തിരുവിതാംകൂറും ആയിരുന്നുവെന്നും, കൊല്ലത്തിനു വടക്കു കോയമ്പത്തൂർവരെ തൊട്ടുകിടക്കുന്ന സ്ഥലമാണു കേരളമെന്നും

ശ്രീ. ഗോപീനാഥ റാവു പ്രസ്താവിക്കുന്നു (T.A.S. II. 54, 55). രാജാധിരാജനെന്ന ചോളചക്രവർത്തി വേണാട്ടരശനെയും കൂപക രാജാവിനെയും ജയിച്ചതായും ചിലർ പറയുന്നു. (T. A. S. VI. 2). കൂപകത്തെയും വേണാട്ടിനെയുംപററി പൂർണ്ണമായി അറിയുന്നതിനു വേണ്ട രേഖകൾ കിട്ടുന്നില്ലെങ്കിലും കൂപകം വേണാട്ട് ആണെന്നു സന്ദേഹം കൂടാതെ അഭിപ്രായപ്പെടത്തക്കവണ്ണം വസ്തുതകൾ അറിയാനുണ്ട് *. പ്രപഞ്ചഹൃദയം എന്ന സംസ്കൃതഗ്രന്ഥം അനുസരിച്ച്, കൂപകദേശം കന്യാകുമാരിതൊട്ടു കണോററിവരെ ആണെന്നു വ്യക്തമായി മനസ്സിലാക്കാം. (സദാസ്മൃതിലക. സ്റ്റേ. മാനു. II p. 292). Trivandrum Sanskrit Series No XLV. f

കേരളോത്പത്തിയുടെ ഏതോ ഒരു മാതൃകയെ ആസ്പദമാക്കി കൂപകം പെരുമ്പുഴതൊട്ടു പുതുപ്പട്ടണംവരെ ആയിരുന്നു എന്നും, കന്യാകുമാരി തൊട്ടു കണോററിവരെയുള്ള ഭാഗം മൂഷികരാജ്യം ആയിരുന്നു എന്നും ശ്രീ. ഗോപിനാഥറാവു പ്രസ്താവിക്കുന്നു. (T. A. S. II. 106). ഇങ്ങനെ തന്നെ നാഗമയ്യാ പറയുന്നതും (S. M. I. 216). ഇതു ശരിയല്ലെന്നു കേരളോത്പത്തിയുടെ തന്നെ മററു മാതൃക തെളിയിക്കുന്നു. മൂഷികരാജ്യം കോലത്തുനാടാണെന്ന് അതേ പ്രകാരത്തിൽ,ഗോപിനാഥറാവു വ്യക്തമാക്കുന്നതു കൊണ്ട് തെററായ മാതൃകയാണ് അദ്ദേഹം സ്വീകരിച്ചതെന്നു സ്പഷ്ടമാണ്. ഏഴിമലയ്ക്കടുത്ത് അധികാരം സ്ഥാപിച്ച കോലരാജാക്കന്മാരെപ്പററിയാണല്ലോ മൂഷികവംശം പ്രതിപാദിക്കുന്നത്. ഏഴിമലയിലെ ഏഴിയെ എലി എന്ന് ആക്കിയിട്ട് അതിനെ സംസ്കൃതീകരിച്ചതായിരിക്കണം മൂഷികശബ്ദം

ശുകസന്ദേശം പ്രപഞ്ചഹൃദയംപോലെ തന്നെ ഒരു തെളിവാണ്. കന്യാകുമാരി തൊട്ടു സഞ്ചരിക്കുന്ന ശുകം

---

* കേ. ഭാ. സാ. ചരിത്രം I. p. 95-96.

f സഹ്യപാദേ പരശുരാമഭൂമിഃ സാ സപ്തകൊങ്കണാഖ്യാ കൂപക-കേരള-മൂഷിക-ആലുവാ-പശുകൊങ്കണ-പരശുകൊങ്കണഭേദേന ദക്ഷിണോത്തരായാമേന ച വ്യവസ്ഥിതാ. തത്ര അനന്തപുരവിലപാദി ഗോകർണ്ണ സപ്തകോടീശപരഭേദേന ക്ഷേത്രചതുഷ്ടയമപി ഭുക്തിമുക്തി ഫലപ്രദം, ഇത്യാദി പ്രപഞ്ചഹൃദയ.

തിരുവനന്തപുരം കടന്ന് കൊല്ലത്തു ചെല്ലുന്നു. കൊല്ലം കൂപകാധീശ്വരന്മാരുടെ കുലപുരിയെന്നു പറഞ്ഞിട്ടുണ്ട് (54). കൊല്ലം വരെ ഒരു രാജധാനിയെപ്പററി പറയാതെ കൊല്ല ത്തെപ്പററി ഈ വിധത്തിൽ പരാമർശിച്ചിട്ടുള്ളതു് അർത്ഥവത്താ ണല്ലോ. അക്കാലത്തു കൊല്ലത്തിനു തെക്ക് ഒരു രാജധാനി ഉണ്ടായിരുന്നെങ്കിൽ അതു വിട്ടിട്ട് കൊല്ലത്തെ മാത്രം ശുക സന്ദേശകർത്താവു വർണ്ണിച്ചു എന്നു വിചാരിക്കാൻ ന്യായമില്ല.

[കന്യാകുമാരിക്കും കൊല്ലത്തിനും ഇടയ്ക്കു പ്രാചീനകാലത്തു വേറൊരു രാജധാനിയുണ്ടായിരുന്നെങ്കിൽ അതു് ആയി രാജാക്ക ന്മാരുടേതായിരിക്കണം. എന്നാൽ അവരുടെ രാജധാനി എവിടെയെന്നുള്ളതിനെപ്പററി തീർച്ചയില്ല. ചെങ്കോട്ടയ്ക്കടുത്തുള്ള ആയിക്കുടി ആയിരുന്നെന്നു ശ്രീ സ്വാമിനാഥയ്യരും, അല്ല, പൊതിയിൽ മലയ്ക്കടുത്തു് ആയിരുന്നുവെന്നു മററു ചിലരും, കോട്ടാർ ആയിരുന്നു എന്നു വേറൊരു കൂട്ടരും പ്രസ്താവിക്കുന്നു (T. A. S. I. P. 188). ആയികളും വേണാട്ടടികളും (വേൾ നാട്ടു് അടികൾ) തമ്മിൽ ബന്ധമുണ്ടായിരുന്നോ എന്നും വ്യക്ത മല്ല. ആയിരാജാക്കന്മാരുടെ രേഖകൾ തിരുവിടക്കോടും തിരു നന്തിക്കരയും ഉള്ള പുരാതനക്ഷേത്രങ്ങളിൽ കാണുന്നതുകൊണ്ടു് ആ സ്ഥലങ്ങൾ അവരുടെ ആസ്ഥാനങ്ങളായിരുന്നുവെന്നു വന്നു കൂടായ്കയില്ല (T. A. S. I-i-14; and I-ii-20).]

കൂപകരാജാക്കന്മാരെപ്പററിയുള്ള രേഖകൾ പരിശോധിച്ച് അവയിൽനിന്ന് എന്തു മനസ്സിലാക്കാമെന്നും നോക്കാം. വിഴിഞ്ഞമായിരുന്നു ചേരന്മാരുടെ തെക്കേ ആവാസസ്ഥാനമെന്നു പുരാതനരേഖകൾ ഉണ്ടല്ലോ. മാറഞ്ചടയന്റെ രേഖയിൽ "ചേരമാനാർപടൈ വിഴിഞത്തു പുറത്തു വിട്ടുഴക്കെ ക്കൈരെ ക്കോട്ടൈ അഴിപ്പാൻവര"—(T. A. S. I. 153) എന്നു കാണുന്നതു് ഈ അംശത്തിനു തെളിവാണ്. പന്ത്രണ്ടാം ശതകത്തിലെ ഒരു പാണ്ഡ്യരാജാവായ പരാന്തകപാണ്ഡ്യന്റെ കന്യാകുമാരി രേഖയിൽ കൂപകരാജാവിന്റെ മകളെ വിവാഹം കഴിച്ചതായി സൂചനയുണ്ട് (T. A. S. I. iii. 6) * 'ചേരലനൈ

* കൊല്ലത്തിനു തെക്കു രാജധാനി എന്ന നിലയ്ക്കു് പുരാതനകാലത്തു പ്രശസ്തിയാന്ന സ്ഥാനം വിഴിഞ്ഞമായിരുന്നു. അതു ചേരന്മാരുടെ—വേ ണാട്ടടികൾക്കു ചേരബന്ധമുള്ള നിലയ്ക്കു് വേണാടരുടെ—ആദ്യരാജധാനി ആയിരുന്നുവെന്നു കരുതാം. 'കുലവിഴിഞ്ഞം' എന്നു പറഞ്ഞിരിക്കുന്നതു ശ്രദ്ധേയമാണ്. ഈ രേഖയിൽനിന്നു മേൽ ഉദ്ധരിച്ച ഭാഗത്തിനു് ശ്രീ.

ചെരുവിൽ വെൻറു തിറൈകൊണ്ടു വാകൈ ചൂടി ക്രൂപകർകോൻ മകൾക്കൊടുപ്പക്കലവിഴിഞ്ഞം കൈക്കൊണ്ടു കന്നിപ്പോർചെയ്തരുളി കാന്തളൂർചാലൈ കലമറുത്തു മന്നു പുകഴ് മറയവർ തം മണിയമ്പലത്തുളിനിതിരുന്തു—അനന്തപുരത്തെമ്മാർക്കു നിലവിയ പൊൻമണിവിളക്കു നിൻെറരിയ പത്തമൈത്തു'. ഈ വിവാഹം ഏതു ക്രൂപകരാജാവിൻെറ പുത്രിയെ ആണെന്നു തെളിയുന്നില്ല. എങ്കിലും പന്ത്രണ്ടാംനൂററാണ്ടിലേ വേണാടിൻെറ ചരിത്രം വച്ചു നോക്കിയാൽ നാഞ്ചിനാടു തൊട്ടു് ഓടനാടു വരെ വേണാട് അല്ലാതെ വേറേ രാജ്യം ഇല്ലായിരുന്നു എന്നു കാണാം. അന്നു വേണാടിൻെറ തലസ്ഥാനം കൊല്ലമായിരുന്നു താനും. വിഴിഞ്ഞം, കാന്തളൂർചാല, അനന്തപുരം എന്നീ സ്ഥലങ്ങളിൽ പരാന്തകൻ നടത്തിയ പരാക്രമങ്ങളെല്ലാം ക്രൂപകരാജ്യമായ വേണാടിൻെറ തെക്കേ ഭാഗത്തു നടത്തിയതായി കരുതേണ്ടി യിരിക്കുന്നു. ഇതേ അഭിപ്രായത്തെ ദൃഢമാക്കുന്നതായി വീര പാണ്ഡ്യൻെറ ഒരു രേഖയുണ്ടു് (T. A. S. II. 15-21). ത്രുതീയ

---

ഗോപിനാഥറാവു കൊടുത്തിട്ടുള്ള തർജ്ജമ ശരിയാണോ എന്നു സംശയിക്കുന്നു. അദ്ദേഹത്തിൻെറ തർജ്ജമ കാണിക്കാം.

"Who vanquished the Chera in battle, and received tribu te from him; who wore the garland of vagai (flowers); who was offered by the the king of Kupakas his daughter (in marriage); who took the ancient Vilinjam where he fought his first battle (Kannippor); who destroyed the ships (?) at the port (Salai?) of Kandalur, .. who set up ten beautiful golden lamps of rare workmansh p for the God at Ananthapuram. ചേരലനൈവെൻറു എന്നു തുടങ്ങിയുള്ള അപദാനങ്ങളെല്ലാം ചേരനാടായ വേണാട്ടിൽ നടത്തിയതായി വ്യാഖ്യാനിക്കത്തക്കവണ്ണമാണു രേഖ. 'ചേരനെ വെന്നു കപ്പം കൊണ്ടു വാകപ്പൂ ചൂടി ക്രൂപകരാജാ മകളെ കൊടുക്കെ കലവിഴിഞ്ഞം സ്വീകരിച്ചു, കന്നിപ്പോർചെയ്തു കാന്തളൂർ ചാലയിൽ കലമറുത്തു .....അനന്തപുരത്തു ദേവനു പത്തു പൊൻവിളക്കു കാഴ്ചവെച്ചു' ഇത്യാദി ആയിരിക്കണം അർത്ഥം. ചേരലനും ക്രൂപകനും ആയുള്ള ബന്ധമല്ല ഇവിടെ സൂചിപ്പിക്കുവാൻ ഉദ്ദേശിക്കുന്നതു്. 'കല വിഴിഞ്ഞം' എന്നതിനു് ancient vilinjam എന്നു കൊടുത്തിരിക്കുന്ന തർജ്ജമ പോരാ. 'കലം' എന്നാൽ രാജഗൃഹം എന്നാണു് പ്രകൃതാർത്ഥം. (അരചരിൽ—അരചരുടെ ഇൽ എന്നാണു് തമിഴ് നിഘണ്ടുവിലേ അർത്ഥം). കലം ഈ അർത്ഥത്തിൽത്തന്നെ ശുകസന്ദേശത്തിലും ഉണ്ണുനീലിസന്ദേശത്തിലും ഉപയോഗിച്ചിരിക്കുന്നു. 'കലപുരീം ക്രൂപകാധീശ്വരാണാം' എന്നാണല്ലോ കൊല്ലത്തെപ്പററി പറഞ്ഞിട്ടുള്ളതു്. 'കലപുരി'യെന്നാൽ രാജ ഗൃഹം സ്ഥിതിചെയ്യുന്ന പുരിയെന്നു് അർത്ഥം.



കുലോത്തുംഗചോളന്റെ പ്രതിദ്വന്ദ്വിയായ വീരപാണ്ഡ്യൻ സ്വബന്ധുവായ ക്രൂപകരാജാവിന്റെ അടുക്കൽ അഭയം തേടി കൊല്ലത്തുപോയതായി ഗോപിനാഥറാവു പറഞ്ഞിട്ടുണ്ട് (T. A. S. II p. 16). * കുലോത്തുംഗന്റെ ഭരണാരംഭം ക്രി. 1078-ൽ (കൊ. വ 253-ൽ) ആണ ]

ക്രൂപകവും വേണാട്ടും ഒന്നായിരുന്നു എന്നു ഇതിൽനിന്നു വ്യക്തമാകുമല്ലോ. ആ നാമം വേണാട്ടിന് എങ്ങനെ സിദ്ധിച്ചു എന്നു അറിയാൻ മാർഗ്ഗമില്ല. പിൽക്കാലത്തു തിരുവിതാംകൂർ, ശ്രീവാഴുംകോട്, വഞ്ചിനാട് എന്നൊക്കെ പേരുകൾ ഉണ്ടായതു പോലെ മുൻകാലത്തു വേണാടിനു ക്രൂപകമെന്നും പേരു ഉണ്ടായിരുന്നു എന്നു പറയാനേ നിവൃത്തിയുള്ളൂ. [ഈ വിഷയത്തെപ്പററി സദസ്യതിലക ടി. കേ. വേലുപ്പിള്ളയുടെ സ്റ്റേററുമാനുവൽ കാണുക. Vo. II. 289-294]. വേണാടർകോനായ രവിവർമ്മയ്ക്കു ക്രൂപകസാർവ്വഭൗമനെന്നു ബിരുദമുണ്ടായിരുന്നതും. 'ക്രൂപകഭൂപാല വംശമംഗലദേവത' എന്നു ഒരു തിരുവിതാംകൂർ രാജ്ഞിയെ സ്മരിച്ചിരിക്കുന്നതും എല്ലാം ഈ അംശത്തെത്തന്നെ പ്രകടമാക്കുന്നു.

### പുത്തിടം—വക്കല

വേണാട്ടിനെപ്പററിയുള്ള വിചാരം നിറുത്തുന്നതിനു മുമ്പു സന്ദേശമനുസരിച്ചു വേണാട്ടിലേ മുഖ്യസ്ഥലങ്ങളായ പുത്തിടത്തു് അങ്ങാടി, വക്കലെ എന്നീ സ്ഥലങ്ങളെപ്പററിയുംകൂടെ സ്മരിക്കണം. (62, 67). പുത്തിടം അന്നു വലിയ ഒരു ചന്തസ്ഥലമായിരുന്നു എന്നു സന്ദേശത്തിൽനിന്നു മനസ്സിലാക്കാം. അങ്ങനെ ഒരു സ്ഥലത്തെപ്പററി ഇപ്പോൾ അറിവില്ല. മുതലപ്പൊഴിക്കും വക്കലെയ്ക്കും ഇടയ്ക്കു കടൽത്തീരമടുപ്പിച്ചാണെന്നുമാത്രം സന്ദേശത്തിൽനിന്നു് അറിയാം. (61, 62, 67). പല ഭാഷകൾ സംസാരിക്കുന്നവർ ആ ചന്തസ്ഥലത്തു വ്യാപാരത്തിനു ചെന്നിരുന്നുവെന്നു വ്യക്തമായ പ്രസ്താവം കാണുന്നു. (65). ഇനി വക്കലെയെപ്പററിയാണു. ആ സ്ഥലം വളരെക്കാലം കൊണ്ടേ ഒരു തീർത്ഥസ്ഥാനമായി കരുതിവരുന്നു. എന്നാൽ

* The Colas. K. A. Nilakanta Sastri, Vol. II. Part I. 120, 129. പ്രാചീനകേരളബന്ധത്തെപ്പററി സംഗമഗ്രാമ സ്റേററു മാനുവൽ പുറം 253-254 കാണുക.

എന്നു തൊട്ടാണ് ആ സ്ഥലത്തിന്റെ ചരിത്രം തുടങ്ങുന്നതെന്ന് അറിയുന്നില്ല. ഉണ്ണുനീലിസന്ദേശത്തിൽ വക്കലത്തമ്പിരാനെ പ്പററി പ്രസ്താവനയുണ്ടെങ്കിലും ശുകസന്ദേശത്തിൽ പരാമർശം ഇല്ല. തിരുവനന്തപുരത്തെയും കൊല്ലത്തെയുംകുറിച്ചു മുഖ്യമായി പറഞ്ഞിട്ട് ശുകസന്ദേശത്തിൽ വക്കലെ വിട്ടിരിക്കുന്നതു ശ്രദ്ധി ക്കാനുള്ളതാണ്. കടൽത്തീരത്തുകൂടെയാണ് ശുകത്തിന്റെ മാർഗ്ഗമെന്നുള്ളതും ഓർക്കണം. [ജലധിനാ പക്ഷപാതീ തപമദ്രേ താടസ്ഥ്യം ന ത്യജ നയജ്ഞഷാമേഷ പന്ഥാ നിഗ്രുഢഃ എന്ന ശ്ലോകം നോക്കുക 52]. ശുകസന്ദേശകാലത്തു വക്കലെ പ്രധാന ഗ്രാമന അഹിക്കത്തെക്കവണ്ണം പ്രശസ്തമായിരുന്നില്ലെന്നായി രിക്കുമോ? എന്നാൽ വക്കലെയ്ക്കു ഏതോ പുരാതന പ്രശസ്തിയുള്ള തരത്തിൽ പെരിപ്ലസ് തുടങ്ങിയുള്ള പ്രാചീന രേഖകളിലേ Bacare എന്ന സംജ്ഞയെ വ്യാഖ്യാനിക്കുന്നുണ്ട്. *

ഉണ്ണുനീലിസന്ദേശത്തിന്റെ രചന കൊല്ലവർഷം അഞ്ചാം നൂററാണ്ടിന്റെ അന്ത്യപാദത്തിലാണെങ്കിൽ, ആ ശതക ത്തിന്റെ രണ്ടാം പാദത്തിന്റെ ആരംഭത്തിലായിരുന്ന വക്കലെ ക്ഷേത്രം അന്നത്തെ വേണാട്ടടികളായ പത്മനാഭ മാർത്താണ്ഡ വർമ്മ പുതുക്കി പണി കഴിപ്പിച്ചതു് † വക്കലെ ക്ഷേത്രം നില്ക്കുന്ന സ്ഥലത്തിന് അന്ന് ഉദയമാർത്താണ്ഡപുരമെന്ന പേരു് ഉണ്ടായിരുന്നതായും രേഖയിൽ കാണുന്നു. ക്ഷേത്രം പുതുക്കി പ്പണികഴിപ്പിച്ച രാജാവിന്റെ പേരിനെ അനുസ്മരിച്ചാണ് ആ പേര വക്കലെയ്ക്കു കൊടുത്തതെന്നു വിചാരിക്കാനാണല്ലോ

---

* Bakarei is mentioned by Pliny as Becare and as Sakare by the author of the Periplus- (Mc. Crindle. Ancient India as described by Ptolemy P. 52-53) കനകസഭാപിള്ളയും വിൻസെൻറ് സ്മിത്തും Bakare-യെ വക്കലെയെന്നു പറയുന്നവരാണ്. See also Kerala Society Papers - P. 265. Roman trade centres in Malabar by Dr. P. J. Thomas) വക്കലെയെന്നുള്ള കല്പന സ്വീകരിച്ചാൽ ക്രി. വ. ഒന്നും രണ്ടും ശതകങ്ങളിൽപ്പോലും വക്കലെ പ്രധാന സ്ഥലമായിത്തീർന്നിരിക്കണം. എന്നാൽ അക്കാലത്തു് ഏതു തരത്തിലുള്ള പ്രാധാന്യമാണ് വക്കലെയ്ക്കു് ഉണ്ടായിരുന്നതു്?

† T. A. S. IV. 151. കൊല്ലവർഷം 427-ാമാണ്ടത്തെ (ക്രി. വ. 1252-ലെ) വേണാട്ടു പത്മനാഭമാർത്താണ്ഡവർമ്മയുടെ വക്കലെ ശിലാരേഖ കാണുക.

ന്യായം. അങ്ങനെയായാൽ അതിനു മുൻപ് വക്കലെയ്ക്കു് അത്ര വലിയ പ്രാധാന്യം ഉണ്ടായിരുന്നതായി കല്പിക്കാമോ എന്നു സംശയമുണ്ട്. ഒരു വിദേശരാജാവു് ജയിച്ചടക്കിയതുകൊണ്ടു നൽകിയ നാംജ്ഞയല്ല, നാട്ടുവാഴി ആ സ്ഥലത്തിനു പ്രാധാന്യം കല്പിക്കാൻ വേണ്ടി സ്വന്തം പേരു കൊടുത്തതാണെന്നു സ്മരിക്കണം. ആ വേണാട്ടടികൾ സന്ദേശഹരൻെറ പൂർവ്വ ഗാമിയും മാതുലനും ആയിരുന്നു. അതുകൊണ്ടായിരിക്കണം വക്കലെയെപ്പററി സന്ദേശത്തിൽ പ്രത്യേകം പറയുന്നതും.

## ഓടനാട്ട്

വേണാട്ടിനെപ്പററിയുള്ള വിചാരം ഇങ്ങനെ നില്ക്കട്ടെ. വേണാട്ടിനു വടക്കു കിടന്ന രാജ്യമാണു് ഓടനാട്ട്. അതു് ആദികാലത്തു വേണാടിൻെറ ഒരു ഭാഗമായിരുന്നെന്നു ചിലർ പറയുന്നു. (കേ. പി. പത്മനാഭമേനോൻ, കേരളചരിത്രം II. പുറം-63) *. വേണാടിനും ഓടനാടിനും തമ്മിലുണ്ടായിരുന്ന യഥാർത്ഥബന്ധം എന്തെന്നു് അറിയുന്നില്ല. എങ്കിലും രണ്ടു രാജ്യങ്ങൾക്കും തമ്മിൽ എന്തോ ബന്ധം ഉണ്ടായിരുന്നെന്നു് ഉണ്ണുനിലീസന്ദേശത്തിൽ നിന്നു വ്യക്തമാകും. (ശ്ലോ. 105). ആദിത്യവർമ്മയെ കാണുന്ന ഓടനാട്ടേ രവിവർമ്മയ്ക്കു് കൃഷ്ണനെ

---

* ആർ. നാരായണപ്പണിക്കർ, കേ. ഭാ. സാ. ചരിത്രം I. 99. ശുകസന്ദേശത്തിൻെറ കാലത്തു് ഓടനാട്ട് പ്രത്യേകം ഉണ്ടായിരുന്നില്ല എന്നും അതും കൂപകരാജ്യത്തിൽ പെട്ടിരുന്നെന്നും വിചാരിക്കാനാണു് ന്യായം. കന്യാകുമാരി തൊട്ടു വടക്കോട്ടു സഞ്ചരിക്കുന്ന ശുകം ആദ്യം കാണുന്ന രാജധാനി കൂപകകുലപുരിയായ കൊല്ലമാണു്. (54-56). അതു കഴിഞ്ഞു രണ്ടു സിന്ധുക്കളും ഒരു പുരിയുമുണ്ടു് (57). സിന്ധുക്കളെന്നു പറഞ്ഞിരിക്കുന്നതു് അഷ്ടമുടിക്കായലും കായംകുളം കായലുമായിരിക്കണം. ഭ്രമരസന്ദേശത്തിൽ അഷ്ടമുടിയെ നിമ്നഗയെന്നു പറയുന്നതു് ഈ അംശത്തെ ബലപ്പെടുത്തുന്നു. സിന്ധുദ്വയം കഴിഞ്ഞുള്ള പുരിയെപ്പററി 'അമീഷാം'- ഇവരുടെ' എന്നു പ്രത്യേകം പറഞ്ഞിട്ടുള്ളതു് ശ്രദ്ധ അർഹിക്കുന്നു. പ്രകൃതംകൊണ്ടു് കൂപകരാജാക്കന്മാരുടെ എന്നു കിട്ടും. ആ പുരി കണ്ടിയൂരായിരിക്കണം. കേളീലാസ്യങ്ങളെ സ്മരിപ്പിക്കുന്ന കേതുക്കളും സൽകവികളുടെ വ്യംഗ്യോത്തംസങ്ങളായ കാവ്യങ്ങളും ഉള്ളതാണു് ആ പുരി എന്നു പറഞ്ഞിട്ടുള്ളതു് മററു കവികൾ കണ്ടിയൂരിനെപ്പററി ചെയ്തിട്ടുള്ള പ്രശംസകളെ അനുസ്മരിപ്പിക്കുന്നു.

**കണ്ട പാണ്ഡവന്ന് എന്നപോലെ അനുഭവരസം ഉണ്ടാകുമെന്നു പറഞ്ഞിരിക്കുന്നു *.**

ഓടനാട്ടും കൊല്ലവർഷത്തിൻെറ ആദ്യശതാബ്ദങ്ങളിൽ പ്രാബല്യം പ്രാപിച്ചിരുന്നു. വീരരാഘവപ്പട്ടയത്തിൽ ഓട നാടിനെ സാക്ഷിസ്ഥാനത്തിൽ സ്മരിച്ചിട്ടുണ്ട്. കൊല്ലവർഷം 393-ാമാണ്ടത്തേ കണ്ടിയൂർ രേഖയിൽ ഓടനാട്ടു വാഴുന്നരുളുകിൻെറ രാമൻ കോതവർമ്മയെപ്പററി പരാമർശമുള്ളതു് മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. (T. A. S. I. 290) അരിപ്പാട്ടമ്പലത്തിലേ രേഖകളിൽ ഓടനാട്ടു വാഴുന്നരുളുകിൻെറ രാമൻ ആതിച്ചവർമ്മ തിരുവടിയെപ്പററിയും ഇരവി കേരളവർമ്മ തിരുവടിയെപ്പററിയും പരാമർശം ഉണ്ട് (T. A. S. VI. 9). കൊല്ലവർഷം നാലാം ശതകത്തിലോ അതിനു മുൻപോ ഓടനാട് പ്രബലമായിത്തീർന്നിരുന്നുവെന്ന് ഇതിൽ നിന്നു മനസ്സിലാക്കാം. ഓടനാട്ടിൻെറ വ്യാപ്തിയെപ്പററി പിൽക്കാലത്തുള്ള ചില രേഖകൾ നമുക്കു കിട്ടുന്നുണ്ട്. കരുനാഗപ്പള്ളി, കാർത്തികപ്പള്ളി, കായംകുളം, പാണാവള്ളി എന്ന പിൽക്കാലത്തേ നാലു രാജ്യങ്ങളും ആദ്യം ഓടനാട്ടിൽ ഉൾപ്പെട്ടിരുന്നുവെന്ന് ഗോളനീസ് എന്ന ഡച്ച് ഗവർണ്ണർ (17-ാം ശതകത്തിൽ) രേഖപ്പെടുത്തിയിട്ടുണ്ട് (History of Kerala II. 33-34).

സന്ദേശത്തിൻെറ കാലത്തു് ഓടനാട്ടിൻെറ തെക്കേ അതിർത്തി കന്നേററിയും (91-92) വടക്കേഅതിർത്തി പനയനാർ കാവും (116) ആണെന്നു തോന്നുന്നു †. ഓടനാട്ടിലേ കലാകോവിദകളായ സ്ത്രീകളും, കണ്ടിയൂർ തുടങ്ങിയുള്ള പരിപാവനങ്ങളായ ദേവാലയങ്ങളും കവിയുടെ ഭാവനയെ സ്പർശിച്ചിരുന്നു. അവിടത്തേ അന്നത്തേ കച്ചവടത്തെപ്പററിയും കവി നല്ലവണ്ണം സൂചിപ്പിക്കുന്നുണ്ട് (93).

---

* ഒരുവേള സംഗ്രാമധീര രവിവർമ്മയുടെ പിതാവായ ജയസിംഹൻ ഓടനാട്ടേ രാജാവായിരുന്നിരിക്കുമോ? ഓടനാട്ടു രാജാക്കന്മാർ യാദവരായിരുന്നു. അങ്ങനെയാണെങ്കിൽ വേണാട്ടിലേ ആദിത്യവർമ്മയ്ക്കും ഓടനാട്ടിലേ ഇരവിവർമ്മയ്ക്കും തമ്മിലുണ്ടായിരുന്ന ബന്ധം മനസ്സിലാക്കാവുന്നതാണ്.

† തെക്കേ അതിർത്തിയെപ്പററിയുള്ള സൂചന വ്യക്തമാണ്. 'പടയൊട്ടു കടന്നീട്ടു കന്നേററി തന്നെ' എന്നു കഴിഞ്ഞു് 'മുൻപിലേതോടനാട്ടു' എന്നാണല്ലോ 91-ം 92-ം ശ്ലോകങ്ങളിൽ കാണുന്നതു്. വടക്കേ അതിർത്തി

കായംകുളത്തെ ഒരു അങ്ങാടിയായി വർണ്ണിച്ചിട്ടുണ്ടെന്നല്ലാതെ അവിടെ രാജഗൃഹം ഉള്ളതായി സൂചനയില്ല (94).

കണ്ടിയൂർ, മററം ഈ പ്രദേശങ്ങളെയാണ് ഓടനാട്ടിലേ മുഖ്യസ്ഥലങ്ങളായും രാജസങ്കേതങ്ങളായും വർണ്ണിച്ചിട്ടുള്ളത്. * കണ്ടിയൂർ, മററം എന്നീ സ്ഥലങ്ങൾ ഈ സന്ദേശകാലത്തും അതിനടുത്തു മുമ്പിലും പിമ്പിലും കേരളത്തിലേ പ്രശസ്തിപെററ സ്ഥലങ്ങളായി പരിലസിച്ചിരുന്നു. കണ്ടിയൂർ ക്ഷേത്രം കൊല്ലവർഷം തുടങ്ങുന്നതിന് രണ്ടുവർഷം മുൻപേ സ്ഥാപിച്ചതാണെന്നു മുകളിൽ പ്രതിപാദിച്ചിട്ടുണ്ടല്ലോ. സന്ദേശകാലമായപ്പോഴേയ്ക്കും അതു് ഒരു മഹാക്ഷേത്രമായി വിഖ്യാതി നേടിയിരുന്നു. കണ്ടിയൂർ

---

വ്യക്തമായി പറഞ്ഞിട്ടില്ല. എന്നാൽ 116-ം 117-ം ശ്ലോകങ്ങളിൽ വടക്കേ അതിർത്തിയെപ്പററിയുള്ള സൂചനയാണ് കാണിച്ചിട്ടുള്ളതെന്നു തോന്നുന്നു. പനയന്നാർകാവു ഭഗവതിയെ തൊഴുതിട്ട് പാലം പിന്നിട്ട് അടുത്തു മുന്നിലുള്ള അചലവെണ്ണിനെ വെടിഞ്ഞ് ചിറവാവീരനെ കാണാനാണല്ലോ പറഞ്ഞിട്ടുള്ളതു്. പനയന്നാർകാവിൻെറ പടിഞ്ഞാറു വശത്തുകൂടി അല്പം തെക്കോട്ടു ചെന്ന് പടിഞ്ഞാറോട്ട് ഒഴുകുന്ന പമ്പയായിരിക്കണം ഓടനാടിൻെറയും ചിറവായുടെയും അതിർത്തി. അതോ ചിറവായും ഓടനാടിൻെറ ഭാഗമായിരുന്നോ? ഓടനാടിൻെറ രാജധാനി അന്ന് കണ്ടിയൂരായിരുന്നു. ഏതാണ്ട് 25 ശ്ലോകങ്ങളിൽ കൂടുതൽ ഓടനാടിനെയും അവിടത്തെ രാജധാനിയെയും മററും പുകഴുന്ന പ്രകാരത്തിൽ സന്ദേശത്തിൽ കാണുന്നു. (92-116). കവിക്ക വേണാടിനോടും വടക്കുംകൂറിനോടും എന്നപോലെ ഓടനാടിനോടും വളരെ പക്ഷപാതം ഉണ്ടായിരുന്നുവെന്ന് ഇതിൽനിന്നു സ്പഷ്ടമാണ്. എവിടെയും തെങ്ങുംതോപ്പു നിറഞ്ഞ ഓടനാട്ടു് അന്ന് ഐശ്വര്യസമൃദ്ധമായിരുന്നു.

> സ്ഥൂലസ്ഥൂലപ്രചുരഫലസംഭാരഭഗ്നോത്തമാംഗ-
> ത്വങ്ഗത് കേരക്ഷിതിജനികരാബദ്ധസാന്ദ്രാന്ധകാരാഃ
> പൃഥ്വീകാന്താതിലകരചനാസ്ഫീതിമാനം ദധാനാഃ
> പ്രീതിം ദദ്യുസ്തവ നയനയോരിംഗുദീഭൂവിഭാഗാഃ

എന്ന സംസ്കൃത മയൂരസന്ദേശം 57-ാം ശ്ലോകത്തെ ഉ. സന്ദേ. 92-ാം പദ്യവുമായി താരതമ്യപ്പെടുത്തുക.

* ഓടനാടിനെപ്പററി ഭാഷാപോഷിണി 33-ാം വാല്യത്തിൽ മാവേലിക്കര ശ്രീ. ജീ. കൃഷ്ണപിള്ള ഒരു ലേഖനം എഴുതിയിട്ടുണ്ട്. ഭാഷാപോഷിണി വാല്യം 33. പുറം 52.

തമ്പിരാനെപ്പററി കവിയുടെ പരാമർശം നോക്കുക (100). ഓടനാടിനെപ്പററിയും ഈ ക്ഷേത്രത്തെപ്പററിയും മററും അക്കാലത്തു് മററനേകം പ്രശസ്തികളും ഉണ്ടായതായി ഇപ്പോഴം അറിയാം. ദാമോദരച്ചാക്യാർ എന്ന കവിയുടെ ശിവവിലാസം എന്ന സംസ്കൃത കാവ്യവും, അദ്ദേഹത്തിൻെറതന്നെ കൃതിയായ ഉണ്ണിയാടീചരിതം മലയാളചമ്പുവും ഈ വിഷയത്തിൽ വേണ്ട തെളിവാണു്. *

ഉണ്ണുനീലീസന്ദേശത്തിൽ കണ്ടിയൂരേയും മററത്തേയും സുന്ദരിമാരുടെ സംഗീതലാസ്യവൈദുഷ്യങ്ങളെപ്പററിയുള്ള പരാമർശങ്ങൾ ചാക്യാരുടെ പൂർവോക്തകൃതികളിലെ പ്രസ്താവങ്ങളെ സമർത്ഥിക്കുന്നതുപോലെ സാദൃശ്യം വഹിക്കുന്നു.

നക്തം കോവിദനർത്തകീവിരചിതം നാട്യം രസൈകാഗ്ര്യതോ
ദൃഷ്ട്വാ നിർന്നിമിഷാഃ പ്രസന്നവദനാ നിഷ്പന്ദതാമാഗതാഃ
തത്സംസ്കാരബലാത് കൃതാ ഇവ ദിവാപ്യാഭാന്തി ഭിത്ത്യാദികേ
യത്രാലേഖ്യ ഗതാശ്ച ദൈവതഗണാ നൃത്താലയേ നിത്യശഃ.

എന്ന ശിവവിലാസത്തിൽ കണ്ടിയൂരേ നൃത്താലേഖ്യ കലകളെപ്പററിയുള്ള വർണ്ണന ഹൃദയംഗമമാണല്ലോ ഉണ്ണിയാടീചരിതത്തിൽ കണ്ടിയൂരേ സംഗീതാദികലകളെപ്പററി അനേകം പ്രസ്താവങ്ങൾ ഉണ്ടു്.

---

* മഹാകവി ഉള്ളൂർ, വിജ്ഞാനദീപിക നാലാംഭാഗം–ശിവവിലാസത്തെപ്പററിയുള്ള ഉപന്യാസം (118–141). ഉള്ളൂർ കേ. സാ. ച. ഒന്നാംഭാഗം 311–31[illegible]. ഭാഷാത്രൈമാസികം II ലക്കം 2, 3, 4; III ലക്കം 1, 2. ഇവയിൽ ഉണ്ണിയാടീചരിതം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. കേ. സാ. ച. 387 തൊട്ടു് 395 വരെ പുറങ്ങളിൽ ഉണ്ണിയാടീചരിതത്തെപ്പററി, പ്രതിപാദിച്ചിരിക്കുന്നു. ഉണ്ണിയാടീചരിതത്തിൽ ഓടനാടിനെ അവതരിപ്പിക്കുന്നതു് എങ്ങനെയെന്നു കാണുക. 'അവിടെപ്പുനരവനിമണ്ഡലമണ്ഡനമാഖണ്ഡലരാജ്യാദപി പ്രാജ്യതരമോടനാടെൻെറാരു മണ്ഡലപ്രവരം വിരാജതി.

വടിവുററ കലാസു സമ്മതാനാം
മധുരേ ഗീതവിധൗ വിചക്ഷണാനാം
ധനധാന്യവതാം മഹാജനാനാം
നിലയായെത്ര നിരന്തരം വിഭാതി.

പാട്ടഞ്ചിതധ്വനി തദാ പതറാത താളം
വാടാത രാഗമുചിതശ്രുതി സൗകമാര്യം
കേട്ടാൻ കലാപതിരസൗ പരിവത്തമാന-
ചേഷ്ടാവിലാസമസകൃത് പുളകാകുലാംഗഃ

എന്നും,

ആടകംകൊണ്ടു നിമ്മിച്ചുഴകെഴുമരങ്ങേത്തേറി
നാടകമാടി മേവും നടികുലം പെരുകുമേടം
(ഉണ്ണിയാടീചരിതം)

എന്നും മററുമുള്ള പ്രശംസകൾ ആ പട്ടണത്തിൻെറ മേൽ ചൊരിഞ്ഞിട്ടുണ്ടു്. ഓടനാട്ടിനു രണ്ടു രാജധാനി ഉണ്ടായിരുന്നതായി ഉണ്ണിയാടീചരിതത്തിൽ നിന്നു മനസ്സിലാക്കാം—കീത്തിപുരമെന്നും നരസിംഹമണ്ണൂരെന്നും. അവിടെ ശ്രീപവ്വതമെന്ന പേരിൽ വലിയൊരു അങ്ങാടി ഉണ്ടായിരുന്നതായും ആ ചമ്പുവിൽ ദീർഘമായി വണ്ണിച്ചിരിക്കുന്നു. കററവാർകുഴലിമാരുടെ ചിന്തുപാട്ടുകൾ കേട്ടു മുററത്തിരുന്നു കിളികൾ ശൈവപാനം ചെയ്യുന്ന മററത്തെപ്പററി ഉണ്ണുനീലീസന്ദേശത്തിലും വണ്ണിച്ചിട്ടുണ്ടു്. ഉണ്ണിയാടീചരിതത്തിൽ എങ്ങനെ പ്രശംസിച്ചിരിക്കുന്നു എന്നു നോക്കുക:

കററവാർകുഴലിമാർ തരുണരോടിട കല-
ന്നത്തലിൻറിക്കളിച്ചുൻപെഴച്ചേവ്വേടം
തററുടുത്തിളയ പെൺകൊടികൾ വട്ടത്തിൽ നി-
ൻെറാത്തിപകൾ പാടിയാടിക്കളിക്കിൻെറടം
അററ സന്ത്രാസമങ്ങരനൊടും മനസിജൻ
വെററി കൊൾവാൻ ചമഞ്ഞൊത്തു പോരിൻെറടം
ചിററിളം കിളികൾ മല്ലാരിയിൽച്ചേത്തുചേ-
ത്തുററ ചിവനെന്ന നാമം ജപിക്കിൻെറടം
കുററമററ വധൂഷാ കുസുമസായകനൊടും
വെററ കൊണ്ടഴകെഴും തരുണർ മേവിൻെറടം
ഉററ മലമങ്കസങ്കേതമായ് കൊണ്ടടന-
(സ്ത?) ചാപലമജസ്രം നിനയ്ക്കിൻെറടം
ചുററുമുദ്യാനവീഥീഷു ഭൃംഗൈരലം
ചുററമായ് പ്പോന്ന തൈത്തെൻറൽ മേവിൻെറടം
മററെങ്ങും ദുർല്ലഭം വിഭവമീടിൻെറടം
മററമെൻറുണ്ടമുഷ്ടിൻ പ്രദേശോത്തമം.

## ഓടനാട്ടു രവിവർമ്മ

ഓടനാടിനെപ്പററിയുള്ള വർണ്ണനയിൽ ഓടനാട്ടു രാജാവായ ഇരവിവർമ്മയെ കവി പ്രത്യേകം സ്മരിച്ചിരിക്കുന്നു (104-106). ഓടനാട്ടു രാജാക്കന്മാരുടെ കുലദൈവതം നരസിംഹമൂർത്തി ആയിരുന്നു എന്ന സൂചനയും 104-ാംപദ്യത്തിൽ ഉണ്ടു്. രാജാവിൻെറ ഒരു കൊട്ടാരത്തിൻെറ പേരു തന്നെ നരസിംഹ മണ്ണൂർ എന്നായിരുന്നല്ലോ.

വേണാട്ടുരാജാക്കന്മാരെപ്പോലെ ഓടനാട്ടുരാജാക്കന്മാൎക്കും യദുവംശവുമായി അടുത്ത ബന്ധമുണ്ടായിരുന്നു. † ഈ രണ്ടു വംശങ്ങളും ആദ്യം ഒന്നായിരുന്നു എന്നു പറയുന്ന വാദത്തെ ഈ വസ്തുത ശക്തിപ്പെടുത്തുന്നു. വേണാട്ടു് യദുവംശത്തിൽ പെട്ടതാണെന്നുള്ളതിനു് രവിവർമ്മ സംഗ്രാമധീരൻെറ ബിരുദങ്ങൾതന്നെ തെളിവാണു്. ചന്ദ്രകുലമംഗലപ്രദീപൻ, യാദവനാരായണൻ തുടങ്ങിയ അത്തരം ബിരുദങ്ങൾ വിഖ്യാതമാണു്. ഉണ്ണുനീലി സന്ദേശത്തിൽ വേണാട്ടു രാജാക്കന്മാരെ യദുവംശക്കാരെന്നു വ്യക്തമായി പറഞ്ഞിട്ടുള്ളതും ഈ അംശത്തിൽ തെളിവു തരുന്നു. സംബോജനംകൊണ്ടു് ഓടനാട്ടു രാജാവിനെ സംഭാവനം ചെയ്യണമെന്നു സന്ദേശകർത്താവു് ആദിത്യവർമ്മയോടു് അപേക്ഷിക്കുന്നതു് 'യദുകുലാധീശ' എന്നു സംബോധനം ചെയ്തുകൊണ്ടാണു്. ഇതു് അവരുടെ പരസ്പരബന്ധത്തെ സൂചിപ്പിക്കുന്നതായിട്ടു് അല്ലേ കരുതേണ്ടതു്? ഓടനാട്ടു രാജാക്കന്മാരുടെ യാദവബന്ധം ശിവവിലാസകാരൻ പരാമർശിക്കുന്നു. *

'ഇതി വിവിധഗുണാളീ വിഭ്രമാരാമഭ്രമൗ
വിരജസി പുരുഭാജാമുത്സവേ സർവ്വദൈവ
യദുജനപദനാഥേ പാലയത്യാത്മരാജ്യം
സമഹസി സകലേയം ഭ്രസ്തദൈകാധികാഭ്രൽ'

---

† യദുവംശക്കാരെന്നു പറയുന്ന ഓടനാട്ടു രാജാക്കന്മാൎക്കു് ശിവക്ഷേത്രമായ കണ്ടിയൂർ എങ്ങനെ പ്രധാന ദേവാലയമായി എന്നു തെളിയുന്നില്ല.

* കൊല്ലവർഷം 123-ാമാണ്ടത്തേ കണ്ടിയൂർ രേഖയിൽ രാമജനായ ഒരു കോതവർമ്മയെപ്പററി യദുകുലവൃഷഭൻ എന്നു പറഞ്ഞിട്ടുണ്ടെങ്കിലും അദ്ദേഹം ഓടനാട്ടു രാജാവാണെന്നു പ്രസ്താവമില്ലാത്തതുകൊണ്ടു് ആ രേഖ തെളിവായി എടുക്കാൻ നിവൃത്തിയില്ല. (T. A. S. I. 294).

‘യദുജനപദനാഥൻ’ എന്നതിൽ നിന്നും അവരുടെ യാദവബന്ധം വ്യക്തമാകുന്നുണ്ടല്ലോ. ഓണനാടിന്റെ അന്നത്തെ ഐശ്വര്യപൂർണ്ണമായ സ്ഥിതിയും അവിടത്തെ കലാവിലാസങ്ങളും വിഭവസമൃദ്ധിയും ഉണ്ണുനീലിസന്ദേശത്തിൽ നല്ലവണ്ണം പ്രതിബിംബിക്കുന്നു എന്നു പറഞ്ഞു് ഈ അംശത്തെപ്പററിയുള്ള ചിന്ത സമാപിപ്പിക്കാം.

## ചിറവാ

ഓടനാടിന്റെ അതിർത്തി കഴിഞ്ഞു് രായിരക്ഷോണിപാലനായ ചിറവാ വീരനെ കണ്ടുപോകണമെന്നു പറഞ്ഞിരിക്കുന്നു. (116)*. ചിറവായും അന്നു് പ്രത്യേകം ഒരു രാജ്യം ആയിരുന്നു എന്നു തോന്നുന്നു. പനയനാർകാവുതൊട്ടു് ഏതാണ്ടു തൃക്കൊടിത്താനംവരെ ആയിരുന്നു ചിറവാ എന്നു കരുതത്തക്കവണ്ണമാണു് സന്ദേശത്തിലെ സൂചന. (116-ം 127-ം ശ്ലോകങ്ങൾ നോക്കുക). തൃക്കൊടിത്താനത്തെ കാർവർണ്ണനെ കുപ്പി നേരേ നടന്നാൽ തെക്കുംകൂറു് എന്നാണല്ലോ പ്രസ്താവം (127). തൃക്കൊടിത്താനം ചിറവായുടെ വടക്കേ അററമാണെന്നും അതു കഴിഞ്ഞിട്ടാണു് തെക്കുംകൂർ തുടങ്ങുന്നതെന്നുമാണു് ഇതിൽനിന്നു മനസ്സിലാക്കേണ്ടതു്. അതോ മണിമലയാററിനു വടക്കു തുടങ്ങി തിരുവല്ലാ ഉൾപ്പെട്ട ഭാഗങ്ങളും തെക്കുംകൂറിൽത്തന്നെ ഉൾപ്പെട്ടിരുന്നോ ?

ചിറവാ വീരനായ രായിരക്ഷോണിപാലനെപ്പററി ‘എപ്പോഴും നിന്നുടമ കരുതും’ എന്നു പറഞ്ഞിട്ടുള്ളതുകൊണ്ടു് വേണാട്ടിനും ചിറവായ്ക്കും തമ്മിലുള്ള ബന്ധം ആണല്ലോ സ്പഷ്ടമാകുന്നതു്. ഏതു തരത്തിലുള്ള കുടുംബബന്ധമാണു് ചിറവായ്ക്കും വേണാട്ടിനും തമ്മിൽ ഉണ്ടായിരുന്നതു് എന്നു് അറിയാൻ നിവൃത്തിയില്ല. എന്നാൽ മദ്ധ്യകാലഘട്ടങ്ങളിൽ വേണാട്ടുരാജാക്കന്മാരുടെ ഏററവും പ്രധാനപ്പെട്ട ഒരു സ്ഥാനനാമമായിരുന്ന ‘ചിറവാമൂപ്പു്’ എന്നതു് ആ സ്ഥാനം

* ഓടനാട്ടിൽനിന്നു പ്രത്യേകമായി ചിറവാ എന്നരാജ്യവും ഉണ്ടായിരുന്നു എന്നുവേണം വിചാരിക്കാൻ. ‘ഹയ്യക്ഷമാസസമരോത്സവം’ (കണ്ടിയൂർ മററം) പടപ്പാട്ടിൽ ചിറവാ മൂപ്പുവാഴുന്ന മന്നനെപ്പററി പ്രത്യേകം പറഞ്ഞിട്ടുണ്ടു്. ചിറവാ മൂപ്പെന്ന സ്ഥാനം തിരുവിതാംകൂർ മഹാരാജാക്കന്മാർക്കു സിദ്ധിച്ചിരുന്നു എങ്കിലും, ചിറവാ എന്നൊരു രാജ്യവും അവിടെ ഒരു മൂപ്പും പ്രത്യേകിച്ചു് ഉണ്ടായിരുന്നിരിക്കണം. പടപ്പാട്ടിൽ പാ

എന്നു തൊട്ടാണു് തിരുവിതാംകൂർ മഹാരാജാക്കന്മാൎക്കു സിദ്ധിച്ചതെന്നും, എങ്ങനെയാണു സിദ്ധിച്ചതെന്നും ഉള്ളതിനു തെളിവു കിട്ടുന്നില്ല. സംഗ്രാമധീര രവിവൎമ്മയുടെ പിതാവായ ജയസിംഹൻ ചിറവാ രാജാവായിരുന്നുവെന്നും, അദ്ദേഹത്തിന്റെ വിവാഹബന്ധം വഴിയാണു് ചിറവാമൂപ്പു വേണാട്ടിലേക്കു വന്നതെന്നും ഒരു അഭിപ്രായഗതിയുണ്ടു്. അതു ശരിയെന്നു സ്വീകരിക്കാൻ നിവൃത്തിയില്ല. സംഗ്രാമധീര രവിവൎമ്മയുടെ മാതുലനായിരുന്ന വീരരവി ഉദയമാൎത്താണ്ഡവൎമ്മ വേണാട്ടടികൾക്കു് 'ചിറവാ മൂത്തവർ' എന്ന സ്ഥാനപ്പേരു് ഉണ്ടായിരുന്നു. (T. A. S. IV. 86). അദ്ദേഹത്തിന്റെ പൂൎണ്ണമായ നാമം 'വേണാടു വാണരുളുന്ന കീഴ്പ്പേരൂർ ശ്രീ വീര ഇരവി ഉദയമാൎത്താണ്ഡവൎമ്മ ചിറവാ മൂത്തവർ' എന്നു് ആയിരുന്നു. സംഗ്രാമധീരൻ ജനിക്കുന്നതിനു പതിനഞ്ചു വൎഷ

---

ത്തിട്ടുള്ളതു് 'ചിറവായിൽ നീതിയോടെ മൂപ്പുവാഴുന്ന മന്നനും' എന്നാണു് ഇതു് ചിറവാ മൂപ്പെന്ന സ്ഥാനമല്ല. ചിറവായിൽ വാഴുന്ന രാജാവു് എന്നാണല്ലോ അൎത്ഥം. എന്നുതന്നെയല്ല. 'ഓടനാട്ടീന്നു വന്നീടുന്ന മന്നരും—നാടാജന്മങ്ങളും നേർനട്ടവാകവേ—വഞ്ചിയും വാണിരണ്ടാകിയ മന്നവർ—രണ്ടിച്ചിരുപുറത്തും പടക്കോപ്പോടെ—മാടത്തിൻകീഴ്മൂപ്പുവാഴുന്നമന്നനും—പിന്നെയിളംകൂറുവാഴുന്ന മന്നരും,' എന്നു് ഓടനാട്ടിനെയും വഞ്ചിനാട്ടിനെ (വേണാട്ടിനെ)യും വൎണ്ണിച്ചതിനു ശേഷമാണു് ചിറവായിൽ മൂപ്പുവാഴുന്ന മന്നനെപ്പറ്റി പറഞ്ഞിട്ടുള്ളതു്. ഇതിനാൽ ചിറവാ എന്നൊരു പ്രത്യേക രാജ്യവും ഉണ്ടായിരുന്നു എന്നു മനസ്സിലാക്കേണ്ടിയിരിക്കുന്നു.

എന്നാൽ ചിറവായില്ലം ഓടനാട്ടിൽപ്പെട്ട ഒരു ഭാഗം മാത്രം ആയിരുന്നുവെന്നു കരുതാനും തക്ക ചില പ്രാചീന പദ്യങ്ങൾ കാണുന്നുണ്ടു്.

ഉത്പന്നോദയമോടനാട്ടു ചിറവായില്ലത്തൊരേണാക്ഷിയു-
ണ്ടിപ്പോളുത്തരചന്ദ്രികേതി നിറമാന്നസ്സും മലർച്ചെഞ്ചരാ!

(പ്രാചീന മണിപ്ര-പു. 43). ചിറവായില്ലമെന്നു് ഉണ്ണുനീലിസന്ദേശത്തിൽ സൂചിപ്പിച്ചിട്ടുള്ളതു് ഇതിനോടു സാമ്യം വഹിക്കുന്നു (113). ചിറവായില്ലം അലത്തുരത്തിലെന്നാണല്ലോ സൂചന. എന്നാൽ ചിറവാ ഓടനാട്ടിൽപ്പെട്ട ഒരു ഭാഗമായിരുന്നു സന്ദേശകാലത്തു് (117) എന്നു വിചാരിക്കത്തക്കവണ്ണമല്ല സന്ദേശത്തിൽ ചിറവായെ അവതരിപ്പിച്ചിട്ടുള്ളതു്. ഓടനാട്ടിനെ വൎണ്ണിച്ചുകഴിഞ്ഞിട്ടു്,

എപ്പോഴും നിന്നുടമ കരുതും രായിരക്ഷോണിപാലം
കെല്പാന്നീടും മഹിതചിറവാവീരനെക്കണ്ടുപോക

എന്ന പദ്യഭാഗം ഒരു പ്രത്യേക രാജ്യത്തെയും രാജാവിനെയും അവതരിപ്പിക്കുന്ന മട്ടിലാണല്ലോ.

ത്തിനു മുൻപുള്ള. ഈ രേഖയനുസരിച്ച് വേണാട്ടു രാജാക്കന്മാൎക്ക് 'ചിറവാ മൂപ്പ്' ഉണ്ടായിരുന്നു എന്നു കാണാമല്ലോ. ഇതിൽ നിന്നു ജയസിംഹൻവഴിയാണു വേണാട്ടിനു ചിറവാ മൂപ്പു കിട്ടിയതെന്ന വാദം സ്വീകാൎയ്യമല്ലാതെ വരുന്നു. എന്നാൽ വളരെക്കാലത്തേക്കു്—കുറഞ്ഞതു പക്ഷം അഞ്ചാം ശതവൎഷത്തിന്റെ ആദ്യംതൊട്ടു് പത്താംശതകംവരെയെങ്കിലും, വേണാട്ടു രാജാക്കന്മാർ 'ചിറവാ മൂത്തവർ' എന്ന സ്ഥാനം വഹിച്ചിരുന്നതുകൊണ്ടു് ചിറവായുമായി അടുത്ത ബന്ധം വേണാട്ടിനു് ഉണ്ടായിരുന്നു എന്നു നിരാക്ഷേപമായി സിദ്ധിക്കും. f

## വെൺപലനാട്ടു്—തെക്കുംകൂർ

സന്ദേശഹരന്റെ മാൎഗ്ഗത്തിൽ ചിറവായ്ക്കു വടക്കുള്ള തെക്കുംകൂർ-വടക്കുംകൂർ രാജ്യങ്ങളെപ്പററി ഇനി ആലോചിക്കാം.

തൃക്കൊടിത്താനം കഴിഞ്ഞാണു തെക്കുംകൂർ തുടങ്ങുന്നതു് എന്നു് 127-ാം ശ്ലോകത്തിൽ നിന്നു് ഊഹിക്കാം. തിരുവല്ലാ പ്രദേശവും തെക്കുംകൂറിൽ തന്നെ ഉൾപ്പെട്ടിരുന്നിരിക്കുമോ? എന്നാൽ അതിന്റെ വടക്കേ അതിൎത്തി ഏതെന്നു സ്പഷ്ടമല്ല. തെക്കുംകൂറിനും വടക്കുംകൂറിനും പൊതുവായി ബിംബലിനാട്ടു് എന്നാണു സന്ദേശത്തിൽ പറയുന്നതു്. തെക്കുംകൂർ രാജാവിനെപ്പററി 'ബിംബലീശൻ' എന്നും 'വെൻറിക്കുൻറിന്നൊരു തിലകം' എന്നും പറഞ്ഞിരിക്കുന്നു. *വെൻറികുന്നു് വെന്നിമലയാണു്. ഇതു കോട്ടയത്തുനിന്നു് ഏഴെട്ടു മൈൽ കിഴക്കുള്ള ഒരു ഉയൎന്ന മലയാണു്. അതിമനോഹരമായ ഒരു സ്ഥലമാണു് അതു്. വടക്കുംകൂർ രാജാക്കന്മാരെപ്പററി ബിംബലീപാലകന്മാരെന്നു പല പരാമൎശങ്ങളും ഉണ്ടു്. (I. 25, 135; II. 22, 27, 29). വെമ്പലനാടെന്ന സംജ്ഞ തെക്കുംകൂറിനും വടക്കുംകൂറിനും പൊതുവേയുള്ളതാണെന്നു ഗോളനീസിന്റെ വിവരണത്തിലും കാണുന്നു. (A. Galleti-The Dutch in Malabar, P. 58) വേമ്പനാടെന്ന പേരു് എങ്ങനെ വന്നെന്നുള്ളതിനെപ്പററി പല

---

f ഈ വിഷയത്തെപ്പററി സദസ്യതിലക ടി. കെ. വേലുപ്പിള്ളയുടെ സ്റ്റേററുമാനുവൽ കാണുക. (Vol. II. 296-297). ശ്രീ രാജരാജവൎമ്മ അവർകളുടെ ലേഖനവും കാണുക. (Kerala Society Papers No. I p 2.)

* തെക്കുംകൂർ രാജാക്കന്മാരുടെ പ്രധാന സ്ഥലം ആയിരുന്നു വെന്നിമല.

അഭിപ്രായങ്ങളും ഉണ്ടു്. (കേ. ഭാ സാ. ച. I. 103). വെമ്പല നാടിന്റെ സംസ്കൃതരൂപമാണ് ബിംബലിനാട്ടു്. പഴയ രേഖകളിൽ വെൺപൊലിനാട്ടു്, വെൺപലനാട്ടു് എന്നൊക്കെ കാണുന്നു. (T. A. S. II. 141, 164, 172). വേമ്പനാട്ടു് എന്നാണല്ലോ സാധാരണ രൂപം. വേമ്പന്റെ (പാണ്ടിയരാജാവിന്റെ) നാടായതുകൊണ്ടാണു് ഈ പേരു വന്നതെന്നു ചിലർ കരുതുന്നു.*

ക്രിസ്ത്വബ്ദത്തിന്റെ ആരംഭത്തിൽ പാണ്ഡ്യരാജാക്കന്മാർ കുറേക്കാലത്തേക്കു് വടക്കുംകൂറും തെക്കുംകൂറും ഉൾപ്പെട്ട പ്രദേശങ്ങൾക്കു് ആധിപത്യം വഹിച്ചിരുന്നു എന്നും, വേമ്പനാട്ടു് എന്ന പേർ ആ ആധിപത്യത്തെ സൂചിപ്പിക്കുന്നു എന്നും മഹാകവി ഉള്ളൂർ പ്രസ്താവിച്ചിട്ടുള്ളതു ശ്രദ്ധേയമാണു്. (കേ. സാ. ച. I. 358). ഇതിനു വല്ല തെളിവുമുണ്ടോ എന്നു നോക്കാം. ക്രിസ്തുവർഷത്തിന്റെ രണ്ടാം നൂററാണ്ടിടയ്ക്കു നിർമ്മിച്ചതെന്നു കരുതേണ്ട പെരിപ്ലസ് എന്ന ഗ്രന്ഥത്തിൽ ഇന്നത്തെ കേരള ഭൂഭാഗത്തെ പാണ്ഡ്യരാജ്യമായിട്ടാണു പറഞ്ഞിട്ടുള്ളതു്. ആ ഗ്രന്ഥത്തെ ആംഗലഭാഷയിൽ പ്രസാധനം ചെയ്ത വില്യം വിൻസെൻറു് എന്ന പണ്ഡിതൻ ഈ അംശത്തെപ്പററി ചെയ്യുന്ന വ്യാഖ്യാനം ശ്രദ്ധിക്കേണ്ടതാണു്. അതിനെ ഭാഷാനുവാദം ചെയ്തു് ഇവിടെ ചേർക്കാം. 'പെരിപ്ലസ്സിന്റെ കാലത്തു് പാണ്ഡ്യമണ്ഡലത്തിന്റെ അധീശനായ മധുരാധിപൻ ഉപദ്വീപത്തിന്റെ പൂർവ്വതീരത്തുനിന്നും പശ്ചിമതീരത്തേക്കു്

---

* വെമ്പലനാട്ടു് തെക്കുംകൂറിന്റെ മാത്രം പേരായിരുന്നു എന്നു് തെക്കുംകൂർ ഭരണിനാൾ രാജാവു് 1092 മിഥുനം ലക്കം ഭാഷാപോഷിണിയിൽ എഴുതിയിട്ടുണ്ടു്. അതുശരിയല്ലെന്നും, തെക്കുംകൂറിനും വടക്കുംകൂറിനും പൊതുവായ സംജ്ഞയായിരുന്നു അതു് എന്നും ഭാഷാപോഷിണി 1096 ചിങ്ങം ഒന്നാംലക്കത്തിൽ ഡാക്ററർ പി. ജെ. തോമസ് സമർത്ഥിച്ചിട്ടുണ്ടു്. ശുകസന്ദേശകാലത്തു് തെക്കുംകൂറും വടക്കുംകൂറും പിരിഞ്ഞിരുന്നോ എന്നു സംശയമാണു്. തിരുവല്ലാ കഴിഞ്ഞു് ബിംബലിയെ പ്രാപിച്ചു് നഗരത്തിൽ ചെല്ലണമെന്നേ അതിൽ പറഞ്ഞിട്ടുള്ളു (60). ഈ നഗരം മണികണ്ഠപുരമായിരിക്കാമോ? അതോ വെന്നിമലയോ? അങ്ങനെയാണെങ്കിൽ അന്നു് പിരിയാത്ത ബിംബലീപാലവംശത്തിന്റെ സ്ഥാനമാണോ, പിരിഞ്ഞ തെക്കുംകൂറിന്റെ സ്ഥാനമാണോ അതു്? 'സ്കന്ധാവാരം പരമപി തതോ ബിംബലീപാലകാനാം സിന്ധുദ്വീപം (61)' എന്നു പറഞ്ഞിട്ടുള്ളതിൽ നിന്നു മുൻ പദ്യത്തിൽ പറഞ്ഞ ബിംബലിയിൽ നിന്നു് ഭിന്നമാണെന്ന പ്രതീതിയല്ല ഉണ്ടാകുന്നതു്.

അധികാരം വ്യാപിപ്പിക്കയും, ഈജിപ്തിൽ നിന്നുള്ള കപ്പവട ക്കപ്പലുകൾ മലബാർ ആദ്യം സന്ദർശിച്ചപ്പോൾ അവിടെ ആധിപത്യം വഹിച്ചിരിക്കയും ചെയ്തു.' എന്നാൽ പാണ്ഡ്യ രാജാവിൻെറ വസതിയാകട്ടെ, അകലെയുള്ള മധുരയിൽ ആയിരുന്നു എന്നും പിന്നീട് പ്ലിനിയുടെ പ്രമാണത്തെ ഉദ്ധരിച്ചു പറയുന്നു f

എന്നാൽ ടോളമിയുടെ കാലമായപ്പോഴേക്കും പാണ്ഡ്യ ശക്തിയെ മലനാട്ടിൽനിന്നും തുരത്തിയിരിക്കണമെന്നും, ടോളമി കന്യാകുമാരി കഴിഞ്ഞിട്ടു മാത്രമേ പാണ്ഡ്യശക്തിയെപ്പററി പറയുന്നുള്ളു എന്നും തുടൎന്നു വിൻസെൻറു കാണിച്ചിട്ടുണ്ട്. (401-439). ഇതിൽ നിന്നു വേമ്പനാടെന്ന പേരിനെ *വേമ്പനുമായി—പാണ്ഡ്യരാജാവുമായി ഘടിപ്പിക്കുന്നതു തീരെ തെററാണെന്നു പറയാൻ നിവൃത്തിയില്ല എന്നു സിദ്ധിക്കുമല്ലോ. തിരുനെൽവേലിക്കു കീഴ് വേമ്പനാടെന്നു പേരുണ്ടായിരുന്നതും ഈ അംശത്തെ ശക്തിപ്പെടുത്തുന്ന ഒരു വസ്തുതയാണു്. ഈ രണ്ടു വേമ്പനാടുകൾക്കും തമ്മിൽ ബന്ധമില്ലെന്ന് ശ്രീ. ഗോപിനാഥറാവു പറയുന്നു (T. A. S. II. 141). പന്ത്രണ്ടാം ശതകത്തിൽ പാണ്ഡ്യരാജ്യം ഭരിച്ചതായി കരുതുന്ന മാറവൎമ്മ ത്രിഭുവനചക്രവൎത്തി ശ്രീ വല്ലഭദേവൻ പുറവരി ചതുവേദി മങ്ഗലം ക്ഷേത്രത്തിനു ബ്രഹ്മദായമായി സ്ഥലം വിട്ടു കൊടുക്കുന്ന ഒരു രേഖയിൽ 'കീഴ വേമ്പനാട്ടു തിരുനെൽവേലി കോയിലിൽ പള്ളിയറയിൽ ഇരുന്നരുളവേ' എന്നു കാണുന്നു. (T. A. S. VII. 2; The Pandyan Kingdom 126). തിരുനെൽവേലി കീഴ വേമ്പനാടാണെങ്കിൽ തിരുവിതാംകൂറിലേ വേമ്പനാട്ട് മേൽവേമ്പനാടായി കരുതിയിരിക്കണം. ഈ ശബ്ദം ടോളമിയുടെ കാലം തൊട്ടേ ഉണ്ടായിരുന്നതായും

---

f. And in the age of Periplus a king of Madura (the sovereign of Pandimandalam, the Pandian of the ancients) had extended his power from the eastern to the western side of the Peninsula and was master of Malabar when the fleet from Egypt first visited the Court (Periplus of the Erythrean Sea by William Vincent D.D. Part II. P. 401) See also Caldwell Comp. gram of Dra Lang. p. 264.

* വേമ്പൻ—പാണ്ടിയൻ. കതിർവേൽപിള്ളയുടെ തമിഴ്നിഘണ്ടു.

ഊഹിക്കാം. ടോളമി 'ബംബല' (Bam-Bala) എന്ന് ഒരു സ്ഥലത്തെപ്പററി പറയുന്നുണ്ട്. ആ സ്ഥലം എവിടെയാണെന്നു നിർണ്ണയിച്ചിട്ടില്ലെങ്കിലും * അതു് ബിംബല എന്ന ശബ്ദത്തോടു പ്രകടമായ സാദൃശ്യം വഹിക്കുന്നുണ്ടല്ലോ. ഒരുവേള ടോളമിയുടെ ബംബല (Bam-Bala) ബിംബലദേശംതന്നെയായിരിക്കയില്ലേ? ഈ വിഷയത്തെപ്പററി വിരുദ്ധയുക്തികളും ഉള്ളതുകൊണ്ടു് നിശ്ചയമായി ഒരു അഭിപ്രായവും പറയാവുന്നതല്ല.

മുകളിൽ കാണിച്ചതനുസരിച്ചു് അതിപുരാതന കാലത്തു് ഈ ദേശത്തിനു പാണ്ഡ്യനോടു് ഉണ്ടായിരുന്ന ബന്ധമാണല്ലോ സൂചിതമാകുന്നതു്. പിൽക്കാലത്തും ചില ഘട്ടങ്ങളിൽ ബിംബലനാടിനു പാണ്ഡ്യരാജാക്കന്മാരോടു ബന്ധമുണ്ടായിരുന്നതായും അറിയാം. പുറവരി ക്ഷേത്രത്തിന്നു് ദാനംചെയ്തതായി മുകളിൽ സ്മരിച്ച മാറവർമ്മ ശ്രീവല്ലഭനെന്ന പാണ്ഡ്യരാജാവു് കീഴ്‌വേമ്പനാട്ടും മേൽവേമ്പനാട്ടും (തിരുനെൽവേലിയും ഉത്തര തിരുവിതാംകൂർ പ്രദേശങ്ങളും) ഭരിച്ചിരുന്നതായി (ക്രി. വ. 1190 കൊ. വ. 364-365) നാഗമയ്യാ പ്രസ്താവിച്ചിട്ടുണ്ടു്. ff എന്നാൽ കൊല്ലവർഷത്തിന്റെ ആദിശതകങ്ങളിലുള്ള രേഖകളിൽ ഈ

---

* മലബാർതീരത്തു് ബലിററാ (Balitta) എന്നൊരു സ്ഥലത്തെപ്പററി പെരിപ്ലസ്സിൽ പറയുന്നു. ചുവന്ന കുന്നുകൾ കഴിഞ്ഞിട്ടാണു് അതിന്റെ സ്ഥാനം. ടോളമി അതിന്നു് 'ബംബല' എന്നാണു പേരു നൽകുന്നതു്. ചുവന്ന കുന്നു് ഏഴിമലയെന്നു പറയുന്നവരുണ്ടു്. വർക്കല യെന്നു പറയുന്നവരുമുണ്ടു്. വർക്കലയ്ക്കു തെക്കു് 'ബലിററാ' വേണാടാണെന്നൊരു മതം. ബലിററായെ 'ബംബലം' എന്നാണു് ടോളമി വിളിക്കുന്നതെന്നു് വിൻസെൻറു് (പുറം 440). ബംബലശബ്ദത്തിനു തുല്യമായി ബിംബലശബ്ദമല്ലാതെ വേറൊരു ദേശനാമം ഓർമ്മയിൽ വരുന്നില്ല.

ff നാഗമയ്യാ—സ്റേറററുമാനുവൽ, പുറം 253. ഈ രാജാവിന്റെ കാലത്തെപ്പററി ശ്രീ. നാഗമയ്യായുടെയും ശ്രീ. നീലകണ്ഠശാസ്ത്രിയുടെയും ചരിത്രാംശങ്ങളിൽ അല്പം വ്യത്യാസം കാണുന്നുണ്ടു്. ഈ മാറവർമ്മൻ തിരുവിതാംകൂറിലെ വീരരവിവർമ്മയെ സാമന്തനാക്കിയിരുന്നു എന്നു നീലകണ്ഠശാസ്ത്രി പ്രസ്താവിക്കുന്നു. മാറവർമ്മൻ വേണാട്ടിലെ വീര ഉദയ മാർത്താണ്ഡവർമ്മയുടെ മകളെ വിവാഹം കഴിച്ചിരുന്നു എന്നു നാഗമയ്യാ പറയുന്നു. അവരുടെ പുത്രനായ കുലശേഖരൻ പില്ക്കാലത്തു് ബന്ധുത്വം പ്രമാണിച്ചു കൊല്ലത്തു് അഭയം നേടിയ കാര്യവും മററും മുൻപു പ്രസ്താവിച്ചിട്ടുള്ളതാണല്ലോ.

രാജ്യത്തിൻെറ പേരു വേമ്പനാടെന്ന പ്രകാരത്തിലല്ല, വെൺപലനാട്ട്, വെൺപൊലിനാട്ട് എന്നു 'ല' ചേർത്ത പ്രകാരത്തിലാണു കാണുന്നതു്. വേമ്പൻെറ നാടാണെങ്കിൽ ഈ 'ല' എങ്ങനെ വന്നിരിക്കാം? അതിനാൽ വെൺപല നാടിൻെറ ആഗമത്തെപ്പററി പണ്ഡിതന്മാർ മററു യുക്തികൾ ആരായുന്നുണ്ട്. സാഹിത്യ പഞ്ചാനനൻ, ഡാക്ടർ പി ജേ. തോമസ്സ്, ശ്രീ. കേ. ജി. കുമാരനുണ്ണിത്താൻ എന്നിവർ വെമ്പലനാടിനെ വെണ്മലനാട്ട് എന്നതിൽ നിന്നോ മേന്മല നാട്ട് എന്നതിൽ നിന്നോ വ്യുൽപാദിപ്പിക്കാമെന്നു കാണിക്കുന്നു. (ഭാഷാപോ. 1092 ചിങ്ങം ലക്കം പു. 33; 1096 ചിങ്ങം ലക്കം പു. 11; വെൺപലനാട്ട്-പി. ജേ തോമസ്സ്, ഭാഷാപോ. 1101 ചിങ്ങം ലക്കം) വെണ്മലനാട്ട് (വെൾമലനാട്ട്) എന്നാൽ പടിഞ്ഞാറു വെള്ളവും കിഴക്കു മലയുമുള്ള നാടെന്നും, മേന്മലനാടെന്നാൽ മേലേ – പടിഞ്ഞാറേ – മലനാടെന്നും ശ്രീ. ഉണ്ണിത്താൻ വ്യുത്പാദിപ്പിക്കുന്നു. മേന്മലനാടെന്ന വ്യാഖ്യാനത്തെ സ്ഥാപിക്കാൻ 'വേമ്പനാടിനു കിഴക്കുള്ള ഭാഗത്തിനു കീഴ്മലനാടെന്നു പേരു് ഉണ്ടായിരുന്നതായും ഡാക്ടർ പി ജേ. തോമസ് ചൂണ്ടിക്കാണിക്കുന്നു. ഇപ്പോഴത്തെ ദേവികുളം, തൊടുപുഴ, മൂവാററുപുഴയിൽ ചില ഭാഗം എന്നീ സ്ഥലങ്ങൾ അടങ്ങിയ ഒരുരാജ്യമായിരുന്നു കീഴ്മലനാടെന്നും, അതിൻെറ തലസ്ഥാനം കരിക്കോടായിരുന്നുവെന്നും പറഞ്ഞിരിക്കുന്നു f.

---

f കീഴ്മലനാടിനെപ്പററി ഗോളനേസ് എന്ന ഡച്ചുഗവർണ്ണർ (18-ാം ശതകം) വടക്കുംകൂറിൻെറ ഒരു ഭാഗമായി പറഞ്ഞിട്ടുണ്ട്. A Galletti-The Dutch in Malabar p. 59.

കീഴ്മലനാട്ടുടയ കോതവർമ്മ കോവിലധികാരികൾ ആയിരുന്നു കൊ. വ. 427-ാമാണ്ടു് കണ്ണൻദേവൻമല പൂഞ്ഞാററിൽ തമ്പുരാനു് എഴുതിക്കൊടുത്തതു്. (സാഹിത്യതിലക, സ്റ്റേററുമാനുവൽ II. അനുബ. 258).

കീഴ്മലനാട്ട് എന്നൊരു രാജ്യം ഉണ്ടായിരുന്ന സ്ഥിതിക്കു് അതിനു പടിഞ്ഞാറു മേന്മലനാട്ട് (മേൽമലനാട്ട്) വരാവുന്നതേയുള്ളു എന്ന യുക്തി ഭദ്രമാണു്. എന്നാൽ മേന്മലനാടെന്ന പേരു് പഴയ രേഖകളിലോ കൃതികളിലോ കാണാതെ ഈ യുക്തി സ്വീകരിക്കാൻ നിവൃത്തിയില്ല.

പാണ്ഡ്യബന്ധത്തെ സൂചിപ്പിക്കുന്ന വേമ്പനാടെന്ന നാമത്തിൽ 'ല' ചേൻറാണോ വേമ്പലനാട്ട് എന്ന രൂപമുണ്ടായിരിക്കുന്നതെന്നു തീർത്തുപറയാൻ നിവൃത്തിയില്ല. വേമ്പൻെറ നാടെന്ന അർത്ഥത്തിലാണു വേമ്പനാട്ട് എന്ന് എടുത്താൽ വേമ്പു (വേപ്പ്) മരവുമായിട്ടുള്ള സംബന്ധം സ്ഫുരിക്കും. വേപ്പിൻെറ പൂവു ജയചിഹ്നമായി അണിയുന്നതുകൊണ്ടാണ് പാണ്ഡ്യരാജാക്കന്മാക്കു 'വേമ്പൻ' എന്നു നാമം സിദ്ധിച്ചതു് എന്നു പറയുന്നു. അപ്പോൾ വേമ്പലർകോൻ നാട്ട് എന്നും വേമ്പലർനാട്ട് എന്നും ആദ്യം നാമമുണ്ടായിരിക്കാം. അതിലേ 'ർ' ലോപിച്ചാൽ വേമ്പലനാട്ട് എന്നു രൂപം സിദ്ധിക്കും. ഈ വ്യുത്പത്തി ഏതായാലും നിസ്സന്ദേഹമാണെന്നു പറയാവതല്ല.

ഇതൊരു സിദ്ധാന്തമായി പ്രദർശിപ്പിക്കുന്നതല്ല. ബിംബലനാടെന്നു സന്ദേശത്തിൽ കാണുന്ന രാജ്യനാമത്തിൻെറ പ്രാചീനരൂപമായ വേമ്പലനാട്ട് എന്നതിനും, അർവാചീനരൂപമായ വേമ്പനാട്ട് എന്നതിനും തമ്മിലുള്ള ബന്ധത്തെ വിവരിക്കണമെന്നേ ഇവിടെ ഉദ്ദേശമുള്ളൂ. ആ രൂപങ്ങൾക്കു പുറകിലുള്ള ചരിത്രവസ്തുതകൾ അറിയേണ്ടതു് ആവശ്യമാണെന്നുള്ള വിചാരത്തിൽ അവ പ്രദർശിപ്പിക്കുകയേ ചെയ്തിട്ടുള്ളൂ. ബിംബലദേശമെന്ന സംസ്കൃത രൂപം ശുകസന്ദേശത്തിൽ സ്വീകരിച്ചതിനെ അനുകരിച്ചാണു് ഉണ്ണുനിലീസന്ദേശം തുടങ്ങിയ സാഹിത്യകൃതികളിലും അതു സ്ഥാനം പിടിച്ചതെന്നു തോന്നുന്നു ff.

സന്ദേശകാലത്തു വേമ്പനാട്ട് തെക്കുംകൂറും വടക്കുംകൂറുമായി പിരിഞ്ഞിരുന്നു എന്നു വ്യക്തമാണു്. ഈ രണ്ടു രാജ്യങ്ങളും ആദ്യം ഒന്നായിരുന്നുവെന്നും, ഒരേ രാജവംശംതന്നെ ആയിരുന്നു ഭരിച്ചിരുന്നതെന്നും, പിൽക്കാലത്തു് ആ വംശം രണ്ടുകൂറായി പിരിഞ്ഞു് രണ്ടു രാജ്യങ്ങളായി തീൎന്നതാണെന്നും പറഞ്ഞുവരുന്നു. [കൊച്ചി സ്റ്റേറ്റുമാനുവൽ. സി അച്യുതമേനോൻ പു 82]. ഈ രണ്ടു രാജ്യങ്ങളിലേയും രാജാക്കന്മാരെ 'നായരി' എന്നാണു പറഞ്ഞു പോന്നതും.

---

ff. കാന്താരസംഘപ്രതിഭയമതിക്രമ്യ കഞ്ചിത് പ്രദേശം
ബിംബോകശ്രീഭരിതമഹിളാം ബിംബലീമേത്യ ഭൂയഃ
ശു. സ. 1. 60.

വടക്കുംകൂറും തെക്കുംകൂറും തമ്മിൽ മത്സരിച്ചാണ് തെക്കുംകൂർ തമ്പുരാൻ രാജ്യം തിരുവിതാംകൂറിലേക്ക് എഴുതി വച്ചതു് എന്ന രേഖയും ഇവർ തമ്മിലുള്ള കൂറുമത്സരത്തെയാണല്ലോ കാണിക്കുന്നതു്. (സദസ്യ. സ്റ്റേറ്റ. II. അദ്ധ്യ. 130). എന്നാൽ തെക്കുംകൂറും വടക്കുംകൂറും തമ്മിൽ ബന്ധം ഉണ്ടായിരുന്നില്ല എന്നു വാദിക്കുന്നവരും ഉണ്ടു്.

സന്ദേശകാലത്തു തെക്കുംകൂറിന്റെ രാജധാനി മണികണ്ഠപുരം ആയിരുന്നല്ലോ (i. 128.)

'അഗ്രേ കാണാം തദനു മണികണ്ഠാഖ്യപൂർവ്വം പുരം തേ
തെക്കിൻകൂററിന്നൊരു മണിവരം' ഇത്യാദി പദ്യം കാണുക.

ബിംബലീശൻ അവിടെയുണ്ടെങ്കിൽ എന്നു് 130-ാം ശ്ലോകത്തിൽ പറഞ്ഞിട്ടുള്ളതിനാൽ രാജാവിന്റെ വാസം അന്നു് അവിടെ ആയിരുന്നു എന്നും സൂചനയുണ്ടു്.

മണികണ്ഠപുരത്തെ മുരാരി–വിഷ്ണു–ആണു തെക്കുംകൂർ രാജാക്കന്മാരുടെ കുലദൈവം *.

---

* 128-ാം ശ്ലോകത്തിൽ 'തെക്കുംകൂററിന്നൊരു മണിവരം തത്രമേവും പുരാരിം' എന്ന മുദ്രിതപാഠം തെററാണു്. ഗ്രന്ഥപാഠം 'മുരാരിം' എന്നു തന്നെ. മണികണ്ഠപുരത്തെ പ്രതിഷ്ഠ വിഷ്ണു ആണെന്നുള്ളതിനു ഭ്രമരസന്ദേശത്തിലെ പദ്യവും സാക്ഷ്യമാണു്.

വന്ദേഥാസ്തം ഭ്രമര! പുരതഃ കഞ്ചിദാശ്ചര്യബാലം
ഘോഷാദ്ഘോഷാമന ഇവ മുഹുർഗോരസം ചോരയന്തം
അസ്യ ബ്രൂമഃ കഥമിവ പയോലുബ്ധതാം യോ വിശുദ്ധാം
മുക്തിം ദത്വാ വിഷകടുപയഃ പീതവാൻ പൂതനായാഃ.
(വിജ്ഞാനദീപിക IV. 27).

ഉണ്ണുനീലീ സന്ദേശത്തെ പല അംശങ്ങളിലും അനുസ്മരിപ്പിക്കുന്ന ഉദയവർമ്മയുടെ മയൂരസന്ദേശമെന്ന സംസ്കൃതകൃതിയും മണികണ്ഠപുരത്തെ പ്രതിഷ്ഠ വിഷ്ണുവിൻേറതാണെന്നു വ്യക്തമായി പറഞ്ഞിട്ടുണ്ടു്.

ഗച്ഛന്നേവ ത്വമഥ മധുവിദ്ധ്വംസിനഃ കൗതുകാനാം
പാത്രം ക്ഷേത്രം കിമപി മണികണ്ഠാഭിധാനം ഭജേഥാഃ
യത്ര പ്രീതിപ്രഹസിതമുഖീ പാർവ്വതീ ശൈലകന്യാ
ജാഗർത്തി സ്മ ദ്വിജപരിഷദാമന്നവിശ്രാണനശ്രീഃ. (i. 63).

മണികണ്ഠപുരത്തെപ്പററി പ്രത്യേകം ഒരു കാര്യം പറയാനുള്ളതു് അവിടെ ഉണ്ടായിരുന്ന വലിയ ഊട്ടുപുരയെ പ്പററിയാണു്. ആണ്ടിൽ നാലു മാസം അവിടെ ഊട്ടു ഉണ്ടായിരുന്നു എന്നാണു് അവിടത്തുകാർ പറയുന്നതു്. മയൂര സന്ദേശത്തിൽ നിന്നു മുകളിൽ ഉദ്ധരിച്ച ശ്ലോകത്തിന്റെ ഉത്തരാർദ്ധം ഈ അംശത്തെക്കൂടി സൂചിപ്പിക്കുന്നതായി വേണം കരുതാൻ. മണികണ്ഠപുരം ക്ഷേത്രത്തിൽ ബ്രാഹ്മണർക്കു് അന്നദാനം ചെയ്യുന്ന സംതൃപ്തികൊണ്ടു പാർവ്വതിദേവി സ്ഥിതപ്രഭാവശാലിനി ആയിരിക്കുന്നുവെന്നാണല്ലോ സാരം. ഈ അംശത്തെ ഉണ്ണുനീലിസന്ദേശത്തിൽ പ്രത്യേകം എടുത്തു പറഞ്ഞിട്ടുണ്ടു്. മണികണ്ഠപുരത്തു ചെന്നു് ഈശപരഭജനം ചെയ്യുമ്പോൾ ഈശാനകോണിൽ വഴിപോക്കർ അഴയ്ക്കുന്നതു് ആദിത്യവർമ്മയ്ക്കു കേൾക്കാറാകുമെന്നു പറഞ്ഞിട്ടുണ്ടു്. (I. 128).

### വടക്കുംകൂർ

സന്ദേശഹരൻ ചെന്നെത്തേണ്ട സ്ഥാനം വടക്കുംകൂറിന്റെ അന്നത്തെ രാജധാനിയായിരുന്ന 'സിന്ധുദ്വീപത്തിൽ' ആണു്. അതിനാൽ വടക്കുംകൂർ പ്രത്യേക വർണ്ണന അർഹിച്ചു കാവ്യത്തിൽ പരിലസിക്കുന്നു. ഇപ്പോഴത്തെ വയ്ക്കം, ഏററുമാനൂർ, മീനച്ചൽ, തൊടുപുഴ, മൂവാററുപുഴ എന്നീ താലൂക്കുകൾ ഉൾപ്പെട്ടതായിരുന്നു വടക്കുംകൂർ. വടക്കുംകൂറിൽ എട്ടു ഭരണവിഭാഗങ്ങൾ ഉണ്ടായിരുന്നുവെന്നും, അതിനും പുറമേ കീഴ്മലനാട്ടും അതിൽ ഉൾപ്പെട്ടിരുന്നു എന്നും പിൽക്കാലത്തെ ഡച്ചുരേഖയുണ്ടു്. f

സന്ദേശകാലത്തു കേരളത്തിലെ രണ്ടാംകിട രാജ്യങ്ങളിൽ പൊന്തിനിന്നതായിരുന്നു വടക്കുംകൂർ. അന്നത്തെ വടക്കുംകൂർ രാജാവിനെ 'മണികണ്ഠാഖ്യസാമന്തമൗലി' എന്നാണു പറഞ്ഞിട്ടുള്ളതു് (ii. 23) വടക്കുംകൂറിനു സാമന്തപദവിയേ ഉണ്ടായിരുന്നുള്ളു എന്നും, എന്നാൽ സാമന്തരിൽ പ്രമുഖ സ്ഥാനം ആ രാജകുടുംബത്തിനു് ഉണ്ടായിരുന്നുവെന്നും മനസ്സിലാക്കാം. രവിവർമ്മ സംഗ്രാമധീരൻ കേരള ചോളപാണ്ഡ്യരെ സ്വാധികാരത്തിൽ വരുത്തിയെന്നു് അദ്ദേഹത്തിന്റെ കാഞ്ചീപുരം ശാസനത്തിൽ വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ടു്. ആ ശിലാരേഖയെ

---

f. A Galleti-The Dutch in Malabar p. 59

വിശ്വസിച്ചാൽ വടക്കുംകൂർ രാജ്യവും അന്നു വേണാടിനെ സംബന്ധിച്ചിടത്തോളം സാമന്തരാജ്യമായിരുന്നു എന്നു തന്നെ സിദ്ധിക്കും. എന്നാൽ ഈയിടെ ചിലർ ഈ അഭിപ്രായത്തെ തിരസ്കരിച്ചു കാണുന്നു. കേരളത്തിലെ എല്ലാ രാജാക്കന്മാരും സംഗ്രാമധീരൻെറ കീഴിൽ ആയിരുന്നുവെന്നു സ്റ്റേററുമാനുവലിൽ കല്പിക്കുന്നതു ചരിത്രസത്യങ്ങൾക്കു വിപരീതമാണ് എന്നാണ്രേ അവർ പറയുന്നതു്. ഏതാണ് അനന്തരം ചരിത്രസത്യമെന്നു വ്യക്തമാകാത്തിടത്തോളം കാലം ഈ പ്രസ്താവന സ്വീകരിക്കാൻ നിവൃത്തിയില്ല. മററു ചില രാജാക്കന്മാരുടെ ആത്മസ്തുതിപരങ്ങളായ കേരളാധിപത്യവാദത്തിൻെറ നിരർത്ഥകതയാണ് സംഗ്രാമധീരൻെറ കേരളവിജയത്തെ അസത്യപ്രായമാക്കാൻ ഹാജരാക്കുന്നതു്. എന്തിനാണ് രവിവർമ്മയെ ഇങ്ങനെ തരം താഴ്ത്തുന്നതെന്നു മനസ്സിലാക്കാൻ വിഷമമാണ്. രവിവർമ്മ ചോളപാണ്ഡ്യരാജ്യങ്ങൾ ജയിച്ചു എന്നുള്ളതു വിശ്വസിക്കാതെ തരമില്ലല്ലോ? ആ സ്ഥിതിക്കു് കേരളം മാത്രം ജയിക്കാനാണോ രവിവർമ്മയെക്കൊണ്ടു സാധിക്കാഞ്ഞതു് എന്നു ചെറുതായ ഒരു ചോദ്യമുണ്ടു്. കേരളം ജയിക്കാതെയാണോ പാണ്ടിയും ചോളനാടും മററും ജയിക്കാനായി പോയതും ജയിച്ചതും. 'കൃത്വാ കേരളചോളപാണ്ഡ്യവിജയം' എന്നു പറഞ്ഞിട്ടുള്ളതിൽ ചോളപാണ്ഡ്യവിജയം മാത്രം സ്വീകരിച്ചിട്ടു കേരളം തള്ളാനുള്ള കാരണം വിശദമാകുന്നില്ല കൊങ്കണത്തിൽ അഭയം നേടിയിരുന്ന വീരപാണ്ഡ്യനെ അവിടന്നും ഓടിച്ചു എന്നുപോലും കാഞ്ചീപുരം ശാസനത്തിൽ എടുത്തു പറഞ്ഞിട്ടുണ്ടല്ലോ. അക്കഥ നില്ക്കട്ടെ. എതിർവാദക്കാരും വടക്കുംകൂർ തുടങ്ങിയുള്ള രാജ്യങ്ങൾ വേണാടിൻെറ സാമന്തരാജ്യങ്ങളാണ് എന്നു സമ്മതിക്കുന്ന സ്ഥിതിക്കു മററു കാര്യങ്ങളെപ്പററിയുള്ള ചിന്ത ഇവിടെ തുടരുന്നില്ല. *

* സംഗ്രാമധീരൻെറ കാലത്തു്, അതിനു മുമ്പും പിമ്പും സ്ഥിതി എന്തായിരുന്നാലും, കേരളം അദ്ദേഹത്തിൻെറ അധീശത്വത്തെ അംഗീകരിച്ചിരിക്കണം" എന്നേ അന്നത്തെ ചരിത്രരേഖകളിൽനിന്നു മനസ്സിലാക്കാൻ സാധിക്കയുള്ളു. എന്നാൽ ആ ആധിപത്യം മററുള്ളവരുടെ അധികാരത്തെ നിർമ്മാർജ്ജനം ചെയ്യുന്ന വിധത്തിലല്ലെന്നുള്ളതു് ആ കാലത്തെ മേൽക്കോയ്മയുടെ സ്വഭാവം മാത്രമാണ്. ആ കാലഘട്ടത്തിൽ കേരളത്തിൻെറ മദ്ധ്യഭാഗത്തെ ചില സ്ഥലങ്ങൾ വേണാട്ടിനു കപ്പം കൊടുത്തിരുന്നുവെന്നു രേഖകൾ കിട്ടുന്നുണ്ടെന്ന വസ്തുതയും ഇവിടെ ചൂണ്ടിക്കാണിക്കാവുന്ന-

സന്ദേശകാലത്തു് വേണാട്ടും വടക്കുംകൂറുമായി ഉററ സൌഹൃദബന്ധം ഉണ്ടായിരുന്നുവെന്നു തീർച്ചപ്പെടുത്താം. ആദിത്യവർമ്മയെ കാണുമ്പോൾ പക്ഷപാതാതിരേകംകൊണ്ടു വടക്കുംകൂർ മണികണ്ഠൻ തന്നെപ്പോലും മറന്നു് എന്തു തന്നെ ചെയ്യുകയില്ല എന്നാണു സന്ദേശകർത്താവിൻെറ അഭിപ്രായം (ii 24). അതു പോലെതന്നെ വടക്കുംകൂർ ചെല്ലുമ്പോൾ അവിടത്തെ ഇളമുറ രാജാക്കന്മാർ ഓരോരുത്തരായി വന്നു് ആദിത്യവർമ്മയെ കാണുമെന്നും പറഞ്ഞിട്ടുണ്ടല്ലോ (ii. 21, 27, 28, 29). സാധാരണമായ ഒരു ഉപചാരം മാത്രമേ ആദിത്യവർമ്മയോടു പ്രകടിപ്പിക്കേണ്ടതായിരുന്നുള്ളുവെങ്കിൽ ഇങ്ങനെ ഓരോരുത്തരായി വന്നു് അദ്ദേഹത്തെ കാണുമെന്നു സന്ദേശകർത്താവു പറയുമായിരുന്നോ എന്നു സംശയമാണു്.

## സിന്ധുദ്വീപം [കടുത്തുരുത്തി]

വടക്കുംകൂറിൻെറ അന്നത്തെ രാജധാനിയായിരുന്ന കടുത്തുരുത്തിയെപ്പററിയാണു മുഖ്യമായി ആലോചിക്കാനുള്ളതു്. ആദ്യമായി ചൂണ്ടിക്കാണിക്കാനുള്ളതു് സന്ദേശത്തിൽ കടുത്തുരുത്തിയെന്ന പേരു് ഉപയോഗിച്ചിട്ടില്ല എന്നാണു് സിന്ധുദ്വീപം (i. 25, 136), വടമതുര (i. 34, 137, ii. 17), കടന്തേത്തല(?) (i. 36), കടന്തേരി (ii 1) എന്ന പേരുകളാണു സന്ദേശത്തിൽ ഉപയോഗിച്ചിട്ടുള്ളതു്. സിന്ധുദ്വീപമെന്ന പേരു ശുകസന്ദേശത്തിൽ ഉപയോഗിച്ചിട്ടുള്ളതിനെ അനുകരിച്ചായിരിക്കും

---

താണു്. ക്രി. വ. പതിന്നാലാം ശതകത്തിൽ കേരളം സന്ദർശിച്ച ഇബ്നുബത്തൂത്തായുടെ വിവരണമനുസരിച്ചു് കഞ്ഞാർക്കര എന്ന സ്ഥലം ഭരിച്ചിരുന്ന യഹൂദാധിപതി കൊല്ലത്തേക്കു കപ്പം കൊടുത്തിരുന്നു.

I proceeded therefore to that place (Kaulam) by the river. It is situated at the distance of ten days from Kalikat. After five days I came to Kanyarkara, which stands on the top of a hill, inhabited by Jews, and governed by an Emir who pays tribute to the King of Kaulam. (Ibn Batuta—Edited by Rev: Samuel See 174.)

**കോഴിക്കോട്ടിനും കൊല്ലത്തിനും ഇടയ്ക്കു് തുല്യദൂരത്തുള്ളതും യഹൂദന്മാരുടെ സങ്കേതവുമായ ഈ കഞ്ഞാർക്കര എവിടമായിരിക്കാം?**

ഉണ്ണുനീലിസന്ദേശത്തിലും എടുത്തിട്ടുള്ളതു്. 'സ്കന്ധാവാരം പരമപി തതോ ബിംബലീപാലകാനാം സിന്ധുദ്വീപം വ്രജ ഘനനിദൈരാവൃതം സിന്ധുരേന്ദ്രൈഃ' (ശുക സ. 61) എന്ന ശുകസന്ദേശപദ്യം മുൻപു് ഉദ്ധരിച്ചിട്ടുണ്ടല്ലോ. * സിന്ധുദ്വീപം എന്ന സംസ്കൃതനാമം ആരു് എന്നു് ഉണ്ടാക്കിയതാണെങ്കിലും അതു കടുത്തുരുത്തിയെ ആണു് സൂചിപ്പിക്കുന്നതെന്നുള്ളതിൽ യാതൊരു സംശയവുമില്ല. ആ വസ്തുത ഉണ്ണുനീലിസന്ദേശത്തിൽ നിന്നും തെററിനു തീരെ പഴുതില്ലാതെ മനസ്സിലാക്കാവുന്നതും ആണു്. ഏററുമാനൂർ നിന്നു് ഉച്ചയ്ക്കു തേവാരവും ഊണും കഴിച്ചു പുറപ്പെടുന്ന ആദിത്യവർമ്മ (i. 133) ഒരു കാതം പോയാൽ കോതനല്ലൂർ ചെല്ലും (i. 134). അതിനു് ഒരു വിളിപ്പാടിനുള്ളിൽ ബിംബലീപാലകവിരചിതമായ ഒരു വഴി ഉണ്ടു്. (i. 135). അതിലേ നടന്നു നേരേ വടമത്തുരയിൽ (സിന്ധുദ്വീപത്തിൽ) ചെല്ലണമെന്നാണു നിർദ്ദേശം. (i. 136). ആ വഴി നടന്നാൽ കടുത്തുരുത്തിയിലാണു ചെല്ലുന്നതു് അന്നും ഇന്നും. കടൽത്തുരുത്തു് എന്ന മലയാളത്തിന്റെ തർജ്ജമയായിട്ടു് 'സിന്ധുദ്വീപം' എന്നു പ്രയോഗിച്ചിരിക്കുകയാണു് എന്നു സംശയം കൂടാതെ മനസ്സിലാക്കാം.

ഇനിയും കടൽത്തുരുത്തു് എന്ന പേരിനെപ്പററി നോക്കാം. കടുത്തുരുത്തിയെന്നാണു് ഇന്നത്തേ രൂപം. ഈ രൂപത്തിന്റെ സംസ്കൃതതർജ്ജമയാണു് സിന്ധുദ്വീപം. അപ്പോൾ കടുത്തുരുത്തി എന്നതിനെ അർത്ഥമുള്ള രൂപമാക്കാൻവേണ്ടി കടൽത്തുരുത്തി ആക്കിയതോ, അതോ കടൽത്തുരുത്തി പ്രാകൃതസംഭാഷണത്തിൽ കടുത്തുരുത്തിയായതോ? അതോ യഥാർത്ഥനാമം ഇതു രണ്ടുമല്ലാതെ മൂന്നാമതൊന്നോ, എന്നാണു് ആലോചിക്കേണ്ടതു്. സംസ്കൃത രൂപങ്ങളിൽനിന്നു ദേശനാമങ്ങളുടെ യഥാർത്ഥരൂപം കണ്ടുപിടിക്കാനുള്ള ശ്രമം അപൂർവ്വമായേ ശരിയായിരിക്കൂ. മാവേലിക്കരയെ 'ചൂതമൂഷികതീരം'വരെ ആക്കിയവരാണു സംസ്കൃതക്കാർ. സ്യാനന്ദൂരത്തിന്റെ (ശ്രീ അനന്തപുരം ആയിരിക്കാം) കഥതന്നെ മതിയല്ലോ. അതിനാൽ 'സിന്ധുദ്വീപ'ത്തെ അവലംബിച്ചുള്ള

---

* വെമ്പലനാടിനു് 'ബിംബലി' എന്നും കടുത്തുരുത്തിക്കു് 'സിന്ധുദ്വീപം' എന്നുമുള്ള സംസ്കൃതരൂപങ്ങൾ ശുകസന്ദേശത്തിനു മുൻപു് ഉണ്ടായിരുന്നോ എന്നു് അറിയുന്നില്ല.

നിരുക്തവിചാരം പ്രയോജനകരമാകയില്ല. കടുത്തുരുത്തി സിന്ധുവിലുള്ള ഒരു ദ്വീപമല്ല. മിക്കവാറും ഉയൎന്ന കുന്നും പാറക്കെട്ടുകളും നിറഞ്ഞ സ്ഥലമാണു് അതു്. പടിഞ്ഞാറുവശം താണ വയലുകളാണു്. ഒരു കാലത്തു വേമ്പനാട്ടുകായലിന്റെ ഭാഗം അവിടംവരെ ഉണ്ടായിരുന്നതായി വിചാരിക്കാം എന്നല്ലാതെ ഏതു കാലത്തെങ്കിലും ആ സ്ഥലത്തെ വെള്ളം ചുററിക്കിടന്നു എന്നു സിദ്ധാന്തിക്കാൻ തീരെ സാദ്ധ്യമല്ല. ആ ഭാഗത്തിന്റെ ഭൂപ്രകൃതിയെപ്പററി ശ്രീ. കെ. ജി. കുമാരനുണ്ണിത്താൻ ഭാഷാപോഷിണിയിൽ എഴുതിയിട്ടുള്ള ഭാഗം ഉദ്ധരിക്കാം. 'കടുത്തുരുത്തിക്കു പടിഞ്ഞാറും വടക്കും താഴ്ന്ന വയലും വെളിപ്രദേശങ്ങളും നിലങ്ങളുമാണു് ഇപ്പോൾ കാണുന്നതു. ഈ താഴ്ന്ന സ്ഥലങ്ങളിൽക്കൂടി ഇന്നും ഒരു തോടു് ഒഴുകുന്നുണ്ടു്. ആ തോട്ടിൽ കടുത്തുരുത്തിയിൽ പാലമുണ്ടു്. മുൻ പറഞ്ഞ താഴ്ന്ന സ്ഥലം മുൻകാലങ്ങളിൽ വെള്ളമായി കിടന്നിരുന്നുവെന്നു് ഊഹിക്കാം. ഇന്നും വെള്ളാശ്ശേരി എന്ന പേരു് ഉണ്ടു്. അങ്ങനെ വെള്ളമായി കിടന്ന സ്ഥലത്തു് അതിനു വടക്കും പടിഞ്ഞാറും ഉള്ള കരപ്രദേശങ്ങളിൽ നിന്നു് 'കടത്തു്' കടക്കേണ്ടതാണെന്നും, അപ്രകാരം കടത്തിരുന്ന സ്ഥലം കടത്തിരുത്തി ആയതാണെന്നും സ്പഷ്ടമാണു്. കടത്തിരുത്തുന്ന (കടത്തു് ഇരുത്തുന്ന) സ്ഥലം കടത്തിരുത്തിയും കടുത്തുരുത്തിയും കടത്തേത്തലയും കടന്തേരിയും ആയി' (ഭാഷാപോ. XXIX ലക്കം 4. 110[illegible] വൃശ്ചികം, പുറം 14).

കടുത്തുരുത്തി തുരുത്തല്ലെന്നു തെളിയിക്കുന്നതോടുകൂടി ആ ശബ്ദത്തിന്റെ ആഗമത്തെപ്പററി സ്ഥലപ്രകൃതിക്കു് അനുരൂപവും ഭാഷാനയത്തിനു് അവിരുദ്ധവും ആയ അഭിപ്രായമാണു മുകളിൽ ആവിഷ്കരിച്ചിട്ടുള്ളതു്. 'കടത്തുരുത്തി' എന്നതിലേ ഉകാരത്തിനു പകരം ഇകാരം സ്വീകരിക്കുക എന്ന അല്പമാത്രമായ ഒരു ഭേദമേ ശ്രീ. ഉണ്ണിത്താൻ കൈക്കൊള്ളുന്നുള്ളു. ഈ മാററം മലയാളത്തിൽ അസാധാരണമല്ലെന്നും എടുത്തു കാണിക്കാം. 'കടന്തേരി' എന്നും 'കടത്തേത്തല' എന്നും ഉള്ള സംജ്ഞകൾക്കു പ്രത്യേകിച്ചു് അർത്ഥം കിട്ടുന്നു എന്നൊരു മെച്ചവും ഈ വ്യാഖ്യാനത്തിനു് ഉണ്ടു്. 'കടത്തേത്തല' എന്നാൽ കടത്തു കടക്കുന്ന സ്ഥലം എന്ന അർത്ഥം അസമഞ്ജസമല്ല. കടന്തേരി (കടത്തു് —ഏറി) എന്നായാലും, കടക്കുന്ന തേരി എന്നായാലും ശരിയാകുമെന്നു തോന്നുന്ന കടത്തേത്തല എന്നതിനു് ശ്രീ. പിഷാരടിയും മററും കൊടുക്കുന്ന അർത്ഥം

സ്വീകാര്യമെന്നു തോന്നുന്നില്ല. 'അക്കടെത്തെത്തലാന്തം' എന്നതിന് അവിടെയുള്ള സ്ഥലംവരെ (അക്കടെ-അവിടം) എന്നാണ് ശ്രീ. പിഷാരടിയുടെ അർത്ഥം (ശ്ലോകം 36). അതിനെ അല്പം പരിഷ്കരിച്ച് ആക്കടെത്തെത്തലാന്തം-അവിടത്തെ സ്ഥലം വരെ എന്ന് നവീകരിച്ച പ്രസാധനത്തിൽ അർത്ഥം കൊടുത്തിരിക്കുന്നു. വേറൊരു വ്യാഖ്യാനഗ്രന്ഥത്തിൽ അക്കടെത്ത് — അവിടെ, എത്തൽ അന്തം — എത്തലാന്തം; എത്തുന്നതു വരെ, മിത്രഭാവയുടെ പ്രത്യേകത. i. 1. പാലാം-ഭോഗാശി. ഭാവബന്ധം. എന്നു വ്യാഖ്യാനിച്ചിരിക്കുന്നു. ഈ വ്യാഖ്യാനം ക്ലിഷ്ടമാണ്. എത്തൽ അന്തം-എത്തലാന്തം എന്നു വരുത്താനുള്ള യത്നം കൃത്രിമമെന്നേ പറയാനുള്ളൂ. 'പാലാംഭോഗാശി' എന്ന ദീർഘരൂപം വേണ്ടാ. 'പാലംഭോഗാശി' എന്ന ഹ്രസ്വമാക്കി മതി ദീർഘമായി അങ്ങനെ ഒരു രൂപം എവിടെയെങ്കിലും എഴുതിക്കണ്ടാൽ അതു ലേഖകപ്രമാദമെന്നു വിചാരിക്കാനേ ഉള്ളൂ. ഭാവബന്ധം എന്ന് i. 66-ാം ശ്ലോകത്തിന്റെ പാഠം തെറ്റാണ് ഗ്രന്ഥപാഠവും ശുദ്ധപാഠവും 'പാഴബന്ധം' എന്നാണ് കടുത്തുരുത്തിക്കു പര്യായമായി പല ശബ്ദങ്ങൾ സന്ദേശത്തിൽ ഉപയോഗിച്ചിട്ടുള്ളതുകൊണ്ട് 'കടന്തേരി' എന്നതുപോലെ 'കടത്തെത്തല'വും ആ സ്ഥലത്തിന്റെ നാമം ആണെന്നു വിചാരിക്കുന്നതാണു കൂടുതൽ സ്വാഭാവികത. അതിനാലാണ് ശ്രീ ഉണ്ണിത്താന്റെ അഭിപ്രായത്തെ ഇവിടെ സ്വീകരിച്ചിരിക്കുന്നതു്.

'വടമത്തുര' * എന്നതാണു ചിന്താർഹമായ മറ്റൊരു നാമം. (i 34, 137, ii. 17). പൂർവ്വസന്ദേശത്തിലെ രണ്ടു ശ്ലോകങ്ങളിലും 'വടമത്തുര' കടുത്തുരുത്തിയെക്കുറിക്കുന്നതായും, ഉത്തരസന്ദേശത്തിൽ 'വടമത്തുര' ഉത്തര മഥുരാപുരിയെ സൂചിപ്പിക്കുന്നതായുമാണു പ്രയോഗിച്ചിട്ടുള്ളതു് വടമത്തുര എന്ന പേരും കടുത്തുരുത്തിക്കു് അക്കാലത്തു സാമാന്യ വ്യവഹാരത്തിൽ ഉണ്ടായിരുന്നിരിക്കണം. ഗോവിന്ദപുരം ക്ഷേത്രത്തിന്റെ പരിസരമായതുകൊണ്ട്, സാക്ഷാൽ ഗോവിന്ദന്റെ പത്തന

---

* ഈ അംശത്തെപ്പറ്റി മഹാകവി ഉള്ളൂരിന്റെ അഭിപ്രായത്തിനു് കേ. സാ. ച I. 3[illegible]8-ാം പുറം നോക്കുക. പാണ്ഡ്യബന്ധം കൊണ്ടാണ് ആ നാമം വന്നതെന്നും, കടന്തേരി—കടന്തേറി, അപഭ്രംശിച്ചു പരിചിതമാക്കിയ ദേശം ആയിരിക്കാം എന്നും അദ്ദേഹം സംശയിക്കുന്നു.

മായ വടമതുരയുടെ പേരു് കടുത്തുരുത്തിക്കു നല്കിയതായിരിക്കാം. ഗോവിന്ദപുരം ക്ഷേത്രമിരിക്കുന്ന സ്ഥാനത്തിനു ഗോവിന്ദപുരം എന്ന പേരും ഉണ്ടായിരുന്നെന്നു സൂചിപ്പിക്കുന്നതാണല്ലോ 'നേരേ കാണാം വഴിയിലരികേ കോതപൂർവ്വംപുരം തേ' എന്ന പ്രയോഗം (ii. 20). വടമതുര എന്ന പേരിനു് ഒരു ഉപപത്തി കല്പിക്കാമെന്നും കൂടി കരുതിയായിരിക്കണം ഉത്തര സന്ദേശം 17-ാം ശ്ലോകം എഴുതിയിട്ടുള്ളതു്.

> മുന്നിൽക്കാണാം തദനു യമുനാഖണ്ഡമെന്നും കണക്കേ
> സീരാകൃഷ്ടം വടമതുരയിൽപ്പണ്ടു സീരധ്വജേന
> നീലസ്വച്ഛം മലിചിറ നിറഞ്ഞുല്ലസദ്വാരിപൂരം
> ധാരാവാരം പരിഘസദിവ പ്രൗഢ കല്ലോലജാലൈഃ.

സാക്ഷാൽ വടമതുരയിൽ സീരാകൃഷ്ടമായ യമുനാഖണ്ഡം ഉണ്ടെങ്കിൽ, ഇവിടെയും തത് സദൃശമായ 'മലി'ചിറയുണ്ടെന്നാണു കവിയുടെ സൂചന. ഉത്തര മഥുരയെപ്പോലെ ശ്രീകൃഷ്ണനുമായിട്ടുള്ള ബന്ധംകൊണ്ടാണു് കടുത്തുരുത്തിക്കു് ഈ പേരു വന്നതെന്നു് ഇങ്ങനെ സ്പഷ്ടമാണു്.

മലിചിറയെന്നതു് വലിചിറയെന്നതിന്റെ രൂപഭേദമായിരിക്കാം എന്നു ശ്രീ ഉണ്ണിത്താൻ ഊഹിക്കുന്നു (ഭാഷാപോ. 1104 ലക്കം 1 പുറം 14) ഈ ഊഹം അസാധുവാണെന്നു പറയാനില്ലെങ്കിലും മലിചിറയെന്നതിനു തന്നെ സംഗതമായ അർത്ഥമുള്ളപ്പോൾ രൂപഭേദം കല്പിക്കേണ്ട ആവശ്യം വ്യക്തമല്ല. 'മലി' എന്നതിനു് 'നിറഞ്ഞ', 'വഴിഞ്ഞൊഴുകുന്ന' എന്നൊക്കെ അർത്ഥമുള്ള സ്ഥിതിക്കു് * വെള്ളം നിറഞ്ഞു നില്ക്കുന്ന ചിറ എന്ന അർത്ഥത്തിലായിരിക്കാം ഈ പേരു വന്നതു്. 'നീലസ്വച്ഛം മലിചിറ നിറഞ്ഞുല്ലസദ്വാരിപൂരം' എന്നതിനു് ഈ അർത്ഥം തന്നെ കൂടുതൽ സ്ഫുരിക്കയും ചെയ്യും.

കടുത്തുരുത്തിയുടെ അന്നത്തെ സ്ഥിതി സന്ദേശത്തിൽ നല്ലപോലെ വ്യക്തമാകുന്നു. ഈ സന്ദേശത്തിലും മററു സന്ദേശങ്ങളിലും നിന്നു കടുത്തുരുത്തിയെപ്പററി അറിയാവുന്ന ഏററവും പ്രധാനമായ സംഗതി അവിടെ ധാരാളം മദഗജങ്ങൾ ഉണ്ടായി

---

* ഈ അർത്ഥത്തിൽ 'മലി' പ്രയോഗിച്ചിരിക്കുന്നതു് II. 6 നോക്കുക. യമുനാഖണ്ഡം പോലെ തന്നെ ഇതും നീലജലം നിറഞ്ഞു് ഉല്ലസിക്കുന്നതു് ആണെന്നു പറഞ്ഞിട്ടുണ്ടു്.

ഉന്നവൊന്നാണ്—ബിംബലീപാലകന്മാരുടെ സ്കന്ധാവാരത്തിലേ സിന്ധുരേന്ദ്രന്മാർ. ശുകസന്ദേശത്തിൽ ഇതിനെപ്പററിയുള്ള സൂചന മുൻപുതന്നെ പരാമർശിച്ചിട്ടുണ്ടല്ലോ. (ശു.സ. i 61). ഉണ്ണുനീലീസന്ദേശത്തിൽ അവിടത്തേ മന്ദമാതങ്ങളെ 'ദ്വിപമദ പരിസ്യന്ദി'കളെന്ന വിശേഷിപ്പിക്കുന്നു (i. 135). ആ പട്ടണം മത്തമാതംഗഭീമമാണെന്നു പറഞ്ഞിരിക്കുന്നു (i. 13). കടന്തേരി എന്ന ആ പട്ടണം ആററിനു തുല്യമായി കരിവരമദത്തെ ഒഴുക്കുന്നതാണെന്നാണു ഉത്തരസന്ദേശം തുടങ്ങുന്നതു്. * മത്തേഭങ്ങളുടെ വളർചെവികളായ ആലവട്ടം വീശിച്ചുകൊണ്ടു് 'വീരത്തിരുവനിത' മേവിടുന്നിടമാണു് അവിടം എന്നുള്ളതും അവിടത്തേ ഗജവീരന്മാരുടെ പ്രശസ്തിയാണു്. (ii 4). ഉണ്ണുനീലീ സന്ദേശത്തെ അനുകരിക്കുന്ന സംസ്കൃത മയൂരസന്ദേശത്തിൽ കടുത്തുരുത്തിയെപ്പററി പറയുന്നതു് ഇപ്രകാരമാണു്:

'മന്ദ്രദ്ധ്വാനൈർ മദകരിവരൈർ മന്ദരക്ഷ്മാധരാഭൈ–
സ്സാന്ധത്തേ യജ്ജലധരഘടാഭ്രാന്തുരവ്യോമശങ്കാം'.

വടക്കുംകൂർ രാജാക്കന്മാരുടെ സ്കന്ധാവാരമായ–പടവീടായ ആ സ്ഥലം മത്തഗജങ്ങളെക്കൊണ്ടെന്നപോലെ അശ്വരത്നങ്ങളെക്കൊണ്ടും വിശ്രുതമായിരുന്നു. 'സിന്ധുദ്വീപേ ജനിതകുതിരക്കുഞ്ചിയിൽ കിം ച ലോലം' ആണു് അവിടത്തേ വായുവെന്നും (i 130), വീരലക്ഷ്മിയുടെ വെഞ്ചാമരമാണു് അവിടത്തേ കുതിരകളുടെ വാലുകളെന്നും (ii. 4) ഉള്ള പ്രസ്താവങ്ങൾ കാണുക.

രാജധാനി, സേനാനിവേശം എന്നീ നിലകൾക്കു പുറമേ വലിയ ഒരു വാണിജ്യസങ്കേതമെന്ന പ്രകാരത്തിലും കടുത്തുരുത്തി അന്നു പരിശോഭിച്ചിരുന്നു. മൂന്നു ലോകവും വില്ക്കാൻ ചെന്നാൽ വിലയ്ക്കു കൊള്ളത്തക്കവണ്ണം ആജ്ജിതാത്ഥന്മാരായ ആഢ്യവംശവണിക്കുകളെക്കൊണ്ടും നാനാരത്നദ്രവിണങ്ങളെക്കൊണ്ടും അവിടത്തേ ആപണങ്ങൾ പ്രശംസ ആർജ്ജിച്ചു. ആ വണിക്കുകൾ ചെട്ടികളായിരിക്കുമോ? കപ്പൽക്കച്ചവടത്തിനും കടുത്തുരുത്തി അന്നു പേരുകേട്ടിരുന്നുവെന്നു സന്ദേശം വ്യക്തമാക്കുന്നു (ii. 7). ദ്വീപാന്തരങ്ങളിൽനിന്നു കടലിൻെറ അരികിലോളം ചൊങ്കുകൾ വന്നുനില്ക്കുമെന്നും, അടയ്ക്കായും നല്ലമുളകും മററും തോണികളിൽ

* ആററിലേക്കു ഗജവീരന്മാർ മദജലം നീളെ ഒഴുക്കുന്നതാണു് എന്നു കല്പിക്കുന്ന അത്ഥം തീരെ അസംഗതമാണു്.

നിറച്ചുകൊണ്ടുചെന്നു ചൊങ്കിൽ കൊടുക്കുമെന്നും പറഞ്ഞിട്ടുണ്ടല്ലോ. ഇതുകൊണ്ടു് കടുത്തുരുത്തിയിൽനിന്നു ദൂരത്താണു കടലെന്നും, കപ്പലിലേക്കു സാമാനം കൊണ്ടുപോകുന്നതു തോണികളിൽ ആയിരുന്നു എന്നും സ്പഷ്ടമാണു്. മയിലാടുന്ന മലകളും, മയിലുകളുടെ പാട്ടിനെ അനുകരിച്ചു കുയിൽപ്പേട പാടുന്ന സ്ഥലങ്ങളും, ക്ഷത്രിയനായകന്മാരും ഭൂവൈദ്യന്മാരും ഭൂദേവികളും തിക്കിത്തിരക്കുന്ന വീടുകളും വർണ്ണനാവിഷയമാകാതെ കവി വിടുന്നില്ല. തളിയിൽത്തേവരെപ്പറ്റിയും സ്മരിക്കുന്നുണ്ടു്. ആ ക്ഷേത്രത്തിനു പടിഞ്ഞാറുവശത്തുകൂടി ഒഴുകുന്ന ചെറിയ ഒരു ആറും ഉണ്ടു് അതിനെപ്പറ്റിയും കവി സ്മരിക്കുന്നു. (ii. 6) *. [ഇതു മീനച്ചിലാറാണെന്നു് ഒരു വ്യാഖ്യാനത്തിലും, മൂവാററുപുഴ ആറായിരിക്കാമെന്നു് മറെറാരു വ്യാഖ്യാനത്തിലും കാണുന്നു. മീനച്ചിലാറു കടുത്തുരുത്തിക്കു വളരെ തെക്കാണു്. തിരുവഞ്ചപ്പുഴ വഴി ആ നദി കടന്നാണു് സന്ദേശവാഹകൻ യാത്രചെയ്യുന്നതു്. മൂവാററുപുഴയാറു് കടുത്തുരുത്തിക്കു വളരെ വടക്കുമാണു് കവി വർണ്ണിക്കുന്നതു് കടുത്തുരുത്തി ക്ഷേത്രത്തിന്റെ പടിഞ്ഞാറുവശത്തുകൂടി ഒഴുകുന്ന ഒരു പുഴയെപ്പററിയാണു്. വലിയ തോടു് എന്നാണു് ഇതിന്റെ പേരെന്നു് അറിയുന്നു].

കടുത്തുരുത്തിയെ വർണ്ണിക്കുന്നതു നായികയുടെ ഗൃഹത്തിനു പശ്ചാത്തലം സൃഷ്ടിക്കാൻവേണ്ടി മാത്രമാണല്ലോ. അതിനാൽ പട്ടണത്തിന്റെ ഇതരഭാഗങ്ങളെപ്പററി വിശദമായ വർണ്ണന അപ്രസക്തമാണു്. രാജ്യചരിത്രസംബന്ധമായ വിചാരം ഇങ്ങനെ നിറുത്താം.

### സന്ദേശകാലത്തേ സമുദായസ്ഥിതി

അന്നത്തേ ജീവിതരീതിയെപ്പററിയും സമുദായസ്ഥിതിയെപ്പററിയും സന്ദേശത്തിൽ ചുരുക്കത്തിൽ ചില സൂചനകളുള്ളതും എടുത്തു കാണിക്കാം. ഐശ്വര്യപൂർണ്ണമായ കേരളമാണു് ഈ

---

* കടുത്തുരുത്തി കടന്നു് തൃക്കണാമതിലകത്തേക്കു പോകുന്ന ശുകം മൂവാററുപുഴയാറു കടക്കുന്നുണ്ടു്. 'ഫുല്ലാ' എന്നാണു് അതിനെ വർണ്ണിച്ചിരിക്കുന്നതു്. 'തീരഗ്രാവസ്ഖലിതസലിലാം സിന്ധുമുല്ലംഘ്യ ഫുല്ലാം ഗ്രാമാൻ ഗന്താസ്യനുപമഗുണഗ്രാമഭാജാം ദ്വിജാനാം' എന്നു ശുകസ. I. 62. സംസ്കൃതമയൂരസന്ദേശത്തിലും കടുത്തുരുത്തി കഴിഞ്ഞു പോകുമ്പോൾ 'ഫുല്ലാം ഫുല്ലാംബുരുഹസുഭഗാം ഭ്രാതരധ്യക്ഷയേഥാഃ' എന്നു മൂവാററുപുഴയാറിനെ ഫുല്ല എന്നുതന്നെ വർണ്ണിക്കുന്നു. (മയൂരസ. I. 71).

കൃതിയിൽ പ്രത്യക്ഷപ്പെടുന്നതു്. കൃഷികൊണ്ടും വാണിജ്യം കൊണ്ടും സമ്പൽപൂർണ്ണമായ സ്ഥിതി; ധാർമ്മികജീവിതത്തിനു പ്രതിഷ്ഠ കൊടുക്കുന്ന അനേകം ദേവാലയങ്ങൾ; സകല കലകൾക്കും വിദ്യകൾക്കും രക്ഷാദാനം ചെയ്യുന്ന രാജാക്കന്മാർ; ഇങ്ങനെ, കഴിഞ്ഞുപോയ മധുര സ്മരണകളെ തട്ടിയുണർത്തുന്നതാണു് ഈ കാവ്യം. മലയാള ബ്രാഹ്മണരും പരദേശ ബ്രാഹ്മണരും ക്ഷത്രിയരും മാടമ്പിമാരും മററു പലതരം ആളുകളും അന്നത്തെ സമുദായജീവിതത്തിലെ മുഖ്യഘടകങ്ങളായി ഇതിൽ സമുല്ലസിക്കുന്നു. പാണ്ഡിത്യത്തിലും കലോപാസനയിലും മികച്ച ഒരു കാലമായിരുന്നു അതെന്നു വളരെ സ്പഷ്ടമാണു്. സംഗീത സാഹിത്യാദി സകലകലാവല്ലഭനായ ആദിത്യവർമ്മ തന്നെ ഇതിനു് ഉദാഹരണമാണല്ലോ. ആ കാലഘട്ടത്തിനടുത്തു കേരളം സന്ദർശിച്ച മാർക്കോ പോളോ കേരളത്തിൽ അന്നു നല്ല ജ്യോതിഷക്കാരും വൈദ്യന്മാരും ഉണ്ടായിരുന്നു എന്നു രേഖപ്പെടുത്തിയിട്ടുണ്ടു്. അന്നത്തെ സംഗീതോപകരണങ്ങളെപ്പററിയുള്ള വലിയ പട്ടികതന്നെ കവി നമുക്കു നല്കിയിട്ടുണ്ടു്. (i. 19). സ്ത്രീജനങ്ങൾ നൃത്തഗീതാദികൾ അഭ്യസിച്ചിരുന്നു (i. 98, 10-, 118). പോർട്ടുഗീസുകാരുടെ വരവിനു മുൻപുള്ള കേരളത്തെയാണു വർണ്ണിക്കുന്നതെങ്കിലും, പല വിദേശികളും അന്നു വാണിജ്യത്തിനായും മററും വന്നിരുന്നു എന്നു സന്ദേശത്തിൽ നിന്നും മനസ്സിലാക്കാം. നാട്ടിൽ ഉണ്ടായിരുന്ന അനേകം അങ്ങാടികളെപ്പററിയുള്ള വർണ്ണനയിൽ നിന്നു് ഈ സംഗതി സ്പഷ്ടമാകും.

സമൃദ്ധമായ കാലമായിരുന്നുവെങ്കിലും ജീവിതരീതി ലളിതമായിരുന്നു. വേഷം ശുചിയായിരുന്നെങ്കിലും സാധാരണ സ്ത്രീകളും പുരുഷന്മാരും അരയിൽ ഒരു മുണ്ടു് മാത്രമേ ഉടുക്കുക പതിവു് ഉണ്ടായിരുന്നുള്ളു.* സ്ത്രീകളെപ്പററി വർണ്ണിക്കുമ്പോൾ മാറിൽ ചന്ദനമണിഞ്ഞിരിക്കുന്നതായി പറയുന്നതു് അന്നു മാറു മറയ്ക്കുന്ന ഏർപ്പാടില്ല എന്നു വ്യക്തമാക്കുമല്ലോ. 'ചാന്താണേറ്റും കുചഭരനതാം' എന്ന പ്രയോഗം കാണുക (i. 111). ഗൃഹജീവിതം

---

* മാർക്കോ പോളോ രേഖപ്പെടുത്തിയിട്ടുള്ളതു നോക്കുക:—

Man and woman, they are all black and go naked, all save a fine cloth worn about the middle. Marco Polo, Ed. by Yule II. p 376.

സ്വച്ഛമായിരുന്നു എന്നാണു സന്ദേശത്തിൽ നിന്നു മനസ്സിലാക്കേണ്ടതു്. കൈയ്യാലയോ മതിലോ കൊണ്ടടച്ച വീട്ടു്, നല്ല പടിപ്പുര, ഇരിക്കാനും കിടക്കാനും അതിഥികളെ പൂജിക്കാനും മററും വെവ്വേററ സ്ഥാനങ്ങൾ, ഫലവൃക്ഷങ്ങളും സസ്യങ്ങളും കൃഷി ചെയ്തു മോടി പിടിപ്പിച്ച ഗൃഹോദ്യാനങ്ങൾ, നല്ല സുഖകരങ്ങളായ ശയ്യോപകരണങ്ങൾ, ഇവയെല്ലാം ആയിരുന്നു ഒരു പ്രഭുഗൃഹത്തിൻെറ മുദ്രകൾ. നാട്ടിൽ സഞ്ചാരത്തിനു നല്ല വഴികളും (i 52, 62, 91, 114), വഴിയിൽ അവിടവിടെ ആറു കടക്കാൻ പാലങ്ങളും ഉണ്ടായിരുന്നു (i. 99, 116). പ്രഭുക്കന്മാരുടെയും രാജാക്കന്മാരുടെയും സഞ്ചാരം പല്ലക്കിൽ കയറി ആയിരുന്നു. യാത്രക്കാക്കു വഴിയിൽ കുളിക്കും ഊണിനുമെല്ലാം അമ്പലങ്ങളിൽ വേണ്ടുവോളം സൗകര്യം ഏപ്പെടുത്തിയിരുന്നു. സന്ദേശഹരൻ മൂന്നാം ദിവസം ഉച്ചയ്ക്കു ഊണു കഴിക്കുന്നതു് ഏററുമാനൂർ അമ്പലത്തിൽ നിന്നാണല്ലോ (i. 13?). മററു വഴിപോക്കക്കും ധാരാളമായി മദ്ധ്യാഹ്നഭോജനം കൊടുത്തിരുന്നതിൻെറ സൂചനയാണു മണികണ്ഠപുരത്തെപ്പററിയുള്ള വണ്ണനയിൽ കാണുന്നതു്. (i. 127–128). അമ്പലങ്ങളിൽ മാവാരതപാരായണവും കൂത്തും സാധാരണമായിരുന്നു.

## ഉണ്ണുനീലിസന്ദേശവും ഇതരസന്ദേശങ്ങളും

ഈ സന്ദേശകൃതിയെപ്പററിയുള്ള മുഖ്യ വിഷയങ്ങൾ പ്രതിപാദിച്ചു കഴിഞ്ഞു. ഇനിയും ഇതിനോടു ബന്ധമുള്ള ഒന്നു രണ്ടു ചില്ലറക്കാര്യങ്ങൾകൂടെയുണ്ടു്. ഈ സന്ദേശവും മററു സന്ദേശങ്ങളുമായുള്ള ബന്ധമാണു് അവയിൽ പ്രധാനപ്പെട്ടതു.

മേഘസന്ദേശമാണല്ലോ ഇതര സന്ദേശകാവ്യങ്ങൾക്കു് എല്ലാം മാതൃക. അതിനാൽ മേഘസന്ദേശത്തിനോടു് ഈ സന്ദേശകവിക്കുള്ള ആധമർണ്ണ്യം വ്യക്തമാണു് എന്നാൽ മററു പല സന്ദേശകൃതികളെയും പോലെ മേഘസന്ദേശത്തിൻെറ വെറും അനുകരണമല്ല ഇതു്. ഈ വിഷയത്തെപ്പററിയുള്ള ചില കാര്യങ്ങൾ ഇതിൻെറ പേരിനെ സംബന്ധിച്ചുള്ള ചച്ചയിൽ മുൻപു പറഞ്ഞു കഴിഞ്ഞു. ഇവിടെ പ്രത്യേകമായി ഒരു കാര്യമേ എടുത്തു കാണിക്കാനുള്ളൂ. സമകാലികജീവിതത്തിൽ ഈ കാവ്യകാരൻെറ അസാമാന്യമായ താത്പര്യമാണു് അതു്.

ഉണ്ണുനീലിസന്ദേശത്തെ അനുകരിച്ച് പിൽക്കാലത്തു് ഉണ്ടായ ചില സന്ദേശകൃതികളിലും ഏതാണ്ടു് ഇത്തരമൊരു സമകാലിക ചരിത്രപ്രതിബിംബനം ഉണ്ടെങ്കിലും ഇത്രത്തോളം ചരിത്രബന്ധം അവയ്ക്കു് ഒന്നിനുംതന്നെ ഇല്ല. ഈ സന്ദേശത്തിൽ കവിതാ ഭംഗിയെക്കാൾ ഒട്ടും കുറയാത്ത പ്രാധാന്യത്തോടുകൂടി സമകാല ചരിത്രം പൊന്തിനില്ക്കുന്നു.

മേഘസന്ദേശത്തിനോടു് ഉള്ളതിലും കൂടുതലായ ആധമർണ്യമാണു് ശുകസന്ദേശത്തിനോടു് ഈ കൃതിക്കു് ഉള്ളതു്. പെട്ടെന്നുള്ള വിരഹത്തെ സംബന്ധിച്ചിടത്തോളം ശുകസന്ദേശത്തിലേ കഥയെ വിപുലമാക്കിയാണു് ഉണ്ണുനീലീസന്ദേശത്തിൽ അനുകരിച്ചിട്ടുള്ളതു്. യക്ഷികഥകൂടി ചേർത്തു എന്നേ ഉള്ളു. സന്ദേശമാർഗ്ഗത്തെ സംബന്ധിച്ചും സാമ്യമുണ്ടു്. ശുകസന്ദേശം രാമേശ്വരത്തുനിന്നു തൃക്കണാമതിലകത്തേക്കാണു് അയയ്ക്കുന്നതു്. എങ്കിലും വഴിയിൽ തിരുവനന്തപുരവും കടുത്തുരുത്തിയും ശുകം കടന്നുപോകുന്നുണ്ടു്. ഉണ്ണുനീലീസന്ദേശം തിരുവനന്തപുരത്തുനിന്നു കടുത്തുരുത്തിവരെ ആണല്ലോ. ഇതിനും പുറമേ, ശുകസന്ദേശത്തിലേ ആശയങ്ങളും പദസമൂഹങ്ങൾ തന്നെയും ഉണ്ണുനീലീസന്ദേശകാരൻ എടുത്തിട്ടുണ്ടു് 'ആസ്ഥാ ലോകേ വിപുലമനസാം' എന്നതു സ്പഷ്ടമായ ഉദാഹരണമാണു്. മററു സാമ്യങ്ങൾ വ്യാഖ്യാനത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്.

ശുകസന്ദേശത്തോടു് ഇങ്ങനെ കടപ്പാടു് ഉണ്ണുനീലീസന്ദേശത്തിനു് ഉണ്ടെങ്കിൽ, ഉണ്ണുനീലീസന്ദേശത്തോടു മയൂരസന്ദേശമെന്ന വേറൊരു സംസ്കൃതകാവ്യം ഇത്തരത്തിൽ ആധമർണ്യം വഹിക്കുന്നു. ഉണ്ണുനീലീസന്ദേശത്തിലേ പോലെ മയൂരസന്ദേശത്തിലും അവതാരികാശ്ലോകങ്ങൾ ഉണ്ടു്. തിരുവനന്തപുരത്തു നിന്നു തന്നെയാണു് സന്ദേശം അയയ്ക്കുന്നതു്. മയൂരത്തിനു പ്രാപിക്കാനുള്ള സ്ഥലം കൊച്ചിയിൽ 'അനന്തകര' എന്ന ദിക്കാണെങ്കിലും തിരുവനന്തപുരംതൊട്ടു കടുത്തുരുത്തിവരെ ആദിത്യവർമ്മയ്ക്കും മയൂരത്തിനും വഴി ഒന്നുതന്നെ. പല സ്ഥലങ്ങളുടെയും വർണ്ണനയിൽ ഈ രണ്ടു സന്ദേശങ്ങൾക്കും തമ്മിൽ സാമ്യം കാണുന്നു.

## ഉണ്ണുനീലീസന്ദേശവും ലീലാതിലകവും

ഉണ്ണുനീലീസന്ദേശത്തിന്റെ പഠനത്തിൽ അടുത്ത ബന്ധം ഇല്ലെങ്കിലും അതിന്റെ കർത്തൃത്വത്തെയും രചനയുടെ

ഉദ്ദേശത്തെയും സംബന്ധിക്കുന്ന ഒരു പ്രമേയത്തിലേക്കു കൂടെ ഒരു സാഹിവിലോകനം നടത്തേണ്ടിയിരിക്കുന്നു. ഉണ്ണുനീലി സന്ദേശവും ലീലാതിലകവും താരതമ്യപ്പെടുത്തി 'സന്ദേശം ലീലാതിലകത്തിലെ തത്ത്വങ്ങൾക്ക് ഒരു ദൃഷ്ടാന്തഗ്രന്ഥം പോലെയും. ലീലാതിലകം ഉണ്ണുനീലീസന്ദേശത്തെ ഭാഷാ പരമായി സാധൂകരിക്കുന്ന ഒരു സിദ്ധാന്തഗ്രന്ഥമെന്നപോലെയും പൊതുവേ കാണപ്പെടുന്നു' എന്ന് ഒരു പ്രസാധകൻ അഭിപ്രായപ്പെടുന്നു. അദ്ദേഹത്തിന്റെ വാദങ്ങൾ ബുദ്ധിപരമായ ഒരു ചച്ചയെന്ന നിലയ്ക്കു ബഹുമാനമർഹിക്കുന്നുണ്ട്. എന്നാൽ, ഉണ്ണുനീലീസന്ദേശത്തിനു ലീലാതിലകത്തോട്ട് വേറേ ഏതൊരു നല്ല മണിപ്രവാളഗ്രന്ഥത്തിനും ഉള്ളതിൽ കൂടുതൽ ബന്ധം ഉണ്ടെന്നു തെളിയുന്നില്ല. അങ്ങനെ കരുതി നിമ്മിച്ച ഒരു 'കൃതിയാണ് ലീലാതിലകമെങ്കിൽ ആ കഥ വ്യക്തമായി അതിൽ പ്രസ്താവിക്കാമായിരുന്നു. അതു പോകട്ടെ; ലീലാ തിലകത്തിലേ സിദ്ധാന്തങ്ങൾക്ക് ഉണ്ണുനീലീസന്ദേശത്തിൽ നിന്നു ദൃഷ്ടാന്തങ്ങൾ പ്രത്യേകം പ്രത്യേകം എടുത്തു കാണി ക്കാമായിരുന്നു. അങ്ങനെ ചെയ്തിട്ടില്ല അത്രയും ഇല്ലെങ്കിലും കാവ്യഭംഗിയോ രസമോ ഗുണമോ ഉദാഹരിക്കുന്ന ഏതാനും പദ്യങ്ങളെങ്കിലും ഉദ്ധരിക്കാമായിരുന്നു. ഇതൊന്നും ചെയ്തിട്ടില്ല. എന്നു മാത്രമല്ല ആകെപ്പാടെ ഒരു ശ്ലോകം മാത്രം ഉദ്ധരിച്ചിട്ടുള്ളതു ദോഷത്തെ ഉദാഹരിക്കാനുമാണ് (ലീലാതിലകം, നാലാം ശില്പം ശ്ലോ 41). ആ അവസരത്തിൽപ്പോലും ഉണ്ണുനീലീസന്ദേ ശത്തിന്റെ പേരുപറയാനും ലീലാതിലകകാരൻ മനസ്സു വച്ചില്ല. ഈ സ്ഥിതിക്ക് ഈ രണ്ടു ഗ്രന്ഥങ്ങൾക്കും പ്രത്യേകമായ ബന്ധം കല്പിക്കേണ്ട ആവശ്യം കാണുന്നില്ല. ചുരുക്കത്തിൽ ലീലാതിലകം വിഭാവനം ചെയ്യുന്ന മണിപ്രവാളത്തിന് ഒരു ഉദാഹരണമാണ് ഉണ്ണുനീലീസന്ദേശം എന്നതിൽക്കവിഞ്ഞ് അവയ്ക്കു തമ്മിൽ ബന്ധം കല്പിക്കാൻ നിവാഹമില്ല.

## സാഹിത്യഗുണം

ഒരു സാഹിത്യകൃതിയെന്ന നിലയ്ക്ക് ഉണ്ണുനീലീ സന്ദേശത്തിന്റെ സ്ഥാനം അദ്വിതീയമാണ്. ശബ്ദാത്ഥങ്ങളിൽ ഇതിൽ കൂടുതൽ നിഷ്കർഷയും ലാവണ്യവും ദീക്ഷിച്ചിട്ടുള്ള കവികൾ ചുരുക്കമത്രേ. ബാഹ്യപ്രകൃതിയും അന്തസ്സത്തയും അദ്ദേഹത്തിന്റെ ഭാവനയിൽ ഒരുപോലെ സാരസ്യം

കൈക്കൊണ്ടു കാവ്യകാമിനിയുടെ ബാഹ്യാന്തഃസ്വരൂപങ്ങളെ മനോഹരമാക്കിച്ചെയ്യുന്നു. കേരളത്തിലെ പ്രകൃതിവിലാസങ്ങളും ഇവിടത്തെ ജീവിത രീതിയിലുള്ള സ്വാതന്ത്ര്യവും രസികത്വവും അദ്ദേഹത്തിന്റെ കാവ്യദർപ്പണത്തിൽ ചമൽക്കാരപൂർണ്ണമായി പ്രതിഫലിച്ചു പരിശോഭിക്കുന്നു. കവിക്കു സംസ്കൃതസാഹിത്യവുമായുള്ള ഗാഢമായ പരിചയമാണ് ഈ കാവ്യത്തിൽ മികച്ചു നില്ക്കുന്ന സ്വഭാവം. എന്നാലും കേരളത്തെ പ്രത്യേകം സ്നേഹിച്ച ഒരു മഹാൻ––കൈരളിയെ അകമഴിഞ്ഞു് അനുഗ്രഹിച്ച ഒരു കവിമൂർദ്ധന്യൻ––എന്നിങ്ങനെയുള്ള പ്രതീതികളാണ് ഈ കാവ്യം വായിച്ചുതീരുമ്പോൾ കവിയെപ്പറ്റി മനസ്സിൽ ഉദിക്കുന്നതു്. കേരളത്തിലെ പ്രകൃതിഭംഗികൾ അദ്ദേഹത്തിന്റെ ഹൃദയത്തിൽ അമൃതവർഷം ചെയ്തിരുന്നു. ആ വൃഷ്ടിപാതത്താൽ ഊറിയിളകിയ ചെറിയ അരുവികൾപോലെ ആണ് അദ്ദേഹത്തിന്റെ പദ്യങ്ങൾ പ്രവഹിക്കുന്നതു്. കേരളത്തിൽ സാധാരണ കാണുന്ന പൂക്കളുടെ സൗരഭ്യവും പക്ഷികളുടെ ഗാനങ്ങളും കവിതയിൽ അങ്ങിങ്ങു് അലഞ്ഞു പരക്കുന്നുണ്ടു്. മുല്ലപ്പൂവിന്റെ സൗരഭം ഒരിടത്തു് (i. 4), പുന്നപ്പൂവിന്റെ പരിമളം വേറൊരിടത്തു് (52), പൂക്കൈതമണം മറ്റൊരിടത്തു് (91). പൂങ്കോഴികളുടെ കൂവലുകളും (6) ഉപ്പന്റെ മംഗലശബ്ദങ്ങളും കുയിലിന്റെ പാട്ടുകളും (50) കാവ്യത്തിൽ പ്രതിധ്വനിക്കുന്നു. കിഴക്കു് ഉദയസൂര്യനാകുന്ന മണിമകുടം ധരിച്ചുകൊണ്ടു നില്ക്കുന്ന നീലക്കുന്നും (7), പടിഞ്ഞാറു് അംബുരാശിയുടെ ഉദാരമായ തീരവും (..), ഇങ്ങനെ കേരളത്തിന്റെ അതിരുകളായ മലയും കടലും അദ്ദേഹത്തിന്റെ ഭാവനാചക്രവാളത്തിൽ തെളിഞ്ഞു നില്ക്കുന്നു. [illegible] നിറമുള്ള തേന്മാവുകളും (9), തിങ്ങി വളരുന്ന തെങ്ങുകളും (92) ആ കവീശ്വരനെ ശക്തിയോടെ ആകർഷിച്ചിരുന്നു. ചുരുക്കത്തിൽ അദ്ദേഹത്തിന്റെ കാവ്യം ഒരു കൈരളീപൂജയെന്നതുപോലെ ഒരു കേരളപൂജയായും സങ്കല്പിച്ചിട്ടുള്ളതാണ്.

ഇവിടത്തെ പ്രധാന സ്ഥലങ്ങളും ഗ്രാമപ്രദേശങ്ങളും കായലുകളും ആറുകളും ക്ഷേത്രങ്ങളും രാജഗൃഹങ്ങളും എടുത്തെടുത്തു പറഞ്ഞു വർണ്ണിക്കാൻ കവിയുടെ താൽപര്യം എത്രയെന്നു പറയാവതല്ല. കാവ്യം മുഴുവൻ തന്നെ ഇതിനു് ഉദാഹരണമായതുകൊണ്ടു വിശേഷിച്ചു് ഉദാഹരണം എടുത്തു കാണിക്കണമെന്നില്ലല്ലോ. എങ്കിലും,

വിപ്രേന്ദ്രാണാമഭിജനവതാം വാസസങ്കേതസീമാ-
മേനാം ജാനാദ്വയസമധുരസ്വച്ഛനീരാഭിരാമാം

എന്ന മീനച്ചലാറിനെയും മററും പററി പറയുമ്പോൾ കവിക്കുള്ള അഭിനിവേശം നമ്മിലേക്കും ബലാൽ സംക്രമിക്കുന്നു. എല്ലാ സന്ദേശകാരന്മാരും വഴിയിലുള്ള ജലാശയങ്ങളും ക്ഷേത്രങ്ങളും ഉദാസീനരീതിയിൽ വർണ്ണിക്കുന്നതുപോലെയല്ല ഉണ്ണുനീലീ സന്ദേശകാരൻ ചെയ്തിട്ടുള്ളതു്. അതുകൊണ്ടാണു് ഈ അംശത്തെ മുഖ്യമായി ഇവിടെ ചൂണ്ടിക്കാണിക്കുന്നതു്.

കവിയുടെ അത്ഥചമൽക്കാരത്തിനും ശബ്ദമാധുര്യത്തിനും കാവ്യം മുഴുവൻ ഉദാഹരണമാണു്. 'കോൽത്തേനോലേണ മോരോ പദനിരകൾ നറും പാലിൽ നീരെന്നപോലേ ചേർത്തീടേണം' എന്നു് വളരെക്കാലത്തിനുശേഷം മഹാകവിമൂർദ്ധന്യനായ നമ്പ്യാർ എഴുതിയതു് ഉണ്ണുനീലീസന്ദേശകാരന്റെ കവിതയെ സംബന്ധിച്ചിടത്തോളം പ്രത്യക്ഷരം ശരിയാണു്. ചിത്രോല്ലേഖനം ചെയ്യാനും മനോഭാവങ്ങളെ ബാഹ്യപ്രകൃതിയോടു താരതമ്യപ്പെടുത്തി പ്രദർശിപ്പിക്കാനും എത്ര പ്രാഗല്ഭ്യമാണു കവി പ്രദർശിപ്പിക്കുന്നതു്. പില്ക്കാലത്തെ മഹാകവികൾ സ്വതന്ത്രമായി ആവിഷ്കരിച്ചിട്ടുള്ള ചില ആശയങ്ങൾ അതേ പടിയിൽ ഉണ്ണുനീലീസന്ദേശകാരൻ പ്രദർശിപ്പിച്ചിരിക്കുന്നതു ശ്രദ്ധിക്കുക. 'പാലിക്കാനായ് ബ്ഭുവനമഖിലം' എന്നു തുടങ്ങുന്ന മലയാള മയൂരസന്ദേശത്തിലേ പദ്യത്തെ'കാലിക്കാലിൽത്തടവിന' ഇത്യാദി ശ്ലോകത്തോടും, 'അപ്പൊഴാശു തനിയേ വിടന്നവൾക്കു്' ഇത്യാദി നളിനീപദ്യത്തെ 'നീത്താനിന്ദൂപലമിവ' എന്ന ശ്ലോകത്തോടും താരതമ്യപ്പെടുത്തുക. *

---

* പാലിക്കാനായ് ബ്ഭുവനമഖിലം ഭൂതലേ ജാതനായ-
ക്കാലിക്കൂട്ടം കലിതകുതുകം കാത്ത കണ്ണനു ഭക്ത്യാ
പീലിക്കോലൊന്നടിമലരിൽ നീ കാഴ്ചയായ് വച്ചിടേണം
മൗലിക്കെട്ടിൽത്തിരുകുമതിനെത്തീർച്ചയായ് ബ്ഭക്തദാസൻ.

മയൂരസന്ദേശം (മല).

അപ്പൊഴാശു തനിയേ വിടന്നവൾ-
ക്കൽപലങ്ങളൊടിടഞ്ഞ കണ്ണുകൾ
ഉൾപ്രമോദമഥ വേലിയേററമാ-
ന്നത്ഭുതാംഗിയുടെ ചന്ദ്രനോ യതി?

നളിനി.

വലിയ കോയിത്തമ്പുരാനും ആശാനും ഉണ്ണുനീലീസന്ദേശത്തിലേ ശ്ലോകങ്ങൾ കാണാതെ സ്വതന്ത്രമായിത്തന്നെയായിരിക്കണം ഈ

ഈ കാവ്യത്തിലെ ഏതു പദ്യവും ശബ്ദാർത്ഥചാരുതയുടെ മാതൃകയായിരിക്കെ ഏതു പദ്യമാണു പ്രത്യേകം സ്മരിക്കേണ്ടതു് എന്നു നിർണ്ണയിക്കാൻ പ്രയാസമാണു്. എങ്കിലും 'തസ്മിൻ വംശേ തരുണനയനങ്ങൾക്കു്' (27), 'കാലിക്കാലിൽ ത്തടവിന പൊടിച്ചാർത്തുകൊണ്ടു്' (47), 'മാതംഗാനാം കരപരിഗളൽ സ്വേദ സംസക്തശീതേ' (60), 'വിങ്ങിപ്പൊങ്ങിച്ചിതറിന മലർത്തേൻറൽ' (87), 'കററക്കാർമൽക്കുഴലികളൊരോ രാഗഭേദം പുനർത്തിട്ടു്'(98), 'കച്ചയ്യേക്കൈക്കെതിനനെമുറിച്ചു്' (115), 'മെത്തും മത്തഭ്രമരമുഖരാം' (126) എന്നും മററുമുള്ള പദ്യങ്ങൾ എത്രതവണ വായിച്ചാലും മതിവരാത്തവണ്ണം രസികത ആവഹിച്ചു വിലസുന്നു.

## പാഠഭേദങ്ങളും വ്യാഖ്യാനങ്ങളും

ഇങ്ങനെ അനേകം കോടികളിൽനിന്നുള്ള പരിശോധന യിൽ അമൂല്യമെന്നു തെളിയുന്ന ഈ കാവ്യത്തിന്റെ അർത്ഥ വിചാരം എത്രമാത്രം ഗൌരവത്തോടെ നിർവഹിക്കേണ്ടതാണെന്നു പറയണമെന്നില്ല. ഈ വിഷയത്തിൽ പ്രഥമ പരിശ്രമം ചെയ്തു മലയാളികളുടെ കൃതജ്ഞത സമ്പാദിച്ചതു് ശ്രീ. ആററൂർ കൃഷ്ണപ്പിഷാരടി ആണു്. മുപ്പതു വർഷത്തിനു മുൻപു് (1098 മേടം 1-ാംനു) പ്രസിദ്ധപ്പെടുത്തിയ ആ വ്യാഖ്യാനം അന്നത്തേ ഗവേഷണത്തിന്റെ സ്ഥിതിക്കു് സമ്പൂർണ്ണമായും ഒരു വിജയമായിരുന്നെന്നും, അതിന്റെ കർത്താവായ മാന്യൻ തികച്ചും ബഹുമാനം അർഹിക്കുന്നുവെന്നും രേഖപ്പെടുത്താൻ എനിക്കു് അത്യന്തം സന്തോഷമുണ്ടു്. അതിൽപ്പിന്നെ ഉണ്ടായിട്ടുള്ള ഗവേഷണങ്ങളും വ്യാഖ്യാനശ്രമങ്ങളും അതുപോലെ തന്നെ നമ്മുടെ ആദരവും അഭിമാനവും അവകാശപ്പെടുന്നുണ്ടു്. എന്നാലും, ശാസ്ത്രീയമായ തികവും മികവുമുള്ള ഒരു വ്യാഖ്യാനം ഈ കാവ്യത്തിന്റെ സമഗ്രമായ പഠനത്തിനും, അക്കാലത്തേ ഭാഷാസാഹിത്യങ്ങളുടെ ചരിത്രഗ്രഹണത്തിനും ആവശ്യമായി അവശേഷിക്കുന്നതേയുള്ളു. അങ്ങനെ ഒരു യത്നം ചെയ്യാൻ

---

ആശയങ്ങൾ ആവിഷ്കരിച്ചിട്ടുള്ളതു്. എങ്കിലും ആശയത്തിലും പ്രതിപാദന ത്തിലും കാണുന്ന സാമ്യം ശ്രദ്ധിച്ചാൽ ഈ മൂന്നു മഹാകവി മൂർദ്ധന്യന്മാരു ടെയും കാവ്യശൈലി മനസ്സിലാക്കാൻ പററുമെന്നുള്ളതുകൊണ്ടു് ഇവിടെ പ്രദർശിപ്പിച്ചു എന്നേയുള്ളു.

വേണ്ട കഴിവു പൂർണ്ണമായും ഈ വ്യാഖ്യാതാവിന് ഉണ്ടെന്നു ബോദ്ധ്യമില്ലെങ്കിലും ഭാഷാസാഹിത്യത്തിൽ സർവ്വോന്നതമായ സ്ഥാനത്തു സമുല്ലസിക്കുന്ന ഈ കൃതിയെപ്പററി ആകാവുന്ന ശ്രമം ചെയ്തു ചാരിതാർത്ഥ്യം നേടാമെന്ന ആഗ്രഹത്തോടെയാണ് ഈ വ്യാഖ്യാനത്തിനു മുതിരുന്നതു്.

ഈ ഗ്രന്ഥത്തിന്റെ വ്യാഖ്യാനത്തിൽ പല വൈഷമ്യങ്ങളും അഭിമുഖീകരിക്കാനുണ്ടു്. പ്രചാരലുപ്തങ്ങളായ പദങ്ങളുടെയും പ്രയോഗങ്ങളുടെയും അർത്ഥം കണ്ടുപിടിക്കുന്നതാണ് ഇതിൽ ഏററവും വലിയ പ്രയാസം. ഇതിലെ പ്രയോഗങ്ങളുടെ ശുദ്ധപാഠം എന്തെന്നറിയുന്നതു് അതുപോലെതന്നെ പ്രധാനപ്പെട്ട സംഗതിയാണ്. അപപാഠമനുസരിച്ചുള്ള പദങ്ങളെയും പ്രയോഗങ്ങളെയും പ്രാചീനപദങ്ങളായും പ്രയോഗങ്ങളായും തെററിദ്ധരിച്ച് അതിനെല്ലാം അർത്ഥമുണ്ടാക്കാനായി ശ്രമിക്കുന്നതു പരിഹാസകാരണമായ പ്രയത്നം മാത്രമാണ്. അതുകൊണ്ടു പ്രയോജനമില്ലെന്നു മാത്രമല്ല, ഭാഷാഗവേഷണത്തിൽ ഒരു കുമാർഗ്ഗം അതു സൃഷ്ടിക്കയും ചെയ്യും.

ഈ കാവ്യത്തിന്റെ ശരിയായ അർത്ഥം മനസ്സിലാക്കുന്നതിനു യഥാർത്ഥപാഠം കണ്ടുപിടിച്ചാലേ സാധിക്കൂ എന്നു ബോദ്ധ്യമായതോടുകൂടി ഇതിന്റെ താളിയോലമാതൃക ഞാൻ അന്വേഷിച്ചു തുടങ്ങി. രസികരഞ്ജിനിയിൽ ഈ കാവ്യം ആദ്യമായി അവതരിപ്പിച്ച അപ്പൻതമ്പുരാൻ മാത്രമേ ഇതിന്റെ താളിയോലഗ്രന്ഥം കണ്ടിട്ടുള്ളു എന്നാണ് അന്വേഷണത്തിൽ എനിക്കു മനസ്സിലാക്കാൻ സാധിച്ചതു്. വ്യാഖ്യാനത്തോടുകൂടി ഈ സന്ദേശത്തെ പ്രസാധനം ചെയ്ത ശ്രീ. ആററൂർ കൃഷ്ണപ്പിഷാരടി രസികരഞ്ജിനിയെ ആസ്പദമാക്കിയാണു പ്രസാധനം നടത്തിയതെന്നും, മററുള്ളവർ ആ പാഠത്തെ പകർത്തുകയേ ചെയ്തിട്ടുള്ളു എന്നും തുടർന്നു ധരിക്കാൻ സാധിച്ചു. ശ്രീ. ആററൂരിന്റെ പ്രസാധനത്തിൽ പല പാഠങ്ങളും പ്രഥമദൃഷ്ടിയിൽത്തന്നെ സ്വീകാര്യമല്ലാതെ തോന്നി. എന്നാൽ അവ തിരുത്തുന്നതിനു ഗ്രന്ഥമാതൃക വേണമല്ലോ. ഊഹത്തെ ആസ്പദമാക്കി ചെയ്യുന്ന പാഠഭേദങ്ങൾക്ക് എന്തു വിലയാണു കല്പിക്കാനുള്ളതു്? അനേകായിരം ഗ്രന്ഥങ്ങൾ സംഭരിച്ചിട്ടുള്ള തിരുവിതാംകൂർ സർവ്വകലാശാല വക മാനുസ്ക്രിപ്റ്റ്സ് ലൈബ്രറിയിൽ ഇതിന്റെ ഒരു താളി

യോലമാതൃക ഇല്ലാത്തതു് ദൗർഭാഗ്യമെന്നേ പറയേണ്ടു. ഒരു ഗ്രന്ഥമാതൃക അന്വേഷിച്ചു തിരുവിതാംകൂറിലും കൊച്ചിയിലും മലബാറിലും മദ്രാസിലും അനേകം പണ്ഡിതന്മാരോടു് എഴുത്തുകുത്തു നടത്തി അവിടെനിന്നൊന്നും ഗ്രന്ഥമാതൃക ലഭിക്കാൻ ഇടയായില്ല. മിക്കവാറും ആശ ഉപേക്ഷിച്ചപ്പോൾ ആണു് മഹാകവി ഉള്ളൂരിന്റെ ഗ്രന്ഥശാലയിൽ അന്വേഷണം നടത്തിയതു്. ഭാഗ്യവശാൽ അദ്ദേഹം സ്വദേശത്തിന്റെ പ്രാചീന താളിയോല മാതൃക സമ്പാദിച്ചു സൂക്ഷിച്ചുവച്ചിരുന്നതിനെ അദ്ദേഹത്തിന്റെ പുത്രനും വിദ്യാതത്പരനുമായ ശ്രീ. രാമനാഥൻ എടുത്തുതന്നു് എന്റെ അന്വേഷണശ്രമത്തിനു വിജയസാഫല്യം നല്കി. മഹാകവി ഈ മാതൃക സമ്പാദിച്ചു സൂക്ഷിച്ചിരുന്നതു് അദ്ദേഹം ഭാഷയ്ക്കു ചെയ്ത ഏതു സേവനത്തോടും കിടപിടിക്കുന്ന ഒരു കൃത്യമാണു്. ഈ മാതൃകയുടെ ഉപലബ്ധി വ്യാഖ്യാനവിഷയകമായും മററും എത്രമാത്രം പ്രയോജനം നൽകുന്നുവെന്നു പറയാവതല്ല. ഗ്രന്ഥത്തെ ആസ്പദമാക്കി ഇതിലേ മുഖ്യമായ പാഠഭേദങ്ങളെ താഴെ കാണിക്കുന്നതിൽ നിന്നു് ഗ്രന്ഥത്തിന്റെ വില ഏതാണ്ടു മനസ്സിലാക്കാവുന്നതാണു്.*

---

* അപൂർണ്ണമാണെങ്കിലും മദ്രാസ് മാനുസ്ക്രിപ്റ്റ്സ് ലൈബ്രറിയിൽ സൂക്ഷിച്ചിട്ടുള്ള കടലാസ്സുപകർപ്പും പാഠസംസ്കരണ വിഷയത്തിൽ പ്രയോജനപ്പെട്ടു. അതു തന്നു സഹായിച്ച ലൈബ്രറി അധികാരികളെ, വിശേഷിച്ചും എന്റെ മാന്യമിത്രം ഡാക്ടർ എസ്. കെ. നായരെ ഞാൻ കൃതജ്ഞതയോടെ സ്മരിച്ചുകൊള്ളുന്നു. ഈ കടലാസു് പകർപ്പ് കോഴിക്കോട്ടു് അമ്പലക്കാട്ട കരുണാകരമേനോന്റെ വക താളിയോല മാതൃകയെ ആസ്പദമാക്കി 1917—18—ൽ ഉണ്ടാക്കിയിട്ടുള്ളതാണെന്നു് അതിൽത്തന്നെ അവസാനം ഒരു കുറിപ്പു കാണുന്നു. ശ്രീ. കരുണാകരമേനോനോടു് എഴുതിച്ചോദിച്ചതിൽ താളിയോല ഗ്രന്ഥം മദ്രാസ് മാനുസ്ക്രിപ്റ്റ്സ് ലൈബ്രറിക്കാക്കു കൊടുത്തിട്ടു തിരിച്ചുകിട്ടിയിട്ടില്ല എന്നു് അറിയിക്കയുണ്ടായി. രസികരഞ്ജിനിക്കു് ആധാരമായ താളിയോലഗ്രന്ഥം കോഴിക്കോട്ടു സാമൂതിരി കോവിലകത്തു് ഉണ്ടോ എന്നു് എനിക്കുവേണ്ടി ശ്രീ. ഏ. ഗോപാലമേനോൻ അവർകൾ തിരക്കിയിട്ടു് അവിടെ ആ ഗ്രന്ഥം ഇപ്പോൾ ഇല്ലെന്നു് അറിയിക്കയുണ്ടായി. അതിനാൽ അറിവായിടത്തോളം ഉള്ളൂരിന്റെ ലൈബ്രറിയിൽനിന്നു കണ്ടെടുക്കാൻ സാധിച്ച ഒരു താളിയോലമാതൃക മാത്രമേ ഇപ്പോൾ പ്രാമാണികമായി നമുക്കു് ഉള്ളൂ. സാമാന്യം ശുദ്ധമായ ഈ മാതൃക വ്യാഖ്യാനവിഷയത്തിൽ ഒരു അമൂല്യനിധിയെന്നു കരുതാം. മുദ്രിതപുസ്തക

പൂർവ്വസന്ദേശം 7-ാം ശ്ലോകത്തിന്റെ മൂന്നാമത്തേ വരി മുദ്രിതപാഠത്തിൽ 'കാലത്തെഴ്ഴും വെയിലെറുകയിൽപ്പെട്ടു പാടിൻറാളും കേൾ' എന്നാണ്. ഈ പാഠത്തിന് അർത്ഥമുണ്ടാക്കിയിരിക്കുന്നതു വളരെ ക്ലേശിച്ചും കൃത്രിമമായും അത്രേ. 'പാടിൻറാളും' എന്നതിനു യഥാസ്ഥിതമായ രീതിയിൽ കർത്താവുമില്ല. ഈ പാഠം അതിനാൽ സ്വീകരിക്കാൻ വിഷമമാണ്. മാതൃകാഗ്രന്ഥം ഈ അംശത്തിൽ ശുദ്ധമായ പാഠം നൽകി ഗ്രഹണാനുഗ്രഹം ചെയ്യുന്നു. 'കാലത്തേ നീ തുയിലെഴ കുയിൽപ്പേട പാടിൻറാളും കേൾ' എന്നാണു ഗ്രന്ഥപാഠം. മദ്രാസ് പാഠവും മിക്കവാറും ഇതു തന്നെ. സുഗമമായ അർത്ഥം പ്രകൃതത്തെ പുഷ്ടിപ്പെടുത്തുന്നു. കാലത്തേ നീ തുയിലെഴ-ഉറക്കം എഴുന്നേല്ക്കുക, കുയിൽപ്പേട പാടുന്നതും കേൾക്കുക, എന്നാണല്ലോ ഇതിന്നർത്ഥം. കുയിൽപ്പേട പാടുക എന്നതിനെപ്പററി ഒരു വാക്കു പറയാനുണ്ട്. 'പുംസ്കോകിലോ യന്മധുരം ചുക്രുജ' എന്ന മട്ടിൽ പുംസ്കോകിലം, പൂങ്കുയിൽ, പാടുന്നു എന്നാണു സാധാരണ വ്യവഹാരമെങ്കിലും പെൺകുയിൽ പാടുന്നതായും വ്യവഹാരം ഇല്ലാതില്ല. 'കുയിൽപ്പേട പാടീടുമേടം' എന്നു് ഉത്തരസന്ദേശം 9-ാം ശ്ലോകത്തിലുമുണ്ടല്ലോ. 'ഉപനിഷദുദ്യാനകേളികളകണ്ഠീം' എന്നു സ്ത്രീലിംഗമായി സംസ്കൃതത്തിലും പ്രയോഗം കാണുന്നു. 'അന്തർവ്രീളാം ജനയതിതരാമന്യപുഷ്ടാംഗനാനാം' (വീണയ്ക്കോത്താവിദഗ്ദ്ധാംഗന മണിയണിതൻ ചൊല്ലുടൻ പെൺകുയിൽക്കും നാണം നൽകുന്നു) എന്നു ശുകസന്ദേശത്തിലും കാണുന്നുണ്ട്. (ശു. സ. ii. 31).

50-ാമത്തേ പദ്യത്തിൽ 'വലംപാട്ടു പാടും വിയാനും' എന്നതു് 'വയാനും' എന്നതിന്റെ അപപാഠമാണ്. വയാൻ-കുയിൽപ്പക്ഷിതന്നെ. വയാൻ-കാരിപ്പിള്ള എന്നു് ഒരുതരം പറവയാണ്. കതിർവേൽപിള്ളയുടെ തമിഴ് നിഘണ്ടു കാണുക. കാരിപ്പിള്ള കരിങ്കുരുവിയാണെന്നു വിശ്വനാഥപിള്ളയുടെ തമിഴ് നിഘണ്ടുവിൽ പറഞ്ഞുകാണുന്നുണ്ട്. വിയാൻ എന്ന രൂപം ഇല്ലെന്നും ചൂണ്ടിക്കാണിക്കാം.

---

ത്തിലെ അനേകം അബദ്ധങ്ങൾ തിരുത്തുന്നതിനു് ഇതു പ്രയോജനപ്പെടുന്നു. മുദ്രിതപുസ്തകത്തിൽ ഇല്ലാത്ത മൂന്നു പദ്യങ്ങൾ കൂടുതലായി ഈ ഗ്രന്ഥത്തിൽ ഉണ്ട്. മുദ്രിതപുസ്തകത്തിൽ കടുത്തുരുത്തിയെ വർണ്ണിക്കുന്ന ഭാഗത്തു് ഉള്ള 6—പദ്യങ്ങൾ ഗ്രന്ഥത്തിൽ കാണുന്നില്ലെന്നും എടുത്തു പറയണം.

66–ാം ശ്ലോകം ഒന്നാം പാദം മുദ്രിതപാഠം അനുസരിച്ച് 'എൻറീവണ്ണം പഴികൾ പറയും ഭാഷാബന്ധങ്ങളെല്ലാം' എന്നാണ്. ഈ പാഠം വച്ചുകൊണ്ട് 'ഭാഷാബന്ധങ്ങൾ' പ്രയോഗം അന്നത്തെ ഭാഷയുടെ സ്വഭാവം കാണിക്കുന്നു എന്ന് ഒരഭിപ്രായം ചിലർ ഉന്നയിക്കുന്നു. ആ അഭിപ്രായം അപപാഠത്തെ ആസ്പദമാക്കിയുള്ളതാകയാൽ നിരാധാരമാണ്. ഗ്രന്ഥപാഠം 'എൻറീവണ്ണംപഥികർപറയും പാഴബദ്ധങ്ങളെല്ലാം' എന്നാണ്. പുത്തിടത്തങ്ങാടിയിൽ പല ആളുകളുടെയും പരസ്പരബന്ധമില്ലാത്ത വാക്യശകലങ്ങളെയാണ് മുൻപു മൂന്നു (63, 64, 65) ശ്ലോകങ്ങളിൽ വിവരിക്കുന്നത്. അതുകൊണ്ടാണ് പഥികർ പറയുന്ന പാഴബദ്ധങ്ങളെപ്പററി ഈ ശ്ലോകത്തിൽ സൂചിപ്പിക്കുന്നത്. [പാഴ്—അർത്ഥശൂന്യങ്ങളായ, അബദ്ധങ്ങൾ—പരസ്പരബന്ധമില്ലാത്ത വാക്യങ്ങൾ എന്ന് എടുക്കാം. കേൾക്കുന്നവർക്ക് പാഴ്വാക്കുകളായും പരസ്പരബന്ധമില്ലാത്ത പ്രസ്താവങ്ങളായും ഉള്ള സംഭാഷണം എന്ന് അർത്ഥയോജന.]

71-ാം ശ്ലോകത്തിൻെറ അവസാനപാദം 'കൊല്ലം കൊല്ലം ഭവതു നിതരാം' എന്നാണു ഗ്രന്ഥപാഠം. അനന്വയാലംകാരരീതിയിൽ അതു തന്നെ സമീചീനമായ പാഠവും. 'തൊല്ലം' എന്നൊരു പദം കല്പിച്ച് അതിന് അർത്ഥം കണ്ടുപിടിക്കേണ്ട കാര്യമില്ല.

77-ാംപദ്യത്തിൽ 'വേരിച്ചൊല്ലാർ മനസിജ കയൽക്കണ്ണനെ' എന്ന മുദ്രിത പാഠത്തിൻെറ സ്ഥാനത്ത് 'വേരിച്ചൊല്ലാർ മനസിജ! നിനക്കണ്ണനെ' എന്നാണു ഗ്രന്ഥപാഠം. ഈ പാഠഭേദം മുൻപു ചിലർ ചൂണ്ടിക്കാണിച്ചിട്ടുള്ളതു തന്നെ. അർത്ഥത്തിനു സാരമായ വ്യത്യാസം വരുത്തുന്നില്ലെങ്കിലും ഈ പാഠം തന്നെ നല്ലത്.

പ്രധാനമായ ഒരു പാഠഭേദമാണ് 91-ാമത്തെ (മുൻ പ്രസാധനങ്ങളിൽ 90-ാമത്തെ) ശ്ലോകത്തിൽ ഉള്ളത്. അതിൻെറ ഉത്തരാർദ്ധം മുദ്രിതപാഠം,

ചിന്നച്ചാർത്തും കരലിൽ മുരളും കാളവും കൊമ്പുമെല്ലാം
മുന്നിൽത്തൊങ്ങും പടയൊറ കടന്നീട്ടുകെൻപോററി പിന്നെ,

എന്നാണ്. ഗ്രന്ഥപാഠം:–

'ചിന്നച്ചാർത്തിൻ കരലിൽ മുരളും കാളവും കൊമ്പുമെല്ലാം
മന്നിൽപ്പൊങ്ങും പടയൊടു കടന്നീടു കന്നേററി തന്നെ'

എന്നാണ്. മദ്രാസ് പാഠവും ഏതാണ്ട് ഗ്രന്ഥപാഠം പോലെ തന്നെ. ആദ്യത്തേ പാഠത്തിന് അർത്ഥമില്ലെന്നു മാത്രമല്ല. അതിൽ കാണുന്നപ്രകാരം 'പടയൊറ' എന്നൊരു സ്ഥലവും ഇല്ല. ശ്രീ. പിഷാരടിയുടെ വ്യാഖ്യാനം 'ചിന്നച്ചാത്തും-ചിലമ്പൊത്ത വാദ്യഘോഷത്തിലും. കരളിൽ മുഴങ്ങുന്ന-കണ്ടുംകൊണ്ടു മുഴങ്ങുന്ന, കാളവും-കാഹളവും, കൊമ്പുമെല്ലാം, മുന്നിൽ-മുൻഭാഗത്തു്, തൊങ്ങും-തൂക്കിയിട്ടുള്ള, പടയൊറ-പടകളെ നിർത്തിയിരിക്കുന്നതിനാൽ പടയൊറ എന്നു പറഞ്ഞുവരുന്ന സ്ഥലം. എൻ പോററി-എൻെറ പ്രഭു, കടന്നീടുക,' എന്നാണ്. സ്ഥലപരിചയമില്ലാത്ത ലേഖകൻ പകർത്തി എഴുതിയപ്പോഴോ സ്ഥലപരിചയമില്ലാത്ത പ്രസാധകൻ മുദ്രണം ചെയ്യിച്ചപ്പോഴോ വന്ന തെററാണ് ഈ പാഠത്തിൽ കാണുന്നതെന്നു തോന്നുന്നു. കടന്നീടു കൻേററി എന്നതിനെ കടന്നീടുകെൻപോററി എന്നാക്കിയതാണ് ഏററവും വലിയ മാററം. പടയൊട്ടു എന്നതിനെ 'പടയൊറ' എന്നു മാററി. കന്നേററി അന്നും ഇന്നും വളരെ പ്രധാനപ്പെട്ട സ്ഥലമല്ലെങ്കിലും പരക്കെ അറിയപ്പെട്ടിട്ടുള്ള സ്ഥലമാണ്. കരുനാഗപ്പള്ളിക്ക് അല്പം തെക്കാണു കന്നേററി. കൊല്ലം ആലപ്പുഴ റോഡ് കന്നേററി ആററിലേ പാലത്തിൽക്കൂടെയാണു കരുനാഗപ്പള്ളിക്കു ചെല്ലുന്നതു്. കന്നേററി ആയിരുന്നു അന്നു വേണാടിൻെറ വടക്കേ അതിരും ഓടനാടിൻെറ തെക്കേ അതിരും. കാളവും കൊമ്പുമെല്ലാം മുന്നിൽ തൊങ്ങുന്ന പടയൊറ എന്ന് അർത്ഥം ക്ലേശിച്ചെടുക്കേണ്ട കാര്യമില്ല. കാളവും കൊമ്പുമെല്ലാം മുന്നിൽ പൊങ്ങും പടയൊട്ടു കൂടെയാണല്ലോ ആദിത്യവർമ്മയുടെ യാത്ര. അതുകൊണ്ടാണ് 'കാളവും കൊമ്പുമെല്ലാം മുന്നിൽപ്പൊങ്ങും പടയൊട്ട്' എന്നു പറഞ്ഞിട്ടുള്ളതു്. ഇതേ അർത്ഥം തന്നെ 123-ാം പദ്യത്തിൽ 'ചെമ്പൊൽക്കാളം തെളുതെളെ മുതിന്നംബരമ്മേൽ മുഴങ്ങെ വൻപുററീടും കടതഴ ചുഴന്നങ്ങു നേരേ നടന്നാൽ'—എന്നു പ്രകാരത്തിൽ പറഞ്ഞിരിക്കുന്നതു കാണുക.

99-ാം പദ്യത്തിൽ 'തട്ടാൻപൂവും വഴിയിലഴലാന്നമ്പലം' എന്ന മുദ്രിതപാഠം പല ആക്ഷേപങ്ങൾക്കും കാരണമാക്കിയിട്ടുള്ളതാണ്. 'അഴലാന്ന്' എന്ന പാഠത്തിലേ ഒരക്ഷരം വരുത്തിവച്ച വിനയാണ് അതു്. 'തട്ടാൻപൂവും വഴിയിലഴകാന്നമ്പലം' എന്നാണു ഗ്രന്ഥപാഠം. വഴിയിൽ, അഴകാന്ന-ഭംഗിയുള്ള, തട്ടാൻ പൂവും അമ്പലം എന്നാണ് അന്വയം. തട്ടാൻപൂവും

അമ്പലം—എന്നാൽ തട്ടാൻ എന്ന ശബ്ദം പൂർവം-മുൻപിൽ ഉള്ള അമ്പലം, തട്ടാരമ്പലം എ ന്നർത്ഥം. ഇങ്ങനെ പിരിച്ചു പറയുന്നതു സംസ്കൃതത്തിലേ സാധാരണ ശൈലിയാണ്. പൂർവസന്ദേശം 12 -ാം ശ്ലോകത്തിൽ 'മണികണ്ഠാദ്യപൂർവം പുരം' എന്നും, ഉത്തരസന്ദേശം 2 -ാം ശ്ലോകത്തിൽ കോതപുരം എന്നതിനു കോതപൂർവം പുരം എന്നും പ്രയോഗിച്ചിരിക്കുന്നതു കാണുക. മണികണ്ഠപുരമെന്നും കോതപുരമെന്നുമാണല്ലോ ഇവയ്ക്കർത്ഥം.

101-ം 102-ം ശ്ലോകങ്ങളുടെ മുദ്രിതപാഠം വളരെ പ്രമാദജടിലമാണ്. 'കോൽത്തേനോലും മൊഴി ചെറുതുരച്ചെന്ന കൂട്ടത്തി നിന്നെപ്പോററീ വൈകിച്ചുരുളകിലെനിക്കൊട്ടു വല്ലായ്മ ചാല' എന്ന മുദ്രിതപാഠം തിരെ അബദ്ധമാണെന്നു മഹാകവി ഉള്ളൂർ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഗ്രന്ഥത്തിലുള്ള സമീചീന പാഠമാണ് അദ്ദേഹം പകർത്തിക്കാണിക്കുന്നതു് 'കോൽത്തേൻ വെല്ലുംമൊഴി ചെറുകരച്ചേററ കൂട്ടത്തി നിന്നെപ്പോററീ വൈകിച്ചുരുളകിലെനക്കൊണ്ടു വല്ലായ്മ ചാല' എന്നാണു ഗ്രന്ഥപാഠം.

> ആട്ടം വല്ലും പരിചുമിഴിയും തെററമാളാമണിക്കീഴ്
> പാട്ടും കോലാഹലമഴകെഴും കോലവും കിം പ്രലാപൈഃ

എന്ന 102-ാം പദ്യത്തിന്റെ മുദ്രിതപാഠവും ശരിയല്ലെന്നു മഹാകവി ചൂണ്ടിക്കാണിച്ചിട്ടുണ്ട്. 'ആട്ടം വല്ലും പരിചുമിഴിയും' എന്നും 'പാട്ടും കോലാഹലം' ഇത്യാദിയുമാണു ഗ്രന്ഥപാഠം. അർത്ഥയോജനയ്ക്കു ആ പാഠമാണു പററിയതു്. പദ്യത്തിലേ പ്രാസത്തിന്റെ സ്ഥിതിക്കും ആ പാഠം തന്നെ സമീചീനം.

103-ാം പദ്യത്തിൽ 'കാവിത്തുടപ്പിൻകോണാം പോർമന്നുലയിണ മറച്ചു' എന്നാണു മു. പാ 'കോണാൽ പൂണാർമുല' എന്നാകുന്നു ഗ്രന്ഥപാഠം. ഗ്രന്ഥപാഠത്തിനേ അർത്ഥവും കിട്ടുകയുള്ളൂ.

123-ാം ശ്ലോകത്തിൽ മുദ്രിതപാഠമനുസരിച്ച് തിരുവല്ലാ ക്ഷേത്രത്തിനടുത്തുള്ള ഇളമങ്ങിക്കരച്ചേരിയെപ്പററി പരാമർശമുണ്ടല്ലോ. 'തസ്മിൻ മേവും പെരിയ മടവാർ വന്നു താന്താൻ മുതിന്ന്' എന്നാണു മുദ്രിതപാഠം. പെരിയ മടവാർ-വലിയസ്ത്രീകൾ-വന്നു്, താന്താൻ മുതിന്ന് ആദിത്യവർമ്മയെ ഉപചരിക്കും

എന്ന പ്രകാരത്തിലാണ് ശ്രീ. പിഷാരടി അത്ഥമെടുത്തിട്ടുള്ളത്. 'ഇളമൺ മികെ മേച്ചേരി മററും തന്റിൻ മേവും പെരിയ മറയോർ വന്ന്'' എന്നാണ ഗ്രന്ഥപാഠം. 'ഉദ്ര്യൽ കോലാഹലമുപചരിക്കുന്ന സത്രം പൊറുപ്പാൻ' എന്ന് അടുത്ത വരിയോടു ചേർത്തു നോക്കുമ്പോൾ 'മറയോർ' എന്ന പാഠമേ യോജിക്കൂ എന്ന മനസ്സിലാക്കാം. സ്ത്രീകളുടെ ഉപചാരമാണെങ്കിൽ അതിനെ 'സത്രം' എന്ന് ഏതു പ്രകാരത്തിൽ രൂപണം ചെയ്യാം? സത്രമെന്നാൽ യാഗമെന്നല്ലേ അർത്ഥമുള്ളൂ? അതു മടവാർക്കല്ല, മറയോർക്കാണ ചേരുന്നത് എന്നതിൽ സംശയത്തിന്ന വകയില്ലല്ലോ. തിരുവല്ലാക്ഷേത്രം ഇളമൺ, മേച്ചേരി തുടങ്ങിയ പത്തില്ലത്തിൽ പോററിമാരുടെ ഊരാണ്മയിലിരുന്നു. ആ പോററിമാർ വന്ന് ആദിത്യവർമ്മയെ പൂർണ്ണകുംഭം വച്ച് ഉപചരിക്കുമെന്നാണ പ്രകൃതാർത്ഥം. ആദിത്യവർമ്മയെ ഉപചരിക്കുന്ന സത്രം—അവരുടെ ഉപചാരരൂപത്തിലുള്ള യാഗം—പൊറുക്കാൻ പ്രയാസമായിവരും. അതുകൊണ്ട് കൗശലത്തിൽ അവിടന്നു പൊയ്ക്കൊള്ളയണം എന്നാണ നിർദ്ദേശം. ഈ അത്ഥം അറിയാതെയാണ് ഇളമങ്ങിക്കരച്ചേരിയിലേ സ്ത്രീകളെപ്പററി ചില പ്രസ്താവനകൾ മററു വ്യാഖ്യാനങ്ങളിൽ നടത്തിപ്പോയതു്. ആ അത്ഥത്തിന്ന ഗൗരവമില്ലെന്നും ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ.

'മുക്കാലും ചെന്നിമയവർ തൊഴും' എന്നതുടങ്ങുന്ന 127-ാം ശ്ലോകത്തിൽ ഗ്രന്ഥമനുസരിച്ചും പാഠഭേദം ഒന്നുമില്ലെങ്കിലും സാരമായ ഒരു പാഠഭേദം ചിലർ നിർദ്ദേശിക്കുന്നതുകൊണ്ട് അതിനെപ്പററി അല്പം വിചാരിക്കാം. 'മുക്കാലും' എന്നുള്ളതിന്ന് അധികം പേരും എന്ന് ശ്രീ. പിഷാരടിയുടെ വ്യാഖ്യാനത്തിലും, മിക്കവാറും എന്ന വേറൊരു പ്രസാധനത്തിലും അർത്ഥം കൊടുത്തിരിക്കുന്നു. അതു സ്വീകാര്യമല്ലാത്തതു കൊണ്ടാണ് മറെറാരു വ്യാഖ്യാനത്തിൽ 'ദേവന്മാരിൽ മുക്കാൽ ഭാഗം പേർ മാത്രമേ വരികയുള്ളൂ എങ്കിൽ കാൽ ഭാഗം ദേവന്മാർ സ്സ്റൈക്കു ചെയ്യുന്നതിന്ന കാരണംകൂടി പറയണമല്ലോ' എന്ന നിർദ്ദേശിച്ചിട്ട്, 'മുക്കാലം' എന്ന പാഠഭേദം നിർദ്ദേശിക്കുന്നതു്. മുക്കാലം എന്നതിന്ന മൂന്നുകാലം, കാലത്തും ഉച്ചയ്ക്കും വൈകിട്ടും എന്ന് അർത്ഥം സ്വീകരിക്കുന്നു. അത്ഥം ഇതുതന്നെയാണ നല്ലതു് എന്നതിൽ അഭിപ്രായഭേദം വരാൻ ന്യായമില്ല. എന്നാൽ പാഠഭേദം ആവശ്യമില്ല. ഗ്രന്ഥത്തിലേ പാഠവും 'മുക്കാലും' എന്നു തന്നെ. എങ്ങനെയാണ് ഇതിൻെറ യഥാത്ഥമായ വ്യാഖ്യാനം എന്നു നോക്കാം.

മുക്കാലും എന്ന ശബ്ദത്തിനു് അക്കാലത്തെ പ്രയോഗം അനുസരിച്ചു് മൂന്നു കാലവും എന്നാണു് അർത്ഥം മുക്കാൽ ഉം എന്നാണു പ്രക്രിയ. തമിഴ് നിഘണ്ടുവിൽ 'മുക്കാൽ' എന്നതിനുമൂന്നുപ്രാവശ്യം എന്നർത്ഥം വ്യക്തമായിക്കാണാവുന്നതും ആണു്. [ശ്രീ. കതിർവേൽപിള്ളയുടെ തമിഴ് നിഘണ്ടു]. മുക്കാൽ എന്നതിനു 'മൂൻറു കാൽ' എന്നും 'മൂൻറു മുറൈ' എന്നും അർത്ഥം കൊടുത്തിട്ടുണ്ടു്. മദ്രാസ് യൂനിവേഴ്സിററിയിലേ തമിഴ് ലെക്സിക്കനിലും മുക്കാൽ എന്നതിനു Three times എന്നർത്ഥം കൊടുത്തിട്ടു്, 'മുക്കാലും ആരിയനൈ വലം വൈത്തു' എന്നു മൂന്നു പ്രാവശ്യം എന്ന അർത്ഥത്തിൽ പ്രയോഗം കാണിച്ചിട്ടുണ്ടു്. മുക്കാൽ ഉം 'മുക്കാലും' എന്നു തന്നെയാണു ചൂണ്ടിക്കാണിച്ച പ്രയോഗത്തിലേ രൂപവും എന്നു കാണുക.

[ഭാഷാചരിത്രസംബന്ധമായി മറഞ്ഞുകിടക്കുന്ന ഒരു സംഗതിയാണു് ഇവിടെ പ്രത്യക്ഷപ്പെടുന്നതു്. നാലിലൊന്നു് എന്ന അർത്ഥത്തിലുള്ള 'കാൽ' ചേർന്ന മുക്കാൽ അല്ല ഇവിടെ; 'കാലം' എന്ന സംസ്കൃതശബ്ദം അന്തം ലോപിച്ചു് 'കാൽ' എന്നായിത്തീർന്ന ശബ്ദമാണു കാണുന്നതു്. അന്തലോപം അക്കാലത്തു് ഉണ്ടായിരുന്നതായി ലീലാതിലകത്തിൽ വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ടു്. 'ആലം', 'നീലം' എന്ന ശബ്ദങ്ങൾക്കു് അന്തലോപം വരുമെന്നു ലീലാതിലകകാരൻ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. ഇക്കണക്കിനു് 'കാലം' കാൽ എന്ന രൂപം കൈക്കൊണ്ടു. നേരം ആയി എന്നതു ലോപിച്ചു് 'നേരായി' എന്നു ചിലർ പറയുന്നതും ഓർമ്മിക്കാം. മററു പ്രയോഗങ്ങളിൽ നിന്നും ഇതു വ്യക്തമായി മനസ്സിലാക്കാവുന്നതേയുള്ളു. മൂന്നു കാലം 'മുക്കാൽ' ആയതുപോലെ ഇരുകാലം 'ഇരുക്കാൽ' ആയും, ഒരു കാലം 'ഒരുക്കാൽ' ആയും അന്നു രൂപം കൈക്കൊണ്ടിരുന്നു.*

---

* രണ്ടു വട്ടവും എന്ന അർത്ഥത്തിൽ 'ഇരുക്കാലും' എന്ന ശബ്ദം പ്രയോഗിച്ചിരിക്കുന്നതു നോക്കുക. 'സ്വസ്തിശ്രീ മഹാതേവർക്കു ഇരുക്കാലും പൊലിശയാൽ ഇയമർത്തിടുവതാക ഓമായ നാട്ടു കിഴവനായിന ശിങ്കൻ കൻറപ്പോഴൻ ചാവക്കാർക്കു കൊടുത്ത നെൽ അറുകലം കലിയുഗം 1451191 (T. A. S. iv 142.)

മഹാദേവർക്കു രണ്ടു കാലവും പലിശകൊണ്ടു് അളന്നു് ഇടുവതിന്നു് ഓമായനാട്ടു കിഴവനായ ചിങ്ങൻ കന്നപ്പോഴൻ സഭക്കാർക്കു കൊടുത്ത നെല്ലു് അറുകലം. കലിയുഗം 1451191.

[ഒരിക്കാൽ എന്ന പ്രയോഗവും പണ്ടു സാധാരണമായിരുന്നു. ആ രൂപം ഒന്നുകൂടി ലോപിച്ചാണ് 'ഒരിക്കൽ' എന്ന ഇപ്പോഴത്തെ രൂപം കിട്ടിയിട്ടുള്ളതെന്നു മനസ്സിലാക്കണം. (ഒരു കാലം > ഒരുകാൽ > ഒരുക്കാൽ > ഒരുക്കൽ > ഒരിക്കൽ. ഒരിക്കലിലെ 'കൽ' മലയാളത്തിലെ 'കല്ല്' അല്ല, സംസ്കൃതത്തിലെ കാലമെന്നതിന്റെ വ്യത്യാസമാണ്. 'ഒരിക്കൽ' എന്നതിന് ഒരു പ്രാവശ്യം എന്നാണ് അർത്ഥമെന്നുള്ളതിൽ സംശയത്തിനു വകയില്ലല്ലോ. ഒരിക്കലും എന്നാൽ ഒരു കാലവും എന്ന് അർത്ഥം വരും].

128-ാം ശ്ലോകം മണികണ്ഠപുരത്തെയും അവിടത്തെ ക്ഷേത്രത്തെയും പററിയാണ്. 'തെക്കംക്കൂററിന്നൊരു മണിവരം തത്ര മേവും പുരാരിം' എന്നാണു മുദ്രിതപാഠം. ഈ പാഠം പല വാദങ്ങൾക്കും വഴിതെളിച്ചിട്ടുണ്ട്. 'പുരാരി' അല്ല 'മുരാരി'യാണ് (വിഷ്ണുവാണ്) അവിടത്തെ പ്രതിഷ്ഠ. 'മുരാരിം' എന്ന പാഠം ഗ്രന്ഥമാതൃകയെ ആസ്പദമാക്കി ഉള്ളൂർ ചൂണ്ടിക്കാണിച്ചിട്ടും ഉണ്ട് [വിജ്ഞാനദീപിക ഭാഗം iv. പുറം 27] ഗ്രന്ഥം ഞാൻ പരിശോധിച്ചതിൽ കാണുന്ന പാഠം മഹാകവി ചൂണ്ടിക്കാണിക്കുന്നതുപോലെ 'മുരാരിം' എന്നു തന്നെ. ഈ പാഠഭേദത്തെപ്പററി ഒരു വ്യാഖ്യാനത്തിൽ "പുരാരിം എന്നു തന്നെയാണു; മുരാരിം എന്നു ഉള്ളൂർ ഊഹിക്കാൻ ഇടയായതു് ഇപ്പോഴ് വിഷ്ണുക്ഷേത്രമായി അറിയുന്നതു കൊണ്ടാണു്; സന്ദേശകാലത്തു് ശിവൻ മാത്രമായിരുന്നു അവിടത്തെ പ്രതിഷ്ഠ; പഴയ ശിവക്ഷേത്രം ഇപ്പോഴും ഉണ്ടു്" എന്ന് ഒരു കുറിപ്പു കൊടുത്തിട്ടുണ്ട്. ഈ കുറിപ്പു ശരിയല്ല. അവിടത്തെ പ്രധാന പ്രതിഷ്ഠ ഇപ്പോഴത്തേ പോലെ മുൻപും മുരാരി (വിഷ്ണു)തന്നെ. ഉണ്ണുനീലിസന്ദേശത്തെ അനുകരിച്ച് അതിൽനിന്ന് അധികം വിദൂരമല്ലാത്ത കാലത്തു് എഴുതിയ സംസ്കൃത മയൂരസന്ദേശം കാവ്യത്തിൽ ഈ അംശത്തിനു സംശയച്ഛേദകമായ തെളിവ് ഉണ്ട്. മണികണ്ഠ പുരത്തെപ്പററിയുള്ള ആ സന്ദേശത്തിലെ പദ്യത്തിൽ മധുവിദ്ധ്വംസിയുടെ ക്ഷേത്രമെന്നു സ്പഷ്ടമായി പ്രസ്താവിച്ചിരിക്കുന്നതു നോക്കുക.

ഗച്ഛന്നേവ ത്വമഥ മധുവിദ്ധ്വംസിനഃ കൗതുകാനാം
പാത്രം ക്ഷേത്രം കിമപി മണികണ്ഠാഭിധാനം ഭജേഥാഃ
(മയൂര സ. ശ്ലോ. 62)

അക്കാലത്തും മധുവിദ്ധംസിയുടെ ക്ഷേത്രമാണെന്നു കാണുന്ന സ്ഥിതിക്കു സംശയം അസ്ഥാനത്തിലാണല്ലോ. അക്കാലത്തു തന്നെ ക്ഷേത്രത്തിൽ ശിവൻെറ ഉപപ്രതിഷ്ഠ ഉണ്ടായിരുന്നിരിക്കണം. വിഷ്ണുക്ഷേത്രത്തിൽ ശിവൻെറ ഉപപ്രതിഷ്ഠയും, ശിവക്ഷേത്രത്തിൽ വിഷ്ണുവിൻെറ ഉപപ്രതിഷ്ഠയും അസാധാരണമല്ല.

ഉത്തരസന്ദേശത്തിൽ പ്രധാനപ്പെട്ട പാഠഭേദങ്ങൾ ചുരുക്കമാണ്. പാഠത്തെപ്പററി ഇതിൽ കൂടുതൽ പ്രത്യേകം എടുത്തു പറയേണ്ടതില്ല. അപ്രധാനങ്ങളായ അനേകം പാഠഭേദങ്ങൾ ഇതിൻെറ വ്യാഖ്യാനത്തിൽ കാണിച്ചിരിക്കുന്നു. അവയും കവിതയെ ഭംഗിപ്പെടുത്തുന്ന പ്രകാരത്തിലുള്ളവയാണെന്നു സാമാന്യമായി ഊഹിക്കാം.

പാഠഭേദങ്ങളോടൊപ്പം പറയേണ്ട വേറൊരു സംഗതിയുണ്ട്. മുദ്രിതപുസ്തകവും താളിയോല മാതൃകയും തമ്മിൽ ഏതാനും ശ്ലോകങ്ങളുടെ വ്യത്യാസമുണ്ട്. മുദ്രിതപുസ്തകത്തിൽ (5+126+111) ഇരുനൂററിനാല്പത്തിരണ്ടു പദ്യങ്ങളുണ്ട്. താളിയോല മാതൃകയിൽ ആകെ ഇരുനൂററിനാല്പത്തിമൂന്നു പദ്യങ്ങൾ എന്നു ഗ്രന്ഥാവസാനത്തിൽ പ്രത്യേകം എടുത്തെഴുതിയിട്ടുണ്ട്. അങ്ങനെ താളിയോല മാതൃകയിൽ മൊത്തം നോക്കുമ്പോൾ ഒരു പദ്യം കൂടുതലാണ്. എങ്കിലും പുസ്തകത്തിലെ ചില ശ്ലോകങ്ങൾ ഗ്രന്ഥത്തിൽ ഇല്ലാതെയും ഗ്രന്ഥത്തിലെ ചില ശ്ലോകങ്ങൾ പുസ്തകത്തിൽ ഇല്ലാതെയും കാണുന്നു. മുദ്രിതപുസ്തകത്തിലെ എൺപതാമത്തെ ശ്ലോകം 'തത്ര കട്ടിൽ കയറു'' രണ്ടായിട്ടു പകുത്തിട്ട് അതിൻെറ പൂർവാർദ്ധത്തോടു രണ്ടു വരി ഉത്തരാർദ്ധമായിച്ചേർത്തും, ഉത്തരാർദ്ധത്തോടു രണ്ടു വരി പൂർവാർദ്ധമായിച്ചേർത്തും രണ്ടു ശ്ലോകം ഗ്രന്ഥത്തിലുണ്ട്. ഈ അംശം വ്യാഖ്യാനഭാഗത്തിൽ തെളിയും. മുദ്രിതപാഠത്തിലെ 119-ം (മെത്തുംമത്തഭ്രമരമുഖരാം) 120-ം (പിന്നെപ്പിന്നിട്ടമലസലിലാം) ശ്ലോകങ്ങൾക്കിടയ്ക്കു താഴെ കാണിക്കുന്ന ശ്ലോകം കൂടി ഗ്രന്ഥത്തിലുണ്ട്.

പ്രാതർബ്ഭുക്തപാ പഴയ തുവയും കൂട്ടിയപ്പൽ കറപ്പി-
ച്ചേററം തസ്മിൻ തലമുടിയിലപ്പൂണനൂലും കളഞ്ഞു
കെട്ടിച്ചററിത്തടമു മറയോരുക്കെ വാളും വിറപ്പി-
ച്ചെണ്ഡന്മാരെസ്സപടി ചിറമേൽക്കാണലാം പോരുമാറു്.

ഉത്തരസന്ദേശം 'ഗണ്ഡാദർശം മുരുവലരിയും' ഇത്യാദി 32-ാം ശ്ലോകത്തിനു ശേഷം താഴെക്കാണിക്കുന്ന ശ്ലോകം കൂടി ഗ്രന്ഥമാതൃകയിൽ ഉണ്ടു്.

ഇന്ദുർപ്പാടാണ്ടവസഗമനാം ചെന്നു തേററീട്ടുവാനായ്
മണ്ടിച്ചാലത്തളരുമിളമാൻകണ്ണി പോവോരു നേരം
മുണ്ടെക്കൽച്ചേന്നിതമെഴുമിരണ്ടാമതാം തന്വി നിന്നെ
കണ്ടിട്ടപ്പോൾ നയനയുഗളം ഹന്ത! പന്തികമല്ലോ.

ഇങ്ങനെ മുദ്രിതപുസ്തകത്തിലില്ലാത്ത ചില പദ്യങ്ങൾ താളിയോലമാതൃകയിൽ കാണുന്നുവെങ്കിലും മുദ്രിതപുസ്തകത്തിലെ ആറു പദ്യങ്ങൾ ii. 4 തൊട്ടു 9 വരെ (മത്തേഭാനാം, വില്ലാൻ ചെല്ലിൽ, ബാലസ്ത്രീണാം, ദീപാൽ ദീപാൽ, ഈടിക്കൂടി, പൊന്മാടത്തിൽ എന്നീ പദങ്ങൾ കൊണ്ടു തുടങ്ങുന്ന പദ്യങ്ങൾ) ഗ്രന്ഥത്തിൽ കാണുന്നില്ല. ഇവ കടുത്തുരുത്തിയെപ്പററിയുള്ള വർണ്ണനകളാണു്. പുസ്തകത്തിലധികമുള്ള പദ്യങ്ങൾ കവി തന്നെ എഴുതി ചേർത്തതായിരിക്കാമെന്നും, ഈ കാവ്യത്തിനു ഭിന്നമാതൃകകൾ ഉണ്ടായിരുന്നുവെന്നുമാണല്ലോ ഇതിൽ നിന്നു് അനുമിക്കേണ്ടതു്.

വ്യാഖ്യാനത്തെപ്പററിയും ചുരുക്കത്തിൽ ചില സംഗതികൾ പറയാനുണ്ടു്. ഇപ്പോഴുള്ള വ്യാഖ്യാനങ്ങൾക്കു പല പരിഷ്കാരങ്ങളും വേണ്ടതായി ഇതിനകം തെളിഞ്ഞിട്ടുണ്ടു്. എന്നാൽ ഈ വിഷയത്തിൽ ശ്രീ പിഷാരടിയും മററു പണ്ഡിതന്മാരും ചെയ്തിട്ടുള്ള ശ്രമങ്ങളെ മുക്തകണ്ഠം പുകഴ്ത്താനല്ലാതെ തീരെ പഴിക്കാൻ ഈ വ്യാഖ്യാതാവു് ഉദ്ദേശിക്കുന്നില്ല. പ്രാചീന ഗ്രന്ഥങ്ങളുടെ അർത്ഥനിർണ്ണയവിഷയത്തിൽ അഭിമുഖീകരിക്കേണ്ടി വരുന്ന പ്രയാസങ്ങളെപ്പററി അറിയാവുന്നവരാരും ഇത്തരം വ്യാഖ്യാനങ്ങളിൽ വരുന്ന കുറവുകളെ അവഹേളിക്കുകയില്ല. എന്നാൽ ഗവേഷണത്തിന്റെ പുരോഗതിയിൽ തെളിഞ്ഞുവരുന്ന കാര്യങ്ങളെ എടുത്തുകാട്ടി പോരായ്മകളെ ആകാവുന്നിടത്തോളം നികത്തേണ്ടതു് അത്യാവശ്യമാണല്ലോ. ആ വിധത്തിലാണു് ഈ കാവ്യത്തിനു് ഒരു വ്യാഖ്യാനം കൂടി രചിക്കാൻ ഇവിടെ യത്നിച്ചിരിക്കുന്നതു്. പൂർവ്വവ്യാഖ്യാതാക്കന്മാരോടുള്ള കടപ്പാടു് ഇവിടെ കൃതജ്ഞതയോടെ സ്മരിക്കുന്നു. സാരമായ അംശങ്ങളിൽ അവരോടു വിയോജിക്കുന്ന ഘട്ടങ്ങളിൽ ആ വ്യത്യാസങ്ങളെ

പ്രത്യക്ഷമായി ചൂണ്ടിക്കാണിക്കും. വ്യത്യാസം അത്ര ശ്രദ്ധാവഹമല്ലെങ്കിൽ സമീചീനമെന്നു തോന്നുന്ന അൎത്ഥം വിവരിക്കും. ആ ഘട്ടങ്ങളിൽ പൂൎവ്വവ്യാഖ്യാതാക്കന്മാരുടെ അഭിപ്രായത്തെ പരിഷ്കരിച്ചിരിക്കുന്നതായി മനസ്സിലാക്കേണ്ടതാണു്. വിശദമായ അൎത്ഥം മനസ്സിലാകാത്ത ഘട്ടങ്ങളിൽ ആ വസ്തുത സ്പഷ്ടമാക്കി അനന്തരഗവേഷണത്തിനു വഴി നൽകുന്നതുമാണു്.

മദ്ധ്യമലയാള ഘട്ടത്തിലേ ഏററവും വിലപിടിച്ച ഈ കാവ്യത്തിന്റെ വ്യാഖ്യാനം അക്കാലത്തേ ഭാഷയുടെ സ്വഭാവത്തെ മനസ്സിലാക്കാനും നമ്മുടെ സാഹിത്യത്തെപ്പററി കൂടുതൽ അഭിമാനം ഉണ്ടാക്കാനും ഉതകുമെന്നു വിശ്വസിക്കുന്നു.

ശൂരനാട്ടു കുഞ്ഞൻ പിള്ള

22-3-1129. / 7-11-1953.



# ഉണ്ണുനീലീസന്ദേശം

## പ്രസ്താവന

അമൃതകര കരോടീ സ്വർദ്ധുനീ ബദ്ധചൂഡം
തിരളൊളി തിരുനീറാമംഗരാഗാഭിരാമം
കരകലിതകപാലം മംഗലം പിംഗലാക്ഷം
മലമകൾമുല പൂണും ദൈവതം വെൽവുതാക.

## ഉണ്ണുനീലീതിലകം വ്യാഖ്യാനം

'അമൃത'ശബ്ദംകൊണ്ടു തുടങ്ങി 'മലമകൾമുല പൂണും ദൈവതത്തെ' വാഴ്ത്തി മംഗലാചരണം സാധിക്കുന്നു. അമൃതകരൻ-അമൃതരശ്മി ചൊരിയുന്ന ചന്ദ്രൻ, കരോടി – തലയോട്ട്, സ്വർദ്ധുനി-സ്വർഗംഗ, (ഇവ) ബദ്ധചൂഡം - കെട്ടിയ തലമുടിയോടുകൂടിയവനും, തിരളുന്ന ഒളിയോടുകൂടിയ തിരുനീറാകുന്ന അംഗരാഗത്താൽ അഭിരാമനും, കരകലിതകപാലനും - കയ്യിൽ ധരിച്ച കപാലത്തോടുകൂടിയവനും, മംഗലനും – മംഗലസ്വരൂപനും, പിംഗലാക്ഷനും – അഗ്നിനേത്രനും, മലമകളുടെ – പാർവ്വതിയുടെ, മുല, പൂണുന്നവനും - പുണരുന്നവനും, ആയ ദൈവതം, വെൽവുതാക-ജയിക്കട്ടെ. തിരളുന്ന ഒളി–പുറപ്പെടുന്ന ശോഭ. തിരുനീറ് - ശ്രീകരമായ നീറ്, ഭസ്മം.

മാലിനീവൃത്തം. ന ന മ യ യ ഗമെട്ടിൽ തട്ടണം മാലിനിക്ക്. വൃ. മം.

ഈ പദ്യം പ്രക്ഷിപ്തമാണെന്നു ചിലർ സംശയിക്കുന്നതു ശരിയല്ല. താളിയോലമാതൃകയും മദ്രാസ് കടലാസ് മാതൃകയും ഈ പദ്യംകൊണ്ടു തന്നെ ആരംഭിക്കുന്നു.

ശ്രീകണ്ഠസ്യായമാനയായ് ക്കരിണിയായ്
ക്കാന്ത്യാ മലക്കന്നി താ-
നാബദ്ധപ്രണയേന ചേർന്നിരുവരും
കാട്ടിൽക്കളിക്കിൻറ നാൾ
ഉണ്ടാനോരു കരീന്ദ്രചാരുവദനം
വന്ദിച്ചു ഞാൻ കോലിനേൻ
മുണ്ടെക്കൽത്തകമുണ്ണുനീലിവിഷയേ
സന്ദേശകണ്ണാമൃതം.

ശ്രീകണ്ഠൻ-ശിവൻ, സ്വയം ആനയായ്, മലക്കന്നിതാൻ-പാൎവ്വതി, കാന്ത്യാ-ശോഭയോടെ, കരിണിയായ്—പിടിയാനയായി, ആബദ്ധമായ—ചേൎന്ന, പ്രണയേന—പ്രണയത്തോടെ, ഇരുവരുംചേൎന്നു, കാട്ടിൽ കളിക്കിൻറ നാൾ, [തമ്മിൽ കളിച്ചോരുനാൾ എന്നു മ. പാ. കാട്ടിൽ എന്നാണു ഗ്ര. പാ.] ഉണ്ടായ, കരീന്ദ്രചാരുവദനം-ഗജമുഖനെ-ഗണപതിയെ, വന്ദിച്ചുകൊണ്ടു്, മുണ്ടക്കലേ ഉണ്ണുനീലിയെപ്പററി സന്ദേശരൂപത്തിലുള്ള കണ്ണാമൃതം ഞാൻ കോലിനേൻ - തുടങ്ങുന്നു.

ശിവനും പാൎവ്വതിയും ഗജരൂപം ധരിച്ചു് ലീലാവിധികളിൽ ഉൾപ്പെട്ടിരുന്നപ്പോൾ ജനിച്ച ഗജാനനനായ ഗണനായകനെ വന്ദിച്ചിട്ടു് മുണ്ടയ്ക്കൽ വാഴുന്ന ഉണ്ണുനീലിയെപ്പററി സന്ദേശകാവ്യം ഉണ്ടാക്കുന്നു എന്നു സാരം.

വൃത്തം ശാൎദ്ദൂലവിക്രീഡിതം. പന്ത്രണ്ടാൽ മസജംസതംതഗുരുവും ശാൎദ്ദൂലവിക്രീഡിതം.

ഇന്ദുക്ഷീരാഭിരാമാമടി തൊഴുതു ഗിരാം
നായികാമായവണ്ണം
മന്ദപ്രജ്ഞോƒപി മാരജ്വരപരവശനായ്
ക്കോലിനേൻ ഞാനിദാനീം
കണ്ടിക്കാർ കുന്തൽ കാലിൽത്തടവിന മടവാർ—
നായികാം വാഴ്ത്തുവാനായ്
മുണ്ടെക്കൽക്കെൻറമാക്കം കരുതിന മറിമാൻ—
കണ്ണിയാമുണ്ണുനീലീം. 3

ഇന്ദുക്ഷീരാഭിരാമാം-ഇന്ദുവിനെ—ചന്ദ്രനെപ്പോലെയും, ക്ഷീരത്തെ-പാലിനെപ്പോലെയും, അഭിരാമയായ-മനോഹരയായ-ധവളവൎണ്ണയായ, ഗിരാംനായികാം-വാഗ്ദേവതയെ, അടിതൊഴുതു്, മന്ദപ്രജ്ഞോƒപി-മന്ദബുദ്ധിയാണെങ്കിലും, ഞാൻ, ഇദാനീം-ഇപ്പോൾ, കണ്ടിക്കാർ...... നായികാം മുണ്ടെക്കൽ...... ഉണ്ണുനീലീം വാഴ്ത്തുവാനായ് കോലിനേൻ-കരിഞ്ചണ്ടിപോലുള്ള തലമുടി കാലിൽ തടവുന്ന മടവാർനായികാം-സുന്ദരിമാൎക്കു നായികയും, മുണ്ടയ്ക്കൽ എന്ന വീട്ടിലേക്കു്, ആക്കം-ഐശ്വൎയ്യം—മേന്മ, കരുതുന്ന മറിമാൻകണ്ണിയുമായ ഉണ്ണുനീലിയെ വാഴ്ത്താനായി മാരജ്വരപരവശനായ്, കോലിനേൻ-തുടങ്ങുന്നു. മറിമാൻ-കുട്ടിമാൻ.

വാഗ്ദേവിയെ നമസ്കരിച്ചിട്ടു് സ്ത്രീരത്നമായ മുണ്ടയ്ക്കൽ ഉണ്ണുനീലിയെപ്പററി വാഴ്ത്തുവാൻ വേണ്ടി ഈ കാവ്യം രചിക്കുന്നു.

ഒന്നാം പദ്യത്തിൽ ശിവനെയും, രണ്ടാം പദ്യത്തിൽ ഉമാമഹേശ്വരന്മാരുടെ സന്താനമായ ഗണപതിയെയും സ്മരിക്കുന്നതുപോലെ, ഈ പദ്യത്തിൽ വാഗ്ദേവതയെ വർണ്ണിച്ചിരിക്കുന്നു.

'മാരജ്വരപരവശനായ'' എന്നുള്ളതുകൊണ്ടു് പ്രേമബദ്ധനായിട്ടാണു കവി കാവ്യരചന ചെയ്യുന്നതു് എന്നു വ്യക്തമാണു്. ഈ അംശത്തെപ്പററിയും മററും അവതാരികയിൽ പ്രതിപാദിച്ചിട്ടുണ്ടു്.

വൃത്തം സ്രഗ്ദ്ധര. ഏഴേഴായ് മൂന്നു ഖണ്ഡം മ ര ഭ ന യ യ യം സ്രഗ്ദ്ധരാവൃത്തമാകും.

പൂമാതിൻ നയനാന്ത ഭൃംഗനളിനീ
ഭ്രമേസ്സുധാദീപികാ
പൂണാരം മണികണ്ഠവെണ്പല മഹീ-
പാലൈക ചൂഡാമണേഃ
പൂവമ്പൻ കുലദേവതാ പുകൾ മികും
മുണ്ടെക്കലൻപുററെഴും
പൂമാലക്കുഴലുണ്ണുനീലി തിരുനാൾ
നീണാൾ വിളങ്ങീടുക. 4

പൂമാതിൻെറ - ലക്ഷ്മിയുടെ, നയനാന്തമാകുന്ന ഭൃംഗങ്ങൾക്കു നളിനിയും - ഭാഗ്യദേവതയുടെ കടാക്ഷമാകുന്ന വണ്ടുകൾ കളിക്കുന്ന താമരപ്പൊയ്കയും, ഭ്രമേഃ ഭ്രമിക്കു്, സുധാദീപികയും – അമൃതദീപികയും, മണികണ്ഠൻ എന്ന വെൺപലമഹീപാലൈക ചൂഡാമണിക്കു്, പൂണാരവും - ആഭരണവും, പൂവമ്പനു് - കാമനു്, കുലദേവതയും (ആയി), പുകൾ മികും മുണ്ടെക്കൽ-പുകൾ മികച്ച മുണ്ടയ്ക്കൽ, അൻപുററെഴും-അൻപോടെ വസിക്കുന്ന, പൂമാലക്കുഴൽ - പൂമാല കുഴലിൽ ചൂടുന്നവളായ ഉണ്ണുനീലിയുടെ തിരുനാൾ, നീണാൾ - വളരെക്കാലം, വിളങ്ങട്ടെ. പൂമാലക്കുഴൽ എന്നതിനു് ഇരുട്ടുപോലുള്ള മുടിയുള്ളവൾ എന്നു ചിലർ അർത്ഥം പറഞ്ഞുകാണുന്നതു സ്വീകാര്യമല്ല.

'ഉണ്ണുനീലിതിരുനാൾ' എന്നു് ഉണ്ണുനീലിയുടെ തിരുനാൾ എന്ന അർത്ഥത്തിൽ പ്രയോഗിച്ചിരിക്കയാണു്. ഇതിൽനിന്നു നായികയുടെ പ്രഭുത്വം വ്യഞ്ജിക്കുന്നു. 'ആയില്യംതിരുനാൾ' എന്നപോലെയല്ല ഈ പ്രയോഗം. ഉണ്ണുനീലിതിരുനാൾ-മാന്യയായ ഉണ്ണുനീലി എന്നു വ്യാഖ്യാനിച്ചിരിക്കുന്നതു സ്വീകാര്യമല്ല.

മണികണ്ഠൻെറ പൂണാരമെന്നതിനെപ്പററിയുള്ള വാദങ്ങൾ അവതാരികയിൽ പ്രദർശിപ്പിച്ചിട്ടുണ്ടു്.

വൃത്തം ശാർദ്ദൂലവിക്രീഡിതം. ലക്ഷണം രണ്ടാം ശ്ലോകം നോക്കുക.

വെല്ലിക്കുന്നിന്നഭീഷ്ടം വെളുവെളെ വിളയി-
പ്പിക്കുമക്കീർത്തി പാർമേ-
ലല്ലിത്താർമാതിനെക്കൊണ്ടയി വിളിപണി ചെ-
യ്യിക്കുമാസ്താം പ്രലാപഃ
ഇല്ലത്തിന്നുന്നതിം തേ വിതരതി നിതരാ-
മാകയാലുണ്ണുനീലീ
ചൊല്ലിന്റേറനെങ്കിൽ നീ കേട്ടരുളുക ദയിതേ!
സൂക്തിരത്നം മദീയം. 5

വെള്ളിക്കുന്നിന്ന് എന്നു മൂ. പാ. വെള്ളിമലയ്ക്കു്-കൈലാസത്തിനു്, അഭീഷ്ടം-ഇഷ്ടമായതു്,വെളുപ്പു്, വെളുവെളെ വിളയിപ്പിക്കുന്ന അക്കീർത്തി, പാർമേൽ-ഭൂമിയിൽ, അല്ലിത്താർമാതിനെക്കൊണ്ടു്-പൂമകളെക്കൊണ്ടു് ലക്ഷ്മിയെക്കൊണ്ടു്, അയി-അല്ലയോ (സംബുദ്ധി), വിളിപണിചെയ്യിക്കും-ദാസ്യവൃത്തി ചെയ്യിക്കും. പ്രലാപഃ അസ്താം-പ്രലാപം ഇരിക്കട്ടെ; അതിനെപ്പററി അധികം പറയേണ്ടതല്ലോ എന്നർത്ഥം; ആകയാൽ ഉണ്ണുനീലീ! തേ-നിന്റെ, ഇല്ലത്തിന്നു്, ഉന്നതിം-ഉന്നതിയെ, നിതരാം-ഏററവും, വിതരതി-തരുന്നു. വിതരതു എന്നു മൂ. പാ. തരട്ടെ എന്നു് അതിന്നു് അർത്ഥം. ഹേ ദയിതേ-പ്രിയേ, എങ്കിൽ ചൊല്ലിന്റേൻ-ഞാൻ പറയാം, നീ, മദീയം-എന്റെ, സൂക്തിരത്നം-വിശിഷ്ടകാവ്യം, കേട്ടരുളുക-കേട്ടാലും.

വെല്ലിക്കുന്നിന്നഭീഷ്ടം എന്ന ഗ്ര. പാ. സമീചീനം. അതിന്റെ അർത്ഥം:-മദീയം-എന്റെ, സൂക്തിരത്നം-കാവ്യം, നിൻ അഭീഷ്ടം, വെല്ലിക്കും-വിജയിപ്പിക്കും, സാധിക്കും. എന്റെ ഈ സൂക്തിരത്നംകൊണ്ടു് നിന്റെ അഭീഷ്ടം സാധിക്കും. വെല്ലുക എന്നതിന്റെ പ്രയോജക ഭാവിരൂപം വെല്ലിക്കും; അതുപോലെ അക്കീർത്തി വെളുവെളെ വിളയിപ്പിക്കും; പാർമേൽ-ഭൂമിയിൽ, അല്ലിത്താർമാതിനെക്കൊണ്ടു്-ലക്ഷ്മീഭഗവതിയെക്കൊണ്ടു്, അയി-അല്ലയോ (എന്നു സംബുദ്ധി) വിളിപണി ചെയ്യിക്കും-ദാസ്യവൃത്തി ചെയ്യിക്കും; ആസ്താം പ്രലാപഃ-പ്രലാപം ഇരിക്കട്ടെ. (ചുരുക്കത്തിൽ) തേ-നിന്റെ ഇല്ലത്തിന്നു, നിതരാം-ഏററവും, ഉന്നതിം-ഉയർച്ചയെ, വിതരതി-തരുന്നു, തരും എന്നു പരിണതാർത്ഥം. ആകയാൽ ഉണ്ണുനീലീ, ദയിതേ-പ്രിയേ, ചൊല്ലുന്നേൻ-ഞാൻ പറയുന്നു, നീ മദീയം സൂക്തിരത്നം കേട്ടരുളുക-കേട്ടാലും. 'ആസ്താം പ്രതാപം' എന്ന മദ്രാസ് പാഠം ശരിയല്ല. ആസ്താം പ്രലാപൈഃ എന്നു ഗ്ര. പാ. 'വിതരതു' എന്നാണു മൂ. പാ. വിതരതി എന്നു ഗ്ര. പാ.

ഈ ശ്ലോകത്തിൽ കാവ്യപ്രയോജനത്തെപ്പററി കവി സൂചിപ്പിക്കുന്നതായി എടുത്തിരിക്കുന്നു. നിന്റെ അഭീഷ്ടം വെല്ലിക്കും, കീർത്തി വിളയിക്കും, ലക്ഷ്മിയെക്കൊണ്ടു ദാസ്യം വഹിപ്പിക്കും, എന്തിന്നു് ഏറെ

പറയുന്നു. ഈ സൂക്തിരത്നം നിൻെറ ഇല്ലത്തിന്നു് ഉന്നതിയെ തരും, അതിനാൽ ഉണ്ണുനീലീ എൻെറ ഈ കാവ്യം നീ കേട്ടരുളിയാലും.

ഈ പദ്യത്തിൻെറ വ്യാഖ്യാനഭേദങ്ങളെപ്പററി അവതാരികയിൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ടു്. ശ്രീ. പിഷാരടിയും മററും ഉണ്ണുനീലിയും ദയിതയും രണ്ടു പേരെന്നു കല്പിക്കുന്നു. ഉണ്ണുനീലിയെ ദയിതയെന്നു് അഭിസംബോധന ചെയ്തു് കവി തൻെറ കാവ്യം കേൾക്കാൻ ക്ഷണിക്കയാണു ചെയ്യുന്നതു്. ദൌർഭാഗ്യംകൊണ്ടു് അനുഗൃഹീതയാണു നായിക; എങ്കിലും, അവളുടെ കുടുംബത്തിന്നു ശാശ്വതമായ കീർത്തികൊണ്ടു് ഉന്നതിയെ ദാനം ചെയ്യുന്ന തൻെറ കാവ്യരത്നം കേൾക്കണമെന്നാണു കവിയുടെ ആശയം എന്നു തോന്നുന്നു.

വൃത്തം സ്രഗ്ദ്ധര. ലക്ഷണം 3-ാം പദ്യം നോക്കുക.



# പൂർവ്വഭാഗം

**തണ്ടാർമാതാണ്ടഴകു പൊഴിയും മിക്ക മുണ്ടെക്കൽ മേവും**
**വണ്ടാർകോലക്കുഴലികൾശിഖാമുണ്ണുനീലീമുദാരാം**
**കൊണ്ടാടിപ്പൂണ്ടരുണമണിവാ കൊണ്ടുകൊണ്ടാത്തരാഗം**
**പണ്ടേപ്പോലേ പരമനുഭവം കോऽപി കാമീ ജഗാമ.** 1

തണ്ടാർമാതു്—ലക്ഷ്മീദേവി, ആണ്ടു്—കുടികൊണ്ടു്, അഴകു പൊഴിയുന്ന, മിക്ക—മികവുള്ള—ഐശ്വര്യമുള്ള, മുണ്ടയ്ക്കൽ, മേവും—വസിക്കുന്ന, വണ്ടാർകോലക്കുഴലികളുടെ ശിഖയായ, വണ്ടുകൾ ആന്നു്—പററി, അഴകുള്ള തലമുടിയോടുകൂടിയവരുടെ—സുന്ദരിമാരുടെ, ശിഖയും—മുടിയും, (സുന്ദരീമൌലിയും), ഉദാരയുമായ ഉണ്ണുനീലിയെ കൊണ്ടാടിപ്പൂണ്ടുകൊണ്ടും, അരുണമണിവാ കൊണ്ടുകൊണ്ടും-ചുവന്ന മണിപോലെയുള്ള, വാചുണ്ടു്—ചെമ്പവിഴംപോലെയുള്ള അധരം പാനംചെയ്തുകൊണ്ടും, ആത്തരാഗം—രാഗത്തോടുകൂടി, പണ്ടേപ്പോലെ, പരം അനുഭവം—പരമാനന്ദത്തെ, കോऽപി കാമീ ജഗാമ—ഒരു കാമി പ്രാപിച്ചു. ['കൊണ്ടാടിക്കൊണ്ടു്'' എന്നു മു പാ.]



വൃത്തം മന്ദാക്രാന്ത. മന്ദാക്രാന്താ മ ഭ ന ത ത ഗം നാലുമാറേഴുമായ് ഗം. ഇനിയും ഈ കാവ്യത്തിലുള്ള ശ്ലോകങ്ങളെല്ലാം ഇതേ വൃത്തം തന്നെ.

**വക്ഷോദേശേ സുരതകലഹവ്യാകുലാം താം വഹന്തം**
**യക്ഷീ കാചിത് പുനരമുമുറങ്ങിൻറ നേരം നിനായ**
**ദക്ഷാ ചാലച്ചതിയിൽ മദനോന്മാദിനീ ദക്ഷിണാശാം**
**രക്ഷോരാജന്നിളയ സഹജാ ലക്ഷ്മണം രാക്ഷസീവ.** 2

വക്ഷോദേശത്തിൽ-മാറിടത്തിൽ, സുരതകലഹവ്യാകുലാം-കാമക്രീഡാഖിന്നയായ, താം—അവളെ, വഹന്തം—വഹിക്കുന്ന, അമും—ഇവനെ (നായകനെ), ഉറങ്ങുമ്പോൾ, കാമക്രീഡാഖിന്നയായ അവളെ മാറിടത്തിൽ വഹിച്ചുകൊണ്ടു് ഉറങ്ങുന്ന നായകനെ എന്നർത്ഥം, പുനഃ—പിന്നെ, ദക്ഷാ—സമർത്ഥയും, മദനോന്മാദിനിയും കാമോന്മത്തയും ആയ, കാചിദ് യക്ഷി—ഒരു യക്ഷി, ലക്ഷ്മണം-ലക്ഷ്മണനെ, രക്ഷോരാജന്നിളയ സഹജാ-രാവണൻെറ ഇളയ സഹോദരിയായ, രാക്ഷസീ—ശൂർപ്പണഖ, ഇവ എന്നപോലെ, ചാലെ ചതിയിൽ, ദക്ഷിണാശാം—തെക്കേ ദിക്കിലേക്കു്, നിനായ— നയിച്ചു, തട്ടിക്കൊണ്ടുപോയി.

ശൂർപ്പണഖ ലക്ഷ്മണനെ എന്നപോലെ ഒരു യക്ഷി നായകനെ എടുത്തുകൊണ്ടു് തെക്കേ ദിക്കിലേക്കു പോയി.

സ്യാനന്ദൂരേ ബത! പുരവരേ ചെൻറ നേരത്തുണൎന്നാ-
നാനന്ദത്തോടിഹ വിരഹിതോ വേറിരുന്നുണ്ണുനീലീം
ശോകോന്മാദം മനസി കനമുണ്ടാകിലും മന്ത്രശക്ത്യാ
മുക്തോ ദൈവാൽ പുനരവളുടേ കൈയ്യിൽ നിൻേറഷ കാമീ.

സ്യാനന്ദൂരമെന്ന പുരവരത്തിൽ ചെന്നപ്പോൾ ഉണൎന്നു. ആ കാമുകൻ ഉണൎന്നു എന്നൎത്ഥം; സ്യാനന്ദൂരം-തിരുവനന്തപുരം; ശ്രീ ആനന്ദപുരം ആണ് വികാരം പ്രാപിച്ചു സ്യാനന്ദൂരമായതു്. ആനന്ദൻ-വിഷ്ണു. തിരുവനന്തപുരത്തു പ്രതിഷ്ഠ പദ്മനാഭൻ – വിഷ്ണു ആണല്ലോ. ('തിരുവനന്താപുരം തങ്കും ആനന്തനേ' എന്ന പ്രയോഗം കാണുക. ലീലാ. 1. 29). അനന്തപുരമെന്നും ആനന്ദപുരമെന്നും തിരുവനന്തപുരത്തിനു പേരുകളുണ്ടു്. ഉണ്ണുനീലീം വേറിരുന്നു് ഇഹ ആനന്ദത്തോടു വിരഹിതഃ– ഉണ്ണുനീലിയെ വേർപെട്ടു് ആനന്ദത്തോടു വിരഹിതനായി, ഏഷ കാമീ– ഈ കാമുകൻ, മനസ്സിൽ ഘനമായി ശോകംകൊണ്ടുള്ള ഉന്മാദമുണ്ടെങ്കിലും മന്ത്രശക്തികൊണ്ടു്, ദൈവാൽ–ഭാഗ്യവശാൽ, അവളുടെ കൈയ്യിൽനിന്നു്, മുക്തഃ-മോചിക്കപ്പെട്ടവനായി.

തിരുവനന്തപുരത്തു ചെന്നപ്പോൾ നായകൻ ഉണൎന്നു് യക്ഷിയുടെ പിടിയിൽ പെട്ടിരിക്കയാണെന്നു് അറിഞ്ഞു്, ശോകോന്മാദം പൂണ്ടു മന്ത്രം ജപിച്ചു് അവളുടെ പിടിയിൽനിന്നു മോചനം നേടി, ഉണ്ണുനീലീ വിരഹംകൊണ്ടു് ആനന്ദവിരഹിതനായി എന്നാണു് യഥാക്രമമായ ആശയം.

നരസിംഹമന്ത്രം ജപിച്ചാണു് യക്ഷിയുടെ കൈയ്യിൽനിന്നു മോചനം നേടുന്നതെന്നു് 29-ാം ശ്ലോകത്തിൽ പറഞ്ഞിട്ടുള്ളതു നോക്കുക. യക്ഷീ കഥകളിലും മററും വിശ്വാസമുണ്ടായിരുന്ന അക്കാലത്തു് ഇത്തരം കല്പന യിൽ അസ്വാരസ്യം ഉണ്ടായിരിക്കയില്ല.

അല്ലിത്താർമാതണയ മരുവും പദ്മനാഭന്നുപാന്തേ
മെല്ലെത്താണ്ണങ്ങവനവനിയിൽപ്പയ്യവേ ചെൻറിരുന്നാൻ
അല്ലൽപ്പെട്ടാൻ നിജ സഹചരീം വേറിരുന്നേററമേററാൻ
മുല്ലപ്പൂവിൻ പരിമളമെഴും തെൻറൽ തീയ്യെൻറപോലെ. 4

അവൻ-ആ കാമി, അല്ലിത്താർമാതു്–താർമങ്കയായ ശ്രീഭഗവതി, അണയ-അടുക്കൽ, മരുവുന്ന പദ്മനാഭന്നു്, ഉപാന്തേ-സമീപത്തു്, മെല്ലെ താണു്, അവനിയിൽ ഭൂമിയിൽ, പയ്യേ ചെന്നു് ഇരുന്നു. യക്ഷി യുടെ കൈയ്യിൽനിന്നു പിടിവിട്ടു് ആകാശത്തുനിന്നും പതുക്കെ താണുവന്നു്

പദ്മനാഭസ്വാമിക്ഷേത്രത്തിന്റെ മുമ്പിൽ ഇരുന്നു എന്നു സാരം. പ്രിയ സഹചരീം-പ്രിയസഹചാരിയെ-ഭാര്യയെ, വേറിരുന്നു്, വേർപെട്ടു കൊണ്ടു്, ഏറാം അല്ലൽപ്പെട്ടോൻ-വളരെ ദുഃഖിച്ചു. മുല്ലപ്പൂവിന്റെ പരിമളമെഴുന്ന, തെൻറൽ-വായു, തീയെന്നപോലെ ഏററോൻ.

[പൂക്കളുടെയും മററും സൗരഭ്യത്തിൽ കവിക്കു പ്രത്യേകം പ്രീതി ഉണ്ടായിരുന്നു. സൗരഭ്യത്തെപ്പററി പരാമർശം മേലും കാണുക.]

അമ്മേ! ദേശം പുനരിവിടമേതേതു നാടെൻറമെല്ലാം
ദിങ്മോഹാത്മം പുനരവനുടേ ചിത്തമുന്മീലയന്ത്യഃ
നന്മയ്ക്കായ് നീ നിഖിലജഗതാം പദ്മനാഭാ! മുരാരേ!
ചിമ്മീടാതേ തിരുനയനമെൻറദ്ഗതാ വന്ദിവാചഃ. 5

അമ്മേ! പുനഃ, ഇവിടം ഏതു ദേശമാണു്, നാടേതാണു് എന്നെല്ലാം അവന്റെ ദിങ്മോഹാത്മമായ ചിത്തത്തെ-ദിക്കു് ഏതെന്നു് അറിയാത്തതുകൊണ്ടു് അഴലുന്ന നായകന്റെ ചിത്തത്തെ, ഉന്മീലനം ചെയ്യുന്നതായി-വിടർത്തുന്നതായി, 'നന്മയ്ക്കായ്......തിരുനയനം ചിമ്മീടാതെ' എന്നിത്യാദി വന്ദിവാക്കുകൾ ഉദ്ഗമിച്ചു-ഉദ്ഗമിച്ചതു കേട്ടു എന്നു് ആശയം. 'ഉന്മീലയന്ത്യഃ' എന്നതു വന്ദിവാചഃ എന്നതിനോടു് അന്വയിക്കുന്നു. വന്ദിവാക്കുകൾ നായകന്റെ ദിങ്മോഹാത്തിയെ ഉന്മീലനം ചെയ്യുന്നതായിരുന്നു എന്നർത്ഥം. 'നിഖിലജഗത്തുക്കളുടെ നന്മയ്ക്കായി പദ്മനാഭാ! മുരാരേ! നീ തിരുനയനം ചിമ്മീടാതെ എന്ന വന്ദിവാക്കുകൾ' എന്നു് അന്വയിക്കണം. 'ഉന്മൂലയന്ത്യഃ' എന്ന മൂ. പാ. ഉന്മീലയന്ത്യഃ എന്നായിരിക്കണം ശരി. ഉന്മീലയന്തം എന്നേ ഗ്രന്ഥത്തിലുള്ളു. ദിങ്മോഹാത്മമായ ചിത്തത്തെ ഉന്മൂലനം ചെയ്യുന്ന എന്നിടത്തു് ഏകദേശാന്വയം അനുസരിച്ചു് ദിങ്മോഹാത്തിയെ ആണു് ഉന്മൂലനം ചെയ്യുന്നതു്. ചിത്തത്തെയല്ല.

ഏതു സ്ഥലമാണെന്നറിയാതെ കുഴങ്ങുന്ന നായകന്റെ ദിഗ്ഭ്രമത്തെ ദൂരീകരിക്കത്തക്കവണ്ണം ശ്രീപദ്മനാഭനെ സ്തുതിച്ചുകൊണ്ടുള്ള ഗീതങ്ങൾ കേട്ടു്-വന്ദികൾ പദ്മനാഭനെ സ്തുതിക്കുന്നതു കേട്ടു്-തിരുവനന്തപുരമെന്നു മനസ്സിലാക്കി എന്നു സൂചന. വന്ദി-സ്തുതിപാഠകൻ.

കാളം പോലേ കുസുമധനുഷോ ഹന്ത! പൂങ്കോഴി ക്രൂകീ
ചോളം പോലേ ചിതറിവിളറീ താരകാണാം നികായം
താളം പോലേ പുലരിവനിതയ്ക്കാഗതൗ സൂര്യചന്ദ്രൗ
നാളം പോലേ നളിനകുഹരാദുദ്ഗതാ ഭൃംഗരാജിഃ. 6

ഹന്ത, കുസുമധനുഷഃ-കാമദേവന്റെ, കാളംപോലെ-കാഹളം പോലെ, പൂങ്കോഴി ക്കൂകി; താരകാണാം-നക്ഷത്രങ്ങളുടെ, നികായം-കൂട്ടം,

ചോളംപോലെ ചിതറിവിളറി. [ചെറുകി വിളറി-ഗ്ര. പാ.] പുലരിവനിതയ്ക്കു്-പ്രഭാതമാകുന്ന വനിതയ്ക്കു്, താളം പോലെ, സൂര്യ്യചന്ദ്രാഭഗതൌ സൂര്യ്യചന്ദ്രന്മാർ അഭ്യഗമിച്ചു. സ്ഥിതിചെയ്തു. [ചന്ദ്രസൂര്യ്യൌ എന്നു മൂ. പാ. സൂര്യ്യചന്ദ്രൌ എന്നു ഗ്ര. പാ.]. നളിനകുഹരാൽ-താമരപ്പൂവിന്റെ ഉള്ളിൽനിന്നും, ഭൃംഗരാജിഃ-വണ്ടിൻകൂട്ടം, നാളംപോലെ, ഉദ്ഗമിച്ചു-പൊങ്ങി, പറന്നു.

താമരയെയും വണ്ടിനെയും പററി ഇതേ ആശയം പ്രകടിപ്പിക്കുന്ന ഒരു തമിഴ് കവിതാഭാഗം കാണുക.—

ചിറുമിയർ മുകം മതിയെന വായ് തിറന്താമ്പലൈയും
പറന്ത വണ്ടൈയും ചെന്തീയെഴു പുകയെന പാറി.

അഴകർകലമ്പകം - വേമ്പത്തൂർ.

യുവതികളുടെ മുഖം ചന്ദ്രനാണെന്നു ധരിച്ചു വികസിച്ചു ആമ്പലിനെയും, അതിൽനിന്നു പറന്ന വണ്ടിനെയും ചെന്തീയും പുകയും ആയി കണ്ടു പാറി.

പ്രഭാതകാലത്തിൽ അനുക്രമമായി വരുന്ന സുന്ദരഭാവങ്ങളെ സൂചിപ്പിച്ചിരിക്കുന്നു. കാമന്റെ കാഹളംപോലെ പൂങ്കോഴിയുടെ കൂവൽ അന്ത്യയാമത്തിനു സ്വാഗതമരുളുന്നു; കുറേക്കൂടെ വെളുത്തപ്പോൾ വിളറിയ താരാഗണം പ്രഭാതദേവതയെ ആദരിച്ചു് വിതറിയ ആചാരമലർപ്പൊരിപോലെ ആകാശത്തിൽ കാണായി. പിന്നീടു് സൂര്യ്യോദയം ആയപ്പോഴേയ്ക്കും താഴെയും മേലുമായി ആകാശത്തിൽ കണ്ട സൂര്യ്യചന്ദ്രന്മാർ പുലരിവനിത രണ്ടു കൈയ്യിലും വഹിച്ച താളത്തിനുള്ള കൈമണിപോലെ കാണാകുന്നു. അതും കഴിഞ്ഞു് സൂര്യ്യോദയത്തിൽ പതുക്കെ വിടർന്നുവന്ന താമരയുടെ ഉള്ളിൽനിന്നു് രാത്രിയിൽ അവിടെ കുടുങ്ങിക്കിടന്ന വണ്ടു പറന്നതു് ആദിത്യപൂജയ്ക്കു വച്ച നളിനദീപികയിൽ നിന്നു് ഉയർന്ന ധൂപനാളംപോലെ കാണായി.

അനേകം മധുരസ്മരണകളെ ഉണർത്തത്തക്ക ഈ ഉപമകൾ ശ്രദ്ധേയമാണു്.

'നാളംപോലെ' എന്ന ഭാഗത്തെ ദീപനാളംപോലെ എന്നു ചിലർ വ്യാഖ്യാനിക്കുന്നു. താമരനാളംപോലെ എന്നു മററു ചിലർ. സാധാരണ നാളം പൂവിൽ കിന്നു കീഴോട്ടു കിടക്കുമ്പോൾ ഇവിടെ അതിനു വിപരീതമായി മേലോട്ടു നാളം വളരുന്നു എന്നു തോന്നത്തക്കവണ്ണം താമരപ്പൂവിൽ നിന്നു വണ്ടുകൾ പറന്നുപോയി എന്നു് അതിനു് അർത്ഥം കല്പിക്കുന്നു.

'താളംപോലേ പുലരിവനിതയ്ക്കു'' എന്നതിന്റെ ആശയം സ്പഷ്ടമാക്കുന്ന വേറൊരു പദ്യമുണ്ടു്.

മദനവിജയകീർത്തിം മൽകൃതേ പാടുവാനെ-
ൻറഹിമകിരണചന്ദ്രൗ താളമാമ്മാറു കൊണ്ടു്
അതിലളിതമവററാലൊൻറുയത്തൊൻറു താഴ്ത്തീ-
ട്ടഹമിഹ ചെറിയച്ചീ നൂനമേഷ പ്രദോഷഃ. (പദ്യരത്നം)

നീലക്കണ്ഠൻറിൻ മണിമകുടവദ് ദൃശ്യതേ ഭാനുബിംബം
ചാലത്താണൂ കടലിലണിവെണ്ടിങ്കൾ നാലൊൻറു പോരെ
കാലത്തേ നീ തുയിലെഴ കുയിൽപ്പേട പാടിൻറതും കേൾ
വേലപ്പെണ്ണിൻ മുലയിലിതമുററമ്പുമെൻ തമ്പിരാനേ 7

ഭാനുബിംബം - സൂൎയ്യബിംബം, നീലകണ്ഠൻറിൻെറ മണിമകുടംപോലെ, ദൃശ്യതേ-കാണപ്പെടുന്നു. പദ്മനാഭസ്വാമിക്ഷേത്രത്തിൻെറ മുമ്പിൽനിന്നു കിഴക്കോട്ടു നോക്കിയാൽ കിഴക്കുള്ള മലകൾ ആകാശത്തെ താങ്ങുന്ന നീലക്കണ്ഠൻപോലെ കാണാം. ഉദയസൂൎയ്യൻ അതിൻെറ മണിമകുടംപോലെ തോന്നും. അണിവെണ്ടിങ്കൾ-അണി വെൺ തിങ്കൾ—മനോഹരമായ വെളുത്ത ചന്ദ്രൻ, നാലൊൻറു പോരെ-നാലൊന്നു പോരത്തക്കവണ്ണം, [നാലൊൻറു പോരാ എന്നു മൂ. പാ. നാലൊൻറുപോരെ എന്നു. ഗ്ര. പാ. നാലിലൊരു ഭാഗം ഒഴിച്ചു ബാക്കിയുള്ളതു് എന്നർത്ഥം]. ചാലെത്താണു കടലിൽ—ചന്ദ്രബിംബം മുക്കാൽ ഭാഗവും കടലിൽ മുഴുകി. [മൂന്നാമത്തെ വരി മൂ. പാ. 'കാലത്തെയ്യും വെയിലെറുകയിൽപ്പെട്ടു പാടിൻറതും കേൾ' എന്നാണു്. കാലത്തു്, എയ്യും-എല്ലുന്ന, വെയിൽ, എറുകയിൽ—നെറുകയിൽ, പെട്ടുകൊണ്ടു് പാടുന്നതും ഇത്യാദിയാണു് അതിനു് അൎത്ഥം കൊടുത്തു കാണുന്നതു്. പാഠപ്രമാദംകൊണ്ടു വന്നിട്ടുള്ള അൎത്ഥപ്രമാദമാണു് ഇവിടെ. 'എറുകയിൽ' എന്നതിനു 'നെറുകയിൽ' എന്നു രൂപം ഉണ്ടാക്കിയെടുക്കുന്നതു ക്ലിഷ്ടമാണു്]. മുദ്രിതപാഠം അനുസരിച്ചാൽ 'പാടിൻറതു്' എന്നതിനു കൎത്താവും ഇല്ല. 'കാലത്തേ നീ തുയിലെഴ കുയിൽപ്പേട പാടിൻറതും കേൾ' എന്നുള്ള ഗ്ര. പാ. സ്വീകരിച്ചിരിക്കുന്നു. പദ്മനാഭനെ സംബോധനചെയ്തുകൊണ്ടു് നിദ്ര ഉണൎത്തുകയാണല്ലോ ചെയ്യുന്നതു്. കാലത്തേ നീ, തുയിൽ എഴ—ഉറക്കമെണീക്ക; കുയിൽപ്പേട പാടിൻറതും കേൾക്കുക. വേലപ്പെണ്ണിൻെറ—കടൽമാതിൻെറ—ലക്ഷ്മിയുടെ, മുലയിൽ, ഇതമുററു്—ഹിതമായി, അമ്പുന്ന—വസിക്കുന്ന, എൻെറ തമ്പുരാനേ എന്നു സംബുദ്ധി.

കിഴക്കു നീലനിറത്തിൽ കാണുന്ന കുന്നിൻെറ കിരീടം പോലെ സൂൎയ്യബിംബം കാണുന്നു. പടിഞ്ഞാറു കടലിൽ ചന്ദ്രൻ മുക്കാലും മുഴുകിക്കഴിഞ്ഞു. ലക്ഷ്മീകാമുകനായ തമ്പുരാനേ അവിടുന്നു കാലത്തു് ഉറക്കമെണീററു കുയിൽപ്പേട പാടുന്നതു കേട്ടാലും എന്നു ഭാവം.

സൂൎയ്യോദയത്തിലേ ചന്ദ്രാസ്തമയം വെളുത്ത വാവിനു മാത്രമുള്ളതാണു്.

സാധാരണ കാവ്യശൈലിയനുസരിച്ച് ഇങ്ങനെ ഇവിടെ വർണ്ണിച്ചിട്ടുള്ളതാണ്. 'യാത്യേകതോഽസ്തശിഖരം', എന്നുതുടങ്ങുന്ന ശാകുന്തളശ്ലോകം കാണുക. എന്നാൽ 'അഞ്ചാം പക്ക'ത്തിനു് ഈ വർണ്ണന പററുന്നതല്ല.

സൂര്യന്റെയും ചന്ദ്രന്റെയും സ്ഥിതിയനുസരിച്ചു ശുക്ലപക്ഷമോ കൃഷ്ണപക്ഷമോ എന്ന ഗണന അവതാരികയിൽനിന്നു മനസ്സിലാക്കുക.

എന്റെല്ലാം കേട്ടവനൊരു നറുങ്ങാശ്വസിക്കിന്റ നേരം
കൻറിച്ചെങ്ങും കുയിൽനിനദവും കൂവുമക്കാവുതോറും
ഒൻറിച്ചൈരസ്സുഗശരനോടാത്തു വണ്ടിൻനിനാദൈ-
രെൻറച്ചപ്പോളൊരു പടുകൊലക്കാരി വന്നാൻ വസന്തഃ. 8

എന്നെല്ലാം കേട്ട് അവൻ ഒരു നറുങ്ങ് ആശ്വസിക്കുമ്പോൾ, കൂവും അക്കാവുതോറും കുയിലിരുന്നു കൂവുന്ന ഓരോ കാവിൽനിന്നും, കുയിൽനിനദവും, എങ്ങും കൻറിച്ചു - എവിടെയും ഉയന്നു; എന്നുമല്ല അപ്പോൾ, അസുഗശരനോട് - കാമനോട്, ഒന്നിച്ച്, വണ്ടിൻനിനാദൈഃ - വണ്ടിന്റെ ശബ്ദങ്ങളാൽ, ഉച്ചൈഃ - ഉറക്കെ, ആൎത്ത്, പടുകൊലക്കാരി വസന്തഃ വന്നാൻ - വലിയ കൊലയാളിയായ വസന്തം വന്നു.

പദ്മനാഭനെ സ്തുതിക്കുന്നതു കേട്ടു നായകൻ ആശ്വസിച്ചപ്പോൾ ആ ആശ്വാസത്തെ ഇല്ലാതാക്കുമാറു ചുററുമുള്ള കാവിൽനിന്നു കുയിൽനാദം കേട്ടു. അതിനും പുറമേ, കാമുകഹന്താവായ വസന്തം കാമദേവനോടു ചേന്നു് വണ്ടിൻനാദം മുഴക്കിക്കൊണ്ടു വന്നു.

'കൊലക്കാരി' പുല്ലിംഗമായി പ്രയോഗിച്ചിരിക്കുന്നു. ഇതു സാധാരണ രീതിയല്ല. കൊലക്കാരൻ എന്നാണല്ലോ വരേണ്ടതു്. [പടുകൊലയ്ക്കായി വന്നാൻ വസന്തഃ എന്നായിരിക്കുമോ ശരിയായ പാഠം? ഏതായാലും ഗ്രന്ഥത്തിലും 'കൊലക്കാരി' എന്നുതന്നെ.] 'വസന്തഃ' എന്ന ഗ്രന്ഥപാഠം സമീചീനം. 'വസന്തം' എന്ന മുദ്രിതപാഠം ശരിയല്ല. വന്നാൻ എന്ന പുല്ലിംഗരൂപം ഘടിക്കാതെ വരും. വസന്തൻ എന്നാണു മദ്രാസ് കടലാസ് മാതൃകയിലേ രൂപം.

തേന്മാവിന്മേൽപ്പരഭൃതകുലം, ഭൃംഗമാലാ പലാശേ,
മാരൻക്രൂരമ്പുള ചുഴലവും ചെമ്പകക്കൊമ്പുതോറും,
തെൻറൽക്കൻറണ്ടിനിയ ബകുളേ, കിംശുകേ കിംശുകാളീ,
നാളീകത്താർ നളിനിയിലവന്നെങ്ങു നോക്കാവുതൻറു്? 9

തേന്മാവിൽ, പരഭൃതകുലം - കുയിലിൻ കൂട്ടം; വിലാശുമരത്തിൽ ഭൃംഗമാല; ഭൃംഗം - വണ്ടു്. മാലാ - സമൂഹം; ചെമ്പകക്കൊമ്പുതോറും, ചുഴലവും - ചുററും, മാരന്റെ—കാമന്റെ, ക്രൂരമ്പു്, ഉള - ഉണ്ടു്. 'ഉള' എന്നു

ബഹുവചനരൂപം. ഉൾ—ഉള്ള. ചെമ്പകപ്പൂക്കളെ രൂപകാതിശയോക്തി രീതിയിൽ മാരന്റെ ക്രൂരമ്പുകളാക്കി കല്പിച്ചിരിക്കുന്നു. ചെമ്പകക്കാവു തോറും എന്നു മൂ. പാ. ചെമ്പകക്കൊമ്പ് എന്ന ഗ്ര. പാ. സമീചീനം. ഇനിയ—നല്ല. ബകുളേ-ഇലഞ്ഞിയിൽ, തെന്നൽക്കന്നു് ഉണ്ടു്. തെന്നലിന്റെ കൻറു്-കന്നു്, കുട്ടി-ഇളങ്കാററു്. കിംശുകേ-മുരുക്കിൽ, കിംശുകാളി-കിംശുകസമൂഹം. അവിടെ കിംശുകസമൂഹമായതുകൊണ്ടു് അവിടെയും നോക്കാൻ നിവൃത്തിയില്ലെന്നു സാരം. നളിനിയിൽ-താമരക്കുളത്തിൽ, നാളീകത്താർ-താമരപ്പൂക്കൾ; പിന്നെ എവിടെയാണു്, അൻറു് - അന്നു്, ആ നായകനു നോക്കാവുന്നതു്?

കിംശുകേ കിംശുകാളി എന്നതിനു് മുരിക്കിൽ മുരിക്കിൻ പൂ എന്നു് ആണു് സ്വാരസ്യമായ അർത്ഥം. മുരിക്കിൻ പൂ വിയോഗികളെ ദഹിപ്പിക്കാൻ കാമൻ കൊളുത്തുന്ന അഗ്നിജ്വാലയെന്നായിരിക്കാം കവിഭാവന. 'കിം കിംശുകൈർശ്ശുകമുഖച്ഛവിഭിർ ന ദഗ്ദ്ധം' എന്ന ഋതുസംഹാരത്തിലെ പ്രയോഗം കാണുക.

'കിംശുകത്തിൽ—മുരിക്കിൽ, കിം എന്തു്? ശുകാളി, ശുകസമൂഹം' എന്ന രീതിയിലും വ്യാഖ്യാനിച്ചു കാണുന്നു.

നോക്കുന്നിടത്തെല്ലാം വിയോഗദുഃഖത്തെ വർദ്ധിപ്പിക്കുന്ന ചുററുപാടുകൾ തന്നെ കണ്ടു എന്നു സാരം.

കോകശ്രേണീവിരഹനിഹിതം തീനറുങ്ങെൻറ പോലേ
തൂകിത്തൂകിത്തുഹിനകണികാം തുന്ന പൂങ്കാവിലൂടെ
സ്തോകോന്മീലന്നളിനതെളിതേൻ കാളക്കൂടാംബു കോരി-
ത്തേകിത്തേകി പ്പവനനവനെച്ചെൻറു കൊൻറാൻ തദാനീം. 10

കോകശ്രേണിയുടെ-ചക്രവാകസമൂഹത്തിന്റെ, വിരഹനിഹിതമായ-വിരഹംകൊണ്ടു വയ്ക്കപ്പെട്ട-ഉണ്ടായ, തീനറുങ്ങു്—തീക്കഷണം, എന്നപോലെ, തുഹിനകണികാം—ഹിമകണത്തെ—മഞ്ഞുനീർത്തുള്ളിയെ, തുന്ന പൂങ്കാവിലൂടെ-ഇടതൂർന്ന വൃക്ഷങ്ങൾ വളരുന്ന പൂങ്കാവിലൂടെ, തൂകിത്തൂകി—ധാരാളമായി തൂകിക്കൊണ്ടും, സ്തോകോന്മീലത്തായ-കുറച്ചു വിടൎന്ന, നളിനത്തിന്റെ തെളിതേനാകുന്ന, കാളക്കൂടാംബു-വിഷജലം, കോരിത്തേകി, പവനൻ-കാററു്, തദാനീം-അപ്പോൾ, ചെന്നു് അവനെ കൊന്നാൻ-നിഹനിച്ചു.

തേകിത്തോകപ്പവനൻ എന്നു മൂ. പാ. തോകപ്പവനൻ-ഇളംകാററു്. തേകിത്തേകിപ്പവനൻ ഗ്ര. പാ. കോകശ്രേണീമനസി നിഹിതം എന്നു ഗ്ര. പാ. രാത്രിയിൽ പിരിഞ്ഞിരുന്ന ചക്രവാകങ്ങളുടെ വിരഹാഗ്നിയുടെ കണങ്ങളെന്നു തോന്നുന്ന മഞ്ഞുനീർത്തുള്ളികളെ പൂങ്കാവിലൂടെ തൂകിക്കൊണ്ടും, പതുക്കെ വിടൎന്നുവരുന്ന താമരപ്പൂക്കളിലേ

ഭതനാകുന്ന കാളകൂടജലത്തെ കോരിത്തേകിക്കൊണ്ടും ബാലാനിലൻ വന്നു് ആ വിരഹാതുരനെ കൊന്നു.

തുഹിനകണികാം തുന്ന്—മഞ്ഞുതുള്ളികൾ തുന്ന് എന്നു ചിലർ വ്യാഖ്യാനിച്ചിരിക്കുന്നതു ശരിയെന്നു തോന്നുന്നില്ല. 'തുഹിന കണികാം' എന്നതു് തുകിത്തുകി എന്നതിന്റെ കർമ്മവും, 'തുന്ന്' എന്നതു് പൂങ്കാവിന്റെ വിശേഷണവും ആണു്.

തുന്ന് എന്നതിനു് പരിപൂർണ്ണമായ എന്നു ചിലർ കൊടുക്കുന്ന അർത്ഥത്തെക്കാൾ ഇടതുന്ന വൃക്ഷങ്ങളുള്ള എന്ന അർത്ഥമാണു യോജിക്കുന്നതു്.

സ്വാധാദേശാദിഷു ചലദൃശാം മാരണേ വൈരിപുംസാം
ചിത്തോന്മേഷാദിഷു ച വിദുഷാം പാക്കിൽ നല്ലോരു മന്ത്രം
തൃപ്പാപ്പൂർ മൂപ്പഴക പൊഴിയും വീരനാതിച്ചവർമ്മൻ
മുല്പാട്ടുണ്ടാം വിരുതു സഹസാ തസ്യ മൃത്യുഞ്ജയോടഭൂത്. 11

ചലദൃശാം—ചലദൃക്കുകൾക്കു്—സുന്ദരിമാർക്കു്, സ്വസ്ഥാദേശാദിഷു—സ്വസ്ഥാദേശങ്ങളിലും-ഭോഗനിർദ്ദേശങ്ങളിലും, വൈരിപുംസാം-ശത്രുക്കൾക്കു്, മാരണത്തിലും—നാശത്തിലും, വിദുഷാമാർക്കു് - ചിത്തോന്മേഷാദികളിലും, പാക്കിൽ-ഓർത്താൽ, നല്ലോരു മന്ത്രമായ, തൃപ്പാപ്പൂർ മൂപ്പനായ അഴക പൊഴിയും വീരനാതിച്ചവർമ്മൻ, മുല്പാട്ടു്-മുൻപിൽ, ഉണ്ടു് എന്ന വിരുതു്, തസ്യ-അവനു്, മൃത്യുഞ്ജയനായി ഭവിച്ചു.

'സ്വസ്ഥാവേശാദിഷു' എന്നു ഗ്ര. പാ. സ്വസ്ഥമായ ആവേശങ്ങളിൽ-സുഖമായ കാമബാധകളിൽ എന്നർത്ഥം. 'വൈരിപുംസാം' എന്നതിനു് 'വൈരിരാജ്ഞാം' എന്നു ഗ്ര. പാ. 'പാക്കിൽ നല്ലോരു മന്ത്രം' എന്നതിനു് 'ചാല നല്ലോരു മന്ത്രം' എന്നും കാണുന്നു. ഈ പാഠഭേദങ്ങൾ ശ്രദ്ധാർഹങ്ങളല്ല. ആവേശം, മാരണം, മൃത്യുഞ്ജയം എന്നിവയെല്ലാം മന്ത്രവാദത്തിനു ചേർന്ന രൂപകങ്ങളാണെന്നു ധരിക്കണം. ഇവ ശത്രുസംഹാരത്തിനു വേണ്ടി മാന്ത്രികന്മാർ ചെയ്യുന്ന കർമ്മങ്ങളാണു്.

സുന്ദരിമാരുടെ കാമാവേശത്തിനും, വൈരി രാജാക്കന്മാരുടെ മാരണക്രിയയ്ക്കും, വിദ്വാന്മാരുടെ ചിത്തോന്മേഷത്തിനും ഉതകുന്ന മന്ത്രംപോലെ പ്രഭാവശാലിയായ തൃപ്പാപ്പൂർ മൂപ്പനായ ആദിത്യവർമ്മ ആ വിയോഗിയുടെ മുമ്പിൽ മൃത്യുഞ്ജയനെപ്പോലെ ചെന്നു ചേർന്നു. പവനൻ നിഹനിച്ച കാമിയെ പുനർജീവിപ്പിക്കാനായി മൃത്യുഞ്ജയൻ ആവിർഭവിച്ചു എന്നു യുക്തി.

കണ്ടാൻ കണ്ടിപ്പുരികുഴലിമാർമാരനെപ്പിന്നെ മുന്നൽ
കൊണ്ടാടാവോ ചില ഗുണഗണം ചേർന്ന പുണ്യാംബുരാശിം
തണ്ടാർമാതും കവിവനിതയും തണ്ടിയൻറൻറ പുല്കും
ചണ്ടാർ വെൻറിക്കൊടിയെ വെടിയിൻേറാക്കു കല്പാന്തവഹ്നിം. 12

കണ്ടിപ്പൂരികുഴലിമാൎക്കു മാരനും, കൊണ്ടാടാവോന്നായ അനേകം ഗുണങ്ങളുള്ള പുണ്യാംബുരാശിയും, തണ്ടാർമാതും കവിവനിതയും, തണ്ടി-അന്വേഷിച്ചു ചെന്നു്, അന്നന്നു പൂൽകുന്ന ചണ്ടാർവെൻറി ക്കൊടിനും വെടിയുന്നോൎക്കു കല്പാന്തവഹ്നിയും ആയ (ആദിത്യവൎമ്മയെ) പിന്നെ മുന്നിൽ കണ്ടാൻ എന്നു് അൎത്ഥയോജന.

പിന്നെ ആ വിയോഗി ആദിത്യവൎമ്മയെ മുമ്പിൽ കണ്ടു എന്നു സാരം.

സംസ്കൃതരീതി അനുസരിച്ചു വിശേഷണവിശേഷ്യങ്ങളെ ഒരേ വിഭക്തിയിലാക്കി പ്രയോഗിച്ചിരിക്കുന്നു. മാരനെ പുണ്യാംബുരാശിം വെൻറിക്കൊടിയെ കല്പാന്തവഹ്നിം കണ്ടാൻ എന്നു വാക്യഘടന.

കണ്ടിപോലെ മനോഹരവും പുരിഞ്ഞതുമായ, കുഴൽ-തലമുടി, ഉള്ളവൎക്കു്-സുന്ദരിമാൎക്കു്, മാരനെ-കാമനായുള്ളവനെ; കൊണ്ടാടാവാ-കൊണ്ടാടാൻ നിവൃത്തിയില്ലാത്ത എന്നു ചിലർ എടുക്കുന്നു. (ആവുക എന്ന തിന്റെ നിഷേധരൂപം ആവാ. ആവോ എന്നാണു് ഇവിടെ രൂപം). പുണ്യാംബുരാശിം-പുണ്യസമുദ്രത്തെ. തണ്ടാർമാതു് പൂമാതു്-ലക്ഷ്മി. കവിവനിത-സരസ്വതി, അൻറൻറു്-അന്നന്നു്, പുൽകുന്ന, ചണ്ടാർ വെൻറിക്കൊടിയെ-ശത്രുക്കൾക്കു ജയക്കൊടിയെ-ശത്രുക്കളെ ജയിക്കുന്ന കൊടിയെ, വെടിയിൻറോൎക്കു്-ഉപേക്ഷിക്കുന്നവൎക്കു്—പക്ഷത്തിൽനിന്നു മാറിപ്പോകുന്നവൎക്കു്, കല്പാന്തവഹ്നിം-പ്രളയാഗ്നിയെ.

ഈ ഉല്ലേഖങ്ങളെക്കൊണ്ടു് ആദിത്യവൎമ്മയുടെ അവദാനങ്ങളെ കീൎത്തിച്ചിരിക്കുന്നു.

തണ്ടു് ഇയന്നു് ഒന്നു പുൽകും എന്നു പിരിച്ചും വ്യാഖ്യാനിച്ചു കാണുന്നു. അതു സുഗമമല്ല. മുന്നം എന്നു മൂ. പാ. മുന്നൽ എന്നു ഗ്ര. പാ.

**നീൎത്താനിന്ദുപലമിവ തെളിഞ്ഞാമ്പൽപോലേ ചിരിച്ചാൻ**
**ആൎത്താൻ വണ്ടിൻകുലമിവ, വളൎന്നാൻ പയോരാശിപോലേ,**
**പീത്വാ രൂപാമൃതമിളകിനാനേഷ ചെമ്പോത്തുപോലേ**
**ക്രൂൎത്താൻ കാമീ മദനനിവ പോന്നാഗതേ വീരചന്ദ്രേ. 13**

ഏഷ കാമീ-ഈ കാമി, വീരചന്ദ്രേ പോന്നാഗതേ—വീരചന്ദ്രൻ വന്നപ്പോൾ, ഇന്ദുപലം ഇവ നീൎത്താൻ-ചന്ദ്രകാന്തക്കല്ലു് എന്നപോലെ, നീൎത്തു-അലിഞ്ഞു എന്നോ വിയൎത്തു എന്നോ അൎത്ഥമാകാം. മാനസിക മായിട്ടുള്ള അലിവോ, കായികമായിവന്ന സാത്വികസ്വേദമോ ഉദ്ദേശിച്ചു ആയിരിക്കാം നീൎത്തു എന്നു പറഞ്ഞിരിക്കുന്നതു്. തെളിഞ്ഞു് ആമ്പൽ പോലേ ചിരിച്ചു; വണ്ടിൻകുലം എന്നപോലെ ആൎത്തു (സന്തോഷം കൊണ്ടു് ആൎത്തു എന്നൎത്ഥം). പയോരാശിപോലെ-സമുദ്രംപോലെ വളൎന്നു. ചന്ദ്രോദയത്തിൽ സമുദ്രം വേലിയേററം കൊള്ളുന്നപോലെ ആ കാമിയുടെ

ഹൃദയത്തിൽ ആനന്ദലഹരി ഉയൎന്നു. രൂപാമൃതം—അമൃതസദൃശമായ രൂപം — സൗന്ദൎയ്യം, പീതപാ — നുകൎന്നിട്ടു്, ചെമ്പോത്തുപോലെ — ഉല്പന്നപക്ഷിപോലെ, കുഴ്ത്താൻ — കൂത്താട്ടുകയും ചെയ്തു.

ആദിത്യവൎമ്മയെ ചന്ദ്രനാക്കി രൂപണം ചെയ്തിരിക്കുന്നു. ചന്ദ്രോദയത്തിൽ ചന്ദ്രകാന്തശില തുടങ്ങിയുള്ളവയ്ക്കു് ഉണ്ടാകുന്ന വികാരങ്ങൾ ആദിത്യവൎമ്മയുടെ ദൎശനത്തിൽ ആ കാമുകനു് ഉണ്ടായി. കവിസങ്കേതം അനുസരിച്ചുള്ള വൎണ്ണനയാണു് ഇതു്. ചന്ദ്രോദയത്തിൽ സമുദ്രം വേലിയേററം കൊള്ളുന്നു എന്നും, ചന്ദ്രനിലുള്ള അമൃതത്തെ ചകോരങ്ങൾ ആസ്വദിക്കുന്നു എന്നും മററും കവിസങ്കേതങ്ങൾ. [‘ചേപ്പോത്തു്’ മൂ. പാ. ‘ചെമ്പോത്തു്’ ഗ്ര. പാ. ചെമ്പോത്തു് എന്നാണു സാധാരണ രൂപം. ‘ചേപ്പോത്തു്’ എന്ന രൂപം തെററാണെന്നു തോന്നുന്നു. വീരൻ എന്നതു് വേണ്ടു് ഇളമുറ രാജാവിന്റെ സ്ഥാനപ്പേരു് ആയിരുന്നു എന്നു് ഒരു വ്യാഖ്യാനത്തിൽ പറയുന്നു. അതിനു പ്രമാണം കാണുന്നില്ല. ‘വീര എന്നും ‘ശ്രീവീര’ എന്നും ചേൎത്തായിരുന്നു തിരുവിതാംകൂർരാജാക്കന്മാരുടെ പേരു് എഴുതി വന്നതു്. [സദസ്യതിലകന്റെ തിരുവിതാംകൂർ സ്റ്റേററുമാനുവൽ വാല്യം II അനുബന്ധം പുറം 285—ൽ കൊടുത്തിട്ടുള്ള രാജാക്കന്മാരുടെ പേരുകൾ നോക്കുക.]

താന്താനേ വന്നയമുപഗതോ ദൈവയോഗാദിദാനീം
കാന്താചാന്താർമുലയിണ പിരിഞ്ഞുള്ള താപം വിഘന്തും
ആന്താനെൻറങ്ങവനടനണഞ്ഞെത്തിനാനാത്തരാഗം
ചെന്താർമാതിൻ കുലനിലയമാം വീരവേണാടർകോനെ. 14

ദൈവയോഗാൽ-ഭാഗ്യയോഗം കൊണ്ടു്, ഇദാനീം—ഈ സമയത്തു്, കാന്തയുടെ ചന്താൎന്ന മുലയിണ പിരിഞ്ഞതിലുള്ള താപത്തെ, വിഘനിക്കുന്നതിനു്-ഇല്ലാതാക്കുന്നതിനു്, അയം-ഇദ്ദേഹം, താൻ താനേ, വന്നു് ഉപഗതഃ-വന്നുചേൎന്നു. ഞാൻ അന്വേഷിക്കാതെ ഭാഗ്യം കൊണ്ടു് തന്നെത്താനേ ഇദ്ദേഹം വന്നുചേൎന്നു. ആദിത്യവൎമ്മയെ കണ്ടപ്പോൾ ആ കാമിക്കു് ഉണ്ടായ അശ്വാസവിചാരമാണു് ഇതു്. ഉടൻ-ആദിത്യവൎമ്മയെ കണ്ട ഉടനേ, അവൻ—ആ കാമി, ആന്താൻ എന്നു് ആത്തരാഗം ചെന്താർമാതിൻ കുലനിലയമായ വേണാടർകോനെ അണഞ്ഞു്—അടുത്തുചെന്നു്, എത്തിനാൻ—പുകഴ്ത്തി—വണങ്ങി. അണഞ്ഞു എന്നു കഴിഞ്ഞു് എത്തിനാൻ എന്നതു പുനരുക്തമാണു്. ഏത്തിനാൻ എന്നാണു സാധുവായ രൂപം. ആന്താൻ-നാഥൻ, ഉടമസ്ഥൻ എന്നു് അൎത്ഥം. തന്റെ ആന്താനാണു്-നാഥനാണു് എന്നു് അവൻ ആദിത്യവൎമ്മയെ അണഞ്ഞു്, ഏത്തി-വണങ്ങി എന്നു് അൎത്ഥയോജന. [ആന്താനെൻറങ്ങു് എന്നു ഗ്ര. പാ. ഞാൻ താനെൻറങ്ങു്—മൂ. പാ] അതിനു ഞാൻ താൻ എന്നു പറഞ്ഞുകൊണ്ടു്, എന്നിത്യാദി അൎത്ഥം. ‘ആന്താനും കൂന്താനും എന്നു ഗ്രാമ്യശൈലി. നാഥൻ എന്നൎത്ഥം. ആൺ

താൻ എന്നായിരിക്കാം വ്യുൽപത്തി. വേണാടർകോൻ എന്നതിനു് വേണാട്ടെ രാജാവു് എന്ന സാമാന്യമായ അർത്ഥമേ ഉള്ളൂ. വേണാട്ടുമൂപ്പൻ എന്ന അർത്ഥമല്ലല്ലോ പ്രകൃതത്തിൽ.

ആകല്പം വാണ്ണരുളു പകയർക്കന്തകാ! ഹന്ത ഭൂമി-
ക്കാകല്പം നീ പവഴമണിയേ, വാണിയും പൂവിൽമാതും
വീകിച്ചേ വന്നഴകൊടു പുണർന്നിട്ടുമാതിച്ചവർമ്മാ!
മേകത്തോടും കൊടയിലിടയിൻേറാരു കാരുണ്യസിന്ധോ! 15

ആദിത്യവർമ്മയെ വിയോഗി അഭിസംബോധനം ചെയ്തു പറയുന്നു.— പകയർക്കു് അന്തകാ-പക ചെയ്യുന്നവർക്കു്-എതിരാളികൾക്കു്, കാലനായുള്ളോവേ, ആകല്പം-കല്പാന്തം വരെ-ലോകാവസാനം വരെ, വാണരുളിയാലും. ഹന്ത, ഈ ഭൂമിക്കു്, ആകല്പം ആഭരണമായ, പവഴമണിയേ-പവിഴമണിയാണു്; [ആകല്പവേഷൌ നേപഥ്യം പ്രതികർമ്മ പ്രസാധനം എന്നു് അമരകോശം]. 'മുഴവർ മണിയേ' എന്നു മൂ. പാ. ഇന്നാങ്ങൾ തിരുഞ്ഞവരിൽ രത്നമായവനേ എന്നു് അതിനു് അർത്ഥം കൊടുത്തിരിക്കുന്നു. 'മുഴ' എന്നതിൽനിന്നു് ഇങ്ങനെ രൂപം വരുത്താമോ എന്നു സംശയമാണു്. 'മഴവർമണിയേ' എന്നും പാഠം കാണുന്നുണ്ടു്. അതിന്റെ അർത്ഥം വീരരത്നം, നാട്ടുവാഴികളിൽ രത്നം എന്നെല്ലാമാണു്. വാണിയും-സരസ്വതിയും, പൂവിൽമാതും-ലക്ഷ്മിയും, വീകിച്ചു വന്നു് അഴകൊടു പുണരുന്ന ആദിത്യവർമ്മ എന്നും മേഘത്തോടുപോലും, കൊടയിൽ-ദാനത്തിൽ, ഇടയുന്ന കാരുണ്യസിന്ധോ എന്നും സംബോധനകൾ.

വീകിച്ചു എന്നതിനു് 'മേലേ മേലേ ആയി' എന്നും, 'മത്സരത്തിൽ' എന്നും, 'ഓടിക്കിതച്ചു' എന്നും മൂന്നു തരത്തിൽ മൂന്നു വ്യാഖ്യാനങ്ങളിൽ അർത്ഥം കൊടുത്തുകാണുന്നു. വീകിച്ചു എന്നതിനു് വേഗത്തിൽ എന്നാണു് അർത്ഥം. വേഗശബ്ദത്തിന്റെ തത്ഭവമാണു് വീകം. 'കൊടിയിലിടയിൻേറാരു' എന്നാണു ഗ്ര. പാ. കൊടയിൽ എന്ന മുദ്രിത പാഠമാണു സാധു. 'കല്യാണസിന്ധോ' എന്നതിനു് 'കാരുണ്യസിന്ധോ' എന്നു ഗ്ര. പാ. മേഘത്തോടും എന്ന മൂ. പാഠത്തെക്കാൾ മേകത്തോടും എന്ന ഗ്ര. പാ. ആണു സമീചീനം. അർത്ഥത്തിനു വ്യത്യാസമില്ലെങ്കിലും അതാണു് ഇവിടെ പ്രാസത്തിനു് ഇണങ്ങുന്നതു്.

എണ്ണിക്കൊള്ളാം പടയിലെഴുനള്ളത്തു കൊല്ലത്തുനിൻേറാ
കണ്ണിൽക്കൂടാതടയരുടൽക്കുറാളി! തോവാളനിൻേറാ
വണ്ണിച്ചേററം ഭുജഗശയനം കണ്ടു കൈക്കുപ്പുവാനെൻ
പുണ്യത്തിൻേറ പെരുമ നവരം നിൻ വരത്തെൻറു മന്യേ. 16

പടയിലെഴുന്നള്ളത്ത് - പടയോടുകൂടിയുള്ള - പരിവാരങ്ങളോടുകൂടിയുള്ള, എഴുന്നള്ളത്ത്, കൊല്ലത്തുനിന്നോ തോവാളനിന്നോ എന്ന്, എണ്ണിക്കൊള്ളാം - ഗണിച്ചുകൊള്ളാം. കണ്ണിൽക്കൂടാത - കണ്ടുകൂടാത്ത, അടയരുടൽ - അടയരുടെ ഉടൽ - ശത്രുക്കളുടെ ശരീരം, ക്രൂരാളി - ക്രൂരമാകുന്ന വനേ - വെട്ടിപ്പൊളിക്കുന്നവനേ എന്ന സംബോധന. വണ്ണിച്ചേറ്റാം - ഏറ്റം വണ്ണിച്ച്, ഭുജഗശയനം - അനന്തശായിയെ - പദ്മനാഭനെ, കണ്ടു കൈകൂപ്പുവാനേ - തൊഴുന്നതിനായ്വേണ്ടിയുള്ള, നിൻ വരത്ത് - അവിടത്തെ വരവ് - എഴുന്നള്ളത്ത്, നൂനം - നിശ്ചയമായും. എൻ - എന്റെ, പുണ്യത്തിന്റെ [illegible] ഞാൻ വിചാരിക്കുന്നു.

[illegible] എഴുന്നള്ളത്ത് പദ്മനാഭനെ തൊഴാൻ വേണ്ടിയാണെ [illegible] താല്പര്യമാണെന്നു ഞാൻ കരുതുന്നു.

‘എണ്ണിക്കൊള്ളാം പടയിൽ’ എന്നതിന് എണ്ണത്തക്കവണ്ണം കുറച്ചു മാത്രം പടയോടുകൂടി എന്നു ചിലർ അർത്ഥമെടുക്കുന്നു. അതു് ജൂജുരീതിയല്ല. കണ്ണിൽക്കൂടാത - കണ്ണെത്താത്ത - അസംഖ്യമായ.



[‘എണ്ണിക്കൊള്ളാം പടയും’ എന്ന ഗ്ര. പാ. എഴുത്തിൽ പിശകാണ്].

ആറല്ലോ ചൊല്ലമരസരണൌ സംസ്കൃതപ്രാകൃതാഭ്യാം
മാറില്ലല്ലോ പുനരതിൽ നിനക്കിൻറു മംഗല്യകീർത്തേ!
ആറല്ലോ മൂൻറവനിവിഷയേ ചേൎന്ന ഭാഷാവിശേഷം
വേറല്ലേ നീ പറകിലവയിററിങ്കലും വീരമൗലേ! 17

അമരസരണൌ—അമരസരണിയിൽ - സംസ്കൃതത്തെ ദേവഭാഷയെന്നു കരുതുന്നതുകൊണ്ടു് ആൎയ്യഭാഷാവൎഗ്ഗത്തിൽ എന്നു പ്രകൃതാർത്ഥം. സംസ്കൃത പ്രാകൃതാഭ്യാം - സംസ്കൃതം, പ്രാകൃതം എന്നു രണ്ടിനത്തിൽ നിന്നു്, ചൊല്ല്—ഭാഷ, ആറാണല്ലോ. സംസ്കൃതപ്രാകൃതാനാം എന്ന മൂ. പാഠത്തിൽ സംസ്കൃതപ്രാകൃതങ്ങളുടെ എന്നു് അർത്ഥം. പ്രാകൃതാഭ്യാം എന്ന ഗ്ര. പാഠമാണ് സമീചീനം. [ഏതു് ആറ് ആൎയ്യഭാഷകളെയാണു പരാമർശിക്കുന്നതെന്നു വ്യക്തമല്ല. മഹാരാഷ്ട്രി, പൈശാചി, മാഗധി, ശൗരസേനി, ചൂളികാപൈശാചി, അപഭ്രംശം എന്നിവ ആയിരിക്കണം. വരരുചിയും ഹേമചന്ദ്രനും ഇതിനെപ്പററി പറഞ്ഞിട്ടുണ്ടു്.] മംഗല്യകീർത്തേ, പുനരതിൽ നിനക്കിന്നു മാറ് ഇല്ലല്ലോ. മാറ് - ഒപ്പം - സാമ്യം എന്നു് അർത്ഥം. അവനിവിഷയേ ചേൎന്ന ഭാഷാവിശേഷം ആറല്ലോ മൂൻറ് ഭൂമിയിലുള്ള ഭാഷാവിശേഷങ്ങൾ, ആറുമൂന്ന് - പതിനെട്ട്, ആണല്ലോ. അന്നത്തെ പതിനെട്ടു ഭാഷകൾ - ചിങ്കളം, ജോനകം, ജാവകം, ചീനം, തുളുവം, കടകം, കൊങ്കണം, കന്നടം, കൊല്ലം, തെലുങ്ക്, കലിംഗം,

വംഗം, ഗംഗം, മഗധം, കടാരം, ഗൗഡം, കോസലം, തമിഴ്. ഇവയാണ് പതിനെൺമൊഴി എന്നു തമിഴിൽ വ്യവഹരിക്കുന്നതു്. സംസ്കൃതം ഒഴികെയുള്ളവയാണ് ഇവ. (തമിഴ്‌ലെക്സിക്കൻ). അവയിററിങ്കലും-അവററിങ്കലും, വീരമൗലേ നീ വേറല്ലേ-നീ പ്രത്യേകമല്ലേ? അങ്ങയുടെ സ്ഥാനം പ്രത്യേകമല്ലേ? 'അതിൻെറ നില ഒന്നു വേറേ' എന്നു ശൈലി ഉണ്ടല്ലോ. പതിനെട്ടു ഭാഷകളിലുള്ള ജ്ഞാനത്തെ സംബന്ധിച്ചായാലും ആദിത്യവമ്മയുടെ നില ഒന്നു വേറേയാണ്-അസാധാരണമാണ് എന്നർത്ഥം.c.f. 'കുന്ദവല്ലി വനഭുവിൽ നില്ക്കിലും കുന്ദമാണതിനു കാന്തി വേറെയാം.' (നളിനി).

[വേറല്ലേ എന്നതിന് വേറു് അല്ലേ?—ഇണക്കമില്ലാത്തവനല്ലതന്നെ എന്നും, അപരിചിതൻ അല്ല എന്നും ചിലർ അർത്ഥകല്പന ചെയ്തിരിക്കുന്നതു് ഋജുവല്ല

അക്കാലത്തെ പരിഗണനയിൽ ആയ്യഭാഷാവർഗ്ഗത്തിൽ ആറും അവയൊഴിച്ചു് വേറേ പതിനെട്ടും ഭാഷകൾ ഉണ്ടായിരുന്നു. അവയിൽ എല്ലാം ആദിത്യവമ്മയ്ക്കു് എതിരില്ലാത്ത പാണ്ഡിത്യം സിദ്ധിച്ചിരുന്നു എന്നു ഭാവം.



രാജ്യാനാമങ്ങിനിയ പതിനെട്ടിന്നുമിൻറായുധാനാം
വിദ്യാനാഞ്ച ത്വമസി പെരുമാൾ വീരസംഗ്രാമധീര!
നാലിന്നുമ്മേററുപതിനുമിൻറക്കലാകൗശലാനാം
ഗ്രാമാണാഞ്ച ശ്രിയമനുദിനം വാഴ്ത്തുവോരാപ്പബന്ധോ! 18

വീരസംഗ്രാമധീര, ത്വം-അവിടന്നു്, ഇൻറു്-ഇന്നു്, ഇനിയ നല്ല, രാജ്യാനാം ആയുധാനാം വിദ്യാനാം പതിനെട്ടിന്നും-പതിനെട്ടു രാജ്യങ്ങൾക്കും പതിനെട്ടു് ആയുധങ്ങൾക്കും പതിനെട്ടു വിദ്യകൾക്കും, പെരുമാൾ, അസി-ആണു്. ത്വമസി എന്നു ഗ്ര. പാ. സമീചീനം. ത്വമപി എന്ന മുദ്രിതപാഠത്തിനു്, നീയും-അവിടന്നും എന്നു് അർത്ഥം. വീരരവിവമ്മയ്ക്കു് ആയിരുന്നു സംഗ്രാമധീരബിരുദം ഉണ്ടായിരുന്നതു്. ആ ബിരുദം അനുസ്മരിച്ചായിരിക്കും ആദിത്യവമ്മയെയും ഇങ്ങനെ സംബോധന ചെയ്യുന്നതു്. ആപ്പബന്ധോ, അറുപത്തിനാലു കലാകൗശലങ്ങളുടെയും, ഗ്രാമാണാം ച-ഗ്രാമങ്ങളുടെയും, ശ്രിയം-ശ്രീയെ-ഐശ്വയ്യത്തെ, അനുദിനം-ദിവസവും, വാഴ്ത്തുവോരു-വാഴ്ത്തുന്ന ഒരു, വദ്ധിപ്പിക്കുന്ന, ആപ്പബന്ധോ എന്നു സംബോധന. വാഴുക എന്നതിൻെറ പ്രയോജകരൂപമാണ് വാഴ്ത്തുക. വീഴുന്നു, വീഴ്ത്തുന്നു എന്നപോലെ വാഴുന്നു, വാഴ്ത്തുന്നു എന്നു രൂപസിദ്ധി. വാഴ്ത്തുവോരു് എന്നതിനു് പുകഴ്ത്തുക എന്നല്ല, വാഴിക്കുക, വദ്ധിപ്പിക്കുക എന്നാണ് ഇവിടെ അർത്ഥം.

അറുപത്തിനാലു കലകളെന്നു പ്രസിദ്ധി. കേരളത്തിലേ നമ്പൂരിഗ്രാമങ്ങളും അറുപത്തിനാലു്. കലകളുടെ എന്നപോലെ ഗ്രാമങ്ങളുടെയും ഐശ്വയ്യത്തിനു നിദാനമാണ് ആദിത്യവമ്മ.

[മുഖ്യമായ പ്രസാധനങ്ങളിൽ 'ഗ്രാമാണാം ച ശ്രിയം' എന്നു തന്നെ പാഠം കാണുന്നു. എന്നാൽ അതിനു ശ്രീയെ എന്നല്ല, ആശ്രയം എന്നാണു് അർത്ഥം കൊടുത്തുകാണുന്നതു്. കലകൾക്കും ഗ്രാമങ്ങൾക്കും അവിടന്നു് ആശ്രയമാണല്ലോ എന്നു് അർത്ഥം കൊടുക്കുന്നു. മു. പാ. വും ഗ്ര. പാ. വും സമീചീനപാഠവും 'ശ്രിയം' എന്നായിരിക്കുന്ന സ്ഥിതിക്കു ശ്രീയെ വാഴ്ത്തുന്ന–വർദ്ധിപ്പിക്കുന്ന എന്നു മുകളിൽ കാണിച്ച അർത്ഥമേ യോജിക്കൂ.]

[പതിനെട്ടു രാജ്യമെന്നു പറഞ്ഞിരിക്കുന്നതു് രാജ്യത്തിന്റെ പതിനെട്ടു വിഭാഗങ്ങളെപ്പററിയാണു്. വളഞ്ചിയം എന്നാണു് അന്നു പറഞ്ഞിരുന്നതു്. കൊല്ലം 371–ാമാണ്ടത്തേ വെള്ളായണി ശിലാരേഖയിൽ വേണാട്ടിലേ 18 രാജ്യങ്ങളിലുള്ള വളഞ്ചിയരെപ്പററി പ്രസ്താവമുള്ളതു നോക്കുക. 'മൂൻറു തുടൈ മുട്ടകിൽ അറുനൂററുവരും പണി ചെയ്വിൻറവരരും പതിനെട്ടിരാച്ചിയത്തിൽ വളഞ്ചിയരും ആരാഴ്ച പണ്ണി ആ ചന്തിരതാരവൽ മുട്ടാതെ ചെലുത്തുവിതു.' 1. പതിനെട്ടു രാജ്യത്തിൽ എന്നുതന്നെ പറഞ്ഞിട്ടുള്ളതു ശ്രദ്ധിക്കുക. രാജ്യവിഭാഗമെന്നേ രാജ്യത്തിനു് അർത്ഥമുള്ളൂ. ഇവിടെ പതിനെട്ടു വിഭാഗങ്ങൾ ഏതെന്നു് സ്പഷ്ടമായി അറിയുന്നില്ല. പാണ്ടിയെപ്പററിയും കൊച്ചിയെപ്പററിയുമുള്ള ശാസനങ്ങളിലും പതിനെട്ടുനാട്ടു് എന്നൊരു വിഭാഗം കാണുന്നുണ്ടു്. കൊച്ചിയിൽ തളിയിൽ ക്ഷേത്രത്തിന്റെ രേഖയിൽ പതിനെട്ടു നാട്ടാരും അധികാരിയും എന്നു കാണാം. 2. പാണ്ടിയിൽ രാമനാട്ടിലേ ഒരു രേഖയിൽ പതിനെട്ടു വിഷയങ്ങളിലേ ആളുകൾ ചേർന്നിരുന്നു ചില കാര്യങ്ങൾ ചെയ്തതായി കാണാം. 3. രാജ്യങ്ങളെ അന്നു പതിനെട്ടായി ഭാഗിക്കുന്ന പതിവു് ഉണ്ടായിരുന്നിരിക്കാം.]

ശൗണ്ഡീ, വേണു, സ്തനി, ശമ്പരികാ, പങ്കിതം, രാവണന്നൈ,
സാരംഗം, നന്തുണി, നിറമെഴുന്തണ്ണി, വീണാ, പിനാകം
മററും വാദ്യോൽക്കരമനുതരിക്കിൻറ ഗീതാമൃതം തേ
കേൾപ്പുണ്ടോ വന്നൊളിയിലമരാധീശഗന്ധർവ്വസംഘാഃ? 19

ശൗണ്ഡി തുടങ്ങിയുള്ള വാദ്യോൽകരം–വാദ്യസമൂഹങ്ങൾ, അനുസരിക്കുന്ന, തേ-നിന്റെ, ഗീതാമൃതം അമരാധീശനും ഗന്ധർവ്വസംഘങ്ങളും, ഒളിയിൽ-ഒളിവായി, വന്നു കേൾപ്പുണ്ടോ എന്നു ചോദ്യം. ശൗണ്ഡി-ഒരു തരം ചെണ്ട. വേണു–മുളങ്കുഴൽ-ഓടക്കുഴൽ. സ്തനി-ഒരു തരം ഭേരി, ശമ്പരിക–ചവുരി, പങ്കിതം-ഇടുമുട്ടി, രാവണന്നൈ–വീരാണം, സാരംഗം-ഒരുതരം വീണ, നന്തുണി, നിറമെഴും–ഭംഗിയുള്ള, തണ്ണി-ജലതരംഗം, വീണ, പിനാകം എന്നിവ അക്കാലത്തു നിലവിലിരുന്ന സംഗീതയന്ത്രങ്ങളാണു് എന്നു ശ്രീ. പിഷാരടി ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. അന്നു സംഗീതത്തിനു കേരളത്തിൽ സിദ്ധിച്ചിരുന്ന പ്രചാരവും പ്രശസ്തിയും ഇതിൽനിന്നു വ്യക്തമാണു്.

---

1. T. A. S. iii-36; 2. T. A. S. viii-44; 3. The Pandyan Kingdom, p. 170.

ഗീതാമൃതം എന്ന ഗ്രന്ഥപാഠമാണു സമീചീനം. 'വാദ്യോൽകര മന്തരിക്കിൻറ വാദ്യാമൃതം' എന്ന മൂ. പാ. അസാരസമായ പുനരുക്തിയാണല്ലോ. 'കേൾപ്പുണ്ടോ വന്നിളയിൽ' എന്ന മൂ. പാഠത്തിൻെറ സ്ഥാനത്തു് 'കേൾപ്പുണ്ടോ വന്നൊളിയിൽ' എന്നാണു ഗ്രൃ. പാ.

വട്ടത്തിൽച്ചേൎന്നടയരുടലിൽ ച്ചേരുമച്ചോരിവെള്ളം
മുട്ടക്കോരിക്കഴുകുമെഴുപാറും കടിക്കുംപ്രകാരം
വെട്ടിക്കീറിപ്പടയിലുടവാൾകൊണ്ടു ക്കൂറിട്ടു വേറി-
ട്ടൊട്ടൊട്ടേടം നരവര! പരന്നും വിരുന്നുണ്മതുണ്ടോ? 20

വട്ടത്തിൽ ചേൎന്നു്-വളഞ്ഞെതിൎക്കുന്ന, അടയരുടെ—വൈരികളുടെ, ഉടലിൽ ചേരുന്ന, ചോരിവെള്ളം—വെള്ളംപോലെ ഒഴുകുന്ന ചോര, മുട്ടക്കോരി കഴുകും എഴുപാറും കടിക്കുന്നവണ്ണം, പടയിൽവച്ചു് ഉടവാൾ കൊണ്ടു വെട്ടിക്കീറി, കൂറിട്ടു് വേറിട്ടു്—പ്രത്യേകം പ്രത്യേകം പങ്കാക്കി, ഒട്ടൊട്ടേടം, നരവര—രാജാവേ, പരന്നും—പരുന്തും, വിരുന്നുണ്മതൊണ്ടോ—വിരുന്നുണ്ണുന്നുണ്ടോ?



'നൃപ പറവരിന്നും വിരുന്നുണ്മതുണ്ടോ' എന്നു മൂ. പാ. 'നരവര പരന്നും വിരുന്നുണ്ടതൊണ്ടോ' എന്നു ഗ്രൃ. പാ. പറവകൾ എന്നതിനു് 'പറവർ' എന്നു പറയുന്നതു ശരിയായ രൂപമല്ല. ഗ്രന്ഥപാഠത്തിലേ 'പരന്നും' എന്നതു് 'പരുന്തും' എന്നതിൻെറ രൂപാന്തരം. 'വിരുന്തു്' 'വിരുന്നു്' ആകുന്നതുപോലെ പരുന്തു് എന്നതു് 'പരുന്നു്' എന്നും പിന്നെ 'പരന്നു്' എന്നും രൂപാന്തരം പ്രാപിക്കുന്നു.

മുട്ടക്കോരി—നിറയെ കോരിയെടുത്തു് [ശ്വാസം മുട്ടത്തക്കവണ്ണം എന്നായിരിക്കാം.] 'എഴുപാട്ടും' എന്നാണു് ഗ്രൃ. പാ. ഇതിനു് എമ്പാട്ടും, ധാരാളം എന്നു് അൎത്ഥം പറഞ്ഞാൽ കഴുകും എന്നതിലേ സമുച്ചയത്തിനു പ്രയോജനമില്ലാതെ വരും. 'എഴുപാറും' എന്നതിനു മുട്ടക്കഴുകൻ എന്നു അൎത്ഥം പറഞ്ഞിരിക്കുന്നു. പാറു്—കഴുകു്, പരുന്തു്. എഴുപാർ എന്നതിനു് എഴുന്ന പാർ, ഉയൎന്നു പറക്കുന്ന പരുന്തു് എന്നായിരിക്കാം അർത്ഥം. കാൽ എഴുന്ന പക്ഷി എന്നു ചിലർ.

വ്യായാമംകൊണ്ടഴകിലുദിതാമോദമുച്ചൈശ്ശ്രവാവി-
ന്നായാസം ചെയ്യമലതുരഗം നീ കരേറും ദശായാം
പ്രാണാപായം കരുതിന തുലിക്കൻപടക്കോപ്പിനെണ്ണം
ചൊൽവുണ്ടല്ലോ സുരപരിഷദാമപ്പൊടിച്ചാത്തു ചെൻറു്.

വ്യായാമംകൊണ്ടു് അഴകിൽ, ഉദിതാമോദം—ആമോദമുദിക്കുംവണ്ണം—സന്തോഷം തോന്നത്തക്ക പ്രകാരത്തിൽ, ഉച്ചൈശ്ശ്രവാവിന്നു്—ദേവേന്ദ്രൻെറ ഉച്ചൈശ്ശ്രവസ്സു് എന്ന അശ്വത്തിന്നു്, ആയാസംചെയ്യ,

അമലതുരഗം-നല്ല കുതിരയെ, നീ കരേറും ദശായാം-നീ കയറുമ്പോൾ, ഇന്ദ്രൻെറ അംശത്തെ അടിപ്പെടുത്തുന്ന അവിടത്തെ കുതിരയുടെ പുറത്തു് അങ്ങു് ആരോഹണം ചെയ്യുമ്പോൾ, പ്രാണാപായം കരുതുന്ന തുലിക്കൻ പടക്കോപ്പിൻെറ എണ്ണത്തെ ആ പൊടിച്ചാർത്തു ചെന്നു്-തുലിക്കൻപടയുടെ ഓട്ടത്തിൽ ഉയരുന്ന പൊടി ചെന്നു്, സുരപരിഷദാം-ദേവപരിഷത്തിനോടു്, ചൊൽവുണ്ടല്ലോ-ചൊല്ലുന്നുണ്ടല്ലോ-അറിയിക്കുന്നുണ്ടല്ലോ.

പടക്കോപ്പിനെണ്ണം-'പടക്കോപ്പിനു്' എന്നതിനു് സൈന്യസാമഗ്രികളുടെ എന്നു് അർത്ഥമെടുത്താലും സൈന്യസമൂഹത്തിൻെറ എന്ന അർത്ഥം തന്നെ വന്നുചേരും. തുലുക്കൻ പടക്കോപ്പു് എന്നു പറഞ്ഞതുകൊണ്ടു് ചത്ത തുലുക്കന്മാരുടെ ശേഷിച്ച പടക്കോപ്പു് എന്നു് അർത്ഥം എടുത്തുകാണുന്നു. 'പ്രാണാപായം കരുതിന' എന്നേ പറഞ്ഞിട്ടുള്ളു; മൃതരായവർ എന്നു പറഞ്ഞിട്ടില്ല. ആദിത്യവർമ്മ കുതിരപ്പുറത്തു കയറുമ്പോൾ തന്നെ തുലുക്കന്മാർ ഓടിത്തുടങ്ങുമെന്നും, അവരുടെ ഓട്ടത്തിൽനിന്നു പൊങ്ങുന്ന പൊടിച്ചാർത്തു ഭീരുക്കളായ തുലുക്കന്മാരുടെ എണ്ണത്തെപ്പററി സുരപരിഷത്തുകളോടു നിവേദനം നടത്തുമെന്നും സാരം. പൊടിച്ചാർത്തു് എന്നുള്ളതു് ആദിത്യവർമ്മയുടെ കുതിരയുടെ കുളമ്പിൽനിന്നു പൊങ്ങുന്നതല്ല, തുലുക്കന്മാരുടെ ഓട്ടത്തിൽ നിന്നു പൊങ്ങുന്നതാണു് എന്നു ഗമ്യമാണു്. 'പൊടിച്ചാർത്തു പോലെ' എന്ന ഗ്ര. പാഠത്തെക്കാൾ 'പൊടിച്ചാർത്തു ചെൻറു്' എന്ന മൂ. പാ. സമീചീനം.

മുററത്തല്ലോ നനു സുരപതേർന്നില്പതു കല്പവൃക്ഷം
മുററിക്കേൾക്കും വരസുരഭിയും വാരുണീഹോമധേനു
വെററിക്കുറില്ലറികിലളകേശന്നുമീശേ നിരാശേ
മുററും നീയേ വരുമിരവലക്കിൻറു കല്യാണമേഘം. 22

സുരപതേഃ-സുരപതിയുടെ, മുററത്തല്ലോ കല്പവൃക്ഷം, നില്പതു-നില്ക്കുന്നതു്, നനു-പ്രസിദ്ധാർത്ഥം. മുററിക്കേൾക്കും-മുററി, ഗാഢമായി-പ്രശസ്തമായി, കേൾക്കും-കേൾവിയുള്ള-പ്രസിദ്ധമായ, വരസുരഭിയും-ഉത്തമയായ സുരഭി എന്ന കാമധേനുവും, വാരുണീഹോമധേനുവാണു്-വരുണൻെറ യാഗധേനുവാണു്. കല്പവൃക്ഷവും കാമധേനുവും ഭൂലോകത്തല്ല എന്നു ഭാവം. 'മററിക്കേൾക്കും' എന്നു ഗ്ര. പാ. വ്യക്തമല്ല. ഈശൻ നിരാശനായിരിക്കുന്നതുകൊണ്ടു്, അളകേശനു്-കുബേരനു്, വെററിക്കുറില്ല-വിജയകാംക്ഷയില്ല-ദാനാസക്തിയില്ല. മുററും-പൂർണ്ണമായി, ഇരവലക്കു്-യാചകർക്കു്, ഇന്നു കല്യാണമേഘം നീയേ വരു—നീ മാത്രമേ വരുന്നുള്ളു. 'നീയേവരിലുമിരവക്കിൻറു' എന്നു മൂ. പാ. ഏവരിലും ഇരവക്കു് കല്യാണമേഘം നീ തന്നെയാണു് എന്നവിടെ അർത്ഥം. രണ്ടും മൂന്നും പാദങ്ങളുടെ അർത്ഥം നല്ലപോലെ വ്യക്തമല്ല. 'ചെററിക്കുറില്ല' എന്നു മദ്രാസ് പകർപ്പിലെ പാഠം. കുബേരനു് അല്പവും കുറില്ല എന്നു ഭാവം.

ഇത്ഥം നാനാ കുശലമവനോടാപ്തിപൂർവ്വം വിചാരി-
'ച്ചാസ്ഥാ ലോകേ വിപുലമനസാ'മെൻറുമൽപ്പെട്ടു കാട്ടി
പ്രാർത്ഥിച്ചാൻ തൻ കരുമമവനെ പ്രാർത്ഥനീയാനുഭാവം
സ്വാർത്ഥ പ്രത്യർത്ഥികളിലെവിടെക്കാമുകാനാം വിവേകം? 23

ഇത്ഥം—ഇപ്രകാരം, അവനോടു് നാനാകുശലം, ആപ്തിപൂർവ്വം—ആപ്തി യോടെ, വിശ്വാസത്തോടെ, വിചാരിച്ചിട്ടു്—ഇങ്ങനെ പല കുശലപ്രശ്നങ്ങളും ചെയ്തിട്ടു്, ആസ്ഥാ ലോകേ വിപുലമനസാം എന്നും മററും കാണിച്ചിട്ടു്,

ശുകസന്ദേശത്തിലെ ഒരു പദ്യത്തെയാണു് ഇവിടെ അനുസ്മരിക്കുന്നതു്:-

ആസ്ഥാ ലോകേ വിപുലമനസാമന്യസാമാന്യമര്ത്ഥ്യേ-
ത്വർത്ഥാനർത്ഥോപശമവിശദേഷ്വർത്ഥിതാ ചാതുരാണാം
ന്യക്ഷേണൈഷാ നിജ ഗുരുതയാ നേക്ഷതേ തദ്വിശേഷം
സാന്ദ്രാ തസ്മിന്നപി ച സഹജം ചേതസശ്ചാപലേഷു.

പ്രാർത്ഥനീയാനുഭാവം—പ്രാർത്ഥിക്കത്തക്ക മാഹാത്മ്യത്തോടുകൂടിയ അവനോടു്, തൻ കരുമം—തന്റെ കർമ്മത്തെ-തനിക്കു് ആവശ്യമായ കാര്യത്തെപ്പററി, പ്രാർത്ഥിച്ചു. സ്വാർത്ഥപ്രത്യർത്ഥികളിൽ കാമുകന്മാർക്കു വിവേകം എവിടെ? അർത്ഥികളിൽവെച്ചു കാമുകന്മാർക്കു്, സ്വാർത്ഥം പ്രതി-തൻകാര്യത്തെപ്പററി, വിവേകം—ഇന്നാരോടു് ഇന്നതേ പറയാവു എന്ന വകതിരിവു്. എവിടെ, എന്നു ചിലർ വ്യാഖ്യാനിക്കുന്നു. സ്വാർത്ഥപ്രത്യർത്ഥികളിൽ എന്നതിന്റെ അർത്ഥം വ്യക്തമല്ല. സ്വാർത്ഥം മാത്രം പ്രാർത്ഥിക്കുന്നവരായ കാമുകന്മാർക്കു് എന്നായിരിക്കണം ആശയം.

'പ്രാർത്ഥം പ്രത്യർത്ഥികളിലിവിടെ കാമുകാനാം വിവേകം' എന്നു ഗ്ര. പാ. പിശകായിരിക്കണം. പ്രാർത്ഥനീയാനുഭാവം അവനെ പ്രാർത്ഥിച്ചാൻ എന്നു സംസ്കൃതരീതിക്കു പ്രയോഗം. 'എൻറു മുൽപെട്ടു കാട്ടി' എന്നതിനു് 'എൻറു കുമ്പിട്ടു കാമീ' എന്നു ഗ്ര. പാ.

ആർത്തത്രാണപ്രവണ കരുണാവാരിധേ! കാമുകാനാം
നേത്രശ്രേണീ മധുപനളിനീം വേറിരുന്നുണ്ണുനീലീം
വാർത്തപ്പെട്ടേനിഹ വിരഹിണാം ഞാൻ തുലോമിൻറുപാർമേൽ
കീർത്തിപ്പാനൊൻറുരുതതു ശരച്ചന്ദ്രികാചാരുകീർത്തേ! 24

ആർത്തരെ-ദുഃഖിതരെ, ത്രാണംചെയ്യുന്നതിൽ—രക്ഷിക്കുന്നതിൽ, പ്രവണനായോവേ, കരുണാവാരിധേ, കരുണാസമുദ്രമേ, കാമുകാനാം—കാമുകന്മാരുടെ, നേത്രശ്രേണിയായ മധുപങ്ങൾക്കു്—കണ്ണുകളായ വണ്ടുകൾക്കു്, നളിനീം—താമരപ്പൊയ്കയായ, ഉണ്ണുനീലിം—ഉണ്ണുനീലിയെ, വേറിരുന്നു്—വേർപിരിഞ്ഞു്, ഇഹ—ഇവിടെ, പാർമേൽ, വിരഹിണാം(മധ്യേ)ഞാൻ—വിരഹി

കളിൽവച്ചു്, ഞാൻ തുലോം, വാർത്തപ്പെട്ടേൻ—വളരെ വാർത്താവിഷയമായി. ഹേ ശരച്ചന്ദ്രികപോലെ ചാരുവായ കീർത്തിയോടുകൂടിയോവേ! അതു കീർത്തിപ്പാൻ—പറവാൻ, ഒൻറു് അരുതു്—പ്രയാസമാണു്. [വാർത്തപ്പെട്ടേൻ—കീർത്തിക്കപ്പെട്ടവനായി എന്ന രീതിയിൽ കൊടുത്തു കാണുന്ന അർത്ഥത്തിനു വലിയ ചമത്കാരമില്ല കാലക്കേടിൽ അകപ്പെട്ടിരിക്കുന്നു എന്നും ഇതിനു് അർത്ഥം കല്പിച്ചു കാണുന്നു].

സിന്ധുദ്വീപെൻറൊരു പുരവരം ബിംബലീ പാലകാനാം
കേൾപ്പുണ്ടല്ലോ ജഗതി വിദിതം മേദിനീസ്വർഗ്ഗഖണ്ഡം
തസ്മിൻ മാരന്നിനിയ പടവീടുണ്ടു മുണ്ടെക്കലെന്നോ-
രില്ലം മല്ലക്കുവലയദൃശാം പാരിലാരൂഢകീർത്തേ! 25

ബിംബലീപാലകാനാം—ബിംബലീപാലകന്മാർക്കു്—വേമ്പനാട്ടുരാജാക്കന്മാർക്കു്, സിന്ധുദ്വീപു് എന്നു് ഒരു പുരവരം—കടുത്തുരുത്തി എന്ന വിശിഷ്ടമായ ഒരു പട്ടണം, കേൾപ്പുണ്ടല്ലോ-കേട്ടിട്ടുണ്ടല്ലോ, ജഗതി—ലോകത്തു്, സ്വർഗ്ഗഖണ്ഡമായി, വിദിതം-അറിയപ്പെട്ടതാണു്. അതു് എന്നു ചേർക്കണം. ജഗതി വിദിതം മേദിനീസ്വർഗ്ഗഖണ്ഡം ബിംബലീപാലകാനാം സിന്ധുദ്വീപു് എന്നു് ഒരു പുരവരം കേൾപ്പുണ്ടല്ലോ എന്നു് ഒന്നായും എടുക്കാം. തസ്മിൻ—ആ പട്ടണത്തിൽ, മാരന്നു്—കാമനു്, ഇനിയ—നല്ല, പടവീടു് ഉണ്ടു്. അതു്, മല്ലക്കുവലയദൃശാം—മല്ലക്കുവലയദൃക്കുകളുടെ—സുന്ദരിമാരുടെ, മുണ്ടെക്കൽ എന്നോരു ഇല്ലം—മുണ്ടയ്ക്കൽ എന്ന ഒരു വീടു് ആണു്. പാരിൽ ആരൂഢകീർത്തേ എന്നു സംബോധന. മല്ലക്കുവലയം—അഴകുള്ള കരിംകൂവളപ്പൂവു്. മല്ലൽ—അഴകു്.

'പാരിലാരൂഢകീർത്തി' എന്ന മൂ. പാഠത്തിൽ പാരിൽ സിദ്ധിച്ച കീർത്തിയോടു കൂടിയ മുണ്ടയ്ക്കൽ ഇല്ലം എന്നു് അർത്ഥം യോജിപ്പിക്കാം. ആരൂഢകീർത്തേ എന്ന ഗ്ര. പാ. സമീചീനം. മുൻശ്ലോകത്തിൻെറ അവസാനത്തിലേ 'ചാരുകീർത്തേ' എന്ന സംബോധന നോക്കുക.

കാമോന്മാദാൽക്കനിവൊടു ചമഞ്ഞുർവ്വശീ നിർവ്വിശങ്കം
ഭൂമൗ ഭൂമീശ്വരനിൽ മരുവീടിൻറ നാൾ വിക്രമാഖ്യേ
ഉണ്ടായീപോലഴകിലവൾപാകത്തു നിൻറത്യുദാരം
തണ്ടാർമാതിൻ കുലനിലയമാം വംശമേതൽ പൃഥിവ്യാം. 26

മുണ്ടയ്ക്കൽ കുടുംബത്തിനു ദേവസംബന്ധമായ ഉൽപത്തി കല്പിക്കുന്നു.

കാമോന്മാദാൽ ഉർവ്വശി, കനിവൊടു – സ്നേഹത്തോടു് – അനുരാഗത്തോടു്, ചമഞ്ഞു്—ഒരുങ്ങി, നിർവ്വിശങ്കം—വിശങ്കകൂടാതെ, കൂസൽകൂടാതെ, ഭൂമൗ-ഭൂമിയിൽ, വിക്രമാഖ്യേ ഭൂമീശ്വരനിൽ—വിക്രമൻ എന്നു പേരായ രാജാവിൽ, മരുവീടുന്ന നാൾ-വിക്രമാദിത്യൻ എന്ന രാജാവിൽ പ്രണയ

ബന്ധയായി കഴിയുന്ന കാലത്തു്, അവൾ പാകത്തു നിന്റു്-അവളിൽനിന്നും, അത്യുദാരവും ഉൽകൃഷ്ടവും, തണ്ടാർമാതിൻ കുലനിലയവും-ലക്ഷ്മിയുടെ പ്രധാന വാസസ്ഥലമായ, ഒരു വംശം-ഈ കുടുംബം, പൃഥിവ്യാം-ഭൂമിയിൽ, അക്കാലത്തു ഉണ്ടായീപോൾ ഉണ്ടായതായി പറഞ്ഞുവരുന്നു.

[ഈ വർണ്ണനകൊണ്ടു മുണ്ടയ്ക്കൽ ഒരു കല്പിതഭവനമാണെന്നും മററും ചിലർ ശങ്കിക്കുന്നു. ആ സംശയം അസംഗതമാണു്. അന്നു പ്രധാന കുടുംബക്കാർക്കു് ഇത്തരം ദിവ്യോല്പത്തി കല്പിക്ക പതിവായിരുന്നു. രാജവംശങ്ങളുടെ ചരിത്രം തന്നെ ഉദാഹരണമാണല്ലോ.]

തസ്മിൻ വംശേ തരുണനയനങ്ങൾക്കു പീയൂഷധാരാ
താരുണ്യാനാം ജഗതി ജനനീ താർചരന്നസ്ത്രശാലാ
താരാർമാതിന്നഭിമതസഖീ താമ്രബിംബാധരോഷ്ഠീ
താരാനാഥപ്രതിഭടമുഖീ തിണ്ണമെന്നുണ്ണുനീലീ. 27

തസ്മിൻ വംശേ-ആ വംശത്തിൽ, തരുണനയനങ്ങൾക്കു പീയൂഷധാരയും-യുവാക്കന്മാരുടെ കണ്ണുകൾക്കു സുധാധാരയും, ജഗതി-ജഗത്തിൽ, താരുണ്യാനാം-താരുണ്യങ്ങൾക്കു്-താരുണ്യവിലാസങ്ങൾക്കു്, ജനനിയും-ഉൽപത്തിസ്ഥാനവും, താർചരന്നു്-പൂവമ്പനായ കാമന്നു്, അസ്ത്രശാലയും-ആയുധശാലയും, താരാർമാതിന്നു്-ലക്ഷ്മീദേവിക്കു്, അഭിമതയായ സഖിയും, താമ്രബിംബാധരോഷ്ഠിയും-ചുവന്ന ബിംബംപോലുള്ള-തൊണ്ടിപ്പഴംപോലെയുള്ള അധരോഷ്ഠത്തോടുകൂടിയവളും, താരാനാഥപ്രതിഭടമുഖിയും—ചന്ദ്രന്നു് തുല്യമായ മുഖത്തോടുകൂടിയവളുമായ, എന്റെ, ഉണ്ണുനീലി, തിണ്ണം-ഭംഗിയായി [ശോഭിക്കുന്നു എന്നു ചേർത്തുകൊള്ളാം.]

'തത്സേവാത്ഥം തരുണസഹിതാ' എന്ന ശുകസന്ദേശപദ്യത്തിലെ പ്രാസത്തെ ഇവിടെ അനുസ്മരിപ്പിക്കുന്നു. പദങ്ങൾ എത്ര ഭംഗിയായി അടുക്കിച്ചേർത്തിരിക്കുന്നുവെന്നു പരിശോധിക്കുക.

'പീയൂഷധാരാം' എന്നു തുടങ്ങി ഗ്രന്ഥത്തിൽ ദ്വിതീയാന്തങ്ങളായി കാണുന്നു. പ്രഥമാന്തങ്ങളായ മുദ്രിതപാഠം സാധു.

ഞാനും തന്വീതിലകമവളും കൂടി വാടാത കാന്ത്യാ
കാമക്രീഡാചപലവപുഷൗ ചേർന്നുറങ്ങിൻറ നേരം
കല്യാണാംഗീം കഥമപി പിരിച്ചെങ്ങനേ ഞാനറിഞ്ഞീ-
ലെന്നെക്കൈക്കൊണ്ടുപഗതവതീ കാപി യക്ഷീ നിശായാം. 28

ഞാനും തന്വീതിലകമായ അവളും കൂടി, വാടാത-വാട്ടമില്ലാത്ത, കാന്തിയോടെ, കാമക്രീഡാചപലവപുസ്സുകളായി ചേർന്നു് ഉറങ്ങുമ്പോൾ, ['ഉറങ്ങും ദശായാം' എന്നു മു. പാ. 'ഉറങ്ങിൻറ നേരം' എന്നു ഗ്ര. പാഠം.]

നിശായാം—നിശയിൽ, കാപി യക്ഷി-ഒരു യക്ഷി, കഥമപി-എങ്ങനെയോ, കല്യാണാംഗിയെ, പിരിച്ചു്-വേർപെടുത്തി, എങ്ങനെയെന്നു് എനിക്കു് അറിഞ്ഞുകൂടാ, എന്നെ കൈക്കൊണ്ടു്-എടുത്തുകൊണ്ടു്, അപഗതവതീ-അപഗമിച്ചു—കടന്നുകളഞ്ഞു. 'കല്യാണാംഗീ' എന്ന ഗ്രന്ഥപാഠം ശരിയല്ല.

കാതത്തിന്മേലുപരി ഗഗനേ ചെൻറ നേരത്തുണർന്നേൻ-
നാതങ്കോ ഞാനിഹ ബഹുമതാം വേറിരുന്നുണ്ണുനീലീം
പേടിച്ചേററം വിരവിൽ നരസിംഹാഖ്യമന്ത്രം ജപിച്ചേ-
നോടിപ്പോയാളവൾ മുറയുമിട്ടങ്ങു കൈവിട്ടു നമ്മെ. 29

കാതത്തിന്മേൽ ഉപരി-കാതത്തിൽ കൂടുതൽ, ഗഗനേ-ഗഗനത്തിൽ, ചെന്ന നേരത്തു ഞാൻ ഉണർന്നു; ഞാൻ ഇഹ ബഹുമതാം-ബഹുമതയായ, ഉണ്ണുനീലിയെ, വേറിരുന്നു്—വേർപെട്ടു്, ആതങ്കഃ—കൂട്ടപിടിച്ചു്-മനസ്സു വെന്തു്, ഏററം പേടിച്ചു്, വിരവിൽ-പെട്ടെന്നു്-യക്ഷിയുടെ പിടിയിൽ അകപ്പെട്ട കാര്യം മനസ്സിലായ ക്ഷണത്തിൽ, ഞാൻ നരസിംഹമന്ത്രം ജപിച്ചു. മുറയുമിട്ടു്-കരഞ്ഞുകൊണ്ടു്, നമ്മെ അങ്ങു കൈവിട്ടു്-ഉപേക്ഷിച്ചിട്ടു്, അവൾ ഓടിപ്പോയാൾ.

'ഞാനിഹ വിരഹിതോ വേറിരുന്നുണ്ണുനീലീം' എന്നു മൂ. പാ. 'വേറിരുന്നു്' എന്നുള്ള സ്ഥിതിക്കു് 'വിരഹിതഃ' എന്നതു പുനരുക്തമാണു്. ബഹുമതാം എന്ന ഗ്രന്ഥപാഠം സ്വീകരിച്ചിരിക്കുന്നു. 'ഓടിപ്പോനാളവൾ' എന്നു മൂ. പാ. 'പോയാളവൾ' എന്നു ഗ്ര. പാ. എടുത്തിരിക്കുന്നു.

താങ്ങിത്താങ്ങിത്തദനു മൃദുനാ മാരുതേനാനുയാതോ
മന്ദം മന്ദം പുനരഹമിഹൈകത്ര ദൈവാനുഗ്രഹ്യാൽ
സമ്മൂഢം മാമിവിടമറിയിപ്പിച്ചിതംഭോജനാഭം
പാടിപ്പാടിപ്പുലരി പുകഴും ഗായകാനാം വചാംസി. 30

ദൈവാനുഗ്രഹ്യാൽ—ഭാഗ്യംകൊണ്ടു്, തദനു-പിന്നീടു്, മൃദുനാ—മൃദുവായ, മാരുതേന—കാററിനാൽ, മന്ദം മന്ദം താങ്ങിത്താങ്ങി, അഹം—ഞാൻ, ഇഹ—ഇവിടെ, ഏകത്ര—ഒരിടത്തു്, അനുയാതഃ—അനുയാനം ചെയ്യപ്പെട്ടവനായി—അനുയാത്ര ചെയ്തുകൊണ്ടുപോക്കപ്പെട്ടവനായി. വായു മന്ദമായി താങ്ങി ഇവിടെ കൊണ്ടാക്കി. അംഭോജനാഭം—പദ്മനാഭനെ, പാടിപ്പാടി പുലരി പുകഴുന്ന ഗായകന്മാരുടെ വചസ്സുകൾ, സമ്മൂഢം മാം—സമ്മൂഢനായ എന്നെ, ഇവിടം അറിയിപ്പിച്ചു—ഈ സ്ഥലം ഏതെന്നു് അറിയിച്ചു. പദ്മനാഭനെ സ്തുതിച്ചു് ഉഷസ്സിൽ വന്ദികൾ പാടിയതു കേട്ടു് ഈ സ്ഥലം ഏതെന്നു മനസ്സിലായി എന്നർത്ഥം.

ദേവം നത്വാ ഭുജഗശയനം വാതിൽമാടത്തിൽ മേവി-
ത്താവും പെണ്മാൻമിഴിയൊടു പിരിഞ്ഞേറെ നീറീടുമെന്നെ
ഏവം പൂവില്ലവനുമുടനിക്കാലവും വെണ്ണിലാവും
കൂവും കോലക്കുയിലുമഴകിൽത്തെൻറലും കൊൻറുതല്ലോ. 31

ഭുജഗശയനം—അനന്തശായിയായ, ദേവം—ദേവനെ, നത്വാ—നമിച്ചിട്ടു്, വാതിൽമാടത്തിൽ മേവിത്താവും—ഗോപുരത്തിൽ മേവിത്താവുന്നവനും, പെണ്മാൻമിഴിയൊടു—പെണ്മാനിൻേറതുപോലെ മനോഹരങ്ങളായ കണ്ണുകളുള്ള ഉണ്ണുനീലിയോടു്, പിരിഞ്ഞതുകൊണ്ടു് ഏറെനീറുന്നവനുമായ എന്നെ [പെണ്മാൻമിഴി എന്നു ഗ്ര. പാ. പൊന്മാൻമിഴി എന്നും പാഠമുണ്ടു്.] ഏവം—ഇപ്രകാരം, പൂവില്ലവനും—കാമനും, ഉടൻ ഇക്കാലവും വെണ്ണിലാവും, കൂവുന്ന കോലക്കുയിലും, തെൻറലും—ഇളംകാററും, അഴകിൽ കൊൻറുതല്ലോ-കൊല്ലുന്നല്ലോ. ഈ സുന്ദരവസ്തുക്കൾ വിചിത്രവധം ചെയ്യുന്നതു കാണുന്നുണ്ടല്ലോ എന്നത്ഥം. 'ഏവം പൂവില്ലവനും' എന്നു ഗ്ര. പാഠത്തിൻെറ സ്ഥാനത്തു് 'മേവും പൂവില്ലവനും' എന്നു മൂ. പാ. മേവും പൂവില്ലവൻ എന്നതിനു് അധികാരം നടത്തുന്ന കാമൻ എന്നത്ഥമെടുക്കാമായിരിക്കാം. 'മേവിത്താവും' എന്നു് ഇതേ ശ്ലോകത്തിലുള്ള സ്ഥിതിക്കു 'മേവും' എന്നതിനെക്കാൾ ഏവം എന്ന ഗ്ര. പാ. സമീചീനം.

മുണ്ടെക്കൽക്കണ്ണൊരു തിലകമാമുണ്ണുനീലീവിയോഗം
കൊണ്ടിട്ടൂരുമന്മനസിജശരൈർജ്ജീവിതാപന്നമെന്നെ
കണ്ടപ്പോഴേ കനിവിനൊടുണത്തിപ്പുണത്തിൻെറ നിന്നെ
ക്കണ്ടിട്ടിപ്പോൾ മമ ബത! മഹാനന്ദമഭ്യേതി ചേതഃ. 32

മുണ്ടെക്കൽക്കു് ഒരു തിലകമായ ഉണ്ണുനീലിയുടെ വിയോഗംകൊണ്ടു് ഊരുന്നവനും-അഴലുന്നവനും, മനസിജശരൈഃ—കാമൻെറ ശരങ്ങളാൽ, ജീവിതാപന്നനും—ജീവിതം ആപത്തിൽ പെട്ടിരിക്കുന്നവനും, ആയ എന്നെ, കണ്ടപ്പോഴേ, കനിവിനൊടു്—ദയയോടെ, ഉണത്തിപ്പുണത്തിൻെറ-ആശകളെ ഉണത്തി പുണത്തുന്ന, നിന്നെ കണ്ടിട്ടു് ഇപ്പോൾ, മമ ചേതഃ—എൻെറ മനസ്സു്, മഹാനന്ദം—വലുതായ ആനന്ദത്തെ, അഭ്യേതി-പ്രാപിക്കുന്നു.

മുണ്ടെക്കൽക്കിൻെറാരു് എന്നു മൂ. പാ.

'വിയോഗം കൊണ്ടിപ്പൂമന്മനസിജശരൈഃ' എന്നു മൂ. പാ. 'കൊണ്ടിട്ടൂരും' എന്നു ഗ്ര. പാ. വലിയ വ്യത്യാസമില്ലെങ്കിലും ഗ്ര. പാ. ഭേദമെന്നു തോന്നുന്നു. പൂമന്മനസിജശരൈഃ—എന്നതിനു് പൂക്കളെങ്കിലും, മൽ-ശക്തങ്ങളായ, കാമശരങ്ങളാൽ എന്നു് അത്ഥം. തിലകമാംഉണ്ണുനീലീവിയോഗം എന്നിടത്തു സമാസം ഭംഗിയല്ല.

കാമാൎത്താനാം ഝടിതി മൃതസഞ്ജീവനം പോന്നിനക്കെ-
ന്റേറാമൽപ്പെണ്മാൻമിഴികൾ മദനാ! തേറിനോം ഞാങ്ങ-
(ളെൻറാൽ
നീയേ വേണ്ടും നരവര! വിരഞ്ഞെങ്ങൾ വാൎത്താമുണൎത്തി-
ക്കാമാപന്നാം കളഭഗമനാം പോററി! പോററീട്ടുവാനും. 33

കാമാൎത്താനാം-കാമപീഡിതന്മാൎക്ക്, മൃതസഞ്ജീവനം പോംനിനക്ക്-നിനക്ക പോം-'തനിക്ക താൻ പോന്ന' എന്നതിൽ 'പോന്ന' എന്ന പ്രയോഗം നോക്കുക. നിനക്ക പോം-നിനക്ക കഴിവുള്ളതാണ്. എന്ന് ഓമൽ പെണ്മാൻമിഴികൾ മദനാ—പേടമാൻമിഴികൾക്ക കാമനായുള്ളോവേ ഞങ്ങൾ തേറിനോം-നാം മനസ്സിലാക്കുന്നു. എൻറാൽ-എന്നിരിക്കുന്നതുകൊണ്ട്, ഹേ നരവര! പോററി! വിരഞ്ഞ്-വേഗത്തിൽ, എങ്ങൾ വാൎത്താം-എൻെറ വാൎത്തയെ, ഉണൎത്തി-ധരിപ്പിച്ചിട്ട്, കാമാപന്നാം കളഭഗമനാം പോററീട്ടുവാനായ് നീയേ വേണ്ടും—കാമാതുരയായ കളഭഗമനയെ അങ്ങു തന്നെ രക്ഷിക്കണം. 'മൃതസഞ്ജീവനം പോന്നിരക്കെൻറു'' ഇത്യാദി മൂ. പാഠം. മൃതസഞ്ജീവനമായിട്ടുള്ളത് 'പോന്നിരക്ക' എന്ന്-ചെന്നു പ്രാൎത്ഥിക്കുക എന്നാണ് അൎത്ഥം കല്പിച്ചിട്ടുള്ളത്. ഗ്ര. പാഠവും മദ്രാസ് മാതൃകയിലേ പാഠവും 'പോന്നിനക്ക്'' എന്നാണ്. രണ്ടു പാഠമായാലും അൎത്ഥം വേണ്ടപോലെ വ്യക്തമല്ല. പോന്നിരിക്കുന്നു എന്നായാലേ ശരിയായ പാഠം ആകൂ. കാമാൎത്തന്മാൎക്ക് മൃതസഞ്ജീവനമായ അവിടുന്ന് പോന്നിരിക്കുന്നു-വന്നിരിക്കുന്നു എന്നു ഞാൻ മനസ്സിലാക്കുന്നു എന്നൎത്ഥം.

'നീയ്യേ വേണം' എന്നു മൂ. പാ. നീയേ വേണ്ടും ഗ്ര. പാ. 'ഞങ്ങളെൻറാൽ' എന്നു മൂ. പാ. 'ഞാങ്ങളെൻറാൽ' എന്നു ഗ്ര. പാ.

കാമാൎത്തന്മാൎക്കുള്ള മൃതസഞ്ജീവനം അങ്ങേയ്ക്കു വശമാണെന്ന് എനിക്ക് അറിയാം. അതിനാൽ അവിടുന്നു തന്നെ കാമാപന്നയെ രക്ഷിക്കണം എന്നു യുക്തി.

എൻറാൽ നീ പോയ് വടമതുരയിൽച്ചെന്റു കണ്ടുണ്ണുനീലി-
മൊരൊൻറാൻേറ മച്ചരിതമറിയിപ്പിച്ചു തേററീട്ടുവാനായ്
നൻറും നൻറായ് വരുക തിരുവുള്ളം നിനക്കെന്നിലിന്നും
മൻറിൽക്കീൎത്തിം മതുമത വിതച്ചീട്ടുമാതിച്ചവൎമ്മ. 34

എന്നാൽ നീ വടമതുരയിൽ-കടുത്തുരുത്തിയിൽ, പോയി-ചെന്ന്, ഉണ്ണുനീലിയെ കണ്ടു് ഓരോന്നായി, മച്ചരിതം—എൻെറ ചരിതം=എൻെറ അവസ്ഥ, അറിയിപ്പിച്ച്, തേററീട്ടുവാനും-ആശ്വസിപ്പിക്കാനും, നിനക്ക് എന്നിൽ എന്നും തിരുവുള്ളം നൻറും-ഏററവും നന്നായ് വരിക. മൻറിൽ മതുമതകീൎത്തിയെ വിതയ്ക്കുന്ന ആദിത്യവൎമ്മ എന്നു സംബോധന. മതുമത-ഭംഗിയായി-പൂൎണ്ണമായി എന്ന അൎത്ഥത്തിലുള്ള ഒരു പ്രാചീന പ്രയോഗം.

'അറിയിപ്പിച്ചുതേററീട്ടവാനം' എന്ന് മൂ. പാ. അറിയിപ്പിച്ച് അതു് ഏററീട്ടവാനം എന്നു ചിലർ അർത്ഥം കല്പിച്ചിരിക്കുന്നു. 'അറിയിപ്പിച്ചു തേററീട്ടവാനം' എന്നു വ്യക്തമായി ഗ്രന്ഥത്തിലുണ്ടു്. തേററുക എന്നാൽ ആശ്വസിപ്പിക്കുക എന്നർത്ഥം. ഗ്രന്ഥപാഠം സമീചീനം. വടമതിര എന്നു മൂ. പാ. വടമല്ലര എന്നു ഗ്ര. പാ.

അഞ്ചാം പക്കം വരമിതു തുലോം വാരവും വീരമൗലേ!
നാളും നന്റേറ നളിനവനിതയ്ക്കൂമ്പനേ! മുമ്പിലേതു്
മേടം വേണാടരിൽമകുടമേ! രാശിയും, വാഗധീശൻ
നാലാമേടത്തയമുപഗതോ ഭൂതികാമാഖ്യയോഗഃ. 35

വീരമൗലേ! അഞ്ചാം പക്കം-തിഥി പഞ്ചമിയാണു്. വരം ഇതു് തുലോം-ഇതു വളരെ നല്ലതാണു്. നളിനവനിതയ്ക്കു് അമ്പനേ-ലക്ഷ്മീദേവിക്കു പ്രിയനായിട്ടുള്ളവനേ! വാരവും നാളും മുൻപിലേതു്-മുൻപിൽ പറഞ്ഞതു്-അഞ്ചാമത്തേതു്. വ്യാഴാഴ്ചയും മകയിരംനാളും എന്നു് എടുക്കാം. വേണാടരിൽ മകുടമേ! രാശിയും മേടമാണു്. വാഗധീശൻ—വ്യാഴം, നാലാമേടത്താണു്. മേടത്തിൽനിന്നു നാലാമത്തേ രാശിയായ കർക്കടകത്തിൽ എന്നു ഗമ്യം. അയം ഭൂതികാമാഖ്യയോഗഃ ഉപഗതഃ ഭൂതികാമം എന്നു പേരോടു കൂടിയ യോഗം ഇതാ ഉപഗതമായിരിക്കയാണു്—സംപ്രാപ്തമായിരിക്കുന്നു.

[ഇതിലെ ജ്യോതിഷസൂചനകളെ പല തരത്തിൽ വ്യാഖ്യാനിക്കുന്നുണ്ടു്. അതിനെപ്പററി അവതാരികയിൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുള്ളതു കാണുക. നളിനവനിതയ്ക്കിമ്പനേ മുൻപിലേതു്-എന്നതിനു വിഷ്ണു ദേവതാകമായ തിരുവോണത്തിനു മുൻപിലേതായ ഉത്രാടമെന്നുള്ള വ്യാഖ്യാനം സ്വീകാര്യമല്ല. 'നളിനവനിതയ്ക്കിമ്പനേ' എന്നു മൂ. പാ. ഇമ്പൻ—കണവൻ-പ്രിയൻ. 'നളിനവനിതയ്ക്കൂമ്പനേ' എന്നു ഗ്ര. പാ. അൻപൻ എന്നാലും കണവൻ എന്നു തന്നെ അർത്ഥം. അൻപു്-ദയ—സ്നേഹം. നാളും നന്റേറ നളിനവനിതയ്ക്കു് എന്ന മൂ. പാഠത്തിനു പകരം 'നാളും നൻറന്നളിനവനിതയ്ക്കു'' ഇത്യാദി ഗ്ര. പാ.

ലഗ്നാദുപചയേ ചന്ദ്രഃ കേന്ദ്രസ്ഥശ്ച ബൃഹസ്പതിഃ

ഭൂതികാമാഖ്യയോഗോ/യം യാത്രുരിഷ്ടഫലപ്രദഃ— എന്ന പ്രമാണ പ്രകാരം ഭൂതികാമയോഗം യാത്ര പുറപ്പെടാൻ ശുഭമാണു്. ഈ പ്രമാണം ശ്രീ. പുലിയൂർ പുരുഷോത്തമൻ നമ്പൂരി ചൂണ്ടിക്കാണിച്ചിട്ടുണ്ടു്.

**എൻറാൽ കേൾപ്പു വഴിയിവിടെനിൻറക്കടത്തേത്തലാന്തം**
**ചെൻറാൽ മാലക്കുഴലികൾമണിക്കിൻറുണത്തിൻറതും നീ**
**എല്ലാമേററം നവരമറിയിന്റേറാക്കമിൻറുള്ള വണ്ണം**
**കേട്ടാൽ വാട്ടം മനസി കുറയും ചെയ്യുമത്ഥാന്തരാണി. 36**

എന്നാൽ നീ-അങ്ങ്, ഇവിടെ നിന്ന് ആ കടത്തേത്തലാന്തം-കടത്തേത്തല വരെ, വഴി കേൾപ്പു-വഴി കേട്ടാലും; (അവിടെ) ചെന്നാൽ മാലക്കുഴലികൾ മണിക്ക്-പൂമാല തലയിൽചൂടുന്ന സുന്ദരികൾക്ക് മണിരത്നം ആയ, അവൾക്ക്-അവളോട്-ഉണ്ണുനീലിയോട്, ഉണർത്തേണ്ടതും-ഉണർത്താനുള്ളതും, കേൾപ്പു. എല്ലാം ഏററം, നവരം-നിശ്ചയമായി, അറിയാവുന്നവക്കും ഇന്ന് ഉള്ളവണ്ണം കേട്ടാൽ, മനസി-മനസ്സിൽ, വാട്ടം-സന്ദേഹം, കുറയും; അൎത്ഥാന്തരാണി-മററ് അൎത്ഥങ്ങളെയും ചെയ്യും. [താളിയോല ഗ്രന്ഥത്തിൽ 'വഴിയിവിടെ നിൻറാത്തടത്തെലാന്തം' എന്നു പാഠമുള്ളതായി കാണുന്നു.]

ആദിത്യവൎമ്മന്ന് അറിവുള്ളതാണല്ലോ വഴി; പിന്നെ എന്തിനാണ മാൎഗ്ഗവിവരണം എന്ന സംശയത്തെ പരിഹരിക്കുന്നതാണ് ഉത്തരാൎദ്ധം. നല്ലവണ്ണം അറിയാവുന്ന കാൎയ്യത്തെപ്പററിയായാലും വേറൊരാൾ പറഞ്ഞു കേട്ടാൽ സംശയം നിശ്ശേഷം നീങ്ങും; അതിൽനിന്നു മററു പ്രയോജനങ്ങളും ഉണ്ടാകും എന്നു യുക്തി.

അക്കടത്തേത്തലാന്തം എന്നതിന് അക്കടം അവിടം, അക്കടെത്തു്, എത്തൽ അന്തം-എത്തുന്നതുവരെ എന്ന രീതിയിൽ നിഷ്പത്തി കല്പിച്ചു കാണുന്നതു ശരിയെന്നു തോന്നുന്നില്ല. എത്തൽ അന്തം എന്നു സമാസിക്കുന്നതു തീരെ അഭംഗിയാണ്. അഥവാ അങ്ങനെ സമാസിച്ചാലും 'എത്തലന്തം' എന്നേ വരികയുള്ളു, 'എത്തലാന്തം' എന്നു വരികയില്ല. അവതാരിക കാണുക.

നാഭീപദ്മം നിഖിലഭുവനം ഞാറുചെയ്താത്മയോനിം
നാഗേന്ദ്രന്മേൽപ്പൊതു! മത്തമതപ്പള്ളികൊള്ളും പിരാനെ
നാഗാരാതിധ്വജനെ നവരം മുമ്പിൽ നീ കുമ്പിടേണ്ടും
നാൽവേതത്തിൻ പരമപൊരുളാം നമ്മുടേ തമ്പിരാനെ. 37

നാഭീപദ്മം ഇത്യാദിക്ക് ആരുടെ നാഭിയിലെ പദ്മമാണോ നിഖില ഭുവനത്തെയും ഞാറു ചെയ്തതു് അപ്രകാരമുള്ള ആത്മയോനിയെ എന്ന് അൎത്ഥം എടുക്കാം. അല്ലെങ്കിൽ നാഭീപദ്മൻ എന്നു പദ്മനാഭന്റെ വിശേഷണമായി ദ്വിതീയാന്തമായുമെടുക്കാം. നാഭീപദ്മം ആത്മയോനിം പിരാനെ നാഗാരാതിധ്വജനെ നമ്മുടെ തമ്പുരാനെ നീ കുമ്പിടേണ്ടും എന്ന് അന്വയിക്കാം. നാഭിയിൽ പദ്മമുള്ളവൻ നാഭീപദ്മൻ; ഞാറു പെയ്ത എന്ന മൂ. പാ. 'ഞാറു പെയ്ത' എന്നുള്ളതിനു വിത്തു വിതയ്ക്കുക എന്ന് അൎത്ഥമുണ്ട്. (ഗുണ്ടർട്ട്). ഞാറു ചെയ്ത എന്നു ഗ്ര. പാ. ഞാറുചെയ്ത്-ഉണ്ടാക്കി. നിഖിലഭുവനത്തെയും ഉണ്ടാക്കിയവനും, എന്നാൽ സ്വയം ആത്മയോനിയും-തനിക്കു താൻ കാരണമായവനും, നാഗേന്ദ്രന്മേൽ-സൎപ്പരാജാവായ അനന്തനിൽ പള്ളികൊള്ളുന്ന പുരാനും, നാഗാരാതി-സൎപ്പശത്രു-ഗരുഡൻ, ധ്വജമായിട്ടുള്ളവനും-കൊടിയടയാളമായിട്ടുള്ളവനും, നാലു വേദത്തിനും പരംപൊരുളും ആയ നമ്മുടെ തമ്പുരാനെ നീ മുൻപിൽ കുമ്പിടേണ്ടും. ആദ്യമായി അനന്തശായിയായ പദ്മനാഭനെ തൊഴണം എന്നു നിൎദ്ദേശം.

'നാഭീപദ്മേ' എന്നു ഗ്ര. പാ. 'പുരാനെ' എന്നു ഗ്ര. പാ. 'പിരാനെ' എന്നു മൂ. പാ.

വേലപ്പെണ്ണിൻ മുലയിലലിയും ചന്ദനാമോദരമ്യേ
ചാലച്ചീററം പെരുകിയുരുകീടിൻറ വിശ്വംഭരായാഃ
കോലക്കണ്ണിൻ മുന കനമകം പുക്ക നിൻ മാവിൽ മന്ദം
നീലക്കല്ലായ് വിലസിന മണികൌസ്തുഭം വെൽവുതാക. 38

വേലപ്പെണ്ണിൻെറ—സമുദ്രപുത്രിയുടെ—ലക്ഷ്മിയുടെ, മുലയിൽ, അലിയുന്ന-വഴിയുന്ന, ചന്ദനാമോദം-ചന്ദനത്തിൻെറ ആമോദം കൊണ്ടു്-സൗരഭ്യംകൊണ്ടു്, രമ്യേ-രമ്യമായ, [നിന്മാവിൽ എന്നതിനോടു് അന്വയിക്കുന്നു]. ചന്ദനത്തിൻെറ സൗരഭ്യമുള്ള നിൻെറ മാറിൽ, ചാല, ചീററം—കോപം, പെരുകി ഉരുകുന്ന, വിശ്വംഭരയുടെ-ഭൂമിദേവിയുടെ, കോലക്കണ്ണിൻെറ-മനോഹരമായ കണ്ണിൻെറ, മുന, കനം-ഘനമായി, അകംപുക്കു്, നീലക്കല്ലായ് വിലസിന കൗസ്തുഭരത്നം, വെൽവൂതാക—വിജയിക്കട്ടെ.

വിഷ്ണുവിൻെറ മാറിടത്തിൽ ശ്രീദേവിയുടെ വക്ഷസ്സിൽനിന്നു പററിയ ചന്ദനം കണ്ടു് സപത്നിയായ ഭൂമിദേവി കോപിച്ചു. ഈർഷ്യാകുലയായ ആ ദേവി നോക്കിയപ്പോൾ കണ്ണിൻെറ കാളിമ തട്ടി ഭഗവാൻെറ വക്ഷസ്സിലെ അരുണമണിയായ കൗസ്തുഭം നീലരത്നമായി ശോഭിച്ചു എന്നു കവി ഉദ്ഭാവനം ചെയ്തിരിക്കുന്നു. വിഷ്ണുവക്ഷസ്സിലുള്ള കൗസ്തുഭരത്നം അരുണവർണ്ണമെന്നു പ്രസിദ്ധം. 'ഉത്സർപ്പത് കൗസ്തുഭശ്രീതതിഭിരരുണിതം കോമളം കണ്ഠദേശം'-നാരായണീയം.

'മുലയിൽ മരുവും ചന്ദനാമോദരമ്യേ' എന്നു മൂ. പാ. മുലയിൽ അണിഞ്ഞിരിക്കുന്ന എന്നു് അർത്ഥം കൊടുത്തിരിക്കുന്നു. 'മുലയിലലിയും' എന്ന ഗ്ര. പാ. സമീചീനം. 'നീലക്കല്ലാൽ വിലസിന' എന്ന മൂ. പാ. ശരിയല്ല. 'നീലക്കല്ലായ് വിലസിന' എന്ന ഗ്ര. പാ. സ്വീകരിച്ചിരിക്കുന്നു. 'നീലക്കല്ലാൽ' എന്നാണു ശരിയായ രൂപം എന്നു് ഒരു വ്യാഖ്യാനത്തിൽ വാദിക്കുന്നതു സ്വീകാര്യമല്ല.

ക്ഷീരാംഭോധൗ ഭുജഗവരനാം മെത്തമേലത്യുദാരം
താരാർമാതിൻ കുളുർമുലയുഗം പൂണ്ട പൂർണ്ണാനുരാഗം
പാരേഴിന്നും തുയിർ കുറവറപ്പോക്കുവാൻ പള്ളികൊള്ളും
കാരുണ്യാബ്ധേ! തവ പദയുഗം പദ്മനാഭാ! തൊഴിന്നേൻ.
39

ക്ഷീരാംഭോധൗ-ക്ഷീരാംഭോധിയിൽ-പാൽക്കടലിൽ, ഭുജഗവരനാകുന്ന—സർപ്പശ്രേഷ്ഠനാകുന്ന, മെത്തമേൽ, അത്യുദാരം-അത്യുദാരമാകുംവണ്ണം താരാർമാതിൻെറ കുളുർമുലയുഗം പൂർണ്ണാനുരാഗത്തോടെ പൂണ്ടുകൊണ്ടു്,

ഏഴു പാരിന്നും-ഏഴു ലോകങ്ങൾക്കും, തുയിർ-അഴൽ, കുറവുറത്തക്കവണ്ണം പോക്കുവാൻ, പള്ളികൊള്ളുന്ന-കിടക്കുന്ന, കാരുണ്യാബ്ധേ-കരുണാസമുദ്രമേ! പദ്മനാഭാ, തവ-അവിടത്തെ, പദയുഗം-രണ്ടു പാദവും, ഞാൻ തൊഴുന്നു.

വിരഹാതുരനായ ആ കാമുകൻ ലക്ഷ്മിയുടെ ആലിംഗനസുഖം പൂണ്ടു് ഉറങ്ങുന്ന പദ്മനാഭനെ നമസ്കരിക്കുന്നതിൽ അന്തർഭവിച്ചിരിക്കുന്ന രസികത നോക്കുക. പൂർവ്വാർദ്ധത്തിൽ പദ്മനാഭനെപ്പററി പറഞ്ഞിട്ടുള്ള സ്ഥിതിയാണല്ലോ ആ കാമുകനും പ്രാർത്ഥിക്കുന്നതു്.

മീനായ് വേദാൻ, കമഠവപുഷാ മന്ദരം, പൻറിയായ് പ്പാർ
നാകാധീശാ നരഹരിരുചാ പോററിനാ മാണിയായും
ഭൂഭൃദ്രക്ഷസ്സുരരിപുകുലം രാമനായ് കൃഷ്ണനായും
വെൻറാ, വെൽവാ കില ജഗദിദം കല്ക്കിയായും നമസ്തേ. 40

മീനായി വേദങ്ങളെയും, കമഠത്തിൻെറ-ആമയുടെ, വപുഷാ-ശരീരംകൊണ്ടു്, മന്ദരത്തെയും, പന്നിയായിട്ടു്, പാരിനെയും-ഭൂമിയെയും, (പോററിനാ നീ രക്ഷിച്ചു). നരഹരിരുചാ-നരസിംഹരൂപം കൊണ്ടും, മാണിയായും-വാമനനായും-നാകാധീശനെയും, പോററിനാ-നീ രക്ഷിച്ചു. ഭൂഭൃത്തുകളുടെയും-രാജാക്കന്മാരുടെയും, രക്ഷസ്സുകളുടെയും-രാക്ഷസന്മാരുടെയും, സുരരിപുക്കളുടെയും-അസുരന്മാരുടെയും, കുലം-കൂട്ടത്തെ, രാമനായും കൃഷ്ണനായും, പരശുരാമനായും ശ്രീരാമനായും കൃഷ്ണനായും, വെൻറാ-നീ ജയിച്ചു. രാജാക്കന്മാരെ പരശുരാമാവതാരത്തിലും, രക്ഷസ്സുകളെ ശ്രീരാമാവതാരത്തിലും, മററു സുരരിപുക്കളെ കൃഷ്ണാവതാരത്തിലും ജയിച്ചു എന്നർത്ഥം. കല്ക്കിയായും ഇദം ജഗത്തു് വെൽവാ-നീ വെല്ലുമല്ലോ. അങ്ങേയ്ക്കു നമസ്കാരം.

'മാററിനാ മാണി' എന്നു മൂ. പാ. വീണ്ടെടുത്തു എന്നു് അർത്ഥം. 'പോററിനാ മാണി' എന്നു ഗ്ര. പാ. രണ്ടു രൂപങ്ങളും മദ്ധ്യമപുരുഷരൂപങ്ങളാണു്. മാററിനായ്, പോററിനായ് എന്നു പൂർണ്ണരൂപങ്ങൾ. വെൻറാ-വെൻറായ് എന്നു പൂർണ്ണരൂപം. വെൽവാ എന്നു ഗ്ര. പാ. വെൽവോൻ എന്നു മൂ. പാ.

നീലസ്നിഗ്ദ്ധം ഗഗനതലമാം മിക്ക മേൽക്കട്ടി തൻ കീഴ്
പാലാർവെള്ളത്തിരനുര തരം ചേർന്ന ഭോഗീന്ദ്രഭോഗേ
മാവിൽത്തങ്ങുമ്മണിവരമഹാദീപികേ പൂവിൽമാതി-
ന്നോമൽപ്പൂൺപായ്ത്തെളിവിൽ മരുവും ഭാഗ്യസീമൻ നമസ്തേ.

നീലസ്നിഗ്ദ്ധം-നീലവും സ്നിഗ്ദ്ധവുമായ, ഗഗനതലമാകുന്ന-ആകാശമാകുന്ന, മിക്ക-മികവുള്ള-മേന്മയുള്ള, മേല്ക്കട്ടിയുടെ കീഴിൽ

പാലാഴിയിലെ വെള്ളത്തിരമാലകൾക്ക്. തരംചേർന്ന-ഒപ്പമായ, ഭോഗീന്ദ്ര ഭോഗത്തിൽ-സർപ്പരാജാവിന്റെ പടിയിൽ, മാറിൽത്തങ്ങുന്ന മണിവരം ആകുന്ന-ശ്രേഷ്ഠരത്നമായ-കൗസ്തുഭരത്നമെന്ന, മഹാദീപികയിൽ-വലിയ വിളക്കിന്റെ ശോഭയിൽ, പൂവിൽമാതിന്റെ-ലക്ഷ്മിയുടെ, ഓമൽപ്പൂൺ വായ്-മനോഹരമായ ആനനമായി, തെളിവിൽ മരുവുന്ന-ശോഭിക്കുന്ന, അബ്ധിശയ്യാ മാധവീമാരേ, തേ നമഃ-അങ്ങേയ്ക്കു നമസ്കാരം. 'പാലാർ വെള്ള' എന്ന മൂ. പാഠത്തിന്റെ സ്ഥാനത്ത് 'പാൽവെ' എന്നു കഴിഞ്ഞ് രേഫാക്ഷരം പൊടിഞ്ഞ് 'ത്തിരാര' എന്നു താളിയോലഗ്രന്ഥത്തിൽ കാണുന്നു. 'പാലാർ' എന്ന പാഠം അല്ലെന്നു സാരം.

വിഷ്ണുവിന്റെ ശയനം മനോഹരമായി ചിത്രണം ചെയ്തിരിക്കുന്നു. നീലഗഗനമായ മേൽക്കട്ടി, പാലാഴിയിലെ വെള്ളത്തിരകളുടെ മദ്ധ്യത്തു് വെളുത്ത ഭോഗീന്ദ്രനാകുന്ന ശയ്യ, കൗസ്തുഭരത്നമാകുന്ന മഹാദീപിക, അവിടെ പൂമാതിനെ പുണർന്നുകൊണ്ടുള്ള ശയനം. കവിയുടെ കല്പനാരസികത ശ്രദ്ധേയമാണ്. പദ്മനാഭന്റെ ആ സ്ഥിതിയിൽ വിരഹാതുരനായ കാമുകന് അസൂയ തോന്നിപ്പോകും. നീലം, വെള്ള, ചുവപ്പ് ഈ നിറങ്ങളുടെ സമ്മേളനവും ശ്രദ്ധിക്കുക.

പൂൺവായ് എന്നു മൂ. പാ. അതിനു ലക്ഷ്മിയുടെ പൂണുന്ന വായുടെ തെളിവിൽ വിലസുന്ന എന്നിത്യാദി അർത്ഥവും കൊടുത്തിരിക്കുന്നു. ഇതു് ക്ലിഷ്ടവും അസാധുവുമാണ്. 'പൂൺവായ്'' എന്നു ഗ്ര. പാ. തെളിവിൽ വിലസും മൂ. പാ. തെളിവിൽ മരുവും ഗ്ര. പാ.

വജ്രക്രൂരൈർന്നഖരനികരൈർദ്ദാരിതേ ദൈത്യവീരൻ-
മാറ്റിൽത്തങ്ങും നെടിയ കുടരാൽച്ചാർത്തുമമ്മൂർത്തി തന്നെ
ഭക്തത്രാണപ്രവണചരണാംഭോരുഹം നാരസിംഹം
പിന്നെക്കുമ്പിട്ടരുളുക സഖേ! തെക്കിനേൽത്തമ്പിരാനെ. 42

വജ്റക്രൂരങ്ങളായ നഖരനികരങ്ങളാൽ ദാരിതമായ ദൈത്യവീരന്റെ മാറിടത്തിൽ തങ്ങുന്ന നെടിയ കുടരാൽ, ചാർത്തുന്ന-അണിയുന്ന, ആ മൂർത്തിതന്നെ-നരസിംഹമൂർത്തിയെ, ഭക്തന്മാരെ, ത്രാണം ചെയ്യുന്നതിൽ-രക്ഷിക്കുന്നതിൽ, പ്രവണമായ ചരണാംഭോരുഹമുള്ളവനും, നരസിംഹവും ആയ തെക്കിനേൽ തമ്പിരാനെ, സഖേ-തോഴ, പിന്നെ കുമ്പിട്ടരുളുക. ദൈത്യവീരാൻ മാറ്റിൽ എന്നാണു ഗ്ര. പാ. അവിടെ ദീർഘം പ്രമാദമാണെന്നു തോന്നുന്നു.

ഈ പദ്യം മദ്രാസ് കൈയ്യെഴുത്തു മാതൃകയിൽ കാണുന്നില്ല. താളിയോല മാതൃകയിൽ ഉണ്ടു്. നഖരശിഖരൈഃ എന്നു മൂ. പാ. നഖരനികരൈഃ എന്നു ഗ്ര. പാ.

ഭേദാഭേദപ്രഗ്രുണിതപുരാണേതിഹാസാഗമാനാം
കേദാരത്തെച്ചിരമടി തൊഴിന്നോക്ക് ചിന്താമണിം തം
വേദാന്നാലാക്കിന മുനിവരം വേദവേദാന്തബീജം
പാദാംഭോജേ തൊഴുക തരസാ വീണ്ണു സർവ്വാംഗനാഥം. 43

ഭേദമുള്ളവയും ഭേദമില്ലാത്തവയും എന്ന രീതിയിൽ പ്രഗുണിതമായ-വിസ്തൃതമായ, പുരാണങ്ങൾ, ഇതിഹാസങ്ങൾ, ആഗമങ്ങൾ, ഇവയുടെ കേദാരവും-വിളനിലവും, അടി തൊഴുന്നോർക്ക് ചിന്താമണിയും, വേദാൻ-വേദങ്ങളെ, നാലാക്കിയ മുനിവരനും, വേദവേദാന്തബീജം-വേദങ്ങൾക്കും വേദാന്തങ്ങൾക്കും കാരണവുമായ, തം സർവ്വാംഗനാഥം-ആ സർവ്വാംഗനാഥനെ, പാദാംഭോജത്തിൽ, തരസാ-വെട്ടെന്ന്, വീണു തൊഴുക-സാഷ്ടാംഗ നമസ്കാരം ചെയ്താലും.

ആഗമാനാം കേദാരത്തെ ചിന്താമണിം മുനിവരം വേദ വേദാന്ത ബീജം തം സർവ്വാംഗനാഥം തൊഴുക എന്ന് അന്വയക്രമം.

വിശ്വവേദാന്തവേദ്യം എന്ന മൂ. പാ. വേദ വേദാന്തബീജം എന്ന ഗ്രന്ഥപാഠമാണ് നല്ലത് വേദവ്യാസനെ 'വേദാന്തബീജം' എന്നല്ലാതെ 'വേദാന്തവേദ്യൻ' എന്നു പറയുന്നത് അനുചിതമാണല്ലോ. സർവ്വാംഗനാഥം എന്ന് ഗ്ര. പാ. 'സർവ്വാംഗനാഥ' എന്ന് മൂ. പാ. മുദ്രിതപാഠം അനുസരിച്ചാൽ 'സർവ്വാംഗനാഥ' എന്ന് ആദിത്യവർമ്മയെ സംബോധന ചെയ്യുന്നതായി അർത്ഥമെടുക്കാം. 'വേദം നാലാക്കിയ' എന്നേ ഗ്രന്ഥ പാഠം കാണുന്നുള്ളു. 'വേദാൻ' എന്ന മൂ. പാ. സ്വീകരിച്ചിരിക്കുന്നു.

വിഷ്വക്സേനം പ്രഥമമഥ നീ ദീപശാലാന്തരാളേ
രാമം രാമാനുജമപി ഹനൂമന്തമന്തേ വണങ്ങി
രത്നോദഞ്ചൽക്കനകവളഭീമണ്ഡിതേ മണ്ഡപേ ചെ-
ന്റത്യാമോദാൽത്തൊഴുക നയനാനന്ദനം നന്ദസൂനും. 44

അഥ, പിന്നെ നീ- അവിടന്ന്, പ്രഥമം-ആദ്യമായി, വിഷ്വക്സേനനെയും, ദീപശാലയ്ക്കുള്ളിൽ ശ്രീരാമനെയും രാമാനുജനെയും, ലക്ഷ്മണനെയും, ഹനുമാനെയും, അന്തേ-അടുത്തു(ചെന്ന്), വണങ്ങിയിട്ട് രത്നങ്ങൾകൊണ്ട്, ഉദഞ്ചത്തും-ഉജ്ജ്വലവും, കനകവളഭികൊണ്ട്-പൊൻ കൂരകൊണ്ട്, മണ്ഡിതം-മനോഹരവും ആയ മണ്ഡപത്തിൽ ചെന്ന് അത്യാമോദത്തോടെ നയനാനന്ദനം-കണ്ണുകൾക്ക് ആനന്ദകരനായ, നന്ദസൂനുവിനെ തൊഴുക.

'വിനതാനന്ദനം' എന്ന മൂ. പാഠത്തിൽ വിനതന്മാർക്ക് ആനന്ദനനായ നന്ദസൂനുവിനെ എന്നോ വിനതാനന്ദനനെയും-വിനതയുടെ നന്ദനനെയും, ഗരുഡനെയും, നന്ദസൂനുവിനെയും എന്നോ അർത്ഥമെടുക്കാം.

ഊയൽപ്പൂമെത്തയിൽ മരുവുമക്കണ്ണനാമുണ്ണി തന്നെ-
ത്താലോലിച്ചും തഴുകിയുമുടൻ നിൻറു വൈകാതവണ്ണം
മൂഡാഗ്രംകൊണ്ടണിമതി തൊടും വാതിൽമാടം പുറപ്പെ-
ട്ടായ്യം വീയ്യം സ്വയമിവ വലത്തിട്ടു നീ കുമ്പിടമ്പിൽ. 45

ഊയൽപ്പൂമെത്തയിൽ മരുവുന്ന ഉണ്ണിക്കണ്ണനെ താലോലിച്ചും തഴുകിയും നിന്ന് വൈകാതെ-താമസിയാതെ, മൂഡാഗ്രം കൊണ്ടു് അണിമതിയെ തൊടുന്ന വാതിൽമാടം-ഗോപുരം- ഗോപുരത്തിലൂടെ പുറപ്പെട്ടു്, വീയ്യം സ്വന്തം രൂപത്തിലിരിക്കുന്ന പോലെയുള്ള ആയ്യം-ആയ്യനെ, അയ്യപ്പനെ,അൻപിൽ വലത്തിട്ടു്-സന്തോഷത്തോടു വലത്തിട്ടു്, വലംവച്ചു്, കുമ്പിട്ടാലും-തൊഴുതാലും.

മൻറിൽച്ചെൽവം പെരിയ തിരുവാമ്പാടിയിൽക്കൂടിയാടി-
ക്കൻറിൽക്കൂടിത്തെളിവൊടു കളിച്ചീട്ടുമമ്മൂത്തി തന്നെ
കുൻേറകൊണ്ടങ്ങട മഴ തടുത്താച്ചിമാർവീട്ടുതോറും
ചെൻറപ്പാൽനെയ്യ് പരുകിമരുവും കണ്ണനെ കൈതൊഴേണ്ടും.

മന്നിൽ ചെൽവം-ഭാഗ്യം- ഐശ്വര്യം, പെരിയ-പെരുകിയ തിരുവമ്പാടിയിൽ കൂടിയാടി-വസിച്ചു്, നൃത്തംചെയ്തു്, കന്നുകളോടു ചേന്നു തെളിവൊടു-സന്തോഷത്തോടുകൂടി കളിക്കുന്നവനും, കുന്നുകൊണ്ടു് അടമഴ-വലിയ മഴ, തടുത്തവനും ആച്ചിമാരുടെ വീടുതോറും, ചെന്നു് പാലും നെയ്യും പരുകി-കുടിച്ചു്, മരുവുന്നവനും ആയ കണ്ണനാകുന്ന എൻ മൂത്തിതന്നെ കൈതൊഴണം.

'എൻ മൂത്തിതന്നെ' എന്നതിനു പകരം'എൻ തമ്പിരാനെ' എന്നാണു് മൂ. പാ. 'പാൽ നൈ പരുകി' എന്ന മൂ. പാ. സാധുവാണു്. പെരുകി എന്നു ഗ്രന്ഥപാഠം പിശകാണു്. പരുകുക-കുടിക്കുക; അതിനു കവന്നു് -മോഷ്ടിച്ചു എന്ന വ്യാഖ്യാനം ശരിയല്ല.

കാലിക്കാലിൽ ത്തടവിന പൊടിച്ചാത്തുകൊണ്ടാത്തശോഭം
പീലിക്കണ്ണാൽക്കലിതചികുരം പീതകൗശേയവീതം
കോലും കോലക്കുഴലുമിയലും ബാലഗോപാലലീലം
കോലന്നീലന്തവ നിയതവും കോയിൽ കൊൾകെങ്ങളുള്ളിൽ. 47

കാലികളുടെ കാലിൽ തടവിന പൊടിച്ചാത്തുകൊണ്ടു്-പൊടിപടലം ഏററു്, ആത്ത ശോഭം-ശോഭയുള്ളതും, (കാലികൾ നടക്കുമ്പോൾ കുളമ്പടികൊണ്ടു്പൊങ്ങുന്ന പൊടി പററിശോഭയുള്ളതും)പീലിക്കണ്ണാൽ-മയിൽപ്പീലികളുടെ കണ്ണുകൊണ്ടു്, കലിതമായ-അലങ്കൃതമായ, ചികുരത്തോടുകൂടിയതും(തലമുടിയിൽ മയിൽപ്പീലി ചൂടിയതും),പീതമായ-

മഞ്ഞ, കൗശേയവീതം-പട്ടു ധരിച്ചതും, കോലും-കമ്പും- കാലിയെ മേയ്ക്കാനുള്ള വടിയും, കോലക്കുഴലും-മനോഹരമായ കുഴലും- ഓടക്കുഴലും, ഇയലും-ഉള്ളതും, ബാലഗോപാലലീലം-ബാലഗോപാലൻെറ ലീലയുള്ളതും, ആയ, തവ-അങ്ങയുടെ, നീലം കോലം-നീലവർണ്ണമായ രൂപം, നിയതവും-നിത്യവും. എങ്ങൾ ഉള്ളിൽ കോയിൽ കൊൾക-കോയിൽകൊള്ളട്ടെ.

'കോയിൽകൊൾകെങ്ങൾ ചേതഃ' എന്നു് മൂ. പാ. എൻെറ ഹൃദയമാകുന്ന ക്ഷേത്രത്തിൽ വസിക്കട്ടെ എന്നു് അർത്ഥം.

ശബ്ദാർത്ഥങ്ങളുടെ സമ്മേളനം അത്യന്തം മനോഹരമായിരിക്കുന്നു.

തിരുമുടിയിൽ മയിൽപ്പീലി ചൂടി മഞ്ഞപ്പട്ടു് ഉടുത്തു് ഓടക്കുഴലും കാലിക്കോലും കൈയ്യിൽ പിടിച്ചു കന്നുകാലിയെ അടിച്ചുകൊണ്ടു പോകുന്ന ഉണ്ണിക്കൃഷ്ണൻെറ മോഹനസ്വരൂപം മുന്നിൽ വരുന്നു.

എൻറീവണ്ണം തൊഴുതു വിടയും കൊണ്ടെനിക്കും നിനക്കും
നൻറും നന്മയ്ക്കുഴകൊടു ഭവാനുണ്ണുനീലിക്കുമെല്ലാം
ഒൻറിന്നും നീ നരവര! വലത്തിട്ടുകൊണ്ടങ്ങു നേരേ
ചെൻറാൽ കുമ്പിട്ടരുളു കരുണാപാത്രമാം ക്ഷേത്രപാലം. 48

എന്നു് ഈ വണ്ണം തൊഴുതു്. വിടയുംകൊണ്ടു്-യാത്രാനുമതിയും വാങ്ങി, ഭവാൻ, എനിക്കും നിനക്കും ഉണ്ണുനീലിക്കും എല്ലാം-എല്ലാവർക്കും, നൻറും നന്മയ്ക്കു്-നന്നായി നന്മയ്ക്കുവേണ്ടി, ഇന്നും-ഇനിയും, വീണ്ടും ഒന്നു വലത്തിട്ടുകൊണ്ടു്-വലംവച്ചുകൊണ്ടു്, നരവര രാജാവേ, നേരേ ചെന്നു് കരുണാപാത്രമായ ക്ഷേത്രപാലനെ കുമ്പിട്ടരുളുക.

'ഉണ്ണുനീലിക്കുമേററം' എന്നു മൂ. പാ.; 'ഉണ്ണുനീലിക്കുമെല്ലാം' എന്നു ഗ്ര. പാ.

വൈകുണ്ഠം നീ വലിയ ബലിപീഠോപകണ്ഠത്തിൽ നിൻേറ
കുമ്പിട്ടമ്പിൽപ്പുനരപി സഖേ! പ്രാത്ഥയൻ വാഞ്ഛിതാത്ഥാൻ
സമ്പൽപ്രാപ്ത്യൈ വിരവൊടു പുറപ്പെട്ടെഴുന്നള്ളിദാനീം
ചെമ്പൊൽക്കുൻറിൻ പെരുമ കവരും ഗോപുരേണാപരേണ. 49

വലിയ ബലിപീഠത്തിൻെറ ഉപകണ്ഠത്തിൽ-സമീപത്തിൽനിന്നു്, നീ സഖേ, പുനരപി-വീണ്ടും, അമ്പിൽ കുമ്പിട്ടു വൈകുണ്ഠം-വൈകുണ്ഠനോടു് പത്മനാഭസ്വാമിയോടു്, വാഞ്ഛിതാർത്ഥാൻ വാഞ്ഛിതങ്ങളായ അർത്ഥങ്ങളെ-ആഗ്രഹിക്കുന്ന കാര്യങ്ങളെ. പ്രാർത്ഥയൻ-അർത്ഥിക്കുന്നവനായി, വിരവൊടു-വേഗത്തിൽ, സമ്പൽപ്രാപ്ത്യൈ-സമ്പൽപ്രാപ്തിക്കായിട്ടു് ഉദ്ദേശ്യ സാദ്ധ്യത്തിനായി, ഇദാനീം-ഇപ്പോൾ, ചെമ്പൊൽകുന്നിൻെറ-സ്വർണ്ണപർവ്വതത്തിൻെറ-മേരുവിൻെറ, പെരുമ കവരുന്ന-വലിപ്പത്തെ അപഹരിക്കുന്ന, അപരേണ ഗോപുരേണ-പടിഞ്ഞാറേ ഗോപുരം വഴി, പുറപ്പെട്ടു് എഴുന്നള്ളുക.

അക്കാലത്തു തന്നെ പദ്മനാഭസ്വാമിക്ഷേത്രത്തിന്റെ കിഴക്കും പടിഞ്ഞാറും ഗോപുരങ്ങൾ ഉണ്ടായിരുന്നു എന്നു് സിദ്ധിക്കുന്നു. കിഴക്കേ ഗോപുരത്തെപ്പററി 31-ാം പദ്യത്തിലും, പടിഞ്ഞാറേ ഗോപുരത്തെപ്പററി ഈ ശ്ലോകത്തിലും പ്രസ്താവമുണ്ടല്ലോ. ഉണ്ണുനീലീ സന്ദേശകാലത്തിനു് അടുത്തു ഉണ്ടായ 'അനന്തപുരവർണ്ണനത്തിൽ' കിഴക്കേ ഗോപുരത്തെപ്പററി പ്രത്യേകിച്ചു പരാമർശമുണ്ടു്. 'കിഴക്കിൻ ഗോപുരം നോക്കിത്തൊഴലാം വിശ്വമൂർത്തിയെ' (അനന്തപുരവർണ്ണനം).

അപ്പോഠം മുൽപ്പാടണയ വഴിമേൽ കാണലാം തേ വലത്ത-
ങ്ങുപ്പുപ്പെന്നും നിജ സഹചരീമുപ്പനഭ്യേതി വാമാൽ;
തൃപ്പാപ്പൂർ വാർണ്ണുഴകു പൊഴിയും വീര! മംഗല്യശംസീ
മുൽപ്പാടപ്പാൽക്കിമപി ച വലംപാട്ടു പാട്ടും വയാനും. 50

അപ്പോഠം, മുൽപ്പാട്ടു്-മുൻപിൽ, അണയ വഴിമേൽ-അടുത്തു വഴിയിൽ, വലത്തു ഭാഗത്തു്, ഉപ്പൻ-ഉപ്പൻപക്ഷി, ഉപ്പു ഉപ്പു എന്നു ശബ്ദം പുറപ്പെടുവിച്ചുകൊണ്ടു്, നിജ സഹചരീം-ഇണയായ പെൺ പക്ഷിയെ, വാമാൽ-ഇടത്തുവശത്തുനിന്നു്, അഭ്യേതി-അടുക്കുന്നതു്-അടുത്തുചെല്ലുന്നതു്, തേ കാണലാം-അങ്ങേയ്ക്കു കാണാം. തൃപ്പാപ്പൂർ വാർണ്ണുഴകു പൊഴിയും വീര എന്നു് സംബോധന. മംഗല്യശംസിയായ വയാനും-കുയിലും, അപ്പാൽ മുല്പാട്ടു്-ആ സ്ഥലത്തിനു മുൻപിൽ, കിമപി ച വലംപാട്ടു്-വലത്തുവശത്തു്, പാട്ടും ച എന്നതിനു് പാട്ടുകയും ചെയ്യും. വലം പാട്ടു് എന്ന പാഠത്തിൽ വിജയഗാനമെന്നർത്ഥം. വലം-വിജയം. വയാൻ-കരിങ്കുരുവി. കുയിൽ എന്ന അർത്ഥമേ പ്രകൃതത്തിൽ യോജിക്കൂ.

'അഭ്യേതി വാമാം' എന്ന മൂ. പാഠത്തിനു് 'പ്രണയകലഹംകൊണ്ടു് അനുകൂലയല്ലാത്ത പെൺ പക്ഷിയെ' എന്നു് അർത്ഥം കല്പിച്ചു കാണുന്നു. അതു് അനുചിതം ആണു്. ഉപ്പൻ ശബ്ദിക്കുന്നതു് മംഗലശകുനമായി വിശ്വസിച്ചുവരുന്നു. 'ചാലേ വലത്തോട്ടൊഴിഞ്ഞ ചകോരത്തെ തൃക്കൺപാർത്തു മാനവേന്ദ്രനുളവായി മാനസാഹ്ലാദം' എന്ന പ്രയോഗം കാണുക. പ്രണയ കലഹത്തോടുകൂടിയിരിക്കുന്നതു മംഗലശകുനമല്ലല്ലോ. വിശേഷിച്ചും ഭർത്താവിന്റെ ദൂതു് ഭാര്യയോടു പറയാൻ പോകുന്ന യാത്രയിൽ.

'തൃപ്പാപ്പൂർ മൂപ്പുഴകുപൊഴിയും' എന്നു് മൂ. പാ. തൃപ്പാപ്പൂർ വാർണ്ണുഴകു പൊഴിയും' എന്നു് ഗ്ര. പാ. 'വിയാനും' എന്നു് മൂ. പാ. 'വയാനും' എന്ന ഗ്ര. പാ. ആണു് ശരിയായ രൂപം. വാമാൽ എന്നു ഗ്ര. പാ. വാമാം മൂ. പാ.

വീണാവാണീം വടിവിനൊടിടത്തങ്ങടുത്തുണ്ണിയച്ചീ-
മേണാങ്കനും ചെറുതു കുറവാക്കിന്റ വക്ത്രാരവിന്ദാം
ഓണം പോലേ വിരവിലെഴുനള്ളിന്റ നിന്മേൽത്തദാനീം
കാണാം തൂവെൺ മുറവൽ മലരാൽത്തൂകി മേവിന്റവാറു്.

തദാനീം-അപ്പോൾ, ഇടത്തു് അങ്ങു് അടുത്തു്, വീണാവാണീം-വീണാവാണിയും, ഏണാങ്കനും ചെറുതു കുറവാകുന്ന വക്ത്രാരവിന്ദത്തോടു കൂടിയവളും ആയ ഉണ്ണിയച്ചിയെ ഓണംപോലെ വിരവിൽ എഴുന്നള്ളുന്ന നിന്റെ മേൽ, തൂവെൺ മുറുവലാകുന്ന-വെളുത്ത പുഞ്ചിരിയാകുന്ന, മലരാൽ തൂകി-പുഞ്ചിരിയാകുന്ന പൂക്കളെ വിതറിക്കൊണ്ടു്, മേവിന്റ വാറു്, നില്ക്കുന്നതു്, കാണാം.

വഴിയിൽ അടുത്തു് ഇടത്തുഭാഗത്തായി ഉണ്ണിയച്ചി എന്ന സുന്ദരി മന്ദഹാസകുസുമം ചൊരിഞ്ഞുകൊണ്ടു നില്ക്കും.

ഏണാങ്കൻ-മാനിന്റെ മറുവുള്ളവൻ, ചന്ദ്രൻ; ചന്ദ്രനും കുറവു് ഉണ്ടാക്കുന്ന മുഖാരവിന്ദത്തോടുകൂടിയവൾ എന്നർത്ഥം. ഓണത്തെ ആഘോഷത്തോടെ സ്വീകരിക്കുന്നതുപോലെയാണു് ആദിത്യവർമ്മയുടെ എഴുന്നള്ളത്തിനെ ഉണ്ണിയച്ചി സ്വീകരിക്കുന്നതു് എന്നു ഭാവം,

'ഉണ്ണിയച്ചീം' എന്നു് ഗ്ര. പാ. 'ഉണ്ണിയാടീം' എന്നാണു് മു. പാ. തൂവെൺ മറുവൽ എന്ന മു. പാ. ശരിയല്ല. മറുവൽ എന്നാൽ കസ്തൂരിമൃഗം. മുറുവൽ എന്നു് ഗ്ര. പാ. മുറുവൽ എന്നാൽ പുഞ്ചിരി.

പിന്നെപ്പൊന്നിൻ മെതിയടി കഴിച്ചങ്ങു തണ്ടിൽക്കരേറി
ക്കന്നക്കണ്ണാർമനസിജ! മതിപ്പെട്ട സേനാജനേന
പുന്നപ്പൂവിൻ പരിമളഭൃതാ മാരുതേനാനുയാതോ
മുന്നിൽക്കാണാമിതവിയ നടെക്കാവു നീ പിന്നിടേഥാഃ 52

പിന്നെ, അങ്ങു്, പൊന്നിൻമെതിയടി കഴിച്ചു്-ഊരിയിട്ടു്, തണ്ടിൽ-മേനാവിൽ(പല്ലക്കിൽ), കയറി, കന്നക്കണ്ണാർ മനസിജ-സുന്ദരിമാർക്കു് കാമനായിട്ടുള്ളോവേ! മതിപ്പെട്ട സേനാജനേന—മതിയായ സേനാസമേതനായിട്ടു്, പുന്നപ്പൂവിന്റെ പരിമളത്തെ ഭരിക്കുന്ന-സുഗന്ധം വഹിക്കുന്ന, മാരുതനാൽ അനുയാനം ചെയ്യപ്പെട്ടവനായി, മുമ്പിൽ കാണുന്ന ഇതവിയ-ഹിതമായ, മനോഹരമായ, നടക്കാവു് നീ പിന്നീടേഥാഃ-അവിടന്നു് പിന്നിട്ടാലും. പിന്നിടേഥാഃ എന്നതു് മണിപ്രവാളമനുസരിച്ചുള്ള സംസ്കൃതീകൃതരൂപം. പുന്നയുടെ തണലും പുന്നപ്പൂവിന്റെ മണവും കൊണ്ടു് മോഹനമായ ആ നടക്കാവു് ആദിത്യവർമ്മയെ ഒരു ഉല്ലാസയാത്രയ്ക്കു് ക്ഷണിക്കുന്നപോലെ തോന്നും.

'കന്നക്കണ്ണാർ' എന്നാണു് ഗ്ര. പാ. കന്നം വരെ കണ്ണുള്ളവർ (നീണ്ട കണ്ണുള്ളവർ എന്നർത്ഥം). 'കന്നക്കണ്ണാർ' എന്നതിനു് 'കന്നൽക്കണ്ണാർ' എന്നു് അബദ്ധരൂപം പ്രയോഗത്തിൽ കടന്നുകൂടിയതായിരിക്കാം. 'കന്നൽമൊഴി' (കൽക്കണ്ടം പോലെ മധുരിക്കുന്ന വാക്കു് ഉള്ളവൾ) എന്നതിലേ 'കന്നൽ' ശബ്ദത്തിന്റെയും 'കന്നമിഴി' എന്നതിലേ 'കന്ന' (കണ്ണ) ശബ്ദത്തിന്റെയും അർത്ഥം മനസ്സിലാക്കാതെ 'കന്നമിഴി'യെ (കണ്ണം വരെ നീണ്ട മിഴിയുള്ളവളെ) 'കന്നൽമിഴി' എന്നും, പിന്നെ

'കന്നൽക്കണ്ണി'യെന്നും പ്രയോഗിച്ചു തുടങ്ങിയിരിക്കണം. 'കന്നക്കണ്ണി' എന്നാൽ ആകൎണ്ണ വിശ്രാന്ത ലോചന എന്നു് അർത്ഥം. 'കൎണ്ണത്തോളം നെടിയ കടില കൺവിലാസങ്ങൾ' (109), 'കാതോളം നീണ്ടസിത നയനം' (133) എന്ന പ്രയോഗങ്ങളും കാൺക.

**പാലും നെയ്യും പരഭൃതഗിരാം വീട്ടതോറും കവന്നോ-**
**രോമൽപ്പൈതൽക്കിളയളയി ഞാനെൻറു ചൊല്ലിൻറപോലേ**
**പാരേഴിന്നും പ്രഥമജനനീം പാൽക്കളത്തിൽക്കളിക്കും**
**ദേവീം ദുൎഗ്ഗാം തൊഴുക ദിവിഷദ്വേഷിവിദ്വേഷിണീം താം. 53**

പരഭൃതഗിരാം-പരഭൃതങ്ങളെപ്പോലെ മധുരമായ ഗീരുള്ളവരുടെ-കുയിൽ പോലെ മധുരവാക്കുകൾ പൊഴിക്കുന്ന സുന്ദരിമാരുടെ, വീട്ടതോറും പാലും നെയ്യും കവന്ന ഓമൽപ്പൈതൽക്കു് (ഗോപികളുടെ വീട്ടകളിൽനിന്നും പാലും നെയ്യും കവന്ന ഉണ്ണിക്കണ്ണനു്) ഇളയൾ-ഇളയവൾ-അനുജത്തി, അയി, സംബോധന, ഞാനെൻറു ചൊല്ലിൻറ പോലെ, പാരേഴിന്നും പ്രഥമജനനിയും പാൽക്കളത്തിൽക്കളിക്കുന്നവളും ദിവിഷദ്വേഷിവിദ്വേഷിണിയും-സുരദ്വേഷികളെ ദ്വേഷിക്കുന്നവളും, ആയ, ദേവീം ദുർഗ്ഗാം-ദുൎഗ്ഗാദേവിയെ, തൊഴുക-തൊഴുതാലും.

പാലും നെയ്യും കട്ടവൻെറ അനുജത്തി പാൽക്കളത്തിൽ കളിക്കുന്നതു് യുക്തം തന്നെ എന്നു് കവി സൂചിപ്പിക്കുന്നു.

'ഇളയളയി' എന്നു് ഗ്ര. പാ. ഇളയൾ അയി എന്നു പദച്ഛേദം. 'ഇളയളിയി' എന്ന മൂ. പാ. ക്ലിഷ്ടമാണു്. അളിയി-അനുജത്തി എന്നു് ചിലർ പറയുന്നു. 'ദേവീമേവം' എന്ന മൂ. പാഠത്തെക്കാൾ 'ദേവീം ദുൎഗ്ഗാം' എന്ന ഗ്ര. പാ. ആണു് സമീചീനം.

**മേതിൽച്ചൊല്ലുള്ളസുരനിവഹം പാരിൽനിന്റെററി മാററി-**
**പാതിപ്പെട്ടോ, ചില ദിവിഷദാം മൈ വളൎത്തും മരുന്നേ!**
**കാതിൽപ്പാമ്പും കനകരചിതം തോടയും ചേൎത്തു ചാൎത്തും**
**മാതൎശ്ശീതദ്യുതികലയണിഞ്ഞംബികേ! കൈ തൊഴുന്നേൻ. 54**

മേതിൽ-മേദിനിയിൽ ഭൂമിയിൽ, ചൊല്ലുള്ള-പ്രസിദ്ധി പെററ; അസുരനിവഹത്തെ പാരിൽനിന്നു്-ലോകത്തിൽനിന്നു്; മേതിൽച്ചൊല്ലുള്ള എന്നു ഗ്ര-പാ) 'മേതിച്ചൊല്ലുള്ള' എന്നു മൂ. പാ. മേതി-മഹിഷം എന്നു് ചൊല്ലുള്ള എന്നു് അവിടെ അർത്ഥം എടുക്കണം. എററിമാററി-അടിച്ചുകളഞ്ഞു്; 'ഏററിമാററി' എന്ന മൂ. പാ. എടുത്തുകളഞ്ഞു, മുഴവൻ കളഞ്ഞു് എന്നുള്ള അർത്ഥങ്ങൾ സമഞ്ജസമെന്നു് തോന്നുന്നില്ല. ചില ദിവിഷദാം-ദിവിഷത്തുകളുടെ, ദേവന്മാരുടെ

മെയ് വളൎത്തും മരുന്നേ എന്നു സംബോധന. അൎദ്ധനാരീശ്വര വിഗ്രഹത്തിൽ ദേവിയുടെ ശരീരം പകുതിയായിപ്പോയതു് അസുര മൎദ്ദനത്തിലുള്ള ശ്രമംകൊണ്ടാണോ എന്നു ചോദ്യം. ഉത്തരാൎദ്ധത്തിൽ അൎദ്ധനാരീശ്വരവിഗ്രഹത്തിൻെറ വൎണ്ണനയും ഉണ്ടു്. പാതിപ്പെട്ടോ-പകുതി ആയിത്തീൎന്നോ? കാതിൽ പാമ്പുകളും കനകനിൎമ്മിതമായ തോടയും ചേൎത്തു ചാൎത്തുന്ന മാതഃ-അമ്മേ, ശീതദ്യുതികലയണിഞ്ഞ അംബികേ-ചന്ദ്രക്കലയണിഞ്ഞ അംബികേ, ഞാൻ കൈതൊഴുന്നു.

ഒരു കാതിൽ പാമ്പും മറ്റു കാതിൽ തോടയും ചാൎത്തുന്നു എന്നു പറഞ്ഞിരിക്കുന്നതിനാൽ അൎദ്ധനാരീശ്വരവിഗ്രഹമാണെന്നു് മനസ്സിലാക്കാം.

നേരേ ചെൻറാൽ പ്രിയസഖ! വിരഞ്ഞംബുരാശേരുദാരം
തീരം കാണാം പുകഴ്പൊലിവെഴും വീരർകോനേ! തദാനീം
ഓരോന്നേറ നിൻറതുമിതുമുടൻ ചൊല്ലി വൈകിപ്പതെല്ലാം
പോരാതോ കാൺ നിഖിലമറിയും നിന്നൊടിന്നാട്ടിൽനിൻറു്.



വിരഞ്ഞു്-വേഗത്തിൽ, നേരേ ചെൻറാൽ-നേരേ പോയാൽ, അല്ലയോ പ്രിയസഖ! പുകൾപൊലിവെഴും വീരർകോനേ-പുകൾ പൊലിയുന്ന വീരന്മാൎക്കു രാജാവായിട്ടുള്ളോവേ! തദാനീം-അപ്പോൾ, അംബുരാശേഃ-അംബുരാശിയുടെ കടലിൻെറ ഉദാരമായ തീരം കാണാം. പാൽക്കുളങ്ങരക്ഷേത്രത്തിൽ നിന്നു് നേരേ പടിഞ്ഞാറോട്ടു് ഒരു മൈൽ പോയാൽ തിരുവനന്തപുരം കടൽപ്പുറമായി. ഇന്നാട്ടിൽനിന്നു്-ഇവിടെ നിന്നുകൊണ്ടു്, നിഖിലമറിയും നിന്നൊടു് എല്ലാമറിയുന്ന നിന്നോടു് (ഈ സ്ഥലങ്ങൾ നല്ല പരിചയമുള്ള അങ്ങയോടു്), ഉടൻ നിൻറു് അതുംഇതും ഓരോന്നേറ ചൊല്ലിവൈകിപ്പതു്-താമസിപ്പിക്കുന്നതു് എല്ലാം പോരാതോ-കാൺ പോരാത്തതല്ലേ, വിചാരിക്കുക.

ഇവിടെ ഗ്ര. പാ. ശുദ്ധമല്ല. 'ഓരോന്നേറ ചൊല്ലനിൻറതുമിതുമുടൻ ചൊല്ലി വൈകിപ്പതൊല്ലാ പോരാതോ ഞാൻ നിഖിലമറിയും നിന്നൊടിന്നാട്ടിൽ നിൻറു' എന്നാണു് ഗ്ര. പാ; മു. പാ. സമീചീനം.

സത്ത്വം, ഗംഭീരത, വടിവിടമ്പാടു രത്നാകരത്വം,
മുററും പാൎത്താൽ തവ ഗുണഗണം ചേൎന്നെഴും വാരിരാശി
തന്നിൽത്തങ്ങും തുരഗശിഖിനാ ഹന്ത! വെന്തററിടിൻേറാൻ
മന്യേ തന്നാൽപ്പെരികൊരുപജീവിത്വമില്ലാൎക്കുമെൻറു്.

സത്ത്വം-ആകാരവിശേഷം (ജലജന്തുക്കൾ), ഗംഭീരത-ഗാംഭീൎയ്യം (അഴം), വടിവു്-രീതി (പ്രകൃതി), ഇടംപാടു്-മഹത്ത്വം (വിസ്താരം)

രത്നാകരത്വം-രത്നങ്ങൾക്ക് വിളനിലം എന്ന സ്ഥിതി (ഗുണരത്നങ്ങൾക്ക് വിളഭൂമി); സത്വം തുടങ്ങിയുള്ളവ മുററും പാത്താൽ (മററും പാത്താൽ എന്നു മൂ. പാ )-ഗാഢമായി ആലോചിച്ചാൽ, തവ-അങ്ങയുടെ, ഗുണ ഗണംചേന്നെഴുന്ന, വാരിരാശി കടൽ, തന്നാൽ തന്നെക്കൊണ്ടു്, ആക്കം- ഒരുത്തക്കും, പെരികൊരുപജീവിതപമില്ല; 'എന്നു ഓത്തിട്ടു'' എന്നു ചേത്തു കൊള്ളണം. തന്നിൽ കുടികൊള്ളുന്ന, തുരഗശിഖിനാ-ബഡവാഗ്നിയാൽ (സമുദ്രത്തിന്റെ അന്തർഭാഗത്തു ബഡവാഗ്നിയുണ്ടെന്നു കവിസങ്കേതം). ബഡവ-പെൺകുതിര, ഹന്ത-കഷ്ടമേ, വെന്തററിടിന്റേൻ-വെന്തടി യുന്നവൻ എന്നു മന്യേ-ഞാൻ വിചാരിക്കുന്നു.

സത്വാദികളായ ഗുണങ്ങൾകൊണ്ടു് സമുദ്രത്തിനു ആദിത്യവമ്മയോടു സാദൃശ്യമുണ്ടെങ്കിലും സമുദ്രത്തെക്കൊണ്ടു് ആദിത്യവമ്മയെക്കൊണ്ടെന്ന പോലെ പരന്മാക്ക് ഉപകാരമില്ലാത്തതിനാൽ സമുദ്രം സന്തപിക്കുന്നു എന്നു് വ്യതിരേകം.

ഇവിടെ പ്രകൃതിഭംഗിനിരീക്ഷണത്തെക്കാൾ അലങ്കാര കല്പനയിൽ ആണു് കവി കൂടുതൽ ശ്രദ്ധിച്ചിരിക്കുന്നതു്.

**മണ്ടുംമാൻനേർമിഴികൾമദനാ! മന്മഥാരാതി തന്നെ**
**ത്തെങ്കൊല്ലത്തിന്നൊരു തിലകമേ! തിങ്കൾചൂടും പിരാനെ,**
**കാണ്മൂ പിന്നെക്കമലവനിതയ്ക്കൂമ്പനേ! നിൻ വിയമ്പേ-**
**രാളും കാളീപിതരം എതിരില്ലാത്ത മംഗല്യകീത്തേ!** 57

മണ്ടും-ഓടുന്ന, മാൻനേർ-മാനിന്നു നേരായ-തുല്യമായ, മിഴികൾ ഉള്ളവക്ക്-കണ്ണുള്ളവക്ക്, ചഞ്ചലാക്ഷിമാക്ക് മദനാ എന്നു്സംബോധന. തെങ്കൊല്ലത്തിന്നൊരു തിലകമേ-തെക്കൻ കൊല്ലത്തിനു പൊട്ടുപോലെ ഉള്ളോവേ! കമലവനിതയ്ക്കൂമ്പനേ-ലക്ഷ്മീദേവിക്കു പ്രിയനായിട്ടുള്ളോവേ! എതിരില്ലാത്ത-സാമ്യമില്ലാത്ത, മംഗല്യകീത്തേ ഇതുയും സംബോധന കളാണു്. പിന്നെ മന്മഥാരാതിതന്നെ-കാമവൈരിയും, നിൻ വിയൻ പേരാളുന്ന-അങ്ങയുടെ വിജയനാമം-സ്ഥാനനാമം, ഉള്ള കാളീപിതരം- കാളിയുടെ പിതാവും ആയ മന്മഥാരാതി തന്നെ-കാമവൈരിയായ ദേവനെ, കാണ്മൂ-കണ്ടാലും.

പാൽക്കുളങ്ങര ഭഗവതിയെ തൊഴുതിട്ടു പോയാൽ പിന്നെ ആദിത്യ വമ്മയുടെ വിയമ്പേരുള്ള ശിവനെ കണ്ടു തൊഴാം എന്നർത്ഥം. വിയമ്പേർ ഉള്ള ശിവൻ തൃപ്പാപ്പൂർ ആണെന്നു് ശ്രീ. പിഷാരടി. ഉദയാദിച്ചപുരം എന്നു മഹാകവി ഉള്ളൂർ. (കേ സാ. ച. I. P. 368). 60-ം 61-ം ശ്ലോകങ്ങളിൽ മാതംഗങ്ങളെപ്പററിയും വാജികളെപ്പററിയും പരാമശം ഉള്ളതുകൊണ്ടു് രാജസങ്കേതമായ തൃപ്പാപ്പൂരിനെപ്പററിയാണെന്നു് വിചാരിക്കേണ്ടിയിരിക്കുന്നു. വിയംപേർ - വിയൻ - പെരുമ, (വിശ്വനാഥപിള്ള, തമിഴ് നിഘണ്ടു). തങ്കൊല്ലത്തിന്നു് എന്നു മൂ-പാ. തെങ്കൊല്ലത്തി'ന്നു് എന്ന ഗ്ര. പാ. ആണു് മെച്ചം. വടക്കൻ

കൊല്ലം (പന്തലായിനിക്കൊല്ലം) തെക്കൻകൊല്ലം (കുരക്കേണിക്കൊല്ലം) എന്നു രണ്ടുള്ളതിൽ തെക്കൻകൊല്ലമായിരുന്നു വേണാടിന്റെ ആദ്യ രാജധാനി; അതിന്നു തിലകമാണ് ആദിത്യവർമ്മ. 'കമലവനിതയ്ക്കിമ്പനേ' എന്നു മൂ. പാ. ഇമ്പൻ-പ്രിയൻ.

**ആനത്തോലോ കൊടിയ വിഷമോ വെള്ളമോ വെള്ളെലിമ്പോ**
**മാനോ മീനധ്വജചുടലയാം കണ്ണിലാകിന്റ തീയോ**
**നീറോ വേറേ പറകിൽ മലമാതിന്നു നിന്നെ കനക്ക-**
**ക്കൂറാവാനൊൻറിതവിയതു ചൊല്ലേതു ശീതാംശുമൗലേ? 58**

ആനത്തോലോ, കൊടിയവിഷമോ, വെള്ളമോ, വെള്ളെലിമ്പോ-വെളുത്ത എല്ലുകളോ, മാനോ, മീനധ്വജന്റെ ചുടലയായ കണ്ണിൽ-മീനധ്വജനെ-കാമനെ ചുട്ടെരിച്ച കണ്ണിൽ, ആകിന്റ-ഉള്ള, തീയോ, നീറോ-ഭസ്മമോ,വേറേ പറകിൽ-പ്രത്യേകിച്ചു പറയുന്നപക്ഷം, ഇവയിൽ ഏതാണ് മലമാതിന്നു് പാർവ്വതിക്ക്, അല്ലയോ ശീതാംശുമൗലേ-ചന്ദ്രമൗലേ-നിന്നെ, കനക്കക്കൂറാവാൻ-നിന്നോടു വലിയ കൂറ്-പ്രണയം ഉണ്ടാകാൻ, ഒൻറ് ഇതവിയതു്-ഇതമായിത്തീർന്നതു്? അതു ചൊല്ലു-അതു ചൊല്ലിയാലും. (ഇതവിയ-ഹിതമായ-മനോഹരമായ-നല്ല,52-ാംപദ്യം)

ആനത്തോല് തുടങ്ങിയവ ശിവന്റെ അലങ്കാരങ്ങളും ആഭരണങ്ങളും ആണ്. ഇവ ഓരോന്നും വിരസമായിരിക്കെ പാർവ്വതിക്ക് ഇവയിൽ ഏതു കൊണ്ടാണ് ശിവനോടു് അതുലമായ കൂറു് ഉണ്ടായതു് എന്നു ചോദ്യം.

കണ്ണിലാക്കിന്റ എന്നു് മൂ. പാ. കണ്ണിലാകിന്റ എന്നു് ഗ്ര. പാ. 'നിന്മെ കനക്കെ ക്കൂറാവാൻ' എന്നു് മൂ പാ. അവിടെ നിന്റെ മെയ്യ്-ശരീരം,കൂറാവാൻ-ഭാഗമാക്കാൻഎന്നു്അർത്ഥമെടുക്കാം.'നിന്നെക്കനക്കെ' എന്നു ഗ്ര. പാ. 'ഒൻറിനിയതതു്'' എന്നു് മൂ. പാ. ഉപയുക്തമായതെന്നും മനോഹരമായതെന്നും അതിന്ന് അർത്ഥം കൊടുത്തിരിക്കുന്നു. ഇനിയതു്-നല്ലതു് എന്നാണർത്ഥം. 'ഇതവിയതു്'' എന്ന ഗ്ര. പാ. ആണ് നല്ലതു്.

**'ശംഭോ! ഗംഗാധര! ഗിരിസുതാനാഥ! ശീതാംശുമൗലേ!**
**കാമാരാതേ! ഹര! ഹര! ജയേ'ത്യുച്ചകൈരുച്ചനേരം**
**പൂജാകാലം കഴിയുമളവമ്മൂർദ്ധ്നി ബദ്ധാഞ്ജലിസ്ത്വം**
**വാഴ്ത്തിക്കുമ്പിട്ടരുളതിമുദാ തുമ്പചൂടും പിരാനെ. 59**

ഉച്ചനേരം പൂജാകാലം കഴിയുമളവു്-മദ്ധ്യാഹ്നപൂജ അവസാനിക്കുന്നതുവരെ, മൂർദ്ധ്നി-മൂർദ്ധാവിൽ-തലയിൽ, ബദ്ധാഞ്ജലിഃ-അഞ്ജലിബന്ധത്തോടെ-തലയ്ക്കു-മീതേ കൈ കൂപ്പിക്കൊണ്ടു്, ത്വം-അവിടന്നു് ശംഭോ, ഗംഗാധര, ഗിരിസുതാനാഥ, ശീതാംശുമൗലേ, കാമാരാതേ, ഹര, ഹര, ജയ-ജയിച്ചാലും, ഇതി, ഉച്ചകൈഃ-ഉച്ചത്തിൽ, വാഴ്ത്തി-സ്തുതിച്ചുകൊണ്ടു്,തുമ്പചൂടും പിരാനെ-ശിവനെ, അതിമുദാ-അധികമായ സന്തോഷത്തോടെ കുമ്പിട്ടരുളുക.

മാതംഗാനാം കരപരിഗളൽസ്വേദസംസിക്തശീതേ
മാകന്ദാനാം തണലിൽ മണലിൽക്കുഞ്ചിഭിശ്ചഞ്ചലാഗ്രൈഃ
പിൻകാലേകം കുടിലശിഥിലം പയ്യവേ വച്ചിദാനീം
നിദ്രായന്തേ തവ വടിവെഴും വാജിനോ രാജസിംഹ! 60

സ്തുതിപാഠകന്മാർ ആദിത്യവർമ്മയെ വാഴ്ത്തുന്നതാണ് ഈ ശ്ലോകം.

മാതംഗാനാം-മാതംഗങ്ങളുടെ-ആനകളുടെ, കരങ്ങളിൽ നിന്നു പരിഗളിക്കുന്ന-പുറപ്പെടുന്ന, സ്വേദംകൊണ്ടു്-വിയർപ്പുകൊണ്ടു്(വെള്ളം കൊണ്ടു്), സംസിക്തമായി-നനഞ്ഞു്, ശീതേ-തണുത്ത, മാകന്ദാനാം തണലിൽ മണലിൽ-തേന്മാവുകളുടെ തണലിലുള്ള മണലിൽ, ചഞ്ചലാഗ്രൈഃ കുഞ്ചിഭിഃ-ഇളകുന്ന അഗ്രങ്ങളോടുകൂടിയ കുഞ്ചിരോമങ്ങൾകൊണ്ടു് (കുഞ്ചി രോമം-കഴുത്തിൽ വളരുന്ന രോമം. വാലിലേ കുഞ്ചിരോമം എന്നു് വ്യാഖ്യാനിച്ചു കാണുന്നതു് തെററു് ആണു്.)തവ-അവിടത്തെ, വടിവെഴും വാജിനഃ-ഭംഗിയുള്ള കുതിരകൾ, അല്ലയോ രാജസിംഹ, പിങ്കാലേകം-ഏകം പിങ്കാൽ, ഒരു പുറങ്കാൽ, പയ്യെ കുടിലശിഥിലമായി വച്ചിട്ടു് ഇദാനീം-ഇപ്പോൾ നിദ്രായന്തേ-ഉറക്കം തൂങ്ങുന്നു.

കുഞ്ചി എന്ന സംസ്കൃതശബ്ദമല്ല ഇവിടെ. കുഞ്ചിഭിഃ എന്നു് മലയാള ശബ്ദത്തോടു സംസ്കൃതവിഭക്തിപ്രത്യയം ചേർത്തിരിക്കുന്നു.

കുടിലശിഥിലം കുടിലമായും ശിഥിലമായും - തെല്ലൊന്നു വളച്ചു് അയഞ്ഞ മട്ടിലിട്ടുകൊണ്ടു്.

'കരപരിഗളത് സ്വേദ' എന്നു് മൂ. പാ. 'കരപരിമള' എന്നിത്യാദി ഗ്ര. പാ. അവിടെ തേന്മാവിൻതണലുകളിൽ ആനകളും കുതിരകളും നില്ക്കുന്നു എന്നു ഗമ്യം. പയ്യെ വച്ചിട്ടിദാനീം എന്നു മൂ. പാ. 'പയ്യവേ വെച്ചിദാനീം' എന്നും ഗ്ര. പാ.

ഇത്ഥം വൈതാളികനുതിഗിരാമന്തരാ യാമികന്മാ-
രപ്പോൾ വന്നിട്ടമൃതു പൊലിവാൻ കാലമാവേദയേയുഃ
തൃപ്പാപ്പൂക്കിന്റെയാരു തിലകമേ! നീ കഴിച്ചങ്ങതെല്ലാ-
മപ്പോഴേ പോയ് പൊഴി മുതലയാലങ്കിതം പിന്നിടേഥാഃ 61

ഇത്ഥം-ഈവിധം, വൈതാളികന്മാരുടെ-വന്ദികളുടെ, നുതിഗിരാം-സ്തുതിവാക്കുകളുടെ, അന്തരാ-ഇടയ്ക്കു് - ഇങ്ങനെ സ്തുതിപാഠകന്മാർ പറഞ്ഞുകൊണ്ടിരിക്കെ യാമികന്മാർ-പാറാവുകാർ, അപ്പോൾ വന്നിട്ടു്, അമൃതു പൊലിവാൻ-അമൃതേത്തു കഴിക്കുന്നതിലേക്കുള്ള, കാലം ആവേദയേയുഃ— കാലം അറിയിക്കും. 'കോലുമാവേദയേയുഃ' എന്ന ഗ്ര. പാ. ശരിയല്ല. തൃപ്പാപ്പൂക്കു് ഇന്നു തിലകമായിട്ടുള്ളോവേ! നീ അതെല്ലാം കഴിച്ചു്-അമൃതേത്തും മററും കഴിച്ചിട്ടു്, അപ്പോഴേ പോയ്

മുതലയാലങ്കിതം പൊഴി പിന്നിടേഥാഃ-മുതലപ്പൊഴി പിന്നിടണം. പിന്നിടേണ്ടും എന്നു് മൂ. പാ. -അമ്മളു് എന്നാണു് ഗ്ര. പാ. 'അമ്മളു' എന്നു തിരുത്തേണ്ടതില്ല.

കോലം കോല്പം ചവരിനികരം വീയവീയത്തദാനീം
നീലപ്പീലിത്തഴകൾനിഴലാമന്നടക്കാവിലൂടെ
പാലും തേനും തൊഴുതമൊഴിമാർ മൗലിയാമുണ്ണുനീലീം
ചാലക്കാണ്മാനുഴറുക സഖേ! പുത്തറം മുന്നിലേത്തു്. 62

തദാനീം—അപ്പോൾ, കോലംകോല്പം-അഴകുള്ള, ചവരിനികരം-ചമരിനികരം-വെൺചാമരക്കൂട്ടം, വീയവീയ-വീശിക്കൊണ്ടിരിക്കെ, നീലപ്പീലിത്തഴകളുടെ നിഴൽ ഉള്ള ആ നടക്കാവുവഴി, മധുരഭാഷിണി ആയ ഉണ്ണുനീലിയെ കാണ്മാൻ ചാല ഉഴറുക-നല്ലവണ്ണം (വേഗത്തിൽ) പോയാലും; മുന്നിൽ ഉള്ള സ്ഥലം പുത്തറമാണു്. പുത്തിടം മുന്നിലേത്തു് എന്നു് മൂ. പാ.

നീലപ്പീലിത്തഴ-നീലനിറത്തിലുള്ള മയിൽപ്പീലികൊണ്ടു് ഉണ്ടാക്കിയ വിശറി (ആലവട്ടം.). പാലും തേനും തൊഴുന്ന മൊഴിയോടുകൂടിയവൾക്കു് മൗലി എന്നു് ഉണ്ണുനീലിക്കു വിശേഷണം. ചാമരം എന്നതിൽനിന്നു 'ചവരി' എന്നു് തദ്ഭവം. 'കോല്പംകോലച്ചവരിനികരം' എന്നു ഗ്ര. പാ.

മതിപ്പെട്ട സേനാസമേതനായി പുറപ്പെടുന്ന ആദിത്യവർമ്മയുടെ എഴുന്നള്ളത്തിൽ വെൺചാമരവും ആലവട്ടവും പിടിക്കുന്നവരുടെ അകമ്പടി ഉണ്ടല്ലോ. വെൺചാമരങ്ങൾ വീശവെ, മയിൽപ്പീലി കൊണ്ടുള്ള ആലവട്ടങ്ങളുടെ നിഴലിൽക്കൂടി എഴുന്നള്ളുന്നമെന്നുള്ള പൂർവ്വാർദ്ധംകൊണ്ടു് രാജകീയമായ ആഡംബരപ്രൗഢിയെ സൂചിപ്പിക്കുന്നു.

ചോണാട്ടല്ലോ മിളകു പിരിയം, ചോഴിയക്കാട്ടു ചത്താൻ,
വേണാട്ടിക്കിത്തിരമമഴിയും, വെച്ചിയൂർച്ചെൻറിതൊണ്ടോ?
ചാണാക്യം നീ പറവതു തികച്ചാത്തന്തുരൽക്കമൊണ്ടോ?
മാണാക്കിന്നാം ചെറുമനെ മണൽക്കാട്ടു പോകാഴ്ക്കിൽ നൻറു്. 63

63 തൊട്ടു് 65 വരെ ശ്ലോകങ്ങൾ പുത്തറം (പുത്തിടം) അങ്ങാടിയിലെ സംഭാഷണങ്ങൾ ആണു്. പലരും സംസാരിക്കുന്ന വാചകങ്ങളുടെ ഖണ്ഡങ്ങൾ മാത്രമാണു് ചന്തയിൽ നിന്നു് കേൾക്കാവുന്ന പ്രകാരത്തിൽ നിബന്ധിച്ചിട്ടുള്ളതു്. ചോണാട്ടല്ലോ മിളകു പിരിയം-ചോളനാട്ടിൽ ആണല്ലോ മുളകു് പിരിയം, മുളകിനു് പ്രിയം-വിലക്കൂടുതൽ; ചോഴിയക്കാട്ടു്—ആ പേരുള്ള വീട്ടുകാരനോ നാട്ടുകാരനോ ആയ ആൾ, ചത്താൻ-ചത്തുപോയി; വേണാട്ടിക്കു് ഈ തിരമം അഴിയും-വേണാട്ടിൽ കൊണ്ടുപോയാൽ തിരമം എന്ന ഈ

നാണയം അഴിയും-ചെലവാകും; വെച്ചിയൂർ ചെൻറിതുണ്ടോ-വെച്ചിയൂർ പോയിട്ടുണ്ടോ? നീ പറവതു തികച്ചും-മുഴവനും, ചാണാക്യം-കൗശലം-ചാണക്യതന്ത്രമെന്ന് പ്രസിദ്ധിയുണ്ടല്ലോ; ചാത്തന്തരല്ക്കമുണ്ടോ-ചാത്തന്തർ എന്ന സ്ഥലത്ത് അല്ക്കം ഉണ്ടോ. ഉൽക്കം ഉണ്ടോ എന്നായിരിക്കുമോ ശരിയായ രൂപം? ഉൽക്കം-ശുല്ക്കം-ചുങ്കം; മാണാക്കിന്നാം-മണനാക്ക എന്ന സ്ഥലത്താണ്, ചുങ്കമുള്ളതെന്ന് ആയിരിക്കാം. മണനാക്ക് ആററിങ്ങലിനു വടക്ക പടിഞ്ഞാറുള്ള ഒരു സ്ഥലമാണ്. ചെറുമനെ മണക്കാട്ട് പോകാതിരുന്നാൽ നന്ന്.

അച്ചൻ ചേലയ്ക്കിഴയഴകിതൊട്ടച്ചിയാരച്ചു തിൻറാൾ
തുച്ചീലം നീ പറവതു തനിക്കാട്ടിനൊണ്ടോ പ്രമേയം
എച്ചിൽച്ചോറും വിറകുമടിയന്നൊട്ടു പോരും കിടങ്ങൂർ
തച്ചൻകാടേ വഴിക തടിയൻ പോകിലൊല്ലാഞ്ഞുതില്ല. 64

അച്ചൻചേലയ്ക്ക്, ഇഴ അഴകിതു്-അഴകുള്ള ഇഴയാണ്; ആ പേരുള്ള ഒരു ചേല ഉണ്ടായിരുന്നിരിക്കണം. അച്ചിയാൾ അച്ചു തിൻറാൾ—അച്ചു തിൻറാൾ എന്നതിനു് അച്ച് എന്ന നാണയം വിഴുങ്ങി എന്നത്ഥം. അടുത്ത വരി 'തുച്ചീലം നീ പറവതു തനിക്കാട്ടിനുണ്ടോ പ്രമേയം' എന്നു മൂ. പാ. 'സുജ്ജീലം നീ പറവതു (ദ) സുദിഗ്ഗാഞ്ചി (പ്പി) നൊണ്ടോ ഭ്രമേയം' എന്നു ഗ്ര. പാ. ദുശ്ശീലമാണ് നീ പറയുന്നതു്. ശേഷം ഭാഗത്തിനു് അത്ഥം തീരെ വ്യക്തമല്ല. എച്ചിൽച്ചോറും വിറകും അടിയെന്നൊട്ടു പോരും-കുറച്ചു മതി; കിടങ്ങൂർ തച്ചൻകാടേ വരിക-കാട്ടുവഴി വരിക. തടിയൻ പോയാൽ ഒല്ലാഞ്ഞുതില്ല-പോരാ എന്നില്ല.

ഇന്തപ്പൊന്നുക്കിനിയ കഴശല്ലപ്പരേ! നായിനാരേ!
ശന്തപ്പൻ പാടവഹളഴകപ്പിള്ള ചൊണ്ടാങ്കി കൊണ്ടാർ
മായസ്സ്ട്രീഫേ്വിമലഹസകണക്കണ്ട കോജ്ജിട്ടകൈനേ?
തുഹ്മസ്സംഘേ മൊദിരമഹദും കണ്ടിരേ സാക്കകാല. 65

ഇന്തപ്പൊന്നുക്കിനിയ കഴശല്ല-കഴശ് എന്നതിൻെറ അത്ഥം മനസ്സിലാകുന്നില്ല. അപ്പരേ നായിനാരേ ശന്തപ്പൻ പാടവഹൾ-പാടവകൾ, പാടവങ്ങൾ-പാടകങ്ങൾ-കാൽത്തണ്ടകൾ; അഴകപ്പിള്ള, ചൊണ്ടാങ്കി-ചെറിയ മൺകലം, കൊണ്ടാൻ-വാങ്ങിച്ചു.

ഉത്തരാദ്ധം തുളുവോ മററോ ആണ്. അത്ഥം മനസ്സിലാകുന്നില്ല.

എൻറീവ്വണ്ണം പഥികർ പറയും പാഴബദ്ധങ്ങളെല്ലാം
ഒൻെറാന്നേ കേട്ടിതഹസിതം തോഴ! നേരേ നടന്നാൽ
കൻറും കൻറും പിരിയുമിളമാൻ കണ്ണിമാർമാരനേ! നീ
മൻറിൽ ചാലപ്പുകൾ പൊലിവെഴും വല്ലലെച്ചെൽക പിന്നെ.

എന്നു് ഈവണ്ണം, പഥികർ-വഴിയാത്രക്കാർ, പറയുന്ന, പാഴബദ്ധങ്ങളെല്ലാം-പാഴായി - പരസ്പരബന്ധമില്ലാതെ, കേൾക്കുന്ന വാക്കുകൾ, എല്ലാം ഒന്നൊന്നായി കേട്ടു്, ഉദിതഹസിതം-മന്ദഹാസം പൊഴിച്ചുകൊണ്ടു്, നേരേ നടന്നാൽ, നീ മന്നിൽ-ഭൂമിയിൽ, ചാലനന്നായി, പൂകൾ പൊഴിയുന്ന വല്ക്കല ചെല്ലുക. കന്നം-കിടാവും. കുന്നം-വാസദേശമായ കുന്നം, ഇതു രണ്ടും പിരിയുന്ന ഇളമാനെപ്പോലെയുള്ള കണ്ണുകളുള്ള സുന്ദരിമാൎക്കു് മാരനേ - കാമദേവനായുള്ളോവേ, എന്നു സംബോധന.

'പഴികൾ പറയും ഭാഷബന്ധങ്ങൾ' എന്നു മൂ. പാ. ശരിയല്ല. 'പഥികർ പറയും പാഴബദ്ധങ്ങൾ' എന്നു് ഗ്ര. പാ. ഭാഷബന്ധം എന്ന വാക്കു് ത്രൈവൎണ്ണികഭാഷയുടെ സ്വഭാവം ആണു് കാണിക്കുന്നതു് എന്നു് ചിലർ പറഞ്ഞിരിക്കുന്നതു് ഈ അബദ്ധപാഠം ആധാരമാക്കി ഉള്ളതാകയാൽ ഉപേക്ഷിക്കാം. ഭാഷാബന്ധം എന്നല്ലാതെ'ഭാഷബന്ധം' എന്നതു് സാധൂകരിക്കാൻ വിഷമം ആണു്.

കുന്ദസ്മേരാനനമതിമുദാ രുഗ്മിണീകൊങ്കയിന്മേൽ
നന്ദിച്ചീടും നരകമഥനം നന്ദഗോപസ്യ സൂനം
മന്ദം മന്ദം മധുരമധുരം വേണുമാക്രൂജയന്തം
വന്ദിക്കേണ്ടും വരഗുണനിധേ! വല്ക്കലെത്തമ്പിരാനെ. 67

കുന്ദസ്മേരാനനം തുടങ്ങിയുള്ള പദങ്ങൾ തമ്പുരാനെ എന്നതിനു വിശേഷണം. വരഗുണനിധേ വല്ക്കലത്തമ്പിരാനെ വന്ദിക്കേണ്ടും എന്നു് അന്വയം. കുന്ദംപോലെ-കുരുക്കത്തിമുല്ല പോലെ, സ്മേരാനനം-പുഞ്ചിരിതൂകുന്ന ആനനത്തോടുകൂടിയവനും, അതിമുദാ-അതിമോദത്തോടെ, രുഗ്മിണിയുടെ കൊങ്കമേൽ, നന്ദിച്ചീടുന്ന-സന്തോഷിക്കുന്ന, നരകമഥനനായുള്ളവനും, മന്ദമന്ദം മധുരമധുരമായി വേണുവിനെ ആകൂജനം ചെയ്യുന്നവനും-കുഴൽ വിളിക്കുന്നവനും, നന്ദഗോപൻെറ സൂനുവുമായ വല്ക്കല തമ്പുരാനെ വന്ദിക്കേണം. ഹേ, വരഗുണനിധേ-വരഗുണങ്ങൾക്കു് ഇരിപ്പിടം ആയുള്ളോവേ! കൊങ്കയുഗ്മേ എന്നു ഗ്ര. പാ.

വല്ക്കല എന്നതു് വക്കല തന്നെ. കൊ. വ. 427-ാമാണ്ടു വക്കല ക്ഷേത്രം പുതുക്കിപ്പണികഴിപ്പിച്ചതോടെ അതിനു് പ്രാധാന്യം സിദ്ധിച്ചു. അതുകൊണ്ടാണു് ആദിത്യവൎമ്മ വക്കലയും പോകണമെന്നു പറയുന്നതു്. ശുകസന്ദേശത്തിൽ വക്കലയെപ്പററി സൂചിപ്പിട്ടില്ലാത്തതും, ഉണ്ണുനീലീ സന്ദേശത്തിൽ പരാമൎശിച്ചിട്ടുള്ളതും ശ്രദ്ധേയമാണു്.

വേഗേന ത്വം വടിവിൽ വിടകൊണ്ടങ്ങു മുല്ലാട്ടു മേവും
ദേവീം ദുൎഗ്ഗാം തൊഴുതു പുഴയും പിന്നെ നീ പിന്നിലാക്കി
കോളംബാഖ്യാം നിജകുലപുരീം കൃപകാധീശമൗലേ!
നാളൊന്നുകേ സമുദയവതീം കാൺക സൎവ്വാംഗനാഥ!

സൎവ്വാംഗനാഥ, ത്വം-നീ-അവിടന്നു്, വേഗേന, വടിവിൽ-ഭംഗിയോടെ-സുഖമോടെ, വിടകൊണ്ടു്-യാത്രചെയ്തു്, അങ്ങു് മല്പാട്ടു് മേവുന്ന-വഴിയിൽ മുൻഭാഗത്തുള്ള. ദേവീം ദുൎഗ്ഗാം-ദേവിയായ ദുൎഗ്ഗയെ, തൊഴുതു്, പൃഷ്ഠയും പിന്നെ നീ പിന്നിലാക്കി, ഹേ ക്ഷ്മപകാധീശമൌലേ-ക്ഷ്മപകരാജാക്കന്മാരിൽ മുഖ്യനായുള്ളോവേ! കോളംബാഖ്യാം-കൊല്ലം എന്നുപേരോടുകൂടിയതും നാളൊന്നുക്കേ സമുദയവതിയും-നാൾക്കുനാൾ അഭിവൃദ്ധിയുള്ളതും ആയ നിജ കുലപുരീം-സ്വന്തം കുലപട്ടണത്തെ കാൺക.

'വിടകൊണ്ടങ്ങു്'' എന്ന ഗ്രന്ഥപാഠത്തിന്റെ സ്ഥാനത്തു് 'നടകൊണ്ടങ്ങു്'' എന്നു് മു. പാ. 'ദേവീം ദുർഗ്ഗാം' എന്നു് ഗ്ര. പാ. 'കാളീം ദേവീം' എന്നു് മു. പാ. 'ക്ഷ്മപകാധീശ്വരാണാം' എന്നു് മു. പാഠത്തിനു് 'ക്ഷ്മപകാധീശമൌലേ' എന്നു ഗ്ര പാ.

കാളീദേവി പരവൂർ പൊഴിക്കര ഭഗവതി ആയിരിക്കാം. സമുദ്രതീരത്തു കൂടിയായിരുന്നു വഴി എന്നുവേണം മനസ്സിലാക്കാൻ. 'താടസ്ഥ്യം ന ത്യജ' (തീരദേശത്തെ വിടരുതു്) എന്നു് ശുകസന്ദേശത്തിലും സൂചന ഉണ്ടു്. അക്കാലത്തു് സമുദ്രതീരമായിക്കിടന്ന ഭാഗം കടൽ കയറിപ്പോയതുകൊണ്ടു് ആയിരിക്കണം ഇപ്പോൾ വക്കലയും മററും സമുദ്രതീരം ഉയൎന്ന കുന്നുപോലെ ചമഞ്ഞതു്. കൊല്ലത്തിന്റെ പടിഞ്ഞാറേ വശംതന്നെ വളരെ അധികം ഭാഗം കടൽ കയറിപ്പോയെന്നും, അവിടെ ഉണ്ടായിരുന്ന പഴയ പള്ളിയും കൊട്ടാരവും കടലിലടിഞ്ഞുപോയെന്നും അറിയാം. കടൽപ്പുറത്തു കൂടെ വഴി ഉണ്ടായിരുന്നില്ലെന്നു് തെളിയിച്ചാൽ ശാക്കര ക്ഷേത്രമാണു് ഈ ശ്ലോകത്തിൽ സൂചിപ്പിക്കുന്നതു് എന്നു് പറയണം. എന്നാൽ ഈ ഘട്ടത്തിലുള്ള വഴിയെപ്പററി വ്യക്തമായ സൂചനയില്ല. കടൽത്തീരത്തുകൂടെ വഴികിടന്നിരിക്കണമെന്നും അന്നത്തെ കൊല്ലം പട്ടണം കടൽക്കരെ ആയിരുന്നു എന്നുമാണു് കാണുന്നതു്.

**ഏഷാ ഭൂഷാമണിരിവ ഭുവോ ഹന്ത! വേണാടർകോനും**
**നീയും പാലിച്ചപഗതഭയം വൎദ്ധിതാ നാളിൽ നാളിൽ**
**ഇന്ദ്രോപേന്ദ്രക്ഷപിതദിതിജോപദ്രവാമദ്യ മന്യേ**
**നാണിക്കിന്റോളമരനഗരീം നാമമാത്രാവശേഷാം** 69

വേണാടർകോനും, നീയും പാലിച്ചു്, അപഗതഭയം-ഭയംകൂടാത്തവണ്ണം, നാളിൽ നാളിൽ വൎദ്ധിതാ, ഭുവോ-ഭൂമിയുടെ, ഭൂഷാമണിഃ ഇവ-ഭൂഷാരത്നംപോലെയുള്ള, ഏഷാ-ഇവൾ ഈ പട്ടണം, അദ്യ-ഇന്നു്, ഇന്ദ്രനാലും, ഉപേന്ദ്രനാലും-ഇന്ദ്രന്റെ അനുജനായ വാമനനാലും, ക്ഷപിതമായ-ക്ഷയിപ്പിക്കപ്പെട്ട, ദിതിജോപദ്രവാം-ദൈത്യന്മാരുടെ ഉപദ്രവത്തോടുകൂടിയതും, നാമം മാത്രം അവശേഷിച്ചതും ആയ അമരനഗരിയെ, നാണിക്കിന്റോൾ-ലജ്ജിപ്പിക്കുന്നവൾ എന്നു്, മന്യേ ഞാൻ വിചാരിക്കുന്നു.

നാണുക-നാണിക്കുക (നാണാതേ നാട്ടുനാഴ്വാം വിരവൊടു കവി ചൊല്ലിന്റെനിക്കേ നമോസ്തു-ലീലാ). വേണാടർകോനും അവിടന്നു പാലിച്ച് നാൾക്കുനാൾ ഐശ്വര്യത്തിൽ മികച്ചുവരുന്ന ഈ നഗരം ഇന്ദ്രോപേന്ദ്രന്മാർ ഭരിച്ച് ദൈത്യോപദ്രവത്തിൽ നിന്നു് മോചിച്ച അമരാവതിക്കും നാണം ചേർക്കുന്നു എന്നു് സാരം.

'നാമമാത്രാവശേഷാം' എന്നു മൂ. പാ. 'നാമമാത്രാഭിരാമാം' എന്നു് ഗ്ര. പാ. 'ചന്ദ്രോപേന്ദ്രക്ഷിതിജ ദിതിജോപദ്രവാം' എന്ന ഗ്ര. പാ. ശരിയെന്നു തോന്നുന്നില്ല.

ചൊങ്കും ചമ്പ്രാണിയുമുടനുടൻ വന്ന ചോണാടനും കൊ-
ണ്ടാക്രാമന്തീ ജലധിമഖിലം നിന്നുടേ കീർത്തിപോലെ,
പൊന്മാടാനാം മണിമകുടമാം നാവുകൊണ്ടെച്ചിലാക്കി
ക്കൂടക്കൂടെക്കടലിൽ മുഴുകിച്ചംബുദാൻ ഖേദയന്തീ. 70

ചൊങ്കും ചമ്പ്രാണിയും, ഉടനുടൻ-കൂടെക്കൂടെ, വന്ന-വന്നുചേരുന്ന, ചോണാടനും കൊണ്ടു്-കച്ചവടത്തിനായി വന്നുചേരുന്ന ചൊങ്കു്, ചമ്പ്രാണി, ചോണാടൻ എന്ന കപ്പലുകളെക്കൊണ്ടു്, അങ്ങയുടെ കീർത്തി എന്നപോലെ, അഖിലജലധിം-സമുദ്രത്തെയെല്ലാം ആക്രാമന്തീ-ആക്രമിക്കുന്നവളും, പൊന്മാടാനാം പൊന്മേടകളുടെ, മണിമകുടമാകുന്ന-രത്നകിരീടം പോലെയുള്ള, നാവുകൊണ്ടു്- താഴികക്കുടങ്ങളെക്കൊണ്ടു്, എച്ചിലാക്കി-നക്കി ഉച്ഛിഷ്ടമാക്കി, അംബുദാൻ-മേഘങ്ങളെ, കൂടെക്കൂടെ കടലിൽ മുഴുകിച്ച്, ഖേദയന്തീ ഖേദിപ്പിക്കുന്നവളും (ആണു് ഈ നഗരി എന്നു് ചേർത്തുകൊള്ളണം). 'അംബുജാൻ' എന്ന മുദ്രിത പാഠത്തിനു് അംബുജങ്ങളെ-ചന്ദ്രബിംബങ്ങളെ എന്നു് അർത്ഥം കല്പിച്ചിരിക്കുന്നു. പൊന്മേടാനാം എന്നു് മൂ. പാ. അർത്ഥം സമാനം.

കടലിൽ ചന്ദ്രൻ ചെന്നു് താഴുന്നതു് കടൽത്തീരത്തുള്ള പട്ടണത്തിലേ ഉന്നതങ്ങളായ മാളികകൾ താഴികക്കുടമാകുന്ന നാക്കുകൊണ്ടു നക്കി എച്ചിലാക്കുന്നതുകൊണ്ടാണെന്നു് കല്പന. അംബുദപക്ഷത്തിൽ മേഘങ്ങൾ കടലിൽ ചെന്നു താഴുന്നു എന്നു് എടുക്കണം.

അന്നു് കൊല്ലത്തു് ഉണ്ടായിരുന്ന നാവികവാണിജ്യത്തിനു് മതിയായ തെളിവാണു് ഈ പദ്യം. ചൊങ്കു് തുടങ്ങിയുള്ള കപ്പലുകളെപ്പററി അവതാരികയിൽ പറഞ്ഞിട്ടുണ്ടു്. വിദേശനാവികവാണിജ്യം കൊണ്ടു് ആദിത്യവർമ്മയുടെയും കൊല്ലം നഗരത്തിന്റെയും യശസ്സ് സമുദ്രങ്ങളെ തരണം ചെയ്തു് വിദൂരരാജ്യങ്ങളിൽ പ്രചരിച്ചു എന്നു് പൂർവ്വാർദ്ധത്തിൽ നിന്നു് മനസ്സിലാക്കാം.

രമ്യശ്രീമന്നയനസുഭഗമമ്മററുമോരോ പദാൎത്ഥാൻ
നാട്ടാർ വൎണ്ണിപ്പതു, പുനരിദം കേവലം കൊല്ലമെൻറു്,
എൻറാലീരേഴുലകിലുമിതിനൊപ്പമൊൻറില്ല ചൊൽവാൻ
കൊല്ലം കൊല്ലം ഭവതു നിതരാം, പിന്നെയും കൊല്ലമെൻറു്. 71

രമ്യവും-സന്തോഷകരവും, ശ്രീമത്തും-ഐശ്വൎയ്യയുക്തവും, നയനസുഭഗവും-കണ്ണിനു് ഇമ്പം നൽകുന്നതും, ആയ ഓരോ പദാൎത്ഥങ്ങളെപ്പററി നാട്ടാർ വൎണ്ണിക്കുന്നു. പുനഃ ഇദം-പിന്നെ ഇതിനേയോ, വെറും കൊല്ലമെൻറു്-ഇതിനെ വെറും കൊല്ലമെന്നും; കൊല്ലമെന്ന പേരിൽ നിന്നു് അതിൻെറ മഹിമ വ്യക്തമല്ലെന്നു് ഗമ്യം. എന്നാൽ പതിനാലു ലോകത്തും ഇതിനൊപ്പമായി മ്റേറൊന്നില്ല. കൊല്ലം കൊല്ലം ഭവതു നിതരാം-കൊല്ലം കൊല്ലമായിത്തന്നെ എന്നും ഇരുന്നുകൊള്ളട്ടെ, പിന്നെയും അതു കൊല്ലം തന്നെ. കൊല്ലത്തിനു തുല്യമായി ലോകത്തിൽ വേറൊരു സ്ഥലമില്ല. അതിനാൽ കൊല്ലം കൊല്ലമായി ത്തന്നെ അറിയപ്പെടട്ടെ. അതിനു് വേറൊരു പേരിടാൻ സാധ്യമല്ല. അതു് എപ്പോഴും കൊല്ലം തന്നെയെന്നു് അനന്വയരീതിയിൽ പ്രസ്താവിച്ചിരിക്കുന്നു.

'കൊല്ലം കൊല്ലം' എന്നു ഗ്ര. പാ. വ്യക്തമാണു്. 'തൊല്ലം കൊല്ലം' എന്നു് മൂ. പാ. പഴയ കൊല്ലം എന്നു് അതിനു് അൎത്ഥം കൊടുത്തിരിക്കുന്നു. 'തൊൽ' എന്നതിനു് 'പഴയ' എന്നു് അൎത്ഥമുണ്ടു്. തൊൽകാപ്പിയം. 'തൊല്ലം' എന്നു് രൂപം കിട്ടുമോ എന്നു സംശയമാണു്.

വീണാവാണീം വിപുലജഘനാം ബിംബതാമ്രാധരോഷ്ഠീം
ക്ഷീണാം മദ്ധ്യേ കിസലയമൃദുസ്നിഗ്ദ്ധ മുഗ്ദ്ധാംഗരേഖാം
പൂണാർകൊങ്കക്കലശനമിതാം മിക്ക വെള്ളൂർ വിളങ്ങും
നാണീം കാണാം വഴിയിലുടനേ വന്നു നിൽക്കിൻറ വാറു്. 72

ഉടനേ, വെള്ളൂർ വിളങ്ങും നാണിയെ വെള്ളൂർ നാണി എന്ന നായികയെ, വഴിയിൽ വന്നു നില്ക്കിൻറ വാറു്-പ്രകാരം കാണാം എന്നു് മുഖ്യവാക്യം. 'വീണാവാണീം' തുടങ്ങിയുള്ളവ 'നാണീം' എന്നതിൻെറ വിശേഷണം. വീണാവാണിയും, വിപുലജഘനയും-വിപുലമായ പൃഷ്ഠത്തോടു കൂടിയവളും, താമ്രമായ-ചുവന്ന, ബിംബംപോലെ-തൊണ്ടിപ്പഴം പോലെയുള്ള, അധരോഷ്ഠത്തോടു കൂടിയവളും, മദ്ധ്യേ-മദ്ധ്യത്തിൽ നടുവിൽ, ക്ഷീണയും-മെലിഞ്ഞ മദ്ധ്യഭാഗത്തോടുകൂടിയവളും, കിസലയം പോലെ-തളിർപോലെ, മൃദുവും സ്നിഗ്ദ്ധവും-മെഴുപ്പുള്ളതും, മുഗ്ദ്ധവും-മനോഹരവും, ആയ അംഗരേഖയോടുകൂടിയവളും; അംഗരേഖ എന്നതു കൊണ്ടു് മെലിഞ്ഞ ശരീരമെന്നു ധ്വനിക്കുന്നു. പൂണാർ-ആഭരണം അണിഞ്ഞ, കൊങ്കക്കലശത്താൽ നമിതയും-കലശതുല്യമായ കൊങ്കകളാൽ (ആഭരണം ചാൎത്തിയ കൊങ്കകളുടെ ഭാരംകൊണ്ടെന്നു് അൎത്ഥം) നമിതാം-

കനിവുള്ളവളും, മിക്ക - മികച്ച ഐശ്വര്യമുള്ള, വെള്ളൂർ എന്ന ഗൃഹത്തിൽ വിളങ്ങുന്ന നാണിയെ, വഴിയിൽ വന്നു നില്ക്കുന്നതായി കാണാം.

ർപ്പൂണാർ എന്നതിന് 'പരസ്പരം ഉരുമ്മുന്ന' എന്ന് അർത്ഥം കല്പിച്ചു കാണുന്നതു ശരിയല്ല. പൂൺ-ആഭരണം, ആർ-ആന്ന്, വെള്ളൂർനാണിയെ തേവിടിച്ചി എന്ന് കല്പിക്കാൻ ശ്രമിച്ചിരിക്കുന്നതു് നിരാധാരമാണ്. മിക്ക വെള്ളൂർ വിളങ്ങും എന്ന സൂചനയിൽനിന്ന് ആ സ്ത്രീ പ്രഭുകുലജാതയെന്നു മാത്രം മനസ്സിലാക്കാം.

വാരിപൊക്കിപ്പഴവുമടയും ചക്കയും നൽക്കരിമ്പും
മേരുക്കൻറിൻ പരിചു മരുവും ബാലകം ചന്ദ്രമൗലേഃ
മൂരിത്തിട്ടയ്ക്കഴക പൊഴിയിക്കിൻറ മാതംഗവക്ത്രം
ചാരെച്ചെൻറങ്ങടിമലരിൽ വിണ്ണഞ്ജസാ കൈതോഴേണ്ടും.

വാരിപ്പൊക്കിവച്ചിട്ടുള്ള-നിവേദ്യമായി മുൻപിൽ അർപ്പിച്ചിട്ടുള്ള, പഴവും അടയും ചക്കപ്പഴവും നല്ല കരിമ്പും കൊണ്ടു്, മേരുക്കുന്നിൻ പരിചു്-മേരുപർവ്വതത്തിലെന്നപോലെ, പരിചൊടു മരുവുന്ന ചന്ദ്രമൗലേഃ ബാലകം-ചന്ദ്രമൗലിയുടെ, ശിവന്റെ, ബാലനായ മൂരിത്തിട്ട, മാതംഗവക്ത്രനെ-ഗജമുഖനെ-ഗണപതിയെ ചാരച്ചെന്നു്-അടുത്തു ചെന്നു്, അടിമലരിൽ വീണ്ണു്-പാദത്തിൽ വീണു് അഞ്ജസാ-വേഗത്തിൽ കൈ തൊഴേണ്ടും.

മൂരിത്തിട്ട ഗണപതിക്ഷേത്രം ഇപ്പോൾ ഇല്ല. അതിന്റെ സ്ഥാനം എവിടെ ആയിരുന്നെന്നും തെളിയുന്നില്ല.

മേരുക്കുന്നിനോടു് ഉപമിച്ചിരിക്കുന്നതു് ഗണപതിക്കു പൂജയ്ക്കു് അർപ്പിച്ചിട്ടുള്ള പഴവും അടയും മററുമാണ്. അവയെല്ലാം അത്ര ധാരാളമായി വച്ചിട്ടുണ്ടെന്നു ഗമ്യം. 'മേരുക്കുന്നിൻ പരിചുമരുവും' എന്നു മൂ. പാ. 'മേരുക്കൻറിൻ പരിചഴകെഴും എന്നു്' ഗ്ര. പാ.

നേരേ പിന്നെ പ്രിയസഖ! പനങ്ങാവനന്നീ യകം പു-
ക്കാരാവം കൊണ്ടഖിലജഗതാം ഭൈരവീം ഭൈരവീം താം
നീരാന്നീടും കരിമുകിൽ നിറം കൊണ്ട നിൻ മൂലതായെ-
ക്കോരിച്ചോരിക്കടൽ ചെരുകുമക്കാളിയെ കൈതൊഴേണ്ടും.

പിന്നെ പ്രിയസഖ! നേരേ പനങ്ങാവനംനീയകം പുക്കു്-പനങ്ങാവനത്തിൽ ചെന്നു്, ആരാവംകൊണ്ടു് അലച്ചുകൊണ്ടു്, അഖിലജഗത്തുകൾക്കും, ഭൈരവിയും-ഭയം ഉളവാക്കുന്നവളും, താം ഭൈരവീം-ആ ഭൈരവി എന്നു് പേരുള്ളവളും, കരിമുകിലിന്റെ നിറംകൊണ്ട-

മേഘശ്യാമളയും, നിൻമൂലതായും-നിൻെറ കുലദേവതയും, കോരിച്ചോരി കടലിൽ-രക്തസമുദ്രത്തിൽ, പെരുകും വദ്ധിക്കുന്നവളും ആയ, താം-ആ ഭൈരവീം-ഭൈരവി എന്നുപേരുള്ള കാളിയെ കൈതൊഴേണ്ടും. (പിന്നെ പനങ്ങാവനത്തിൽ പോയി കുലദേവതയായ കാളിയെ വന്ദിക്കണമെന്നു സാരം). ഭൈരവീം എന്നതിന് വിശേഷണമായി ഭൈരവീം താം തായേ എന്ന് ദ്വിതീയാ വിഭക്തി പ്രയോഗിച്ചിരിക്കുന്നു. കാളിയുടെ ഭീകരത സ്പഷ്ടമാക്കുന്ന വർണ്ണന. പനങ്ങാവനത്തിൻെറ സ്ഥാനത്തെ പ്പററിയുള്ള ചച്ച് അവതാരികയിൽ ഉണ്ടു്.

'പനങ്ങാവനം നീയകംപുക്ക്''എന്ന് ഗ്ര. പാ. 'പനങ്ങാവനത്തിന്നകം പുക്ക്'' എന്ന് മു. പാ.

അപ്പോഴാതിച്ചപുരമമരിൻററപ്പനെ കൈ വണങ്ങി
തൃപ്പാപ്പുക്കിൻെറാരു തിലകമേ! നീ നടപ്പോരു നേരം
താനത്തിന്നായ് തദനു ചുഴലെപ്പുക്കു സേവിച്ചു നിന്നെ
പ്പോമേ ഭട്ടാരകർ കില വിപക്ഷാസികാഃ പൂജ്യപാദാഃ. 75

തൃപ്പാപ്പുക്കിൻെറാരു തിലകമേ! നീ അവിടന്ന്, അപ്പോൾ ആതിച്ച പുരത്തപ്പനെ കൈവണങ്ങി, നടപ്പോരു നേരം-പോകുമ്പോൾ, വിപക്ഷാസികാഃ-വിപക്ഷന്മാക്ക് അസിപ്രായന്മാരും, പൂജ്യപാദാഃ-പൂജ്യപാദന്മാരും ആയ, ഭട്ടാരകർ-ഭട്ടബ്രാഹ്മണർ, തദനു നിന്നെ ചുഴലപ്പുക്ക്-ചുററും വന്ന്. താനത്തിന്നു-ദാനത്തിന്ന്, (അഥവാ സ്ഥാനത്തിന്ന്-ഭട്ടസ്ഥാനത്തിന്ന്) സേവിച്ചു, പോമേ കില, ഉപചരിച്ചു പോകും.

വിപക്ഷാസികൾ-വിപക്ഷന്മാക്ക്, പ്രതിപക്ഷം പറഞ്ഞു വാദിക്കുന്നവക്ക്, അസിപോലെയുള്ളവർ-വാളുപോലെയുള്ളവർ. താനം എന്നതിന് 'ദാനം' എന്നും 'സ്ഥാനം' എന്നും ഉള്ള അത്ഥങ്ങൾ ഒരുപോലെ ചേരും. ദാനത്തിനു വേണ്ടിയും ഭട്ടസ്ഥാനത്തിനു വേണ്ടിയും ഭട്ടന്മാർ രാജാക്കന്മാരെ കാണുക പതിവായിരുന്നു.

ആതിച്ചപുരം ക്ഷേത്രം ഏതെന്ന് തെളിയുന്നില്ല. ഇതു് ആതിച്ചനല്ലൂരാണെന്ന അഭിപ്രായം സ്വീകാര്യമല്ല. [നാലാം പാദം ഗ്രന്ഥപാഠം അബദ്ധമായി കാണുന്നു. പോകട്ടാക്ക്ാണിറി കിലവിപക്ഷാധികാ പൂജ്യപാദാഃ'. എന്നു ഗ്ര. പ. മുദ്രിതപാഠം നന്ന്.

അത്ഥിശ്രേണിയ്ക്കഭിമതഫലം നൻകുവാൻ പാരിജാതം,
വിദ്വൽപദ്മാകരദിനകരം വിശ്വലോകൈകദീപം,
മൂററിക്കൂട്ടും പെരിയ പരചക്രേഷു ചക്രായമാണം,
കററക്കാർ മൽപ്പുരികുഴലിമാർമാരനെക്കാണും പിന്നെ. 76

പിന്നെ രവിവർമ്മമഹാരാജാവിനെ ചെന്നു കാണണം എന്നു പറയുന്നു. അർത്ഥിശ്രേണിക്കു പാരിജാതം എന്നുള്ളതെല്ലാം വിശേഷണം. എല്ലാ വിശേഷണങ്ങളും സംസ്കൃതരീതിയനുസരിച്ച് ദ്വിതീയാ (പ്രതിഗ്രാഹികാ) വിഭക്തിയിൽ പ്രയോഗിച്ചിരിക്കുന്നു.

അർത്ഥിശ്രേണിക്ക് അഭിമതഫലം നൽകാൻ പാരിജാതവും അപേക്ഷിക്കുന്നവർക്ക് കല്പവൃക്ഷംപോലെ അഭീഷ്ടങ്ങൾ നൽകുന്നവനും, വിദ്വൽപദ്മാകരത്തിന് ദിനകരനും, വിശ്വലോകങ്ങൾക്കും ഏക ദീപവും, മുററിക്കൂട്ടുന്ന-വർദ്ധിച്ചു വന്നുകൂട്ടുന്ന, പെരിയ, പരചക്രേഷു-ശത്രുസമൂഹങ്ങളിൽ, ചക്രായമാണനും-ചക്രായുധംപോലെ പെരുമാറുന്നവനും, ആയ കാറക്കാർ മൽക്കുഴലിമാർക്ക് മാരനെ പിന്നെ, കാൺക-കണ്ടാലും.

വിദ്വാന്മാരെ പദ്മാകരം-താമരപ്പൊയ്ക ആയും, രവിവർമ്മയെ അതിന്റെ സൂര്യനായും രൂപണം ചെയ്തിരിക്കുന്നു. കററപോലെയുള്ളതും കാറിനോടു മല്ലിടുന്നതും, പുരിഞ്ഞതും-ചുരുണ്ടതും-ആയ കുഴൽ, തലമുടിയുള്ളവർ (സുന്ദരിമാർ) അവർക്കു മാരൻ കാമദേവൻ. രവിവർമ്മയെപ്പററി കവിക്കു ഉണ്ടായിരുന്ന ബഹുമാനം ഈ ശബ്ദങ്ങളിൽ നല്ലപോലെ പ്രതിഫലിച്ചിട്ടുണ്ട്.

വേലപ്പെണ്ണിന്നഴകു പൊഴിയും കണ്ണനെപ്പോരിൽ മാററാർ
മൂലത്തിന്നേ മുടിവിനൊരു മുക്കണ്ണനെ പുണ്യകീർത്തേ!
വേരിച്ചൊല്ലാർ മനസിജ! നിനക്കണ്ണനെച്ചെന്റു നേരേ
കോരിക്കൈക്കൂപ്പുടനിരവിവർമ്മാഖ്യവേണാടർകോനെ. 77

പുണ്യകീർത്തേ- അല്ലയോ മംഗലയശസ്വി ആയുള്ളോവേ വേരിച്ചൊല്ലാർക്കു മനസിജ-മധുരഭാഷിണികൾക്കു കാമനായുള്ളോവേ, വേലപ്പെണ്ണിനു കണ്ണനും, ശ്രീദേവിക്കു കൃഷ്ണനും, മാററാരുടെ മൂലത്തെ മുടിക്കുന്ന മുക്കണ്ണനും-ശത്രുക്കളെ മൂലച്ഛേദം ചെയ്യുന്ന ശിവനും, നിനക്ക് അണ്ണനും ആയ രവിവർമ്മ എന്നു പേരുള്ള, വേണാടർകോനെ-വേണാട്ടു രാജാവിനെ, നേരേ ചെന്നു(കണ്ടു)കോരി കൈക്കൂപ്പു-കണ്ടു വന്ദിക്കണം.

'വേരിച്ചൊല്ലാർമനസിജ കയൽക്കണ്ണനെ' എന്ന മുദ്രിതപാഠത്തെക്കാൾ 'വേരിച്ചൊല്ലാർ മനസിജ! നിനക്കണ്ണനെ' എന്ന ഗ്രന്ഥപാഠം നന്ന്. കയൽക്കണ്ണൻ എന്നു രവിവർമ്മയെ വർണ്ണിക്കുന്നതു വിരസമാണല്ലോ. കയൽ-കെണ്ടമീൻ.

അസ്മദ്വാർത്താം മുഴുവനറിയിപ്പിച്ചു മാമ്പള്ളിയെക്കൊ-
ണ്ടല്പസ്മേരാനമിതവദനം വീര! നില്ലോരു നേരം
മുന്നേ നമ്മിൽക്കനിവു കനമുണ്ടാകയാൽ പോകപോകെ-
ന്റെന്നേ നിന്നോടവനവനിപാലൈകവീരോ വിരഞ്ഞും.

അസ്മദ്വാർത്താം മുഴുവൻ-എൻെറ വാർത്തയെല്ലാം,മാമ്പള്ളിയെക്കൊണ്ട് അറിയിച്ചിട്ട്, അല്പസ്മേരനായും നമിതവദനനായും-പുഞ്ചിരികൊണ്ടു മുഖം കുനിച്ച്. ഹേ വീര! നീ നില്ക്കുമ്പോൾ, അവനിപാലൈകവീരൻ-വീരാഗ്രണി ആയ മഹാരാജാവ്, മുന്നേ നമ്മിൽ, കനമായ-വലുതായ, കനിവ് ഉണ്ടാകയാൽ, പോക പോക-വേഗം പൊയ്ക്കൊള്ളുക, എന്നു വിരഞ്ഞും-വേഗത്തിൽ, പറയുമെന്നു ശേഷം.

'മാമ്പള്ളി' മാമ്പള്ളിപ്പണ്ടാരത്തിലാണ്. മഹാരാജാവിൻെറ മന്ത്രിയോ, തേവാരക്കാരനോ ആയിരിക്കാം. മാമ്പള്ളിപ്പണ്ടാരത്തിലേക്കും തിരുവിതാംകൂർ രാജവംശത്തിലേക്കും തമ്മിൽ അനേകം നൂററാണ്ടുകളായി ബന്ധം ഉണ്ട്. കീഴാററങ്ങലാണ് മാമ്പള്ളിമഠം. ഇപ്പോൾ ആ മഠം വഞ്ചിപ്പുഴമഠത്തിൽ ലയിച്ചിരിക്കയാണ്. ജ്യേഷ്ഠനായ മഹാരാജാവിനോട് സന്ദേശവാർത്ത നേരേ അറിയിക്കാതെ മാമ്പള്ളിയെക്കൊണ്ട് അറിയിക്കാൻ പറഞ്ഞിരിക്കുന്നതിൻെറ ഔചിത്യം ശ്രദ്ധേയമാണ്.

രത്നശ്രേണീകനകനിചയം കാഴ്ചയും വച്ചു കാണ്മാൻ
തിക്കിക്കൂട്ടും പുനരറികിലോ നാവികാനാം നികായം
അപ്പോഴേ നീ നരവര! പുറപ്പെട്ടു മൂവന്തിനേരം
മുച്ചന്തിക്കൽച്ചുഴല മരുവും വാണിയം കാങ്ക പിന്നെ. 79

നാവികാനാം-നാവികന്മാരുടെ, കപ്പൽക്കാരുടെ, നികായം-കൂട്ടം, അറികിലോ-അങ്ങയുടെ ആഗമനം അറിയുന്ന പക്ഷം, പുനഃ-പിന്നെ; രത്നശ്രേണിയും-രത്നങ്ങളും, കനകനിചയം-കനകക്കൂട്ടവും, കാഴ്ച വച്ച് കാണ്മാൻ തിക്കിക്കൂട്ടും. അന്നു കൊല്ലത്തു കപ്പൽക്കച്ചവടം സമൃദ്ധമായിരുന്നു. ആദിത്യവർമ്മ ചെല്ലുന്നതു് അറിഞ്ഞാൽ കപ്പൽക്കച്ചവടക്കാർ തിരുമുൽക്കാഴ്ച ആയി പൊന്നും രത്നങ്ങളും കൊണ്ടുവരും എന്ന് ആശയം. നരവര, രാജസത്തമ, പിന്നെ നീ അപ്പോഴേ പുറപ്പെട്ട്, മൂവന്തിനേരം മുച്ചന്തിക്കൽ, ചുഴല-ചുററും, മരുവും ഉള്ള, വാണിയം-വാണിജ്യം, കച്ചവടം, കാങ്ക-കണ്ടാലും.

മുച്ചന്തിക്കലായിരുന്നു അക്കാലത്തു കൊല്ലത്തെ അങ്ങാടിസ്ഥലമെന്നു മനസ്സിലാക്കാം. അതിൻെറ സ്ഥാനം ഏതെന്ന് നിശ്ചയമില്ല.

കൊല്ലത്തെ രത്നസമൃദ്ധിയെപ്പററി ഭ്രമരസന്ദേശത്തിലേയും സൂചന കാണുക.

പാരേ പാഥോനിധി കുലപുരീ കൂപകക്ഷ്മാപതീനാം
ലക്ഷ്യം ലക്ഷ്മീവിതരണകലാസമ്പദോ ഹേമകക്ഷ്യാം
ഫേനക്ഷൗമാംബരനിചുളിതാൻ യന്നിഷദ്യാസു ഹൃദ്യാൻ
വീചീഹസ്തൈസ്ത്വയി കിരതി മണീൻ നിത്യമംഭോധിരേവ.

തട്ടം കട്ടിൽക്കയറു പലകക്കട്ടിൽ മഞ്ചട്ടി കൊട്ടം
മൊട്ടം മുട്ടിൽക്കരയുമരിയും പെട്ടിയും പട്ടുനൂലും
പട്ടം ചൊട്ടക്കയറുമുറിയും കട്ടിലും കട്ടിയാവും
തട്ടം ചട്ടിക്കലവുമിലയും കൊട്ടയും കെട്ടുനാരും 80

മിന്നും പൊന്നും തുവലുമവലും പാരയും പാരവാളും
പാലും തോലും വളയുമുളിയും പൂണിയും പൂണനൂലും
ആട്ടം ചാട്ടം കുടയുമുടയും പഞ്ഞിയും മുഞ്ഞവേരും
നൂറും ചോറും ചുറയുമുറയും കാരവും കാരിരിമ്പും 81

ക്രൂരൻ ചോഴൻ പഴവരി കരക്കൊങ്ങണൻവെണ്ണൽ കണ്ണൻ
മോടൻ കാടൻ കുറുവ കൊടിയൻ പങ്കി പൊങ്കാളി ചെന്നെൽ
ആനക്കോടൻ കിളിയിറകനങ്ങാരിയൻ വീരവിത്തൻ
കാണാം മററും പലവിധമുടൻ നെല്ല കല്യാണകീർത്തേ! 82

കോലാ മൂങ്ങൻ ചുറകു കൊഴുമീൻ കൊഞ്ചു പാമ്പാട പൂമീൻ
ചേർമീൻ ആരോൻ ചുറകു കരിമീൻ കെണ്ടമീനണ്ടികള്ളി
ക്രൂമീൻ ചേർമീൻ അയില ഞെരിമീൻ പൂളകൻ വാള നന്തൻ
മററും മീനിൻനികരമവിടെക്കാണലാം വില്ക്കമാറു്. 83

ഏലം കോലം കടുകു തകരം കുന്തിരിക്കംത്തുരിക്കം
ചോനപ്പുല്ലും ചുകിലുമകിലും നാകുണം തുണിയാകം
തീമ്പൂ കഞ്ചാപുലവു വിടയം മാഞ്ചി മഞ്ചട്ടി കൊട്ടം
ചാതിക്കായും പലവുമവിടെക്കാണലാം തേ മരുന്നും. 84

80-84. കൊല്ലത്തു് അങ്ങാടിയിൽ വില്ക്കാൻ വച്ചിട്ടുള്ള സാധനങ്ങൾ, അർത്ഥം സ്പഷ്ടം. അക്കാലത്തെ കാവ്യശൈലിയിൽ അങ്ങാടികളുടെ വിസ്തരിച്ചുള്ള വർണ്ണന സാധാരണമായിരുന്നു. അനന്തപുരവർണ്ണനം തുടങ്ങി ഉള്ള കൃതികളിലും ഇത്തരം വർണ്ണന കാണാം.

നാകുണം-ഒരു മരുന്നു്, തുണിയാകം-സുഗന്ധമുള്ള ഒരു കിഴങ്ങു്, 'സ്ഥൗണേയകഃ'

കസ്തൂരിക്കൊണ്ടിരുപത്തു പണം, കത്തികൊണ്ടുള്ളി താ നീ,
പുത്തൂരിക്കോ പുടവ? പുറമെന്തുണ്ടു നിൻകൈയിൽ മിച്ചം?
പത്തോ കൊണ്ടു പരിച? പനിനീർ മററു മുന്നേതു നല്ലു,
കത്തോ കാചൊൻറതിനു തിരമം ചൊല്ലു നീ കാരിതേവാ. 85

ചുക്കിന്നുണ്ടോ പെരിയ തുവ? നൂച്ചുക്കടിക്കെട്ടു കാച്ചു-
ണ്ടക്കോൽകൊണ്ടോ മിളക തരകിന്നക്കടാ നമ്പിയാതീ
ശിക്കാണിസ്സോഭൂഖന ശിതിയേ പാരിതായാരെയേയേം
കുക്കോ കുജ്ജീ കളിരി കുനിയസ്സഫമി തുഫേമ ഭണാഫ. 86

85—86. അങ്ങാടിയിലെ സംഭാഷണത്തിൽ നിന്നു് കേൾക്കാവുന്ന മുറിവാചകങ്ങൾ. കത്തുരിക്കു്-കസ്തൂരിക്കു്, ഇരുപതു പണമുണ്ടു്. നീ കത്തി കൊണ്ടു്—കത്തി വാങ്ങിക്കൊണ്ടു്, ഉള്ളി താ-ഉള്ളി തന്നാലും. പുത്തുരിക്കോ-പുതിയ തുരിക്കോ, പുതിയതുരിക്കാണോ, പുടവ? പുത്തുരി-പുതിയ തുരി. തുരി-ചിത്രമെഴുതുന്ന കോൽ-തൂലിക. നിൻകൈയ്യിൽ പുറം മിച്ചം എന്തുണ്ടു്-പുറമേ ബാക്കി എന്തുണ്ടു്? പരിച പത്താണോ കൊണ്ടതു് വാങ്ങിയതു്? പനിനീർ മുമ്പിലത്തേതാണു് നല്ലതു്. കാചൊൻറതിന നിറമം, സിന്ദൂരം കുത്തോ—ഒരു കുത്താണോ? നീ കാരിതോ ചൊല്ലു. കുത്തു്-ഒരു കുത്തു വാരുന്നതോ മറേറാ ആയിരിക്കാം ഒരു കുത്തു മുണ്ടു് എന്നതിനെപ്പോലെ ഒരളവു് കുറിക്കുന്നതു് ആയിരിക്കാം. കാച്ചു്-ഒരു നാണയം.

ചുക്കിന്നു, പെരിയ, തുവ-ഉണ്ടോ? ഉണ്ടോ? തുവ-(പിണ്ണാക്കു്?)-നൂൽ ചുക്കടിക്കു് എട്ടു കാച്ചുണ്ടു്. ചുക്കടി എന്തെന്നു് മനസ്സിലാകുന്നില്ല. രണ്ടാംവരിയുടെ അത്ഥം വ്യക്തമല്ല. അക്കടാ നമ്പിയാതി മുളകുതരകിന്നു് അക്കോൽകൊണ്ടോ.

മൂന്നും നാലും വരി വേറേ ഭാഷയാണു്. അത്ഥം വ്യക്തമല്ല. ചിക്കാണി-ചെറിയനാണയം, സോ-സൗ=നൂറു്(ശതം), കുക്കോ-മാങ്ങാ, കുജ്ജീ-ചക്ക.

ഇത്ഥം വില്ക്കും വിവിധവിപണിദ്രവ്യഭാഷാവിശേഷം
കണ്ടും കേട്ടും പഴകി മുഴുവൻ കൗതുകം കെട്ട നീ പോയ്
ചിന്തിച്ചേററം മമ സഹചരീം വേഗവാനാകിലും ചെ-
ൻറന്തിക്കാലം നരവര! കരിപ്പൂക്കളും പൂക പിന്നെ. 87

അവിടന്നു് ഇത്ഥം-ഇങ്ങനെ വില്ക്കുന്ന വിവിധങ്ങളായ വിപണി ദ്രവ്യങ്ങളെയും ഭാഷാവിശേഷങ്ങളെയുംകണ്ടുംകേട്ടും-കച്ചവടസാധനങ്ങൾ കണ്ടും ഭാഷാവിശേഷങ്ങൾ കേട്ടും, പഴകി മുഴുവൻ കൗതുകം കെട്ട നീ-ഇതെല്ലാം കണ്ടും കേട്ടും കൗതുകമില്ലാതായിത്തീന്ന നീ പോയി എന്റെ സഹചരിയെ, ഉണ്ണുനീലിയെ, ചിന്തിച്ചു് ഏററവും വേഗവാനാകിലും അന്തിക്കാലത്തു്-സന്ധ്യയ്ക്കു, ചെന്നു് ഹേ നരവര! പിന്നെ കരിപ്പൂക്കളും പൂക. കരിപ്പൂക്കളും പ്രാപിച്ചാലും. 'വേഴവാനാകിലും' എന്ന ഗ്രന്ഥപാഠം പ്രമാദമാണു്.

'കൗതുകം വിട്ട' എന്ന മുദ്രിതപാഠത്തെക്കാൾ അൎത്ഥവ്യക്തിയും ഭംഗിയുമുള്ളതാണ് 'കൌതുകം കെട്ട' എന്ന ഗ്രന്ഥപാഠം. കൊല്ലത്തെ വിപണിദ്രവ്യങ്ങളും ഭാഷാവിശേഷങ്ങളും കൗതുകകരങ്ങൾ തന്നെ എങ്കിലും അവ കണ്ടും കേട്ടും പഴകിയതുകൊണ്ട് ആദിത്യവൎമ്മയ്ക്കു കൗതുകകരമല്ല എന്നു വ്യംഗ്യം.

കരിപ്പൂക്കുളത്തിന്റെ സ്ഥാനം എവിടെയെന്ന് അറിയുന്നില്ല.

അപ്പോഴുദ്യൽക്കളുർമതിമുഖീ മേഘരാഗാധരോഷ്ഠീ
ചൂഴെത്താഴം തിമിരചികുരാ ചാരുതാരാശ്രമാംബുഃ
കിഞ്ചിൽ കാണാം കുമുദഹസിതാ നൂനമെന്നുണ്ണുനീലീം
കാമക്രീഡാരസവിലുളിതാം തന്നെ നന്വേതി സന്ധ്യാ. 88

അപ്പോൾ ഉദ്യൽക്കളുർമതിമുഖിയും, മേഘരാഗാധരോഷ്ഠിയും, തിമിരചികുരയും, ചാരു താരാശ്രമാംബുവും, കുമുദഹസിതയും ആയ സന്ധ്യ കാമക്രീഡാരസ വിലുളിത ആയ എന്റെ ഉണ്ണുനീലിയെ അന്വേതി അനുകരിക്കുന്നു, വിശേഷണങ്ങൾ സന്ധ്യയ്ക്കും ഉണ്ണുനീലിക്കും ശ്ലേഷരൂപത്തിൽ ഘടിക്കും. ഉദിച്ചുവരുന്ന കളുർമതിയാകുന്ന മുഖത്തോടു കൂടിയവൾ, സന്ധ്യ - കളുർമതിയെപ്പോലെയുള്ള മുഖത്തോടു കൂടിയവൾ ഉണ്ണുനീലി. ചൂഴെത്താഴുന്ന തിമിരമാകുന്ന ചികുരം - ഇരുട്ടാകുന്ന മുടിയുള്ളവൾ സന്ധ്യ, തിമിരംപോലുള്ള ചികുരത്തോടുകൂടിയവൾ ഉണ്ണുനീലി. ചാരു താരങ്ങളാകുന്ന ശ്രമാംബു - ശ്രമംകൊണ്ടുള്ള വിയൎപ്പു സന്ധ്യയ്ക്കു; താരകളെപ്പോലുള്ള ശ്രമാംബുവോടു - വിയൎപ്പുതുള്ളികളോടു കൂടിയവൾ ഉണ്ണുനീലി; കുമുദംകൊണ്ടു - ആമ്പൽകൊണ്ടു ഹസിക്കുന്നവൾ സന്ധ്യ. കുമുദത്തെപ്പോലെ ഹസിക്കുന്നവൾ ഉണ്ണുനീലി; കാമക്രീഡയിലുള്ള രസംകൊണ്ടു വിലുളിത ആണ് ഉണ്ണുനീലി. വിലുളിത എന്നു ഉണ്ണുനീലിക്ക് വിശേഷണം. വിലുളിത - തളൎന്നവൾ. തന്നെ അന്വേതി എന്നായിരിക്കണം ശരിയായ പാഠം. കിഞ്ചിൽക്കാണാം എന്നു വിശേഷണം.

അന്തിത്തേവാരവുമയി സഖേ! ശാൎവ്വരഞ്ചാപി കൃത്വാ
ബന്ധുസ്നേഹാദിദമപനയൻ നിദ്രയാ യാനഖേദം
സിന്ധുദ്വീപം പ്രതി യദുപതേ! പോവതിന്നൊട്ടിരാവേ
വന്ദിശ്രേണീമധുരവചനം കേട്ടെഴുന്നേല്ക്ക പിന്നെ. 89

യദുപതേ - യാദവ നായക, അയി സഖേ - തോഴാ - അന്തിത്തേവാരവും സന്ധ്യയ്ക്കു തേവാരവും, ശാൎവ്വരം - രാത്രിയിലേ അശനവും അപി - ഭക്ഷണവും — അമൃതേത്തും, കൃത്വാ - ചെയ്തിട്ടു്, നിദ്രയാ - ഉറക്കംകൊണ്ടു്, ഇദം യാനഖേദം — ഈ യാത്രാക്ലേശത്തെ, അപനയൻ - മാററുന്നവനായി. (ഉറങ്ങി ക്ഷീണം തീൎത്തിട്ടു്) ബന്ധുസ്നേഹാൽ - ബന്ധുസ്നേഹം

കൊണ്ടു്- എന്നോടുള്ള സ്നേഹംകൊണ്ടു്, സിന്ധുദ്വീപം പ്രതി- കടുത്തുരുത്തിയിലേക്കു്, പോകുന്നതിനു്, ഒട്ടു് ഇരാവേ, രാത്രിയിൽതന്നെ- വെളുക്കുന്നതിനു മുൻപുതന്നെ, വന്ദിശ്രേണികളുടെ മധുരവചനം കേട്ടു് പിന്നെ എഴുന്നേല്ക്കുക.

'തേവാരവുമയി സഖേ' എന്നു ഗ്ര. പാ. 'തേവാരവുമശനവും' എന്നു് മൂ. പാ. 'യദുപതേ' എന്ന സംബോധനകൊണ്ടു് ആദിത്യവർമ്മയുടെ യാദവബന്ധം സ്പഷ്ടമാകുന്നു.

കൂടെപ്പിന്നെ കുളി വയറയിട്ടങ്ങു തേവാരവും പു-
ക്കീടിക്കൂട്ടും ദ്വിജപരിഷദേ നിത്യദാനം വിധായ
കേടററീടും ഗുണഗണനിധേ! ചാരു മാവാരതം കേ-
ട്ടോടിക്കൊണ്ടങ്ങെഴുന്നള്ളീടു സംഗ്രാമധീര! 90

കേടററീടും ഗുണഗണനിധേ! കേടില്ലാത്ത ഗുണഗണങ്ങൾക്കു് ഇരിപ്പിടമായുള്ളോവേ! സംഗ്രാമധീര! പിന്നെ വയറയിട്ടങ്ങു്, കുളിക്കുടെ- കുളി കഴിഞ്ഞ ശേഷം, തേവാരവും പുക്കു്-തേവാരവും കഴിച്ചിട്ടു്, ഈടിക്കൂട്ടുന്ന-വർദ്ധിച്ചുകൂട്ടുന്ന ധാരാളമായിവന്നുചേരുന്ന, ദ്വിജപരിഷദേ- ദ്വിജപരിഷത്തിനു്- ബ്രാഹ്മണ സമൂഹത്തിനു്, നിത്യദാനം-ദിവസവും കൊടുക്കാറുള്ള ദാനം, വിധായ-ചെയ്തിട്ടു്, ചാരു മാവാരതം കേട്ടു്- മനോഹരമായ മഹാഭാരതം (വായിക്കുന്നതു) കേട്ടിട്ടു്, ഓടിക്കൊണ്ടു്, വേഗത്തിൽ, അങ്ങു് എഴുന്നള്ളിയാലും. സംഗ്രാമധീര എന്നു സംബോധന. രവിവർമ്മ സംഗ്രാമധീരനെ അനുസ്മരിച്ചായിരിക്കും ആദിത്യവർമ്മയെ ഇങ്ങനെ സംബോധന ചെയ്യുന്നതു്. സംഗ്രാമത്തിൽ-യുദ്ധത്തിൽ ധീരൻ എന്നു വാക്കിനു് അർത്ഥം.

'വയറയിടുക' എന്നതു് അന്നു രാജാക്കന്മാരുടെ ദിനചര്യയിൽ പെട്ട ഒരു ചടങ്ങായിരുന്നു. വയറാട്ടം എന്നാൽ വയറ എന്ന ഒരു തരം വള്ളി കൊണ്ടു് ശരീരം തിരുമ്മുകയാണു്. വയറവള്ളിക്കു് വിശേഷപ്പെട്ട ഔഷധ ശക്തിയുണ്ടു്. കൊൽക്കുന്നത്തു ശിവാങ്കൾ എന്നു് ഒരു സന്ന്യാസി ഈ വിദ്യ സാമൂതിരിപ്പാടിനു് ഉപദേശമായി കൊടുത്തു എന്നാണു് സാമൂതിരിമാരുടെ ചരിത്രത്തിൽ ശ്രീ കെ. വി. കൃഷ്ണയ്യർ രേഖപ്പെടുത്തി കാണുന്നതു്. ദിവസവും രാവിലേ വയറത്തളത്തിൽ പോയി വയറ പ്പണിക്കരെക്കൊണ്ടു് വയറാട്ടം നടത്തുക ആയിരുന്നു പതിവു്. വയറാട്ടത്തിനു് ഉപയോഗിക്കുന്ന വള്ളി ദൂരെ കളയാതെ പശുക്കൾക്കു കൊടുത്തുപോന്നു. ഇതിനെപ്പററിയുള്ള ചില രേഖകളും കാണുക. (The Zamorins of Calicut K. V. Krishna Iyer P. 108, 120.

മാവാരതം-മഹാഭാരതം. മഹാഭാരതം വായിച്ചു കേൾക്കുന്നതും അക്കാലത്തെ പതിവായിരുന്നു.

പിന്നെച്ചെമ്മേ പുതിയ പൊഴിയും തോഴ! പൂക്കൈതയും നീ
പിന്നിട്ടമ്പിൽ തൊഴുക വഴിമേൽ പന്മനത്തമ്പിരാനെ
ചിന്നച്ചാർത്തിൻ കുരലിൽ മുരളും കാളവും കൊമ്പുമെല്ലാം
മന്നിൽപ്പൊങ്ങും പടയോട്ടു കടന്നീട്ടു കന്നേറ്റി തന്നെ. 91

**അല്ലയോ തോഴാ!** പിന്നെ ചെമ്മേ-നന്നായി, പുതിയ പൊഴിയും **പൂക്കൈതയും നീ പിന്നിട്ട്** വഴിമേൽ, **അൻപിൽ-സന്തോഷത്തോടെ, പന്മനത്തമ്പുരാനെ**-പന്മന പ്രതിഷ്ഠയായ സുബ്രഹ്മണ്യനെ **തൊഴുതു്, ചിന്നച്ചാർത്തിൻ**-ചിന്നമെന്ന സംഗീതോപകരണങ്ങളുടെ **കുരലിൽമുരളുന്ന**-ഏററവും പതിഞ്ഞ സ്വരത്തിൽ ശബ്ദം പുറപ്പെടുവിക്കുന്ന **കാളവും** കൊമ്പുമെല്ലാം, മന്നിൽ പൊങ്ങുന്ന, **പടയൊട്ടു**-അകമ്പടിപ്പടയോട്ടുകൂടി പിന്നെ കന്നേററി കടക്കുക. മൂന്നാം വരിയുടെ അർത്ഥം സ്പഷ്ടമല്ല.

'പിന്നെച്ചെമ്മേ' എന്നു ഗ്ര. പാ. 'പിന്നെപ്പാർശ്വ' എന്നാണു് മുദ്രിതപാഠം. നാലാം പാദത്തിലെ പാഠഭേദം ശ്രദ്ധേയമാണു്. 'മുന്നിൽ തൊങ്ങും പടയൊററ കടന്നീട്ടുകേമ്പോററി പിന്നെ' എന്നാണു മുദ്രിതപാഠം. 'മന്നിൽ പൊങ്ങും പടയൊട്ടു കടന്നീട്ടു കൻേററി തന്നെ' എന്നാണു് ഗ്രന്ഥപാഠം. 'പടയൊററ' എന്നൊരു സ്ഥലമില്ല. കന്നേററി എന്ന സ്ഥലനാമം മനസ്സിലാക്കാതെ വന്ന പ്രമാദമാണെന്നു തോന്നുന്നു മുദ്രിതപാഠം. ചിന്നം തുടങ്ങിയ സംഗീതോപകരണങ്ങൾ മുഴക്കിക്കൊണ്ടു് അകമ്പടിപ്പട ആദിത്യവർമ്മയെ അനുഗമിക്കുന്നതിനെയാണു് 'കൊമ്പുമെല്ലാം മന്നിൽ പൊങ്ങും പടയൊട്ടു്' എന്നു വർണ്ണിച്ചിരിക്കുന്നതു്. 'ചെമ്പൊൽക്കാളം തെളുതെളെ മുതിന്നംബരംമേൽ മുഴങ്ങെ വൻപുററീട്ടും കുട, തഴ ചുഴൻറങ്ങു നേരേ നടന്നാൽ,' എന്നു് ഈ ആശയം 123-ാം പദ്യത്തിലും ഉണ്ടു്.

**പുതിയ പൊഴിയെന്നു് പരാമർശിച്ചിട്ടുള്ളതു് നീണ്ടകരയെപ്പററി ആണു്. ഇതു് ഇപ്പോൾ ഒരു അഴിയാണു്. സന്ദേശകാലത്തു് പുതുതായി** പൊഴി അവിടെ **ഉണ്ടായിത്തുടങ്ങിയിരിക്കണം. നീണ്ടകര** നിന്നും നാലു് അഞ്ചു് മൈൽ **വടക്കാണു പന്മനക്ഷേത്രം. വഴിയിൽ ധാരാളം പൂക്കൈതകൾ അവിടെ ഇപ്പോഴുമുണ്ടു്. കന്നേററി പന്മനനിന്നു് രണ്ടു** മൈൽ വടക്കാണു്. കന്നേററി **ആയിരുന്നു അക്കാലത്തെ വേണാടിൻെറ** വടക്കേ അതിരു (T. A. S. VII-27-29)

'പൂക്കൈത' എന്നും 'പടയൊററ' എന്നും രണ്ടു സ്ഥലങ്ങൾ ഉണ്ടായിരുന്നു എന്നു് ഒരു വ്യാഖ്യാനത്തിൽ കല്പിച്ചുകാണുന്നതു സ്വീകാര്യമല്ല.

തേടിക്കൊണ്ടൊൻറഴകിലലരിത്തയ്യൽ മയ്യാന്ന കണ്ണി-
ട്ടോടച്ചാർത്തിൽ ച്ചുഴല വിതറും മുത്തുകൊണ്ടത്യുദാരം
വേടക്കാട്ടിൻ പരിചഴകെഴെപ്പൊങ്ങുമത്തെങ്ങു കൊണ്ട-
ങ്ങീടിക്കൂട്ടും നിഖിലവിഭവം മുന്നിലേതോടനാട്ടു്. 92

൨൪

ഓടനാടിനെ വർണ്ണിക്കുന്നു.

അഴകിൽ ഭംഗിയായി, അലരിത്തയ്യൽ – അലരിൽത്തയ്യൽ -പൂമങ്കം ലക്ഷ്മി മയ്യാന്ന കണ്ണിട്ട്‌-മഷിയണിഞ്ഞ കണ്ണുകൊണ്ട്‌ നോക്കി, ഓടച്ചാത്തിൽ-ഓടക്കൂട്ടങ്ങളിൽ - വള്ളങ്ങളിൽ, തേടിക്കൊണ്ടന്റു-തേടി കൊണ്ടുവന്നു, ചുഴല വിതറും-ചുററും വാരി വിതറുന്ന, മുത്തുകൊണ്ടു്, ഏററവും ഉദാരവും-ധനസമൃദ്ധവും, വേടക്കാട്ടിൻ പരിചു-വേടക്കാട്ടു പോലെ- വേഴക്കാട്ടിൻ പരിചു്-കരിമ്പിൻ കാട്ടുപോലെ, അഴകെഴെ പ്പൊങ്ങുന്ന-അഴകെഴുന്ന പ്രകാരത്തിൽ വളൎന്നുപൊങ്ങുന്ന, ആ തെങ്ങുകൾ കൊണ്ടു് ഈടിക്കൂടുന്ന-വൎദ്ധിച്ചുകൂടുന്ന, നിഖില വിഭവത്തോട്ടുകൂടിയതും ആണ് മുന്നിൽ ഉള്ള-വഴിയിൽ മുൻഭാഗത്തുള്ള- ഓടനാട്ടു് എന്ന സ്ഥലം. കായംകുളം രാജ്യത്തിൻെറ നാമാന്തരം. ഇന്നത്തേ രൂപം ഓണാട്ടുകര എന്നാണു്.

മുക്കവന്മാർ മുത്തുച്ചിപ്പികൾ ഓടങ്ങളിൽ കൊണ്ടുവന്നു് തീരങ്ങളിൽ വാരിയിടുന്നതിനെ ഓടനാടിൻെറ ഐശ്വൎയ്യാഭിവൃദ്ധിക്കു് ലക്ഷ്മിദേവി തന്നെ മയ്യാന്ന കണ്ണിട്ടു് മുത്തുകൾ തേടിക്കൊണ്ടുവന്നു് വാരി വിതറുന്നതായി കല്പിച്ചിരിക്കുന്നു. കക്കാവാരൽ ഇന്നും ഓടനാട്ടിൽ സാധാരണമാണു്. ഉത്തരാൎദ്ധത്തിൽ അവിടെ വേടക്കാട്ടുപോലെ വളൎന്നു പൊങ്ങുന്ന തെങ്ങുകളെപ്പററിയാണു പറഞ്ഞിരിക്കുന്നതു്. വേഴം-കരിമ്പു്, പ്രാസരീതിക്കനുസരിച്ചു് ‘ഴ’ യെ ‘ട’ യാക്കി ‘വേടം’ എന്നു് രൂപം. മേഷം, മേഴം, മേടം എന്നു മാറുന്നതുപോലെ ‘വേഴം’ ‘വേടം’ എന്നു രൂപം കൈക്കൊള്ളുന്നു. വേടക്കാട്ട്‌-കരിമ്പിൻകാട്ടു്. കരിമ്പും അന്നു് അവിടെ ധാരാളമായി കൃഷിചെയ്തിരുന്നിരിക്കാം. കരിമ്പിൻ കാട്ടുപോലെ വളരുന്ന തെങ്ങെന്നു പറഞ്ഞിട്ടുള്ളതു് തെങ്ങുകൾ അവിടെ കരിമ്പുപോലെ ഞെരുങ്ങിവളരുന്നു എന്നു കാണിക്കാനും, കരിമ്പിനു തന്നെ തെങ്ങിനോടൊപ്പം പൊക്കമുണ്ടെന്നു സൂചിപ്പിക്കാനുമാണു്.

ലക്ഷ്മീഭഗവതി തന്നെ മഷിയണിഞ്ഞ കണ്ണുകൊണ്ടു് നോക്കി കണ്ടുപിടിച്ചു് ഓടങ്ങളിൽ വാരിക്കൊണ്ടുവന്നു് വിതറുന്ന മുത്തുകൾ കൊണ്ടു് ധനസമൃദ്ധവും. കരിമ്പിൻകാടിനു തുല്യം തിങ്ങി വളരുന്ന തെങ്ങു കൊണ്ടു് വിഭവപൂൎണ്ണവും ആണു് ഓടനാട്ടു് എന്നു സാരം.

അന്നു് അവിടെ മുത്തു വാരുന്ന പതിവു് ഉണ്ടായിരുന്നിരിക്കണം. ഒരു തരം കക്കായിൽ നിന്നാണല്ലോ മുത്തു് എടുക്കുന്നതു്.

ഈ ശ്ലോകത്തിൻെറ അൎത്ഥം നിലവിലുള്ള വ്യാഖ്യാനങ്ങളിൽ തീരെ വ്യക്തമല്ല. ‘ഓടച്ചാത്തിൻ ചുഴല’ എന്നതിനു് ഓടകൾ നിറഞ്ഞു നില്ക്കുന്നതിൻെറ ചുററും എന്നും, ‘വേടക്കാട്ടിൽ’ മാൻ പേടകൾ നിറഞ്ഞ കാട്ടിൽപോലും എന്നും മററുമാണു് ഒരു വ്യാഖ്യാനം. ഓടച്ചെടിയുടെ ചുററും വിതറുന്ന മുത്തുകൊണ്ടു്-മുത്തുകൾപോലെയുള്ള പുഷ്പങ്ങൾകൊണ്ടു്

എന്നും, ഓടച്ചെടി എള്ളായിരിക്കാം എന്നും മററുമാണ് വേറൊരു വ്യാഖ്യാനം. ഈ രണ്ടു വ്യാഖ്യാനവും ശ്ലോകത്തിൻെറ അർത്ഥത്തെ സ്ഫുടമാക്കുന്നില്ല. 'വേടകാട്ടിൽ വരിചഴകെഴെച്ചെണ്ടും' എന്ന് ആയിരിക്കണം എന്ന് വേറൊരു വ്യാഖ്യാനത്തിൽ കാണുന്നു. അതും അർത്ഥബോധത്തിന് ഉതകുന്നില്ല.

ശുകസന്ദേശത്തിലെ രണ്ടു പദ്യങ്ങളുടെ ആശയത്തെ വിദൂരമായി അനുകരിച്ചിരിക്കയാണ് ഈ ശ്ലോകത്തിൽ. ഓടച്ചാത്തിൽ മുത്തുകൾ കൊണ്ടുവന്ന് വിതറുന്നത് ശുകസന്ദേശം 66-ാം ശ്ലോകത്തിലെ ആശയത്തെയാണ് അവലംബിക്കുന്നത്. 'കംബൂനംബൂദര കുഹരതഃ' ഇത്യാദി ശ്ലോകമാണ് പ്രസക്തം. തർജ്ജമ നോക്കുക.

കാലത്തേ ചെന്നിറങ്ങിത്തരമൊടു വല വീശീട്ടു ശംഖിൻെറ കൂട്ടം
ചാലെത്താൻ കയ്ക്കലാക്കിദ്ദൂരയൊടു കരയിൽ ക്കൊണ്ടിറക്കീട്ടു വീണ്ടും
ശീലം വെള്ളത്തിൽ മുങ്ങുന്നതിനുടയകരിങ്കാർനിറം കൊണ്ട കൂററൻ
വാലന്മാർ വഞ്ചി വെച്ചപ്പുഴയിൽ വളരെയോടിപ്പതങ്ങങ്ങു കാണാം.

ശുകസന്ദേശത്തിലെ ശംഖിൻെറ സ്ഥാനത്തു് മുത്തു് ആണ് എന്നേ വ്യത്യാസമുള്ളൂ. ഓടച്ചാത്തു് -'നൈകാ നൗക' എന്നു ശുകസന്ദേശം. വഞ്ചിയെന്നു തർജ്ജമ. അതിനെ ആണ് ഓടച്ചാത്തു -ഓടങ്ങളുടെ കൂട്ടം എന്നു് ഇവിടെ എടുത്തിട്ടുള്ളതു്.

ഉത്തരാർദ്ധം ഇതുപോലെ തന്നെ ശുകസന്ദേശത്തിലെ ഉത്തരസന്ദേശം 18-ാം ശ്ലോകത്തിൻെറ ഭംഗിയെ അനുസ്മരിപ്പിക്കുന്നതാണ്. ആ ശ്ലോകത്തിൻെറ തർജ്ജമ നോക്കുക.

ചുററും പത്രം പെട്ടം നെല്ലിനമരിയ കരിമ്പിൻഗണം വാഴവർഗ്ഗം
മുററും പിന്നെക്കവുങ്ങിൻനിരകളമൊടു തിങ്ങുന്ന തെങ്ങിൻെറ കൂട്ടം
തെറെറാന്നാദ്യം പറഞ്ഞുള്ളവയുടനരികിൽ ചൊന്നവയ്ക്കൊപ്പമായി-
ത്തെറെറാന്യേ പൊക്കവും വണ്ണവുമുടയവ കണ്ടത്തിലുണ്ടസ്ഥലത്തിൽ.

ശുകസന്ദേശത്തിലെ പദ്യത്തിൽ നെല്ലിന് കരിമ്പിനോളവും, കരിമ്പിന് വാഴയെപ്പോലെയും, വാഴയ്ക്കു് കമുകിനു തുല്യവും, കമുകിന് തെങ്ങിനോളവും വലിപ്പമുണ്ട് എന്നാണു വർണ്ണന. അവയിൽ കരിമ്പിനെയും തെങ്ങിനെയും മാത്രമെടുത്തു് പരസ്പരം താരതമ്യപ്പെടുത്തി മുരുക്കത്തിലുള്ള ഔപമ്യമാണ് ഇവിടെ ചെയ്തിട്ടുള്ളതു്.

'വേടക്കാട്ടിൽ' എന്നും 'ചെണ്ടും' എന്നുമുള്ളപാഠങ്ങൾ ശരിയല്ല. വേടക്കാട്ടിൻ വരിചഴകെഴപ്പൊണ്ടുമത്തെങ്ങു'' എന്നു വ്യക്തമായി ഗ്രന്ഥ പാഠം ഉണ്ട്.

അത്ഥപ്രാപ്പൈ്യ കനമടികളാൽ സോമവൽ പീഡിതാനാം
വേവച്ചുന്നിൽച്ചുളവു പിബതാം കേവലം വാവൽപോലെ
ബിഭ്രാണാനാം വിഴമുതിരവൽക്കത്തിമേകാം ദ്വിജാനാം
കാണാം മുൽപ്പാടിടയിലിടയിൽ തത്ര ദേശാന്തരാണി. 93

ഗ്രന്ഥപാഠവും മുദ്രിതപാഠവും തമ്മിൽ ഗണ്യമായ ഭേദം ഉണ്ടു്. 'കനമടികളൂർസോമവത്'' എന്നും, 'വെച്ചും നീർവച്ചുതുവു' എന്നും ആണ് മു. പാ. ഗ്രന്ഥപാഠമാണു് ഇവിടെ സ്വീകരിച്ചിട്ടുള്ളതു്. 'കനമടികളാൽ' എന്നും 'വേവച്ചുന്നിൽച്ചുളവു'എന്നും ഉള്ളതിൻെറ അത്ഥം സ്പഷ്ടമല്ല. ഇപ്പോഴുള്ള വ്യാഖ്യാനങ്ങളിലേ അത്ഥം മിക്കവാറും ശ്രീ. പിഷാരടി കല്പിച്ചതുതന്നെ—അത്ഥപ്രാപ്തിക്ക വേണ്ടി—ആഢ്യം, കളൂർസോമവത്—ചന്ദ്രനെപ്പോലെ പീഡിതരും, വെച്ചും നീർവച്ചും-വെച്ചിട്ടു പിന്നെയും അതിൽ വെള്ളം വച്ചു വാവൽപോലെ കുടിക്കുന്നവരും എന്ന രീതിയിലാണു് ആ അത്ഥം. ദ്വിജന്മാക്കും സോമനും 'കനമടി' എങ്ങനെ സമാന പീഡാകാരണമാകുന്നു എന്നു് ഈ വ്യാഖ്യാനത്തിൽ വ്യക്തമല്ല. അടികളിൽ, ആദികാലങ്ങളിൽ ശുക്ലപക്ഷാദിയിൽ എന്നു് എടുത്തിരിക്കുന്നതു സംശയച്ഛേദകമല്ല.

കുറേക്കൂടെ നേരേയുള്ള ഒരു അത്ഥം സ്ഫുരിക്കുന്നുണ്ടു്. അത്ഥപ്രാപ്തിക്ക വേണ്ടി ധനസമ്പാദനത്തിനു വേണ്ടി, കനമടികളാൽ-കനത്ത മടികളാൽ, (മടിയിൽ കനക്കെ പണം കെട്ടിവച്ചുകൊണ്ടു്) സോമവത്-സോമലതപോലെ പീഡിതന്മാരാണു്. ദ്വിജന്മാർ മടിയിൽ പണം കെട്ടിവച്ചുകൊണ്ടു പട്ടിണികിടന്നു പണം സമ്പാദിക്കുന്നവർ എന്നു് ആശയം. പരദേശത്തുനിന്നു വ്യാപാരത്തിനു വന്ന ബ്രാഹ്മണരെപ്പററി ഇങ്ങനെ ഒരു അപവാദം സാധാരണ പറയാറുള്ളതാണു്. പീഡിതർ എന്ന കമ്മണിപ്രയോഗത്തിൻെറ കത്തൃസ്ഥാനത്താണു് 'കനമടികളാൽ' എന്നതു്. സോമലതയുടെ പക്ഷത്തിൽഅത്ഥപ്രാപ്തിക്കവേണ്ടി,സോമരസം ഉണ്ടാക്കുന്നതിനു വേണ്ടി, കനമടികളാൽ-ഘനത്ത അടികൾ കൊണ്ടു് പീഡിതമാണു സോമലത എന്നു് അത്ഥം. 'വേവച്ചുന്നിൻച്ചുളവു'' എന്ന ഗ്ര. പാ. ആണോ 'വെച്ചും നീർവച്ചുതുവു' എന്ന മുദ്രിതപാഠമാണോ ശരി എന്നു വ്യക്തമല്ല. രണ്ടായാലും വാവലിനോടു സാമ്യം എങ്ങനെ വരാം? വേവിച്ചും പിന്നെ നീരൊഴിച്ചു ചളിപ്പിച്ചും കുടിക്കുന്നവർ എന്നു ഗ്രന്ഥപാഠത്തിനു് അത്ഥം എടുക്കാം. ഒരിക്കൽ തിന്ന പഴം പിന്നെയും വാവൽ തിന്നുന്നതുപോലെ ഒരിക്കൽ വച്ചു ഭുജിച്ച ചോറിൻെറ ഉച്ഛിഷ്ടത്തിൽ വെള്ളമൊഴിച്ചു വച്ചു ചളിപ്പിച്ചു പിന്നെയും ഭക്ഷിക്കുന്നതു് എന്നായിരിക്കാം ആശയം.

വിഴം ഉതിരവൽ-വിഴം ഉള്ള ഉതിരനെപ്പോലെ- വേന്തിരൻ എന്ന സപ്പത്തെപ്പോലെ, ഏകാം കത്തിം-ഒരു കത്തിയെ ബിഭ്രാണാനാം-

ധരിക്കുന്നവരും ആയ ദ്വിജാനാം-ബ്രാഹ്മണരുടെ ദേശാന്തരാണി-ദേശാന്തരങ്ങളെ, കാണാം.

മണ്ഡലിയുടെയും മൂർഖന്റെയും സങ്കരമായി ഉണ്ടാകുന്ന പാമ്പാണ് വേന്തിരൻ. ഇതിന് വിഷാധിക്യം ഉണ്ട്. ഒരു വശത്തു മാത്രമേ പത്തിയുള്ളു എന്നു ചില വിഷവൈദ്യന്മാരിൽ നിന്നു മനസ്സിലാകുന്നു. പത്തിക്കു "കത്തി' എന്ന് പേരു് ഉണ്ടു് എന്നും അറിയുന്നു.'ഏകാം കത്തിം' എന്നതിന് സർപ്പത്തിന്റെ പക്ഷത്തിൽ ഒരു കത്തി, ഒരുവശത്തു മാത്രം പത്തി എന്നർത്ഥം. ഒരു വശത്തു മാത്രം വിരിയുന്ന പത്തിയോടുകൂടിയ പാമ്പിന്റെ രൂപം മുണ്ടുമുറിക്കാനുള്ള കത്തിയോടു് ഉപമിച്ചിരിക്കുന്നു.

അർത്ഥപ്രാപ്തിക്കു വേണ്ടി സോമത്തെപ്പോലെ കനമടികളാൽ പീഡിതരും, വേവിച്ചും പിന്നെ അതു ചളിപ്പിച്ചും വാവൽപോലെ ഭക്ഷിക്കുന്നവരും,ഒരു വശത്തുമാത്രം പത്തിയുള്ള ഉതിരപ്പാമ്പിനെപ്പോലെ മുണ്ടു മുറിക്കാനുള്ള ഒരു കത്തികൊണ്ടു നടക്കുന്നവരും ആയ പരദേശ ബ്രാഹ്മണരുടെ വാസസ്ഥലങ്ങളെ ഇടയ്ക്കിടയ്ക്കു കാണാം എന്നു ഭാവം.

മുണ്ടുകെട്ടു കൊണ്ടുനടന്നു കച്ചവടം ചെയ്യുന്ന പരദേശബ്രാഹ്മണർ ഈ സ്ഥലങ്ങളിൽ ധാരാളമായിട്ടു് ഉണ്ടായിരുന്നു.

'കത്തിം' എന്നു മലയാളപദത്തിനു് സംസ്കൃതപ്രത്യയം ചേർത്തിരിക്കുന്നു.

തസ്മിൻ കായംകുളവരളവേ മുക്കരിക്കുന്റതാകിൽ
പാണ്ടികെട്ടാലുപഗതമിതെന്റൊത്തകോപാകുലാക്ഷഃ
വീരശ്രീമന്മുകുരമുടവാൾ നീയെടുപ്പാനടുക്ക-
പ്പേടിക്കിന്റേൻ വഴിയിലതുകൊണ്ടൊട്ടു വൈകീടുമെന്റു്.

തസ്മിൻ-അ ദേശത്തിൽ, കായംകുളവർ-കായംകുളത്തുള്ളവർ, അളവേ മുക്കരിക്കുന്റതാകിൽ-മുഷ്ക്കരിക്കിൻറതാകിൽ- മുഷ്ക്കരന്മാരെപ്പോലെ പെരുമാറുന്നതായാൽ, ഇതു് പാണ്ടികെട്ടാൽ-പാണ്ടികെട്ടു കൊണ്ടു് ഉപഗതമാണ്-വന്നതാണ്, എന്നോർത്തു കോപാകുലാക്ഷനായി-കോപം കൊണ്ടു പതറുന്ന കണ്ണുകളോടു കൂടിയവനായി, വീരശ്രീമന്മുകുരമായ-വീരലക്ഷ്മിയുടെ നല്ല മുകുരമായ-കണ്ണാടി ആയ, ഉടവാൾ, നീ-അവിടന്നു്, എടുക്കാൻ അടുത്തേക്കും-എടുക്കാൻ തുടങ്ങിയേക്കും. അതുകൊണ്ടു് വഴിയിൽ ഒട്ടു വൈകീടുമെന്നു'-താമസിക്കുമെന്നു്, പേടിക്കിന്റേൻ-ഞാൻ ഭയപ്പെടുന്നു.

'മുക്കരിക്കിൻറതാകിൽ' എന്നു് മൂ. പാ. 'മുക്കിരക്കിൻറതാകിൽ' എന്നു് ഗ്ര. പാ. മുഷ്ക്കരിക്കുക എന്നതിൽ നിന്നുള്ള മുക്കരിക്കുക എന്ന രൂപമാണു നല്ലതു്. 'ഇതെൻറാത്ത' എന്നതിനു പകരം 'ഇതെന്റേറാത്തു'എന്നു ഗ്ര. പാ.

'പാണ്ടിക്കെട്ട്" എന്തെന്നു സ്പഷ്ടമല്ല. പാണ്ടിയിൽനിന്നു കൊണ്ടു വരുന്ന ചരക്കുകെട്ട് എന്നു വേണം മനസ്സിലാക്കേണ്ടതു്. മുൻപദ്യത്തിൽ പരദേശബ്രാഹ്മണരെപ്പറ്റി പറഞ്ഞിട്ടുള്ളതുകൊണ്ട് അവർ കൊണ്ടു നടക്കുന്ന ചരക്കിനെപ്പറ്റിയാണ്. ഇതിൽ സൂചിപ്പിക്കുന്നതെന്നു വിചാരിക്കാം. പാണ്ടിയിൽ നിന്ന് ആരോ കൊണ്ടുവന്ന ചരക്കുകെട്ട് അപഹരിക്കാൻ കായംകുളത്തുകാർ മുഷ്കരിക്കുന്നതും അതു തടുക്കാൻ അലിത്യവന്മ വാളെടുക്കുന്നതുമാണ് പ്രതീതിഗോചരമാകുന്നതു്.

ഏണാക്ഷീണാം കുലതിലകമാമുണ്ണുനീലിക്കു വാണാൾ
നീണാളാവാൻ നിരുപമഗുണഗ്രാമ! വേഗേന പോമ്പോൾ
ബാണാരേസ്തൽ ഭവനയുഗളം പിന്നിലിട്ടങ്ങു ചെൻറാൽ
കാണാം കായംകുളമിതി കുളുത്തീടുമങ്ങാടി തന്നെ. 95

നീ ഏണാക്ഷികളുടെ കുലത്തിനു തിലകമായ- സുന്ദരിമാർക്കു പൊട്ടുപോലെ വിളങ്ങുന്ന ഉണ്ണുനീലിക്കു വാണാൾ- വാഴുന്നാൾ- ജീവിതകാലം, നീണാൾ ആവാൻ-ദീർഘകാലമായിത്തീരാൻ അല്ലയോ നിരുപമഗുണഗ്രാമ-തുല്യമില്ലാത്ത ഗുണസമൂഹത്തോടു കൂടിയ യാവേ! അവിടന്നു് വേഗത്തിൽ പോകുമ്പോൾ, ബാണാരിയുടെ-വിഷ്ണുവിൻെറ തൽ ഭവനയുഗളം-ആ രണ്ടു് അമ്പലങ്ങൾ, പിന്നിട്ടു ചെന്നാൽ കടന്നു പോയാൽ, കായംകുളമിതി-കായംകുളമെന്നു് കുളിത്തീടും അങ്ങാടി കൺ കുളുർപ്പിക്കുന്ന അങ്ങാടിയും അങ്ങേക്കു കാണാം. കുളിക്കുക എന്നതിനു് ഒലി, ശബ്ദം എന്നും അർത്ഥമുണ്ടു്. ഇരയ്ക്കുന്ന അങ്ങാടി എന്നും അർത്ഥം എടുക്കാം. (കതിർ—തമിഴ് അകാരാദി).

രണ്ടു ക്ഷേത്രങ്ങൾ ഏതെന്നുള്ളതിനെപ്പറ്റി അവതാരിക നോക്കുക.

പൂന്തൊത്തെന്തും കുളുർമുല ചുമന്നോമൽവക്ത്രം വണങ്ങി
കിഞ്ചിൽ ചഞ്ചന്മധുപവചനംകൊണ്ടു കൊണ്ടാടി മന്ദം
മാർഗ്ഗോപാന്തേ മലർനിര ചൊരിഞ്ഞന്നടക്കാവിലെങ്ങും
വല്ലീവാലത്തരുണികളുടൻ കാണലാം നില്പുമാറു്. 96

മാർഗ്ഗോപാന്തേ—മാർഗ്ഗത്തിൻെറ ഉപാന്തത്തിൽ- വഴിയരികിൽ, പൂന്തൊത്തെന്തും-പൂന്തൊത്തു് ആകുന്ന, കുളുർമുല ചുമന്നു്, ഓമലായ വക്ത്രം-മുഖം- തലപ്പു് വണങ്ങി-കുമ്പിട്ടു്, കിഞ്ചിൽ-അല്പമായി, ചഞ്ചന്മധുപവചനംകൊണ്ടു്-ചഞ്ചത്തായ-ചുററിത്തിരിയുന്ന, മധുപങ്ങളുടെ വചനംകൊണ്ടു് ശബ്ദത്താൽ മന്ദം, കൊണ്ടാടി-അങ്ങയെ വാഴ്ത്തി, മലർനിര-പൂക്കൾ, തരുണീപക്ഷത്തിൽ പൊരിമലർ, ചൊരിഞ്ഞു്, ആ നടക്കാവിൽ എല്ലായിടവും വല്ലികളാകുന്ന ബാലത്തരുണികൾ-ഇളയ തരുണിമാർ, അല്ലെങ്കിൽ വല്ലികളെപ്പോലുള്ള വാലസ്ത്രീകൾ, നിൽക്കുന്നതു കാണലാം-കാണാം. വാലത്തരുണികൾ

എന്നാൽ വാലസ്ത്രീകൾ—അരയസ്ത്രീകൾ എന്നു് അർത്ഥം. കായംകുളത്തു വാലന്മാർ ധാരാളം ഉണ്ടല്ലോ.

ആദിത്യവർമ്മയുടെ എഴുന്നള്ളത്തു കാണാൻ വഴിയുടെ രണ്ടു പാട്ടും വല്ലീവാലത്തരുണിമാർ പൂങ്കുലയാകുന്ന കുളുർമുല കാട്ടി; തല കുനിച്ചു വണങ്ങി മധുപമധുരവചനംകൊണ്ടു് വാഴ്ത്തി, മലരുകൾ തൂകിനിൽക്കുമെന്നു് അർത്ഥം. വഴിയുടെ ഇരുപാട്ടുമുള്ള ലതകളെയും അവിടത്തെ വാലത്തരുണിമാരെയും ഒരുപോലെ പരാമർശിക്കുന്നു.

'ബാലത്തരുണികൾ' എന്നു് മുദ്രിതപാഠം. 'വാലത്തരുണികൾ' എന്ന ഗ്രന്ഥപാഠം മെച്ചം. ബാലത്തരുണി എന്ന പ്രയോഗം ഭംഗിയുള്ളതല്ല. ബാലകളായ തരുണികൾ എന്നു് അതിനു് അർത്ഥം. ബാലത്തരുണികൾ എന്നു തന്നെ സ്വീകരിച്ചാലും അർത്ഥത്തിനു വ്യത്യാസമില്ല.

ശുകസന്ദേശത്തിലെ 33-ാം പദ്യത്തോടു താരതമ്യപ്പെടുത്തുക.

തത്രോദസ്യ സ്തബകമുഖതഃ സ്വാദബിന്ദൂൻ മരന്ദാൻ
ഗംഗാനാസക്താഃ സ്വയമനംഗമയ്യാഭിരാമാളി രാമാഃ
അശ്രാന്തേന ശ്വസനഗുരുണാമോദിതാ ചോദിതാനാം
ലാസ്യക്രീഡാമനുഭവ ലതാലാസികാബാലികാനാം.

ശുകസന്ദേശത്തിലെ 'ലതാലാസികബാലിക'കളെ ഇവിടെ വല്ലീവാലത്തരുണികളാക്കിയിരിക്കുന്നു.

**വിങ്ങിപ്പൊങ്ങിച്ചിതറിന മലർത്തേൻറൽ പീത്വാ മയങ്ങി**
**തെങ്ങിൽത്തങ്ങിത്തരുണികൾ മുലത്തൊത്തിലുച്ചൈരുറങ്ങി**
**തിങ്ങിതിങ്ങിച്ചുഴലവരിവണ്ടിണ്ടയാംകണ്ടിയൂരിൽ**
**പങ്ങിപ്പങ്ങിപ്പരിമളമെഴും വായു വീയും തദാനീം. 97**

തദാനീം—അപ്പോൾ, വിങ്ങിപ്പൊങ്ങിച്ചിതറിന മലർത്തേൻറൽ,-പൂന്തേൻ, പീത്വാ- കുടിച്ചിട്ടു്, മയങ്ങി, തെങ്ങിൽ തങ്ങി-തെങ്ങുകളിൽ തട്ടി വിശ്രമിച്ചു് തരുണികളുടെ-യുവതിമാരുടെ, ഉച്ചൈഃ-ഉയന്ന, മുലത്തൊത്തിൽ-പൂങ്കുലപോലുള്ള മുലയിൽ, ഉച്ചൈഃ ഉറങ്ങി-സുഖമായി ഉറങ്ങി തിങ്ങിത്തിങ്ങി-എവിടെയും നിറഞ്ഞു, ചുഴല-ചുററുന്ന പ്രകാരത്തിൽ വരിവണ്ടിണ്ടയാം-വരിവണ്ടുകൾ നിറഞ്ഞ കണ്ടിയൂരിൽ, പങ്ങിപ്പങ്ങി-മന്ദം മന്ദമായി,പരിമളമെഴും വായു-സുഗന്ധി ആയ കാററു്, വീയും-വീശും.

'വരിവണ്ടിണ്ടയാം കണ്ടിയൂരിൽ' ഇത്യാദി ഭാഗത്തിനു് വരിവണ്ടിൻകൂട്ടം നിറഞ്ഞ കണ്ടിയൂരിൽ പങ്ങിപ്പങ്ങിപരിമളം എഴുന്ന

ഇളംകാററ് അപ്പോൾ വീശും എന്ന രീതിയിൽ ശ്രീ പിഷാരൊടിയും മററും വ്യാഖ്യാനിക്കുന്നു. ഒരു വ്യാഖ്യാനത്തിൽ മാത്രം 'വരിവണ്ടിണ്ടയാം തെൻറൽ' എന്നു രൂപണം ചെയ്തിരിക്കുന്നതായി കല്പിച്ചു വ്യാഖ്യാനിച്ചിരിക്കുന്നു. വരിവണ്ടിണ്ടയെ തെന്നലിനോടു് രൂപണം ചെയ്യുന്നതിൻെറ ഔചിത്യം വ്യക്തമല്ല. 'വണ്ടിൻകൂട്ടമാകുന്ന കാററു'' എന്നു പറഞ്ഞാൽ എന്താണു് അർത്ഥം.? വീശും എന്നതു് ആഖ്യാതവും തെൻറൽ (വായു) എന്നതു് ആഖ്യയുമാണു്. ശേഷമെല്ലാം വിശേഷണം. 'മലർത്തേൻ കുടിച്ചു മയങ്ങി, തെങ്ങിൽ വിശ്രമിച്ചു്, യുവതികളുടെ മാറിടത്തിൽ കിടന്നുറങ്ങി, തിങ്ങിച്ചുഴലുന്ന വരിവണ്ടുകൾ ഉള്ള കണ്ടിയൂരിൽ പതുങ്ങി സഞ്ചരിച്ചു പരിമളം പൂണ്ട വായു അപ്പോൾ വീശും എന്നാണു് വ്യക്തമായ അർത്ഥം. അതിനാൽ വണ്ടിണ്ടയാം തെന്നൽ എന്ന രൂപകകല്പന യുക്തമല്ല.

കായംകുളം കഴിഞ്ഞു സഞ്ചരിക്കുമ്പോൾ കണ്ടിയൂർനിന്നു് വീശുന്ന സുരഭിലമായ ഇളംകാററു് ആദിത്യവർമ്മയെ സ്വാഗതം ചെയ്യുമെന്നു പരിണതാർത്ഥം. വിശേഷണങ്ങളുടെ ശക്തികൊണ്ടു മദ്യ മത്തനായ ഒരു വിടൻെറ കഥകൂടെ സമാസോക്തിഭംഗിയിൽ സ്ഫുരിക്കുന്നു.

മലർത്തെൻറൽ എന്നു് മുദ്രിതപാഠവും ഗ്രന്ഥപാഠവും. എകാരത്തിനു് ഹ്രസ്വദീർഘഭേദം ലിപിയിൽ അന്നു് ഇല്ലാത്തതുകൊണ്ടു് 'തേൻറൽ' എന്നും വായിക്കാം. എന്നാൽ ശരിയായ രൂപം 'തേറൽ' എന്നാണു്. തേറൽ-മധു-(തേൻ) ശ്രുതിമാധുര്യാർത്ഥമായി നാഗമം ചേർന്നു തേൻറൽ എന്ന രൂപം. തെൻറൽ എന്നതിനു് തെക്കൻകാററു് എന്നാണു് അർത്ഥം. മധു എന്നല്ല.

മടങ്ങി എന്നു് മു. പാ. മയങ്ങി എന്നു ഗ്ര. പാ. തങ്ങിത്തങ്ങി എന്നു് മു. പാ. തെങ്ങിൽ തങ്ങി എന്നു ഗ്ര. പാ. സമീചീനമായതിനാൽ സ്വീകരിച്ചിരിക്കുന്നു. മുലക്കുന്നിൽ എന്നു് മു. പാ, അരിവണ്ടിണ്ട എന്ന ഗ്രന്ഥപാഠത്തിനു് അരിയ വണ്ടിണ്ട. വായു വീയും എന്ന ഗ്ര. പാ. തെൻറൽ വീയും എന്നു് മു പാ.

അന്നത്തെ കണ്ടിയൂരിനെപ്പററിയുള്ള പ്രശംസകൾ ഉണ്ണിയാടീ ചരിതം ശിവവിലാസം തുടങ്ങിയ കൃതികളിൽ ഉണ്ടു്.

ആഖണ്ഡലപുരീഗർവ്വഖണ്ഡനാൽ കണ്ടിയൂരിതി
പത്തിലും വിശ്രുതം ഭിക്ഷു പത്തനം തത്ര ശോഭതേ (ഉണ്ണിയാടീ ചരിതം.)

കററക്കാർ മൽക്കുഴലികളൊരോ രാഗഭേദം പുണർത്തീ-
ട്ടിററിറേറാലും മധുരസമയം ചിന്തു പാടും ദശായാം
മുററം തോറും കിളികളതിനെക്കേട്ടിരുന്നക്കണക്കേ
മുററും പാടിൻറിടമയി സഖേ! മററമങ്ങേതു പിന്നെ. 98

കണ്ടിയൂരിന്ന് അടുത്തുള്ള മററത്തെപ്പററി പറയുന്നു.

കററക്കാർ മൽക്കഴലികൾ-സുന്ദരിമാർ, ഒരോ രാഗഭേദം,പൂണ്ടത്തീട്ട്-സമ്മേളിപ്പിച്ചിട്ട്, ഇററിറേറാലുന്ന മധുരസമയമായ-മാധുര്യം നിറഞ്ഞ, ചിന്തുപാട്ടു പാടുമ്പോൾ, അതു കേട്ടുകൊണ്ടു്, കിളികൾ അക്കണക്കേ-അതു പ്രകാരത്തിൽ, മുററംതോറും ഇരുന്നു്, മുററും-നന്നായി, പാടുന്നെടം-പാടുന്ന സ്ഥലമായ മററം പിന്നെ അങ്ങേതു്-അങ്ങടുത്താണ്, സഖേ-തോഴാ എന്നു സംബോധന. 'കററക്കാർമൽക്കഴലി' 76-ാംപദ്യം നോക്കുക.

മനോഹരമായി സ്ത്രീകൾ ചിന്തു പാടുമ്പോൾ മുററത്തു് ഇരുന്നു കിളികൾ ഏററു പാടുന്നിടമാണ് മററം എന്നു സാരം.

അന്നു് അവിടെ സംഗീതത്തിനു് സിദ്ധിച്ചിരുന്ന ഉയർച്ച ഇതിൽനിന്നു മനസ്സിലാക്കാം. മധുരസമയമായ 'ചിന്തുപാട്ടിനെ'പ്പററിയുള്ള ഈ പദ്യവും മധുരമായിരിക്കുന്നു. മററത്തിൻെറ ആ പഴയ പ്രശസ്തി എവിടെ മാറിമറഞ്ഞു! കണ്ടിയൂർ നിന്നാൽ അങ്ങേതാണ് എന്നു പറയത്തക്ക വിധത്തിൽ അടുത്താണ് മററം. വീതി കുറഞ്ഞ ഒരു വയൽ മാത്രമേ ഇടയ്ക്കു് ഉള്ളു. 'മററം' എന്ന വാക്കിനു് ആററിൻതീരത്തുള്ള ചരിഞ്ഞ സ്ഥലം എന്നാണ് അർത്ഥം (തമിഴ്നിഘണ്ടു കാണുക). അച്ചൻ കോവിൽ ആററിൻെറ തീരത്താണ് മററം.

തട്ടാൻ പൂർവ്വം വഴിയിലഴകാന്നമ്പലം മുമ്പിലുണ്ട-
ങ്ങൊട്ടേ വൈകീടിലുമവിടെനിൻറമ്പിലങ്ങാടിയൂടെ
തീർപ്പാ പാലം നൃപവര! വലത്തേ നടന്നിണ്ടൽ തീര-
ക്കണ്ടേ തണ്ടാർമകൾ മരുവുമക്കണ്ടിയൂരാം പ്രദേശം. 99

വഴിയിൽ, അഴകാന്ന-ഭംഗിയുള്ള, തട്ടാൻ പൂർവ്വം അമ്പലം-തട്ടാൻ എന്ന ശബ്ദം മുൻപിലുള്ള അമ്പലം-തട്ടാരമ്പലം, അങ്ങു മുൻപിൽ ഉണ്ടു്-മുൻഭാഗത്തായി ഉണ്ടു്; ഒട്ടു വൈകീടിലും-കുറേത്താമസിക്കുമെങ്കിലും, അവിടെ നിന്നു്, അൻപിൽ-സന്തോഷത്തോടെ അങ്ങാടിയിലൂടെ (പോയി) പാലം തീർപ്പാ-പാലം കടന്നിട്ടു്, അല്ലയോ നൃപവര! വലത്തേ നടന്നു്-വലത്തൂടെ നടന്നു്, ഇണ്ടൽ തീരെ, തണ്ടാർമകൾ മരുവുന്ന-ലക്ഷ്മീദേവി വിളയാടുന്ന, കണ്ടിയൂരെന്ന ആ പ്രദേശം, കണ്ടേ-കണ്ടാലും.

'നീതപ്പാ പാലം' എന്നു ഗ്ര. പാ.'തണ്ടാർമാതും മരുവുമവിടം കണ്ടിയൂരാം പ്രദേശം' എന്നു മൂ. പാ. 'കണ്ടേ തണ്ടാർമകൾ മരുവുമക്കണ്ടിയൂരാം പ്രദേശം' എന്ന ഗ്രന്ഥപാഠം സമീചീനമാണ്. മധ്യമപുരുഷനിൽ 'കണ്ടേ' 'കണ്ടാലും' എന്നു രൂപം വരുന്നു. 'വന്നാലും' എന്നഅർത്ഥത്തിൽ 'വന്നേ' എന്ന പ്രയോഗം സംഭാഷണശൈലിയിൽ സാധാരണമാണല്ലോ.

൩൩

'തട്ടാൻ പൂർവ്വം വഴിയിലഴലാന്' എന്ന മൂ. പാ. അബദ്ധമാണെന്ന് മുൻപു തന്നെ പലരും ചൂണ്ടിക്കാണിച്ചിട്ടുള്ളതാണ്. താളിയോലഗ്രന്ഥം അനുസരിച്ച് 'വഴിയിലഴകാന്നമ്പലം' എന്നു വ്യക്തമായിട്ടുണ്ട്. തട്ടാനെപ്പറ്റിയുള്ള കഥ വ്യാഖ്യാനത്തിനുവേണ്ടി ഉണ്ടാക്കിയതാണെന്നു തോന്നുന്നു. അങ്ങാടി തട്ടാരമ്പലത്തിന് അടുത്ത് ഉണ്ടായിരുന്ന 'ശ്രീപർവ്വതം' എന്ന ചന്ത ആയിരുന്നു. ഉണ്ണിയാടീചരിതമെന്ന ചമ്പുവിൽ ഇതിനെപ്പറ്റി വിസ്തരിച്ചു വർണ്ണിച്ചിട്ടുണ്ട്. 'നിഖിലജനാനാമഭിമതസമ്പാദനേ ശ്രീപർവ്വതമൊരുപാട്ട യത്ര വിചിത്രം വിരാജതേ മഹാപണം' (ഉണ്ണിയാടീചരിതം, തിരുവനന്തപുരം മാനുസ്ക്രിപ്റ്റ്സ് ലൈബ്രറി പ്രസിദ്ധീകരണം).

പാലം തട്ടാരമ്പലത്തിന്റെ കിഴക്കുവശത്തു തോട്ടിലുള്ള ചെറിയ പാലമാണ്. കണ്ടിയൂരടുത്തുള്ള അച്ചൻകോവിൽ ആറ്റിൽ നിന്നു കൃഷിക്കു് ഉപയോഗത്തിനു വെട്ടിവച്ചിട്ടുള്ള തോടാണ്.

കണ്ടം വണ്ടിൻനിറമുടയനെക്കെങ്കനീരോടു തിങ്കൾ-
ത്തുണ്ടം ചാത്തും പരനെ മലമാതിന്നു മെയ് പാതിയോനെ
മണ്ടും മാനേൽക്കരനെയരനെക്കമ്പി പാമ്പാക്കുവോനെ-
ക്കണ്ടേ പോവാൻ തരമവിടെ നീ കണ്ടിയൂർത്തമ്പിരാനെ. 100

കണ്ടം വണ്ടിൻനിറമുടയനെ-വണ്ടിന്റെ നിറമുള്ള കണ്ഠത്തോടു കൂടിയവനും, കെങ്കനീരോട്-ഗംഗയിലെ നീരോട് ഒപ്പം, തിങ്കൾത്തുണ്ടം-ചന്ദ്രക്കല, ചാത്തും-ചാർത്തുന്ന, പരനെ-പരംപുരുഷനും, മലമാതിന്ന്-പാർവ്വതിക്ക്, മെയ് പാതിയോനെ-ശരീരം പകുത്തുകൊടുത്തവനും, മണ്ടും മാനേൽക്കരനെ-മണ്ടുന്ന മാൻ ഏലുന്ന-ഉള്ള, കരത്തോടുകൂടിയവനും, അരനെ-ഹരനും, കമ്പിക്കുട്ടകനായി പാമ്പ് ഉള്ളവനും ആയ കണ്ടിയൂർ തമ്പിരാനെ-കണ്ടിയൂർ ശിവനെ, അവിടെ കണ്ടേ പോവാൻ തരമാകൂ-കണ്ടുപോകണം.

കണ്ടിയൂർ ചെന്നാൽ ക്ഷേത്രദർശനം കഴിക്കാതെ പോകാൻ തരമാകയില്ലല്ലോ എന്നു സാരം.

സംസ്കൃതശൈലി അനുസരിച്ച് വിശേഷണ വിശേഷ്യങ്ങളെ ഒരേ വിഭക്തിയിൽ പ്രയോഗിച്ചിരിക്കുന്നു. 'മലമാതിന്നു' എന്ന ഗ്ര. പാ. 'വരമാതിന്നു' എന്ന മൂ. പാ. അർത്ഥവ്യത്യാസമില്ല. വര-പർവ്വതം, താഴ്‌വര എന്ന പ്രയോഗം കാൺക.

മാറേററം നൽക്കനകകലശം വെൻറ പോർകൊങ്ക താങ്ങി-
ക്കാറേറാടാട്ടം നടുവു കല്പയപ്പോൻറ നിന്മുമ്പിൽ വന്നു്
കോറേറൻവെല്ലംമൊഴി ചെറുകരച്ചേന്ന കുട്ടത്തി നിന്നെ-
പ്പോററീ! വൈകിച്ചരുളുകിലെനക്കൊണ്ടു വല്ലായ്മ ചാലെ. 101

പോററീ-രക്ഷിതാവേ, കോറേറൻ വെല്ലംമൊഴി-കോൽത്തേനിനെ ജയിക്കുന്ന മൊഴിയോടുകൂടിയ, ചെറുകരച്ചേന്ന കുട്ടത്തി-ചെറുകരവീട്ടിലേ കുട്ടത്തി എന്ന നായിക, മാറേററം നൽക്കനകകലശം വെൻറ-കൂടുതൽ മാററുള്ള നല്ല സ്വൎണ്ണംകൊണ്ടുള്ള കലശത്തെ ജയിക്കുന്ന, പോർമുലകൾ താങ്ങിക്കൊണ്ടു്, കാറേറാടാട്ടം-കാററിനൊത്തു് ആടുന്ന, നടുവു്-മധ്യഭാഗം, കല്പയ-വഴുതിപ്പോകും വണ്ണം, പോന്നു് നിൻ മുമ്പിൽ വന്നു്, നിന്നെ വൈകിച്ചരുളുകിൽ-അങ്ങയെ താമസിപ്പിച്ചാൽ, എനിക്കു ചാലെ വല്ലായ്മ ഉണ്ടു്-എനിക്കു വലുതായ വല്ലായ്മ ഉണ്ടാകും.

'കാറേറാടാട്ടം നളിനമിഴിയാൾ' എന്നു മു. പാ. 'ചെറുകരച്ചേന്ന കുട്ടത്തി'ക്കു പകരം 'ചെറുതുരച്ചെന്നക്കുട്ടെത്തി' എന്ന മു. പാ. പ്രമാദമാണു്. ശരിയായ ഗ്രന്ഥം കാണാതെയും യുക്തിവിചാരം ചെയ്യാതെയും ചില വ്യാഖ്യാതാക്കന്മാർ ഈ പാഠത്തെപ്പററി പലതും പറഞ്ഞിട്ടുള്ളതു് ശരിയായ പാഠം കിട്ടിയതോടെ ഉപേക്ഷിക്കാവുന്നതാണു്.

ആട്ടം വല്ലും പരിചുമിഴിയും തോററമാളാമണിക്കീഴ്-
പ്പാട്ടും കോലാഹലമഴകെഴും കോലവും കിം പ്രലാപൈഃ
നാട്ടിൽ ച്ചൊല്ലേറിന ചെറുകരെത്തങ്ങിനോരുണ്ണിയാടീം
വീട്ടിൽച്ചെല്ലായ്കിലുമയി സഖേ! കണ്ടു കിട്ടിൻറതൊണ്ടാം. 102

മുൻപദ്യത്തിൻെറ എന്ന പോലെ ഈ പദ്യത്തിൻെറയും മു. പാ. അശുദ്ധമാണു്. ഗ്ര. പാ. മെച്ചം. പൂർവാൎദ്ധത്തിൻെറ അൎത്ഥം വ്യക്തമല്ല.

ആട്ടം വല്ലും-ആട്ടം വല്ലുന്ന-(നൃത്തത്തിൽ സാമൎത്ഥ്യം ഉള്ള) പരിചു്,-സുന്ദരമായ മിഴിയും-കണ്ണും, തോററം-ചൊടിചൊടിപ്പും, ആളാമണിക്കീഴ്പ്പാട്ടും-ആളാമണിയിലുള്ള കീഴ്പ്പാട്ടും, ആളാമണി-ഒരു തരം വീണ, അതിലുള്ള കീഴ്പ്പാട്ടും- പിൻപാട്ടു് എന്ന അൎത്ഥമായിരിക്കാം; കോലാഹലം-കോലാഹലവും, അഴകെഴും കോലവും-സുന്ദരമായ രൂപവും, കിം പ്രലാപൈഃ-പ്രലാപങ്ങൾകൊണ്ടു് എന്തു്? അധികം പറയണമോ എന്നു സാരം. |തോററം തുടങ്ങിയുള്ള പദങ്ങൾ സമുച്ചയിക്കേണ്ടതാണു്. തോററം കോലാഹലം ഇവ രണ്ടിനും സമുച്ചയം വിട്ടിരിക്കുന്നു. തോററവും, ആളാമണിക്കീഴ്പ്പാട്ടും, കോലാഹലവും, അഴകെഴുംകോലവും എന്നു പൂൎണ്ണരൂപം. 'പരിചു മിയലും' എന്നു ഗ്ര. പാ.

നൃത്തവിലാസം പരിചയിച്ച ഭംഗിയുള്ള മിഴിയും, തോററത്തിനു-തോററംപാട്ടിനായിരിക്കും-വേണ്ടിയുള്ള ആളാമണിയോടൊത്ത കീഴ്പാട്ടും, കോലാഹലമായ അഴകെഴുന്ന കോലവും, ഇതിനെപ്പററിയെല്ലാം കിം പ്രലാപൈഃ-എന്തിനു പറയുന്നു എന്നു വ്യാഖ്യാനിക്കാം. നാട്ടിൽ ചൊല്ലേറുന്ന-പ്രസിദ്ധിയുള്ള, ചെറുകര തങ്ങിനോരു-തങ്ങുന്ന-ചെറുകര എന്ന വീട്ടിൽ താമസിക്കുന്ന, ഉണ്ണിയാടിയെ, ഹേ സഖേ-അല്ലയോ തോഴാ, വീട്ടിൽ പോയില്ലെങ്കിലും കണ്ടേക്കാൻ ഇടയുണ്ട്.

ഈ ശ്ലോകത്തിൻെറ പാഠങ്ങളും അതിനു കൊടുത്തിട്ടുള്ള പല വ്യാഖ്യാനങ്ങളും തീരെ തൃപ്തികരമല്ല. ഗ്രന്ഥപാഠംകൊണ്ടും അർത്ഥം സുഗ്രഹമല്ല.

'ആട്ടും പല്ലും പരിചു മിഴിയും തെററുമാളാമണിക്കീഴ്പാട്ടും'—ഇത്യാദി ആണ് മൂ. പാ. ആട്ടും പല്ലും പരിചു്-ആടിക്കൊണ്ടിരിക്കുന്ന പല്ലുകളുടെ-പല്ലിൻെറ ആകൃതിയിലുള്ള അലുക്കുകളുടെ, എന്നും മററുമുള്ള അർത്ഥം തീരെ യോജിക്കുന്നില്ല. 'ചെറുകരച്ചേരുമെന്നുണ്ണിയാടീം' എന്നു മൂ. പാ. 'തങ്ങിനോരുണ്ണിയാടീം' എന്നു ഗ്ര. പാ. 'എന്നുണ്ണിയാടി' എന്നില്ല ഗ്രന്ഥത്തിൽ. 'എന്നുണ്ണിയാടീം' എന്നു പറഞ്ഞതു കൊണ്ട് കവിക്കു പ്രത്യേകം താത്പര്യമുള്ള ഉണ്ണിയാടി എന്ന് അർത്ഥമെടുക്കണമെന്നും തോന്നുന്നില്ല. ആളാമണിയെപ്പററി ഉണ്ണിയാടീചരിതത്തിലും പരാമർശം കാണുന്നു.

ആളാമണിയുമായ് ശാരീചൂളാമണി ഗുണങ്ങളെ
ആളൊപ്പം ചെയ്തു വാഴ്ത്തീടും ബാലസ്ത്രീജനമണ്ഡിതേ
(ഉണ്ണിയാടീചരിതം)

കീഴ്പ്പാട്ടിനെപ്പററിയും ഉണ്ണിയാടീചരിതത്തിൽ പരാമർശമുണ്ട്.

**വീണാവാണീം വടിവിനൊടുടുത്തോരു കാവിത്തടുപ്പിൻ**
**കോണാൽ പൂണാർ മുലയിണ മറച്ചങ്ങനേ താൻ ചമഞ്ഞു്**
**വേണീ ഭാരേ കവരിയുമണിഞ്ഞങ്ങു മാർഗ്ഗോപകണ്ഠേ**
**കാണാം മുത്തുററമരുമിളയച്ചിക്കയൽക്കണ്ണി തന്നെ.** 103

വടിവിനൊട്-ഭംഗിയായി, ഉടുത്ത കാവിത്തടുപ്പിൻ-കാവിച്ചേലയുടെ, കോണാൽ-തുമ്പുകൊണ്ടു്, പൂണാർമുലയിണ-ആഭരണങ്ങൾ അണിഞ്ഞ മുലകൾ രണ്ടും, മറച്ചു്, അങ്ങനെ താൻ ചമഞ്ഞു്, വേണീഭാരത്തിൽ-തലമുടിക്കെട്ടിൽ, കവരിയുമണിഞ്ഞു്-തിരുപ്പനമണിഞ്ഞു്, അങ്ങു്, മാർഗ്ഗോപകണ്ഠേ - മാർഗ്ഗത്തിൻെറ ഉപകണ്ഠത്തിൽ- വഴിയരികിൽ, മുത്തുററമരും-മുത്തുററു താമസിക്കുന്ന, വീണാവാണീം-വീണാവാണിയായ, ഇളയച്ചിയെന്ന കയൽക്കണ്ണിതന്നെ-സുന്ദരിയെ, കാണാം.

കവരി-തിരുപ്പൻ. കൃഷ്ണമൃഗത്തിൻെറ പൂച്ഛരോമമായിരുന്നു സ്ത്രീകൾ സാധാരണ തിരുപ്പനായി വച്ചു കെട്ടാറുള്ളതു്. കതിർമാൻ മുടി

എന്നു ഭാഷ. കവരി-ചാമരം (കതിർവേലു പിള്ള). കവരിക്ക് 'വൃത്തി യോടുകൂടിയ കെട്ടുകൾ' എന്നും മററും അത്ഥം പറഞ്ഞിട്ടുള്ളതു ശരിയല്ല.

'കാവിത്തടുപ്പു'' എന്നതിന്റെ ശരിയായ അത്ഥം എന്തെന്നു വ്യക്തമാകുന്നില്ല. ഉടുക്കാനുള്ള വസ്ത്രമാണ് അതു് എന്നു സ്പഷ്ടമാണ്. കാവിനിറത്തിലുള്ള തടുപ്പ് എന്നായിരിക്കണം. തടുക്കുന്നതു്-മറയ്ക്കുന്നതു്-വസ്ത്രം, ചേല എന്നു് അത്ഥമെടുക്കണം.

'വടിവിനൊടടുത്തോരു' എന്ന മുദ്രിതപാഠം തെററാണ്. 'വടി വിനൊട്ടടുത്തോരു' എന്ന ഗ്രന്ഥപാഠം സാധു. 'കാവിത്തടുപ്പിൻകോണാം പോർമമ്മുലയിണമറച്ചങ്ങനേ താൻ ചമഞ്ഞു'' എന്ന മു. പാ. അശുദ്ധ മാണ്. 'കാവിത്തടുപ്പിൻ കോണാൽ പൂണാർ മുലയിണ മറച്ചങ്ങനേ താൻ ചമഞ്ഞു' എന്ന ഗ്ര. പാ. സാധു. 'കവരികളണിഞ്ഞങ്ങു'' എന്ന മു. പാഠത്തെക്കാൾ 'കവരിയുമണിഞ്ഞങ്ങു'' എന്ന ഗ്ര. പാ. കൊള്ളാം. 'മത്തുററമരും' മു. പാ. അസാധു. 'മുത്തുററമരും' എന്നു ഗ്ര. പാ. മുത്തുററു് എന്ന ഭവനം ഇന്നുമുണ്ടെന്നു് സ്ഥലത്തു തിരക്കിയതിൽ മനസ്സിലാകുന്നു.

കാണ്മൂ പിന്നെക്കമലവനിതാമാനനേ വാചി വാണീം
വാണ്മേൽ വീരശ്രിയമപി വഹിക്കിൻറ വിഖ്യാതകീർത്തിം
തൂണ്മേലുണ്ടാം നരഹരിനിഭം ചെന്റെതിപ്പോക്കു നിത്യം
കാണ്മോർ കണ്ണിന്നമൃതകരനാമോടനാടാന്ന കോനെ. 104

പിന്നെ, ആനനേ-മുഖത്തു്, കമലവനിതാം-ശ്രീയെയും, വാചി-വാക്കിൽ, വാണീം-വാഗ്ദേവതയെയും, വാണ്മേൽ-വാളിൽ, വീരശ്രിയം വീരശ്രീയെയും, വഹിക്കിൻറ-വഹിക്കുന്ന, വിഖ്യാതകീർത്തിം-വിശ്രുത യശസ്വിയും, ചെന്നു് എതിർപ്പോക്ക്-ചെന്നു മത്സരിക്കുന്നവക്ക്, തൂൺമേലുണ്ടാം നരഹരിനിഭം-തൂണിൽനിന്നു് ഉണ്ടായ നരസിംഹത്തിനു തുല്യനും, നിത്യം കാണ്മോരുടെ കണ്ണിന്, അമൃതകരനും-ചന്ദ്രനും, ആയ ഓടനാടാന്ന കോനെ-ഓടനാട്ടു ഭരിക്കുന്ന രാജാവിനെ, കാണ്മൂ-കണ്ടാലും.

ഹിരണ്യകശിപുവിൽനിന്നു പ്രഹ്ളാദനെ രക്ഷിക്കാൻ പെട്ടെന്നു തൂൺ പിളന്നാണ് നരസിംഹം ഉണ്ടായതു്. ആ കഥയെ സൂചിപ്പിക്കുന്നു. കായംകുളം രാജാക്കന്മാരുടെ ഉപാസനാദേവത മററത്തു് നരസിംഹ മൂത്തി ആണ്. മററത്തു് ആററുവക്കത്താണ് ഈ ക്ഷേത്രം.

'കാണാം പിന്നെ' എന്ന മു. പാഠത്തെക്കാൾ 'കാണ്മൂ പിന്നെ' എന്ന ഗ്ര. പാ. കൊള്ളാം. പ്രാസത്തിന് അതേ യോജിക്കൂ. 'ഓടനാടാന്ന കോനെ' എന്നു് ഗ്ര. പാ. 'ഓടവന്നാടർകോനെ' എന്നു മു. പാ. ഓട വൻനാട്ട് ഓട എന്ന വലിയ നാട്ട് എന്നു് അർത്ഥം.

എല്ലാ നാളും നിജസമുദയം ചൊല്ലി നിദ്രാവിഹീനം
ദൃഷ്ട്വാ ദേവം മുരവിജയിനം പാണ്ഡവന്നെൻറ പോലെ
നിന്നെക്കാണുമ്പൊഴുതിരവിവമ്മന്നു മന്യേ തദാനീ-
മെന്തോ! വന്നോരനുഭവരസം തന്നെയും മേൽവഴിഞ്ഞു്. 105

എല്ലാ നാളും-എന്നും, നിജ സമുദയം—തൻെറ ഉയൎച്ച-മേന്മ, ചൊല്ലി-പറഞ്ഞു്-വിചാരിച്ചു്, നിദ്രാവിഹീനം-ഉറക്കമില്ലാതിരിക്കുന്ന-അത്രത്തോളം താത്പയ്യത്തോടുകൂടിയിരിക്കുന്ന, മുരവിജയിനം-മുരവിജയി ആയ ദേവനെ, കൃഷ്ണനെ, ദൃഷ്ട്വാ-കണ്ടു്, പാണ്ഡവനു്-പാണ്ഡുപുത്രനു്, എന്ന പോലെ, നിന്നെക്കാണുമ്പൊഴുതു്-അങ്ങയെ കാണുമ്പോൾ, ഇരവിവമ്മനു്, തദാനീം-അപ്പോൾ, എന്തോ-ആശ്ചൎയ്യം, വന്നോരനുഭവ രസം-ഉണ്ടാകുന്ന ആനന്ദം, തന്നെയും മേൽവഴിഞ്ഞു്-തന്നിൽ ഉൾക്കൊള്ളാതെ കവിഞ്ഞു വഴിയും എന്നു്, മന്യേ-ഞാൻ വിചാരിക്കുന്നു.

'തന്നെയും മേൽവഴിഞ്ഞു്' എന്നുള്ളതിനു് തന്നിൽ ഉൾക്കൊള്ളാതെ കവിഞ്ഞൊഴുകുന്നതു് എന്നാണു് അൎത്ഥം.

തന്വൗ മമുസ്തത്ര ന കൈടഭദ്വിഷ-
സ്തപോധനാഭ്യാഗമസംഭവാ മുദഃ.

(തപോധനൻെറ അഭ്യാഗമനം കൊണ്ടു സംഭവിച്ച മോദം കൈടഭ ദ്വേഷിയുടെ-കൃഷ്ണൻെറ തനുവിൽ ഉൾക്കൊണ്ടില്ല. വഴിഞ്ഞൊഴുകി എന്ന മാഘൻെറ പ്രയോഗം കാൺക.)

ഇവിടെ ആദിത്യവമ്മയെ കൃഷ്ണനോടും ഓടനാട്ടേ രവിവമ്മയെ പാണ്ഡവനോടും സാധൎമ്മ്യപ്പെടുത്തിയിരിക്കുന്നു. സ്നേഹബന്ധത്തെ എന്നപോലെ കുടുംബബന്ധത്തെയും ഈ സാമ്യകഥനം സൂചിപ്പിക്കുന്നുണ്ടായിരിക്കണം. പാണ്ഡവനെ ധമ്മപുത്രനായി എടുക്കുന്നതിൽ കൂടുതൽ ഔചിത്യം അർജ്ജുനനാക്കി പറയുന്നതല്ലേ? ആദിത്യവമ്മയ്ക്കു് ഓടനാട്ടിൻെറ രക്ഷിതാവെന്ന പദവി ഉണ്ടായിരുന്നതായും വ്യഞ്ജിക്കുന്നു.

'തന്നെയും മേൽ വലിഞ്ഞു' എന്നു ഗ്ര. പാ. 'മേൽവഴിഞ്ഞു്' എന്നു മൂ. പാഠം.

ആനന്ദാബ്ധൗ മുഴുകിയൊഴുകിപ്പൊങ്ങിനീന്തിത്തുടങ്ങി-
ന്നേറനം സംഭാവയ യദുകുലാധീശ! സംഭോജനാദ്യൈഃ
പല്ലില്ലാഞ്ഞല്ലുഴകു പൊഴിയും പ്രേമവേഗം മുഴപ്പാൻ
കൊള്ളുന്റു പോൽത്തരുണർ മണിവായ്ത്തമ്പലം വല്ലഭായാഃ 106

യദുകുലാധീശ-യദുവംശനായക, ആനന്ദാബ്ധൗ-ആനന്ദാബ്ധിയിൽ, മുഴുകിയൊഴുകിപ്പൊങ്ങി നീന്തുന്ന, ഏനം-ഇവനെ-രവിവർമ്മയെ, സംഭോജനാദ്യൈഃ-സംഭോജനം തുടങ്ങിയവയാൽ - സംഭോജനം കൊണ്ടും മററും, സംഭാവയ-സംഭാവനം ചെയ്താലും. അദ്ദേഹത്തെ ബഹുമാനിക്കാൻ സഹഭോജനം ചെയ്യണം എന്നർത്ഥം. തരുണർ-യുവാക്കന്മാർ, വല്ലഭായാഃ-വല്ലഭയുടെ, മണിവായ്ത്തമ്പലം-മണിവായിൽ നിന്ന് ചവച്ച താംബൂലം, പല്ലില്ലാഞ്ഞല്ല-(തന്നെത്താനേ ചവയ്ക്കാൻ) പല്ലില്ലാത്തതുകൊണ്ടല്ല, അഴകു പൊഴിയും പ്രേമവേഗം മുഴപ്പാൻ-പ്രേമാധിക്യത്തിന വേണ്ടിയാണ്, കൊള്ളുൻറു പോൽ-കൊള്ളുന്നതു് എന്നു പ്രസിദ്ധം.

യുവാക്കന്മാർ യുവതിമാരുടെ വായിൽ നിന്ന് താംബൂലം പകർന്നു വായിൽ കൊള്ളുന്നതു് തന്നെത്താനേ വെററില ചവയ്ക്കാൻ പല്ല് ഇല്ലാഞ്ഞിട്ടല്ല, പ്രേമവേഗം മുഴക്കാനാണ് എന്നു പ്രസിദ്ധി. അതുപോലെ രവിവർമ്മയുമായി സഹഭോജനം ചെയ്യുന്നതു് രവിവർമ്മയെ ബഹുമാനിക്കാൻ വേണ്ടി മാത്രമാണെന്നു് സ്ഥാപിക്കുന്നു.

'ആനന്ദാബ്ധൗ മുഴുകിമുഴുകി' എന്നു മൂ. പാ. 'മുഴുകിയൊഴുകി' എന്നു ഗ്ര. പാ. വ്യത്യാസം സാരമില്ല. ഉത്തരാർദ്ധത്തിലെ പാഠഭേദം ശ്രദ്ധേയമാണ്. 'പല്ലില്ലാഞ്ഞതഴകു പൊഴിയും' എന്ന മൂ. പാ. തെററാണ്.

'പല്ലില്ലാഞ്ഞല്ലഴകു പൊഴിയും പ്രേമവേഗം മുഴപ്പാൻ
കൊള്ളുൻറു പോൽ തരുണർ മണിവായ്ത്തമ്പലം വല്ലഭായാഃ'

എന്ന ഗ്ര. പാ. സ്വീകരിച്ചിരിക്കുന്നു. മൂ. പാ. ആധാരമാക്കിക്കൊണ്ടു് 'അക്കാലത്തു് രവിവർമ്മയ്ക്കു പല്ലില്ലാതാകത്തക്കവണ്ണം വാർദ്ധക്യം സംഭവിച്ചിരുന്നു' എന്നു വ്യാഖ്യാനിക്കുന്നതു ശരിയല്ല. (വിജ്ഞാനദീപിക IV-ാം ഭാഗം പു. 141).

'കൊള്ളുൻറു താനരുണമണിവായ് തമ്പലം വല്ലഭായാഃ' എന്ന മൂ. പാഠത്തിൽ 'കൊള്ളുൻറു' എന്ന ക്രിയയ്ക്കു് കർത്താവു് ഇല്ല. 'കൊള്ളുൻറു പോൽ തരുണർ മണിവായ്ത്തമ്പലം വല്ലഭായാഃ' എന്ന ഗ്ര. പാ. സമീചീനം. തരുണർ കൊള്ളുന്നുപോൽ എന്നു വാക്യയോജന. മദ്രാസ് മാതൃകയിലും താളിയോലഗ്രന്ഥത്തിലും പാഠം സമാനം തന്നെ. മ. മാതൃകയിൽ 'പല്ലില്ലാഞ്ഞഴകു്' എന്നു് 'ഞ്ഞ' കഴിഞ്ഞുള്ള 'ല്ല' എന്ന ഒരു അക്ഷരം വിട്ടിട്ടുണ്ടു്.

മന്ദം മന്ദസ്മിതനികരമാം ചാരു കർപ്പൂരരാശിം
നോക്കാം നീലക്കുവളമലരും കാഴ്ച വെച്ചെൻറ പോലെ
കാണും നിന്നെത്തദനു കമനീയാംഗി വന്നേററമമ്പു-
ററേണാക്ഷീണാം മുടിമണി കുറുങ്ങാട്ടു വാഴ്ന്നുണ്ണുനീലി. 107

മന്ദം മന്ദസ്മിതനികരമാകുന്ന-പുഞ്ചിരി ആകുന്ന, ചാരു കർപ്പൂരരാശിയും,(കർപ്പൂരംപോലെ കുളുത്തപുഞ്ചിരിയും) നോക്കാം-നോട്ടമാകുന്ന, നീലക്കുവളമലരും-കരിംകുവളമലരും, കാഴ്ച വച്ചുകൊണ്ടെന്നപോലെ, തദാ-അപ്പോൾ, ഏണാക്ഷീണാം-സുന്ദരിമാരുടെ, മുടിമണി-ചൂഡാരത്നവും, കമനീയാംഗിയുമായ കുറുങ്ങാട്ടു വാഴുന്ന ഉണ്ണുനീലി എന്ന നായിക ഏററം അൻപുററു് നിന്നെ വന്നു കാണും.

രാജദർശനത്തിൽ കർപ്പൂരവും പൂക്കളും മററും കാഴ്ച വയ്ക്കുക പതിവാണല്ലോ. മന്ദസ്മിതമാകുന്ന കർപ്പൂരവും, കടാക്ഷങ്ങളാകുന്ന നീലോല്പലകുസുമങ്ങളും കാഴ്ചവച്ചുകൊണ്ടു് കുറുങ്ങാട്ടു് ഉണ്ണുനീലി അങ്ങയെ വന്നു കാണും. പുഞ്ചിരി പൊഴിച്ചു് കുളുക്കെ കടാക്ഷിച്ചുകൊണ്ടു് വരും എന്നു് അർത്ഥം. മററത്തു് അമ്പലത്തിനു് അടുത്തു തെക്കുള്ള ഒരു വീടാണു് കുറുങ്ങാട്ടു്.

'കുലമണി' എന്നു മൂ. പാ. 'മുടിമണി' എന്നു ഗ്ര. പാ.

**മിന്നും മിന്നൽക്കൊടിലിവ ചിരസ്ഥായിനീ കാർമുകിൽക്കീഴ്**
**ചെൻറപ്പൂവാർകുഴൽ നിഴലെഴച്ചേന്ന ചാമ്പേയഗൗരീ**
**നിന്നെപ്പുല്‌കും നയനനിഴൽകൊണ്ടുകുറുങ്ങാട്ടെ രണ്ടാം**
**കന്നക്കണ്ണാൾ തദനു കനിവോടുണ്ണുനീലീ സലീലം. 108**

ഈ ശ്ലോകം താളിയോല മാതൃകയിൽ ഇല്ല. മുദ്രിതപുസ്തകങ്ങളിലും മദ്രാസ് ലൈബ്രറിയിലെ കടലാസ് മാതൃകയിലും ഉണ്ടു്.

കാർമുകിൽക്കീഴ് ചിരസ്ഥായിനീ മിന്നും മിന്നൽക്കൊടി ഇവ-മേഘത്തിന്റെ അടിക്കു്, ചിരസ്ഥായിനിയായി-അധികകാലം സ്ഥിതി ചെയ്യുന്ന, മിന്നൽക്കൊടി, ഇവ- എന്നപോലെ, പൂവാർകുഴലിന്റെ നിഴൽ ചേന്ന, ചാമ്പേയഗൗരി-ചെമ്പകപ്പൂവിന്റെ നിറമുള്ളവളും (സ്വർണ്ണവർണ്ണമുള്ളവളും), കുറുങ്ങാട്ടെ രണ്ടാം കന്നക്കണ്ണാളുമായ ഉണ്ണുനീലി, സലീലം, തദനു-അപ്പോൾ നിന്നെ നയനനിഴൽകൊണ്ടു പുൽകും.

കറുത്ത കുന്തൽക്കെട്ടിനു് അടിക്കു് സ്വർണ്ണവർണ്ണമായ ശരീരത്തെ കാർമുകിലിന്റെ കീഴിൽ മാറാതെ നില്ക്കുന്ന മിന്നൽക്കൊടി ആയി ഭാവനം ചെയ്തിരിക്കുന്നു.

'കന്നൽക്കണ്ണാൾ' എന്ന മൂ. പാ. ശരിയല്ല. കന്നക്കണ്ണാൾ എന്നു ഗ്ര. പാ.

'കൊടിലിവ' എന്നതിനെക്കാൾ 'കൊടിയിവ' എന്നാണു നല്ലതു്. **കൊടി എന്നാൽ ലത. ആ അർത്ഥത്തിൽ കൊടിൽ വേണ്ട. 'കുഴൽ നിഴലെഴ' എന്നതു് 'കുഴലഴകെഴ' എന്നായിരിക്കുമോ? നയനനിഴൽ എന്നു് 'നിഴൽ' ശബ്ദം അല്ലെങ്കിൽ അടുത്ത വരിയിൽ ആവർത്തിക്കുന്നതായി കരുതണം.**

പൂവാർകുഴൽ-പൂക്കൾ ആർന്ന കുഴൽ-തലമുടി; പൂ+ആർ+കുഴൽ. പൂ+വാർ എന്നെടുത്താൽ 'വാർ' ശബ്ദത്തിന് നീണ്ട എന്ന് അർത്ഥം.

നമ്മിൽച്ചാലെക്കനിവു കനമുണ്ടെങ്കിലും വീരമൗലേ!
നിമ്മിൽക്കാണുംപൊഴുതിരവി വർമ്മന്നു മററൊൻറു ചേതഃ
എൻറാലസ്സൽ പ്രിയമിതവനെക്കൊണ്ടു ചൊല്ലിച്ചുകൊൾവാൻ
നൻേറടം ഞാൻ കഥമപി വഴങ്ങിൻറിതാരൂഢകീർത്തേ! 109

അല്ലയോ വീരമൗലേ, നമ്മിൽ-എന്നോട്, ചാലെ, കനം-വർദ്ധിച്ച, കനിവ് ഉണ്ടാകിലും-അൻപ് ഉണ്ടെങ്കിലും-സ്നേഹമുണ്ടെങ്കിലും, നിമ്മിൽ കാണുംപൊഴുത്-നിങ്ങൾ തമ്മിൽ കാണുമ്പോൾ, ഇരവിവർമ്മന്ന്, ചേതഃ-മനസ്സ്, മററൊൻറ്-മററൊന്ന് ആയിത്തീരും. എന്നോടുള്ള സ്നേഹം മാറന്ന് അങ്ങയുമൊത്തു വളരെ നേരം കഴിയണമെന്ന് അദ്ദേഹത്തിനു തോന്നിപ്പോകും എന്നു സാരം. എന്നാൽ അവനെക്കൊണ്ട്-രവിവർമ്മയെക്കൊണ്ട്, അസ്സൽ പ്രിയം-എൻെറ ഹിതം, ചൊല്ലിച്ചുകൊൾവാൻ, ഹേ ആരൂഢകീർത്തേ, നൻേറടം-നല്ലപോലെ, കഥമപി, വഴങ്ങുന്നു-ഏതു പ്രകാരമെങ്കിലും എൻെറ ഹിതം അദ്ദേഹത്തെക്കൊണ്ട് സമ്മതിപ്പിക്കുന്നതിനു ഞാൻ നിർബന്ധിച്ച് അപേക്ഷിക്കുന്നു.

'കനമുണ്ടാകിലും' മൂ. പാ. 'കനമുണ്ടെങ്കിലും' ഗ്ര. പാ. 'അവനെക്കണ്ടു ചൊൽകിച്ചു' മൂ. പാ. 'കൊണ്ടു ചൊല്ലിച്ചു' എന്ന ഗ്ര. പാ. കൂടുതൽ മെച്ചം. നല്ലേടം എന്ന മുദ്രിതപാഠത്തെക്കാൾ നൻേറടം എന്ന ഗ്ര. പാ. പ്രാസത്തിനു കൂടുതൽ ഇണങ്ങും. 'നിമ്മിൽ' എന്നു ഗ്ര. പാ. 'തമ്മിൽ' എന്നു മൂ. പാ.

എണ്ണററീടും ഗുണസമുദയം ചേർന്നിണങ്ങും കുറുങ്ങാ-
ട്ടുണ്ണിച്ചക്കിക്കടൽവനിതയാം മൽപ്രിയാപ്രേമസിന്ധോഃ
കണ്ണന്തോളം നെടിയ കുടില ഷണ്ൺവിലാസങ്ങൾ നിന്മേൽ
പുണ്യത്താൽ വന്നിടപെടുകിലും തോഴ! വൈകാതെവേണ്ടും 110

എണ്ണററീടുന്ന ഗുണസമുദയം-അനവധി സദ്ഗുണങ്ങൾ, ചേർന്ന് ഇണങ്ങുന്ന കുറുങ്ങാട്ട് ഉണ്ണിച്ചക്കി എന്ന കടൽവനിതയായ-ശ്രീഭഗവതിയായ, മൽപ്രിയാപ്രേമസിന്ധോഃ-എൻെറ പ്രിയയുടെ (ഉണ്ണനീലിയുടെ) പ്രേമസിന്ധുവിൻെറ, കണ്ണന്തോളം നെടിയ-കാതോളം നീണ്ട, കണ്ണുകളുടെ കുടിലങ്ങളായ-വക്രങ്ങളായ, വിലാസങ്ങൾ, നിൻെറമേൽ പുണ്യംകൊണ്ട് വന്ന് ഇടപെടുകിലും-വന്നു പതിച്ചാലും, അല്ലയോ തോഴാ, വൈകാതെ വേണ്ടും-താമസിയാതെ - (പോക) വേണ്ടും പോകണം.

'ഉണ്ണിച്ചക്കിക്കടൽവനിതയാം മൽപ്രിയാപ്രേമസിന്ധോഃ' എന്ന് ഭാഷാസമാസം. അടുത്ത പദ്യത്തിലെ സമാസങ്ങളും താരതമ്യപ്പെടുത്തുക.

മൽപ്രിയാപ്രേമസിന്ധുവായ ഉണ്ണിച്ചക്കി എന്ന കടൽവനിതയുടെ എന്ന് അർത്ഥം. എന്റെ പ്രിയയുടെ പ്രേമനദി ചെന്നുചേരുന്ന സിന്ധു-സമുദ്രം എന്ന രൂപകം. 'പ്രേമബന്ധോഃ' എന്ന മൂ. പാ. 'പ്രേമബന്ധോ' എന്നതു് സംബോധനയായി എടുക്കാമെന്നുള്ള അഭിപ്രായം സ്വീകാര്യം അല്ല. കുടിലകടാക്ഷവിലാസങ്ങൾ ആരുടേതെന്നു ഘടിക്കാതെ വരും.

കുറുങ്ങാട്ടു് ഉണ്ണിച്ചക്കിയുടെ പ്രഭുത്വവും ആഭിജാത്യവും നല്ലപോലെ മനസ്സിലാക്കാവുന്ന തരത്തിലാണു് ഈ വർണ്ണന.

ചാന്താർന്നേന്തും കുചഭരനതാം ചാമ്പി മാഴ്കിന്റ നേത്രാം
പൂന്തേനോലും മധുരവചനാം പൂർണ്ണലീലാഭിരാമാം
പോമ്പോഴാമ്പൽപ്രിയതമമുഖീമാക്കുറുങ്ങാട്ടു മേവും
ചാമ്പേയാംഗീം മഹിതചിരുതേവീമുടൻ കാണലാം തേ. 111

'പിറേറനാൾ' എന്നു തുടങ്ങുന്ന അടുത്ത ശ്ലോകം കഴിഞ്ഞിട്ടാണു് താളിയോലഗ്രന്ഥത്തിൽ 'ചാന്താർന്നേന്തും' എന്ന ഈ പദ്യം.

ചാന്താർന്നതും - ചന്ദനം അണിഞ്ഞതും, ഏന്തും-ഉയർന്നു നില്ക്കുന്നതും ആയ, കുചഭരംകൊണ്ടു്, നതയും-കുനിഞ്ഞവളും, ചാമ്പി-അടഞ്ഞു്, മാഴ്കുന്ന-മയങ്ങിയപോലെയുള്ള, നേത്രമുള്ളവളും, പൂന്തേൻ ഒലുന്ന മധുരവചനയും, പൂർണ്ണമായ ലീലാവിലാസങ്ങളാൽ അഭിരാമയും, ആമ്പൽ പ്രിയതമമുഖിയും-ചന്ദ്രനെപ്പോലെ മുഖമുള്ളവളും, ചാമ്പേയാംഗിയും-സുവർണ്ണാംഗിയും ആയ, ആ കുറുങ്ങാട്ടു്, മേവുന്ന-വസിക്കുന്ന, മഹിതയായ ചിരുതേവിയെ, തേ-അങ്ങേയ്ക്കു്, പോമ്പോൾ-ചെല്ലുമ്പോൾ, ഉടൻ കാണലാം-കാണാം.

ചാമ്പി മാഴ്കുന്ന എന്നതിനു് അടഞ്ഞു ദുഃഖം സ്ഫുരിക്കുന്ന പോലെയുള്ള, (പകുതിയടഞ്ഞു താഴെ നോക്കുന്നപോലെയുള്ള) കണ്ണോടു കൂടിയവൾ എന്നു് അർത്ഥം. 'പൂന്തേൻ വെല്ലും' എന്നു ഗ്ര. പാ. ഇതിലെ ശബ്ദങ്ങളുടെ ഭംഗി ശ്രദ്ധേയമാണു്.

പിറേറ നാളൊട്ടെതിരെ മറിമാൻകണ്ണിമാർമാരനേ! നീ
മററം പിന്നിട്ടിനിയ പുഴയും കണ്ടിയൂരേ വരേണ്ടും;
കററക്കാർമൽക്കുഴലികൾ ചുഴൻറുല്ലസിക്കും പ്രദേശം
മുററുഞ്ചെന്നിത്തല മറുകരത്തമ്പിലാലോകയേഥാഃ. 112

മറിമാൻ കണ്ണിമാക്കു് മാരനായയോവേ, പിറേറനാൾ ഒട്ടു് എതിരെ-കുറേ വെളുപ്പിനു തന്നെ, നീ-അവിടന്നു്, മററവും, ഇനിയ പുഴയും-നല്ല തോടും, പിന്നിട്ടു്-കടന്നു്, കണ്ടിയൂർത്തന്നെ വരണം; മററത്തിനും കണ്ടിയൂരിനും ഇടയ്ക്കു് പാടവും പാടത്തുക്കൂടെ ഒഴുകുന്ന ഒരു ചെറിയതോടും

ഉണ്ട്. അവ കടന്ന് വീണ്ടും കണ്ടിയൂർ വന്നിട്ട് യാത്ര തുടരണമെന്ന നിർദ്ദേശം. ഇനിയ പുഴ മററത്തിൻെറ അരികിൽ കൂടെ ഒഴുകുന്ന അച്ചൻകോവിലാറ് അല്ല. ആ ആറ് കടക്കാതെ തന്നെയാണ് മററത്തു നിന്ന് കണ്ടിയൂർ വരുന്നത്. കററക്കാർമൽക്കുഴലികൾ-സുന്ദരിമാർ, ചുഴൻറ് ചുററും-എവിടെയും, ഉല്ലസിക്കുന്ന പ്രദേശമായ ചെന്നിത്തല, മുററും-നന്നായി, മറുകരത്തു്, അമ്പിൽ-സുഖമായി, ആലോകയേഥാഃ-കണ്ടാലും.

മറിമാൻ-മാൻകുട്ടി. കററക്കാർമൽക്കുഴലി-76-ാം പദ്യത്തിൻെറ വ്യാഖ്യാനം നോക്കുക.

കണ്ടിയൂർ നിന്നാൽ ആററിന മറുകരയായി (വടക്കേക്കരയായി) ചെന്നിത്തല കാണാം. ചെന്നിത്തല പോകണമെന്ന് വ്യക്തമായി പറഞ്ഞിട്ടില്ല. എന്നാൽ ചെന്നിത്തലക്കൂടെയാണ് കുരട്ടിക്കു പോകുന്നത്.

മറുകരത്തമ്പിൽ എന്നതു് മറുകരത്തു് + അമ്പിൽ എന്ന പിരിക്കുമ്പോൾ 'മറുകരത്തു്' എന്ന രൂപം കിട്ടും. മറുകരയ്ക്കു് എന്ന് സാധാരണ രൂപം. 'കണ്ടിയൂരേ വിരണ്ടും' എന്ന ഗ്ര. പാ. ലേഖകപ്രമാദ മായിരിക്കണം. 'മറുകരത്തമ്പിനാലോകയേഥാഃ' എന്ന ഗ്ര. പാ.

ചോമന്തുണ്ടം ചടയിലണിയും തമ്പിരാനോട്ട വേറേ
കാമൻതന്നോടിനി മതി വഴക്കെൻറിരന്നും വലിഞ്ഞും
ക്രമമ്പാച്ചൻ മധുരവചസാ പോർ പൊരുത്തീട്ടമേടം
നാമം ചൊൽവാനരുതവിടവും കണ്ടു കുമ്പിട്ടു പോക. 113

ചോമന്തുണ്ടം-ചന്ദ്രക്കല, ചടയിലണിയുന്ന-ജടയിൽ ധരിക്കുന്ന, തമ്പിരാനോട്ട്-പരമേശ്വരനോട്ട്, വേറേ, കാമൻ തന്നോട്-(തൻെറ സമാധിഭംഗം ചെയ്ത കോപകാരണമായി തീക്കണ്ണിലെ ജ്വാലയിൽ ദഹിച്ച) കാമനോട്ട്, ഇനി, വഴക്ക്-കലഹം-വൈരം, മതി-മതി യാക്കാം - നിറുത്താം, എന്ന് ഇരന്നും വലിഞ്ഞും (വലിഞ്ഞു് ഇരന്നും-ബലമായി യാചിച്ചും), ക്രമൻപാച്ചൻ-കയിൽ (?), മധുരവചസാ-മധുര വാക്കാൽ-മധുരസ്വരത്തിൽ, പോർ പൊരുത്തീട്ടുന്ന-യുദ്ധത്തിനു സന്ധി ഉണ്ടാക്കുന്ന, ഏടം-സ്ഥലം, അതു് മുമ്പിലുള്ളതു് എന്ന് എടുത്തു കൊള്ളണം. ആ സ്ഥലത്തിൻെറ നാമം-പേർ, ചൊല്ലാനരുതു്-പറയാൻ പാടില്ല. അവിടവും കണ്ടു് കുമ്പിട്ടു പോവുക. ആ ക്ഷേത്രത്തിലും തൊഴുതു പോവുക. ഈ ക്ഷേത്രം ഏതെന്നുള്ള വിചാരം അവതാരികയിൽ കാണിച്ചിട്ടുണ്ട്. ഇരമത്തൂർ ശിവക്ഷേത്രമാണെന്ന തോന്നുന്നു.

'ചോമൻ കണ്ടം' എന്ന മൂ. പാ. 'ചോമൻ തുണ്ടം' എന്ന ഗ്ര. പാ. സമീചീനം. 'തിങ്കൾത്തുണ്ടം' എന്ന 100-ാംപദ്യത്തിലെ പ്രയോഗം കാൺക. 'ചടയിൽ' എന്ന ഗ്ര. പാ. 'ചിടയിൽ' എന്ന മൂ. പാ.

വേറേ എന്നതിനു വിശേഷിച്ചു് അൎത്ഥം കാണുന്നില്ല. വലിഞ്ഞു-ബലമായി എന്നു് അൎത്ഥം എടുക്കാം. 'വലിഞ്ഞു കയറിയവർ' എന്നു ശൈലിയുണ്ടല്ലോ. 'ക്രൂമൻപാച്ചൻ' എന്ന പദം തീരെ അപ്രസിദ്ധമാണു്. പ്രകൃതമനുസരിച്ചു് കുയിൽ എന്ന അൎത്ഥം ശ്രീ. പിഷാരടി സ്വീകരിച്ചു. അതു ശരിയാണെന്നു തോന്നുന്നു. കുയിലിൻെറ പാട്ടു് കാമനു വേണ്ടി ശിവനോടുള്ള അപേക്ഷയായി പഴയ കവികൾ ഭാവനം ചെയ്തതിന്നു് ഉദാഹരണം ഉണ്ടു്.

> പാമ്പണിഞ്ഞപ്പനോടുള്ള വൈരം പരം
> മീഴ്'വിതെൻറിട്ടൊരമ്പെട്ട പൂ-
> വമ്പനോടേ വസന്തം വരുമ്പോഴ്
> വലമ്പാട്ട പാട്ടെന്നു
> മിമ്പക്കുയിൽപ്പാട്ടിനാലാകുലേ. (ഉണ്ണിയച്ചീചരിതം)

'ചോമന്തുണ്ടം' എന്ന ശ്ലോകത്തിലേ ആശയം തന്നെയാണല്ലോ ഇതു്. ഇവിടെ കുയിൽ എന്നു് എടുത്തു പറഞ്ഞിട്ടുമുണ്ടു്. അതിനാൽ 'ക്രൂമൻപാച്ചൻ' എന്നതിൻെറ അൎത്ഥം കുയിൽ എന്നു സ്വീകരിക്കാം. 'പോർ പൊരുത്തുക' എന്നതിനു് യുദ്ധത്തിനു് പൊരുത്തൽ-സന്ധി. ഉണ്ടാക്കുക എന്നു് അൎത്ഥം.

> ക്രൂവിൽ(?)പൂവിൻ പരിമളഭരം നമ്പുതോലും നടപ്പാൻ
> മേവും കാവും കഴിയുഴറി നീ തൃക്കുറട്ടിക്ക ചെൻറു്
> ദേവം തസ്മിൻ തൊഴുതു വഴിമേൽനിൻറു നേരേ നടന്നാൽ
> ക്രൂവീടപ്പാൽപ്പഥി പനയനാർകാവു മംഗല്യകീൎത്തേ! 114

'തൂവും പൂന്തേൻ പരിമളഭരം നമ്പുതോലും നടപ്പാൻ, മേവും കാവും പഥിയുഴറി നീ തിക്കുറണ്ടിക്ക ചെൻറു്' എന്നാണു് മ. പാ. മിക്കവാറും മദ്രാസ് മാതൃകയും ഇതു തന്നെ. മേവും എന്നതിനു് 'മാവും' എന്നാണു് മ. മാതൃകയിൽ. പൂൎവ്വാൎദ്ധത്തിൻെറ അൎത്ഥം വ്യക്തമല്ല. തൂവുന്ന പൂന്തേനും നല്ല പരിമളവും ഇളയ ചില്ലികളും, നടക്കാൻ ആഗ്രഹം തോന്നിക്കുന്ന മരക്കൂട്ടവും പഥി-വഴിയിൽ കടന്നു്, തൃക്കുറണ്ടിയിൽ ചെല്ലണമെന്നാണു് പൂൎവ്വവ്യാഖ്യാനങ്ങളിലേ അൎത്ഥം. വാക്കുകളുടെ അൎത്ഥവും വാചകഘടനയും തൃപ്തികരമായി വ്യാഖ്യാനിച്ചു എന്നു പറയാവതല്ല. ഗ്രന്ഥപാഠം അനുസരിച്ചും വ്യാഖ്യാനത്തിനു് ഈ വൈഷമ്യങ്ങൾ എല്ലാം ഉണ്ടു്.

ക്രൂവിൽ പൂവിൻപരിമളഭരം-ക്രൂവിൽ പൂവിൻെറ സുഗന്ധവും, നമ്പു തോലും-നല്ല പച്ചിലയും-പച്ചിലത്തണലും, ഉള്ള നടപ്പാൻ മേവും

കാവും-നടക്കാവും, കഴിയുഴറി -കഴിഞ്ഞു് വേഗത്തിൽ, നീ, തൃക്കരട്ടിയ്ക്കു ചെൻറു്, തസ്മിൻ-അവിടെ, വഴിമേൽ നിൻറു ദേഹം തൊഴുതു്-വഴിയിൽ നിന്നു തന്നെ ദേവനെ ഭജിച്ചിട്ടു്, നേരേ നടന്നാൽ, ക്കൂവീട്ടു് അപ്പാൽ-വിളിപ്പാടു ദൂരം അപ്പുറം, പഥി-വഴിയിൽ, പനയനാർ കാവു് ആണു്. അല്ലയോ മംഗല്യകീർത്തേ!

പൂക്കളുടെ മണവും പച്ചിലച്ചാർത്തിൻെറ തണലും ഉള്ള ആ വഴി സ്മരണയിൽത്തന്നെ മനോഹരമായിരിക്കുന്നു. ക്കൂവിൽപ്പൂവു് എന്താണെന്നു് വ്യക്തമാകുന്നില്ല. ചെങ്കഴിനീരിൻെറ പൂവായിരിക്കുമോ? ക്കൂവിൽ-ഭൂമിയിൽ എന്നും അർത്ഥം എടുക്കാം. പഥിയുഴറി എന്ന മൂ. പാ. തെററായിരിക്കും. അല്ലാത്ത പക്ഷം 'ക്കൂവീടപ്പാൽ പഥി' എന്നു് ആ ശബ്ദം പിന്നെയും ആവർത്തിക്കുന്നതായി കല്പിക്കണം. തൃക്കരട്ടിക്കു് എന്ന ഗ്ര. പാ. ആണു് ശരി. ഇന്നും അങ്ങനെ തന്നെ പേരു്. കരണ്ടി എന്നല്ല. കുറട്ടിച്ചെടി ധാരാളം ഉണ്ടായിരുന്നു എന്ന അർത്ഥത്തിൽ വന്നതായിരിക്കാം.



ക്കൂവീട്ടു്-ക്കൂവീട്ടു് എന്ന സ്ഥലമെന്നു വ്യാഖ്യാനിച്ചിരിക്കുന്നതു് തെററാണു്. ഈ തെററു് ചില പൂർവ്വവ്യാഖ്യാതാക്കന്മാരും ചൂണ്ടി കാണിച്ചിട്ടുണ്ടു്. ലീലാവതി അങ്കഗണിതത്തിൻെറ മലയാളവ്യാഖ്യാനത്തിൽ 'ക്കൂവീട്ടു' എന്തെന്നു വ്യക്തമാക്കിയിട്ടുണ്ടു്. ഹസ്തം എന്നതു മുഴക്കോൽ, ഹസ്തം നാലു കൂടിയതു് ദണ്ഡം, ദണ്ഡം രണ്ടായിരം കൂടിയതു ക്രോശം, ക്രോശമെന്നതു് ക്കൂവീട്ടു് (സാഹിത്യപരിഷത്തു്, ത്രൈമാസികം 1109 മേടം പു. 27(?)'. കൗടലീയം അർത്ഥശാസ്ത്രത്തിൽ ദേശകാലങ്ങളുടെ അളവിനെപ്പററി പറഞ്ഞുകൊണ്ടു് ഇങ്ങനെ വ്യാഖ്യാനിക്കുന്നു. 'ദേശം അളവിടുമാറാവിതു്-കാതം, അരൈ കാതം, ക്കൂവീടു, എൻറാങ്ങനെ കോൽകൊണ്ടു അളവിടുമാറു'. (കൗടലീയഭാഷാവ്യാഖ്യാനം-തിരുവനന്തപുരം മാനുസ്ക്രിപ്ററ്സ് ലൈബ്രറി, ഭാഗം I. പു. 11)

കച്ചയ്യൊക്കെക്കതിനനെ മുറിച്ചുച്ചകൈർദ്ദിഗ്ഗജേന്ദ്രാ-
നച്ചച്ചച്ചോ! ശിവശിവ! മഹാഘോരമോരോ യുഗാന്തേ
പച്ചച്ചോരിക്കളി വെതുവെതെക്കോരിയാര ക്കുടിച്ചോ-
രെച്ചിൽക്കിണ്ണം തവ വിയദിദം ദേവി! തുഭ്യം നമോസ്തു. 115

അല്ലയോ ദേവീ! ഉച്ചകൈഃ-ഉച്ചങ്ങളായ, ദിഗ്ഗജേന്ദ്രാൻ-ദിഗ്ഗജങ്ങളെ, കച്ചയ്യൊക്കെ-കച്ചയ്ക്കു് ഒപ്പിച്ചു് (കഴുത്തിൽ കച്ചക്കയറു് ഇടുന്ന സ്ഥലത്തു്), കതിനനെ, മുറിച്ചു്-കോപത്തോടുകൂടെ-ഉഗ്രതയോടെ, മുറിച്ചു്, അച്ചച്ചച്ചോ ശിവശിവ! മഹാഘോരം-അതിഭയങ്കരമായ പ്രകാരത്തിൽ, ഓരോ യുഗാന്തേ-യുഗത്തിൻെറ അവസാനത്തിലും, പച്ചച്ചോരിക്കളി-പച്ചച്ചോരക്കുഴമ്പു്, വെതുവെതെ-ചൂടോടെ, ആര-അരുമയോടെ-

പ്രീതിയോടെ, കുറിച്ചു തവ എണ്ണിൽക്കിണ്ണം-അവിടത്തെ എണ്ണിൽപ്പോത്രം അണ്, ഉദം വിയത്തു്-ഈ ആകാശം; തുല്യം നമഃ അസ്തു-അവിടത്തേക്കു് നമസ്കാരം ഭവിക്കട്ടെ. 'കണ്ണുയെല്ലാക്കെ' എന്നതിനു് മുണ്ടു മുറിക്കുന്നപോലെ എന്ന വ്യാഖ്യാനം സ്വീകാര്യമല്ല. വഴ്ചച്ചോര എന്നു ഗ്ര. പാ. ചോര എന്നും ചോരി എന്നും രണ്ടു രൂപങ്ങൾ മുൻപു് ഉണ്ടായിരുന്നു. പ്രഭാതത്തിന്റെ അരുണിമ കലൎന്ന ആകാശത്തെയാണു് ഇവിടെ വൎണ്ണിക്കുന്നതു്. കാളിയുടെ ഉഗ്രത അത്യന്തം ഭയംകരമായ വിധത്തിൽ ഇവിടെ പ്രതിബിംബിച്ചിരിക്കുന്നു. ശബ്ദവും അൎത്ഥവും ഒരുപോലെ സന്ദൎഭാനുഗുണമായിരിക്കുന്നു.

ഇത്ഥം വാഴ്ത്തിത്തൊഴുതെരികനൽക്കണ്ണർകണ്ണിൽത്തനൂജാം
മത്തേഭേന്ദ്രാൻ തല പൊരുതുടൻ കാതിലിട്ടമ്മ തന്നെ
ഉൾത്തുന്നെങ്ങും മകരനിവഹം തോഴ! നിൽക്കിൻറതും ക-
ണ്ടത്യാമോദാൽ പുനരയി സഖേ! പാലവും പിന്നിടേഃഥാഃ. 116

ഹേ തോഴാ! എരികനൽക്കണ്ണരുടെ-പരമേശ്വരന്റെ, കണ്ണിൽ തനൂജാം-കണ്ണിൽനിന്നു് ഉണ്ടായ പുത്രിയും, മത്തേഭേന്ദ്രാൻ-മദഗജങ്ങളെ, തല പൊരുതു്-തല വെട്ടി, കാതിലിട്ടമ്മ തന്നെ-കാതിലിട്ടവളുമായ അമ്മയെ, ഇത്ഥം വാഴ്ത്തി തൊഴുതു്-ഇങ്ങനെ പുകഴ്ത്തി തൊഴുതിട്ടു്, മകരനിവഹം-മുതലക്കൂട്ടം, ഉൾത്തുന്നെങ്ങും നിൽക്കുന്നതും കണ്ടു്-വെള്ളത്തിൽ ധാരാളമായി എങ്ങും നില്ക്കുന്നതും കണ്ടു്, പുനഃ-പിന്നീടു്, അയി സഖേ- അല്ലയോ സ്നേഹിതാ, അത്യാമോദാൽ-ഏററവും സന്തോഷത്തോടെ, പാലവും പിന്നീടേഥാഃ-പാലം കടക്കുകയും വേണം.

പനയനാർകാവു് ക്ഷേത്രത്തിന്റെ പടിഞ്ഞാറുവശത്തു തെക്കോട്ടു് ഒഴുകുന്നതു് പമ്പാനദിയാണു്. അമ്പലത്തിന്റെ പടിഞ്ഞാറുവശത്തു് ആറു കടന്നു് കടപ്രായ്ക്കു് പോകാൻ അക്കാലത്തു് പാലം ഉണ്ടായിരുന്നു. ആ ആററിൽ ധാരാളമുള്ള മുതലകളിലും കവിയുടെ ദൃഷ്ടി പതിഞ്ഞിരിക്കുന്നതു നോക്കുക.

മുൽപ്പാടസ്സിൻ മരുവുമചലപ്പെണ്ണിനെ കൈവണങ്ങി-
ത്തൃപ്പാപ്പൂർമൂപ്പുടയ മടവാർമാരനേ! നീ വിരഞ്ഞു്
എപ്പോളും നിന്നുടമ പെരുകം രായരക്ഷോണിപാലം
കെല്പാന്നീടും മഹിതചിറവാവീരനെക്കണ്ടു പോക. 117

തൃപ്പാപ്പൂർ മൂപ്പുടയ—തൃപ്പാപ്പൂർ മൂപ്പനായ, മടവാർ മാരനേ- സുന്ദരിമാൎക്കു കാമനായുള്ളോവേ! നീ, അസ്സിൻ-ഈ സ്ഥലത്തു്, മുൽപ്പാടു മരുവുന്ന അചലപ്പെണ്ണിനെ- മലമകളെ - പാൎവ്വതിയെ, കൈവണങ്ങി,

വിരഞ്ഞു-വേഗത്തിൽ, എപ്പോഴും നിന്നുടമ പെരുകും-നിന്നോടു പെരിയ ബന്ധുതയുമുള്ള, കെല്പാർന്നീടും മഹിത ചിറവാവീരനെ-ചിറവാ നായകനായ, രായരക്ഷോണിപാലം-രായരൻ എന്ന രാജാവിനെ, കണ്ടുപോക. 'രായിര' എന്നു മുദ്രിതപാഠരൂപം. 'നിന്നുടമ കലരും രായിര ക്ഷോണിപാലം' എന്നു മു. പാ. 'നിന്നുടമ പെരുകും' എന്നു ഗ്ര. പാ. ചിറവാ വീരനെ എന്നു് മു. പാ. ചിറവാ മൈന്തനെ എന്നു് ഗ്ര. പാ. മൈന്തൻ-മകൻ.

കൈതക്കാട്ടേക്കുവലയദൃശാം പാട്ടു കേട്ടങ്ങിരുന്നാൽ
കാലം വൈകും ചെരികെ നിരണത്തിന്നു പോകാൻ വഴങ്ങേൻ;
എൻറാൽ പ്പാരിൽ പ്രഥിതചിറവായ്ക്കില്ലമാലന്തുരുത്തി-
ക്കൂടെക്കൂടെക്കഴിക പഴവാറെൻറു ചൊല്ലും ചടങ്ങും. 118

കൈതക്കാട്ടേ കുവലയദൃക്കുകളുടെ-സുന്ദരിമാരുടെ, പാട്ടു കേട്ടങ്ങിരുന്നാൽ. കാലം വൈകും-അധികം താമസിക്കും; അതിനാൽ നിരണത്തിനു പോകാൻ വഴങ്ങേൻ-ഞാൻ അപേക്ഷിക്കുന്നില്ല. വഴങ്ങേൻ നിഷേധരൂപം. എൻറാൽ-എന്നാൽ, പാരിൽ പ്രഥിതമായ ചിറവായ്ക്കു് ഇല്ലമായ-ചിറവാ സ്വരൂപക്കാരുടെ ഗൃഹമായ - ആസ്ഥാനമായ ആലന്തുരുത്തിൽ കൂടെ കൂട-കൂട്ടുക; പഴവാറെന്നു ചൊല്ലും ചടങ്ങും കഴിക. പഴവാറെന്നു് പറയുന്ന ചടങ്ങും കഴിക്കണം.

പഴവാറു് എന്ന ചടങ്ങു് എന്തെന്നു് വ്യക്തമല്ല. 'പഴയ തറവാട്ടിൽ പോക' എന്നു് ശ്രീ. പിഷാരടി പറയുന്നു. 'പഴവാറു് ചടങ്ങും കഴിക' എന്നതിനു് പഴയ ആചാരപ്രകാരമുള്ള ആറു ചടങ്ങു് എന്നായിരിക്കണം അർത്ഥം. പഴ ആറു്-പഴവാറു്; ചടങ്ങു് എന്നതിനു് ഉപചാരക്രിയകൾ, പതിവനുസരിച്ചുള്ള ക്രിയകൾ, എന്നൊക്കെയാണു് പരിണതാർത്ഥം. എങ്കിലും ഷഡംഗം-ആറു് അംഗങ്ങളുള്ളതു് എന്നാണു് വ്യുൽപത്തി. അതിഥി പൂജയ്ക്കു പല ഉപചാരക്രിയകളും പറയുന്നുണ്ടെങ്കിലും അവയിൽ പ്രധാനപ്പെട്ടവ സ്വാഗതം, പാദപ്രക്ഷാളനം, ആസനദാനം, ഭോജനം, കുശലപ്രശ്നം, അനുഗമനം എന്നീ ആറും ആണു്. 'ആചാരക്കോവൈ' എന്ന തമിഴ് ഗ്രന്ഥം അനുസരിച്ചു് ആറു് ഉപചാരക്രിയകൾ 'മുറുവൽ, ഇനിതുരൈ, കാൽനീർ, മണൈപ്പായ്, കിടക്കൈയോടിവ്വൈന്തും എൻപ തലൈച്ചെൻറാർക്കു ഉണോടു ചെയ്യും ചിറപ്പു്". മുറുവൽ-പുഞ്ചിരി, ഇനിതുരൈ-മധുരാലാപം, കാൽനീർ-കാൽ കഴുകാൻ വെള്ളം, മണൈപ്പായ്-ഇരിക്കാൻ പായ്, കിടക്ക-ശയനോപകരണം, ഊണു് ഇവ ആറു്.

ഇവ ആയിരിക്കാം ആറു ചടങ്ങുകളായി പറഞ്ഞതു്. പഴ ആറു്- പഴവാറു്, പഴ അങ്ങാടി - പഴവങ്ങാടി, പഴയങ്ങാടി എന്നല്ല. ആറിനു് ആറെണ്ണമെന്നോ, പാരമ്പര്യമായി വന്നിട്ടുള്ളതെന്നോ അർത്ഥമെടുക്കാം. പഴവാറു്-പഴയ ആറു ചടങ്ങുകൾ—അല്ലെങ്കിൽ പഴയ

പതിവനുസരിച്ചു വന്നുചേൎന്നതു്. c. f. വരലാറു്—വന്നു ചേൎന്നതു്. ചരിത്രം എന്നൎത്ഥം.

അതിഥിം തത്ര സംപ്രാപ്തം പൂജയേത് സ്വാഗതാദിനാ
തഥാസനപ്രദാനേന പാദപ്രക്ഷാളനേന ച
ശ്രദ്ധയാ ചാന്നദാനേന പ്രിയപ്രശ്നോത്തരേണ ച
ഗച്ഛതശ്ചാനുയാനേന പ്രീതിമുൽപാദയേത് ഗൃഹീ.
പരാശരസ്മൃതി—സ്മൃതിമുക്താഫലം.

കൈതക്കാട്ടു് ഒരു വീടെന്നു് ശ്രീ: പിഷാരടി; ദേശമെന്നു മററുചിലർ. രണ്ടാകുന്നതിനും വിരോധമില്ല. നിരണത്തടുത്തു കൈതക്കാട്ടു് എന്നൊരു വീട്ടു് ഉണ്ടെന്നും, അതു് ഇപ്പോൾ മാറമ്മേടിയരുടെ കൈവശമാണെന്നും ചിലർ പറഞ്ഞു കേട്ടു. ചിറവാ രാജാക്കന്മാരുടെ ഭാൎയ്യാഗൃഹമായിരുന്നിരിക്കാം കൈതക്കാട്ടു്.

വഴങ്ങേൻ എന്നതു് നിഷേധക്രിയാരൂപം. 'ഒട്ടും പൂട്ടേൻ മുകവുമണയേൻ' ഇത്യാദി എന്റെ ലീലാതിലകവ്യാഖ്യാനം 42-ാം ശ്ലോകം നോക്കുക. 'നെരുണത്തിന്നു്' എന്നാണു് ഗ്രന്ഥത്തിൽ. 'ഇല്ലമാന്തെൻ തുരുത്തിൽ' എന്നു മൂ. പാ. തെൻതുരുത്തി എന്നു വ്യാഖ്യാനിച്ചിരിക്കുന്നു. ആതൻതുരുത്തിയെന്നു് ആയിരിക്കണമെന്നു വേറെ ചിലർ. ആതെൻതുരുത്തിയിൽ എന്നു് രേഖകൾ ഉണ്ടെന്നും ആലൻതുരുത്തിയെന്ന രൂപം പിൽക്കാലത്തേതാണെന്നും ചൂണ്ടിക്കാണിച്ചിരിക്കുന്നു. 'ആതൻ തുരുത്തി' എന്നു് 'ത' ചേൎന്ന രൂപമാണു് T. A. S. II പു 152-199. 'ചിറവായ്ക്കില്ലമാലൻതുരുത്തി' എന്നു് 'ല' ചേൎന്ന പാഠം തന്നെ ആണു് താളിയോല ഗ്രന്ഥത്തിൽ. ആലം-വെള്ളം, ചുററുമുള്ള സ്ഥലം തുരുത്തു് എന്നതായിരിക്കാം വ്യുൽപത്തി. ആൽവൃക്ഷമുള്ള തുരുത്തു് എന്നും ചിലർ വ്യാഖ്യാനിക്കുന്നു. ആതൻതുരുത്തിയെന്ന രൂപത്തിനു് അതന്റെ-അൎഹതന്റെ, ബുദ്ധന്റെ, തുരുത്തു് എന്നു മററുചിലർ 'K. S. Papers P. 62, 63, 66 കാണുക.) ആലൻതുരുത്തിക്കു് വളഞ്ഞവട്ടം എന്നും പേരു ഉണ്ടു്. (K. S. Papers 66.) വിളക്കിലിമംഗലം എന്നൊരു ജന്മിനമ്പൂരി ഉണ്ടായിരുന്നു ഈ സ്ഥലത്തു്. ചിറവാസ്വരൂപവും വേണാട്ടും തമ്മിൽ അടുത്ത ബന്ധം ഉണ്ടായിരുന്നു. എന്നാൽ ആ ബന്ധത്തിന്റെ ആഗമവും സ്വഭാവവും വ്യക്തമല്ല. (സദസ്യതിലക ടി. കെ. വേലുപ്പിള്ളയുടെ തിരുവിതാംകൂർ സ്റ്റേററുമാനുവൽ രണ്ടാം വാല്യം നോക്കുക. പു. 296-297). ഇപ്പോഴത്തെ ഇലഞ്ഞിമന്തറക്കോയിക്കലാണു് ചിറവായെന്നു പറയുന്നു.

ചിറവാ ചെന്നു അതിഥിപൂജ സ്വീകരിക്കണമെന്നു പരിണതാൎത്ഥം.

**വീട്ടുണ്ടല്ലോ തദനു ഭവതോ മുമ്പിലായാണി പാൎമേൽ**
**മാടമ്പീനാമവിടെ വസതാം ധന്യമാകും നിവാസം**
**മാടം ചെൻറങ്ങുഡുപതികലാം ചൂടി മാതേവരാവാൻ**
**തേടിൻേറടം പുനരവിടയും ചെൽക പോരുംദശായാം. 119**

തദനു-അതു കഴിഞ്ഞു്, ഭവതഃ-ഭവാന്റെ, മുൻപിലായിട്ടു്, പാർമേൽ, ആണിയായി-പ്രധാനമായി, അധിവസതാം—അവിടെ താമസിക്കുന്ന, മാടമ്പീനാം മാടമ്പിമാരുടെ, ധന്യമാകും നിവാസം-ധന്യവാസസ്ഥാനമായ, വീടു് ഉണ്ടല്ലോ. മാടം-മാളിക, ചെന്നു്-വളന്നു ചെന്നു്, ഉഡുപതികലയെ-ചന്ദ്രക്കലയെ, ചൂടി, മാഹേശ്വരാവാൻ-ശിവൻ ആവാൻ, തേടിൻേറടം-ശ്രമിക്കുന്നിടമാണു്, അവിടം എന്നു് അർത്ഥസിദ്ധം. പുനഃ-പിന്നെ, പോരും ദശായാം-തിരിച്ചുപോരുമ്പോൾ, അവിടെയും ചെല്ലുക.

ഇവിടെ സംസ്കൃതനായ മാടമ്പി നിരണം പെട്ടിക്കയ്മൾ ആണെന്നു് തോന്നുന്നു. (K. S. Papers I. P. 65. Foot Note).

വെണ്മാടം വളന്നു ചന്ദ്രക്കല അണിഞ്ഞു് ശിവനെപ്പോലെ ആകാൻ ശ്രമിക്കുന്നു എന്ന പ്രസ്താവനയിൽ നിരണം പെട്ടിക്കയ്മളന്മാരുടെ കുലദേവതയായ തൃക്കപാലീശ്വരത്തേ ശിവനെ അനുസ്മരിക്കുന്നതായി തോന്നുന്നു. 'പാർമേൽ ആണി' എന്നു പറഞ്ഞിരിക്കുന്നതു് ആണി അടിച്ചതുപോലെ സ്ഥിരവും ശക്തവും എന്നു വ്യഞ്ജിപ്പിക്കാൻ ആയിരിക്കണം. 'ആണി' എന്നതിനു് മുഖ്യം എന്ന അർത്ഥത്തിൽ ഉദാഹരണം കാണുക: 'ഇവനൊരാണിയാണറിക നൂറവുപേക്കു്' കണ്ണപവ്വം-എഴുത്തച്ഛൻ.

'പോരും ദശായാം' എന്നാണു ഗ്രന്ഥപാഠം. 'പോകും ദശായാം' എന്നു പാഠം കല്പിക്കുന്നതു് നിർമ്മൂലമാണു്. 'ആണി വാമേൽ' എന്നേ ഗ്രന്ഥത്തിൽ കാണുന്നുള്ളു. 'ആണി പാർമേൽ' എന്ന മൂ. പാ. സമീചീനം.

മെത്തും മത്തഭ്രമരമുഖരാം മത്തമാർപോർമുലത്തൊ-
ത്തൊത്തിൻേറാമൽക്കളഭകളിയിൽ പ്പൊങ്ങുമംഭോരുഹാഢ്യാം
തത്തിത്തത്തിച്ചെറുതിരകളിൽച്ചേന്ന മുക്താകലാപാം
കൊത്തിക്കൊത്തിക്കുരുകു പെരികെച്ചേന്ന തീരാഭിരാമാം. 120

'മെത്തും മത്തഭ്രമരമുഖരാം' എന്നു തുടങ്ങുന്ന പദ്യവും 'പിന്നെപ്പിന്നിട്ടമലസലിലാം' എന്ന പദ്യവും ഏകവാക്യമാണു്. എന്നാൽ ഗ്രന്ഥമനുസരിച്ചു് ഈ രണ്ടു ശ്ലോകങ്ങളുടെയും നടുവിൽ 'പ്രാതർ ഭുക്ത്വാ' എന്നു തുടങ്ങുന്ന ഒരു ശ്ലോകം കൂടി കാണുന്നു. ആ ശ്ലോകം പൂവ്വോത്തര ശ്ലോകങ്ങളോടു ബന്ധമില്ലാത്തതാണു്. അതിനാൽ അതു് പ്രത്യേകമായി താഴെ കൊടുക്കുന്നതേയുള്ളു. (അടുത്ത പുറത്തു്).

മുഖരാം അംഭോരുഹാഢ്യാം മുക്താകലാപാം തീരാഭിരാമാം തുടങ്ങിയ ദ്വിതീയാന്തശബ്ദങ്ങളെല്ലാം നദിയെ വിശേഷിപ്പിക്കുന്നു. മെത്തും-വദ്ധിക്കുന്ന, മത്തഭ്രമരങ്ങളെക്കൊണ്ടു്-മദിച്ചവണ്ടുകളെക്കൊണ്ടു്, മുഖരയും-ശബ്ദപൂണ്ണവും, മത്തമാരുടെ-മദിച്ച സ്ത്രീകളുടെ, പോർമുലത്തൊത്തു്-പോർമുലപ്പുകല-ഒത്തിൻെറ-ഒക്കുന്നതും-തുല്യമായതും, ഓമൽ കളഭം ആകുന്ന കളിയിൽ—സുന്ദരിമാരുടെ മുലയിൽനിന്നു് ഇഴുകി വെള്ളത്തിൽ ചേന്ന കളഭംകൊണ്ടു് ഉണ്ടായ, കളിയിൽ-ചേറിൽ-

അല്ലെങ്കിൽ, ഓമലായ കളഭങ്ങളുടെ-കുട്ടിയാനകളുടെ, കളിയിൽ-ലീലയിൽ, പൊങ്ങുന്നതുമായ, അംഭോരുഹാഢ്യാം-അംഭോരുഹങ്ങളാൽ ഉൽകൃഷ്ടയും, തത്തി തത്തിച്ചെറുതിരകളിൽ ചേർന്ന മുക്താകലാപത്തോടു് കൂടിയവളും-മുത്തുമാല പോലെ നരയണിഞ്ഞ ഓളങ്ങൾകൊണ്ടു് ചാഞ്ചാടുന്നവളും, കുരികുകൾ-അന്നങ്ങൾ [താറാവുകൾ ആയിരിക്കാം], കൊത്തിക്കൊത്തി-തീററി കൊത്തിത്തിന്നുകൊണ്ടു്, പെരികെച്ചേർന്ന-ധാരാളമായുള്ള, തീരംകൊണ്ടു്, അഭിരാമയും-മനോഹാരിണിയും.

120-ാം ശ്ലോകം രണ്ടാം വരിയുടെ അർത്ഥം ഒന്നിൽക്കൂടുതൽ പ്രകാരത്തിൽ ഘടിപ്പിക്കാവുന്നതാണു്.

'കുരികിൽ പരുകച്ചേർന്ന തീരാഭിരാമാം' എന്നു മൂ. പാ. 'കുരികിൽ പക്ഷികൾ തിന്നുപെരുമാറുന്ന' എന്നു വ്യാഖ്യാനിച്ചിരിക്കുന്നു. 'കുരുക പെരികെച്ചേർന്ന' എന്ന ഗ്രന്ഥപാഠം സമീചീനം. കുരുകു്-അരയന്നം, കൊക്കു് എന്നർത്ഥം. രണ്ടു വകയും മണിമലയാററിന്റെ തീരത്തു് ധാരാളം ഉണ്ടല്ലോ. ആ പ്രദേശങ്ങളിൽ ധാരാളമായി കാണുന്നതാണു് ഹംസ വർഗ്ഗത്തിൽ പെട്ട താറാവുകൾ.

പിന്നെപ്പിന്നിട്ടമലസലിലാം താം നദീം പാടമേ പോയ്
കന്നക്കണ്ണാർ കുസുമശര! നീ വല്ലവാഴ്ക്കങ്ങു ചെൻറു്
ഉന്നിദ്രാണപ്രസവവിസരൽ കേസരോദ്യാനവാതൈ-
രുന്നിക്കാമം മതിലകമകം പൂക ഭൂപാലമൗലേ! 121

അമലസലിലാം-നിർമ്മല ജലത്തോടു കൂടിയ, താം നദീം-ആ നദിയെ-മണിമലയാററിനെ [പമ്പയെന്നു വ്യാഖ്യാനിച്ചിരിക്കുന്നതു തെററാണു്], പിന്നെ പിന്നിട്ടു്-കടന്നു്, പാടമേ പോയ്-പാടത്തുടെ പോയി, കന്നക്കണ്ണാർകുസുമശരനേ-സുന്ദരിമാർക്കു പൂവമ്പനായവനേ!

---

120-ം 121-ം ശ്ലോകങ്ങൾക്കു് ഇടയ്ക്കു് ഗ്രന്ഥത്തിൽ കാണുന്ന ഒരു ശ്ലോകം.

പ്രാതർ ഭുക്ത്വാ പഴയ തുവയും കൂട്ടിയപ്പൽ കറുപ്പി-
ച്ചേററം തസ്മിൻ തലമുടിയിലപ്പൂണനൂലും കളഞ്ഞു്
കെട്ടിച്ചുററി തദനു മറയോരൂക്കു് വാളും വിറപ്പി-
ച്ചേണ്ഡന്മാരെത്തരുണി ചിറമേൽ കാണിലാം പോരുമാറു്.

തദനു-അതിനു ശേഷം, തസ്മിൻ-ആ സ്ഥലത്തു്, പഴയ, തുവയും-പുളിങ്കറിയും, കൂട്ടി, പ്രാതർഭുക്ത്വാ-കാലത്തു് (പഴഞ്ചോറു്) ഉണ്ടിട്ടു്, പൽ കറുപ്പിച്ചു്-പല്ലു തേക്കാതെ, തലമുടിയിൽ പൂണനൂലും കളഞ്ഞു്, കെട്ടിച്ചുററി, മറയോർ-ബ്രാഹ്മണർ, ഊക്കേ-ഊക്കുകഴിക്കെ-കുളിച്ചൂത്തു കഴിക്കെ, വാളും വിറപ്പിച്ചു്, തരുണി ചിറമേൽ-തരുണികളുടെ ചിറകേ ഏണ്ഡന്മാരെ-മുട്ടാളന്മാരെ, പോരുമാറു കാണാം-അങ്ങേയ്ക്കു കാണാം. 'ചണ്ഡന്മാർ' എന്ന ശബ്ദവികാരം പ്രാപിച്ചു് ഏണ്ഡന്മാർ എന്ന രൂപം

കൈക്കൊണ്ടതായിരിക്കാമോ! ഏന്തൊപ്പ് എന്നു തമിഴിൽ പദം ഉണ്ട്. 'തരുണി ചിറാമൽ' എന്നും വായിക്കാവുന്ന രീതിയിലാണ് ഗ്രന്ഥത്തിലേ എഴുത്ത്. 'തരുണിചിറ' എന്ന സ്ഥലനാമമായിരിക്കുമോ?

അഞ്ചു വല്ലവായ്ക്ക-തിരുവല്ലായ്ക്കു്, ചെന്നു്, ഉന്നിരാണങ്ങളായ-വിടർന്ന, പ്രസവങ്ങളിൽനിന്നു്-പൂക്കളിൽനിന്നു്, വിസരത്തുകളായ-പാറിപ്പറക്കുന്ന, കേസരങ്ങളോടുകൂടിയ-അല്ലികളോടുകൂടിയ, ഉദ്യാനവാതൈഃ-പൂങ്കാവിലേ കാററുകളാൽ ഉന്നി, കാററുകൾ വീശുന്നതുകൊണ്ടു് നല്ലപോലെ ലക്ഷ്യം മനസ്സിലാക്കി, ഭൂപാലമൗലേ! മതിലകമകം പൂക. മതിലകം-അമ്പലത്തെ ആണ് സൂചിപ്പിക്കുന്നതു്.

'കന്നൽക്കണ്ണാർകുസുമശര നീ' എന്നു മു. പാ. 'കന്നക്കണ്ണാർ കുസുമശരനേ' എന്നു ഗ്ര. പാ. ഇവിടെ ഗ്രന്ഥത്തിൽ കന്നക്കണ്ണാർ എന്നു് 'ല' കാരം കൂടാതെ എഴുതിയിട്ടുള്ളതു ശ്രദ്ധേയമാണ്. അതാണല്ലോ ശരിയായ പാഠം. പദകോശം നോക്കുക. 'നല്ലവായ്ക്കണ്ടു്' എന്നു മുദ്രിത പാഠം. 'വല്ലവാഴ്ക്കണ്ടു്' എന്ന ഗ്രന്ഥപാഠം സമീചീനം.

പൊൽപ്പൂമാതിൻ കളിരിള മുലത്തൊത്തിൽ മെത്തിൻറ കോലം
കർപ്പൂരാപൂരിത മലയജം ചാർത്തുമാനന്ദമൂർത്തിം
തൃപ്പാപ്പൂർവാണമൃതകരനേ! വല്ലവാഴ്ക്കോയിൽകൊള്ളി-
ൻറപ്പൻതന്നെത്തൊഴുക മഴ കോലിൻറ നീലാംബുദാഭം. 122

തൃപ്പാപ്പൂർ വാണ അമൃതകരനേ-തൃപ്പാപ്പൂർ വാഴുന്ന ചന്ദ്രനായുള്ളോവേ, പൊൽപ്പൂമാതിൻറ ശ്രീഭഗവതിയുടെ-ലക്ഷ്മിയുടെ കളിരിളമുലയാകുന്ന തൊത്തിൽ-പൂങ്കുലയിൽ, മെത്തുന്ന-നിറഞ്ഞ, കോലം-അലങ്കാരവും, കർപ്പൂരംകൊണ്ടു് ആപൂരിതമായ മലയജം-ചന്ദനം, ചാർത്തുന്ന ആനന്ദസ്വരൂപനും, മഴ കോലിൻറ നീലാംബുദാഭം-മഴ പൊഴിക്കുന്ന കാർമേഘത്തിനു തുല്യമായ ശോഭയോടുകൂടിയവനും, ആയ, വല്ലവാഴ് കോയിൽകൊള്ളുന്ന അപ്പൻ തന്നെ-തിരുവല്ലാ അപ്പനെ, തൊഴുക-തൊഴുതാലും.

'തൊത്തിലെത്തിൻറ കോലം' എന്നു മു. പാ. 'തൊത്തിൽ മെത്തിൻറ കോലം' എന്ന ഗ്രന്ഥപാഠം സമീചീനം. 'നല്ലവായ്' എന്നു മു. പാ. 'വല്ലവാഴ്' എന്ന ഗ്ര. പാ. സാധു.

അപ്പോഴ് നിന്നെത്തെളിവിലിളമൺ മിക്ക മേച്ചേരി മററും
തസ്മിൻ മേവും പെരിയ മറയോർ വന്തു താന്താൻ മുതിന്നു്
ഉദ്യൽ ക്കോലാഹലമുപചരിക്കിൻറ സത്രം പൊരുപ്പാ-
നച്ഛോ, ചൊല്ലരുതു വഴുതിക്കൊൾക നീ കൗശലേന. 123

അപ്പോൾ-തിരുവല്ലാ അമ്പലത്തിൽ തൊഴുതു കഴിയുമ്പോൾ. നിന്നെ-അങ്ങയെ, തെളിവിൽ-സന്തോഷത്തോടെ, തസ്മിൻ-അവിടെ, മേവും-വസിക്കുന്ന, ഇളമൺ മക്ക മേച്ചേരി മററും-ഇളമൺമാം, മികച്ച മേച്ചേരി, മാറും-തുടങ്ങിയ, പെരിയ-വലിയ, മറയോർ-ബ്രാഹ്മണർ,

[പത്തില്ലത്തു പോററിമാർ] താൻ താൻ മുതിന്നു്, ഉദ്യൽ കോലാഹലം-ശബ്ദബാഹുല്യത്തോടെ, ഉപചരിക്കിൻറ (അങ്ങയെ)ഉപചരിക്കുന്ന, സത്രം-യാഗം [ദിവ്യാതിഥി പൂജാരൂപമായ യാഗം എന്നർത്ഥം], പൊറുപ്പാൻ-സഹിക്കാൻ, അച്ചച്ചോ, ചൊല്ലരുതു്-പറയാൻ പ്രയാസമാണു്; നീ, കൗശലേന-ഉപായത്തിൽ, വഴുതിക്കൊൾക-കടന്നുകൊള്ളണം.

മുദ്രിതപാഠത്തിൽ പല തെററുകളും ഉണ്ടു്. 'ഇളമങ്ങിക്കരച്ചേരി മററും തസ്സിൽ മേവും പെരിയ മടവാർ' എന്നാണു് മുദ്രിതപാഠം. ഇളമങ്ങിക്കരച്ചേരിയിലും മററുമുള്ള വലിയ സുന്ദരിമാർ എന്നു് അർത്ഥം കൊടുത്തിരിക്കുന്നു. ഇതു വളരെ ദുഷിച്ച പാഠവും തെററായ അർത്ഥവും ആണു്. ഗ്രന്ഥമനുസരിച്ചുള്ള പാഠം സ്വീകരിച്ചിരിക്കുന്നു. 'സത്രം' എന്നു് അടുത്ത പാദത്തിലുള്ളതുകൊണ്ടു് 'മറയോർ' ആണു് ശരി എന്നു മനസ്സിലാക്കാം. ബ്രാഹ്മണർ വലിയ ഒരു യാഗത്തിൻെറ ചടങ്ങുകളോടെ ഉപചരിക്കാൻ മന്ത്രോച്ചാരണകോലാഹലത്തോടെ അങ്ങയെ സമീപിക്കുമെന്നും, അതു് സഹിക്കാൻ സാധ്യമല്ലെന്നും, കൗശലത്തിൽ കടന്നുകൊള്ളണം എന്നുമാണു് സാരം.

['ഇളമൺ മിക്ക മേച്ചേരി മററും' എന്ന ഗ്രന്ഥപാഠം സാധു. 'ഇളമങ്ങിക്കരച്ചേരി' എന്നു തെററി വായിച്ചതുകൊണ്ടാണു് മു. പാ. ഇതുദുഷിച്ചതു്. ഇളമൺ, മിക്ക–മികച്ച, മേച്ചേരി തുടങ്ങിയുള്ള എന്നു് അർത്ഥം എടുക്കാം. തിരുവല്ലാഅമ്പലത്തിൻെറ അധിപന്മാരായ പത്തില്ലത്തിൽ പോററിമാരിൽ പ്രധാനപ്പെട്ടവരാണു് ഇളമൺമഠവും മേച്ചേരിമഠവും. പത്തില്ലത്തു പോററിമാർ, മൂവിടത്തുമേച്ചേരി, ഏത്തമേച്ചേരി(ഏററത്തേ മേച്ചേരി), കുറിച്ചി മേച്ചേരി, ഇളമൺമഠം, കയിനിക്കരമഠം, പെരിങ്ങളയടത്തുമഠം, മാത്തിലേഴത്തു മഠം, ചോളമൺമഠം (ചോമാ ഇളമൺ), ഇളയിടത്തുമഠം, അഴിയിടത്തു വിലക്കിലിമംഗലം എന്നു് പത്തു മഠക്കാരാണു്. ഇവരിൽ മൂവിടത്തുമേച്ചേരി പ്രധാനപ്പെട്ടതുകൊണ്ടായിരിക്കാം മിക്ക [മികച്ച] മേച്ചേരി എന്നു പറഞ്ഞതു്. മൂവിടത്തു മേച്ചേരിമഠത്തിൽനിന്നു് കലിവർഷം 3000-ാമാണ്ടിടയ്ക്കു് തിരുവല്ലാ ക്ഷേത്രം സ്ഥാപിച്ചതായി ദേവസ്വം രേഖകൾ ഉണ്ടെന്നു് പറയുന്നു. ആദിത്യവർമ്മ തിരുവല്ലാക്ഷേത്രത്തിൽ എഴുന്നള്ളുമ്പോൾ ഇളമൺമഠം, മേച്ചേരിമഠം തുടങ്ങിയുള്ള പത്തു പോററിമാരും ഉപചാരത്തിനു വന്നുകണ്ടു് കുശലപ്രശ്നാദികൾകൊണ്ടു് താമസിപ്പിക്കുമെന്നു സാരം.]

'പൊതുപ്പാൻ അച്ചച്ചോ കാണരുതു്' എന്ന മുദ്രിതപാഠത്തെക്കാൾ 'പൊറുപ്പാൻ അച്ചച്ചോ ചൊല്ലരുതു്' എന്ന ഗ്രന്ഥപാഠം കൊള്ളാം. 'പൊതുപ്പാൻ' എന്നു സാധാരണ രൂപം ഇല്ല. പൊറുപ്പാൻ എന്നതു് സാധാരണമായ രൂപമാണു്.

'ഇളമങ്ങിക്കരച്ചേരിമേവും പെരിയമടവാർ' എന്ന തെററായ പാഠത്തെ ആസ്പദമാക്കി തേവടിച്ചികൾ ആദിത്യവർമ്മയെ വന്നു് ഉപചരിക്കുമെന്നു ചിലർ വ്യാഖ്യാനിക്കുന്നതു കാവ്യഗൗരവത്തെത്തന്നെ ഹനിക്കുന്നതാണു്.

കുമ്പിട്ടൻപിൽ ത്തദന വിനതാനന്ദനം തണ്ടിലേറി—
ച്ചെമ്പൊൽക്കാളം തെളുതെളെ മുതിന്നംബരമ്മേൽ മുഴങ്ങ
വമ്പുററീട്ടം കുട തഴ ചുഴൻറങ്ങു നേരേ നടന്നാൽ
മുൻപിൽക്കാണാം പഥി കരിയനാടെന്ന പേരായ കാവ്. 124

തദന-പിന്നീട്, അൻപിൽ, വിനതാനന്ദനം-ഗരുഡനെ, കുമ്പിട്ട്, തണ്ടിലേറി-പല്ലക്കിൽ കയറി, ചെമ്പൊൽക്കാളം-നല്ല പൊൻകാഹളം, തെളുതെളെ മുതിന്ന്, അംബരമ്മേൽ ആകാശത്തിൽ, മുഴങ്ങ—മുഴങ്ങുന്ന പ്രകാരത്തിൽ=കാഹളം മുഴക്കിച്ചുകൊണ്ടു് എന്നൎത്ഥം, വൻപുററീട്ടുന്ന കുടകളും തഴകളും ചുഴലെറ്റിടിപ്പിച്ചു് അങ്ങു നേരെ നടന്നാൽ, പഥി—വഴിയിൽ [മുൻപിലായി], കരിയനാടെന്ന പേരായ കാവ്-കരിയനാട്ടുകാവ്, കാണാം.

തിരുവല്ലാ ക്ഷേത്രത്തിൻെറ മണ്ഡപത്തിന മുൻപിൽ വലിയ ശിലാസ്തംഭത്തിൻെറ മുകളിലുള്ള ഗരുഡപ്രതിഷ്ഠയെ ആണു് വിനതാനന്ദനൻ എന്ന പരാമശിക്കുന്നതു്. അൻപതടിയോളം പൊക്കവും രണ്ടടി വണ്ണവും ഉള്ള വലിയ ഒരു ശിലാസ്തംഭത്തിൻെറ പുറത്താണു് ഗരുഡനെ പ്രതിഷ്ഠിച്ചിട്ടുള്ളതു്. മണ്ണിനടിയിൽ വെള്ളനിരപ്പുവരെ ആ കൽത്തൂൺ ആഴത്തിൽ പോയിട്ടുണ്ടെന്ന പറയുന്നു. ഇത്ര വലിയ ഒരു ശിലാസ്തംഭം ദൂരെയുള്ള മലകളിൽനിന്നു് അവിടെ കൊണ്ടുവന്നതു് അത്ഭുതമാണു്. ശിലാസ്തംഭത്തിൻെറ മുകളിലുള്ള ഗരുഡപ്രതിഷ്ഠ പഞ്ചലോഹനിമ്മിതമാണു്. ചിറകും ചുണ്ടും ഉള്ള മനുഷ്യപക്ഷി ആയിട്ടാണു് അതിൻെറ രൂപം. ഇരിക്കുന്ന മട്ടിൽ നിമ്മിച്ചിട്ടുള്ള ആ പ്രതിഷ്ഠയ്ക്കു് മൂന്നടിയോളം പൊക്കം വരും. ഈ ശിലാസ്തംഭത്തിൻെറ മുകളറ്റമുള്ള മൂന്ന മൂന്നര അടി വിട്ടിട്ടു ശേഷം ഭാഗം മുഴുവൻ മറയത്തക്കവണ്ണം അതിനെ ചുററി മൂന്നുനിലയിൽ ഒരു ചെറുമാളിക കെട്ടിയിട്ടുണ്ടു്. (K. S. Papers I. P. 62).

കരിയനാട്ടുകാവു് തിരുവല്ലാ അമ്പലത്തിൽ നിന്നു് ഒരു മൈൽ വടക്കു പടിഞ്ഞാറു് ആണു്. അവിടെ ഒരു കൃഷ്ണക്ഷേത്രവും ഒരു ദേവീക്ഷേത്രവും ഉണ്ടു്. ദേവീക്ഷേത്രം വളരെ പുരാതനം ആണു്. എന്നാൽ കരിയനാട്ടു കാവെന്ന പേരു് കൃഷ്ണപ്രതിഷ്ഠയിൽ നിന്ന വന്നതായി വിചാരിക്കാനാണു് സാംഗത്യം. കരിയൻ എന്നാൽ വിഷ്ണു കൃഷ്ണൻ എന്നു് അൎത്ഥം.

ചൂഴം വില്ക്കും വിവിധവിഭവം നോക്കിനാലുച്ചയോളം
കോഴിക്കോട്ടം പുനരതിനെടോ! കൊല്ലവും തുല്യമല്ല
ആഴിപ്പെണ്ണും നിഖിലജനവും വൈകിനാൽ വാങ്ങുമസ്സിൻ
കോഴിക്കൂട്ടം ചെറിയ കുറുമാർ പോലുമില്ലങ്ങു പിന്നെ. 125

ഉച്ചയോളം-ഉച്ചവരെ, ചൂഴം-ചുററും, വില്ക്കുന്ന, വിവിധ വിഭവം-വിഭവങ്ങൾ—ചരക്കുകൾ, നോക്കിയാൽ കോഴിക്കോട്ടും, പുനഃ-പിന്നീട്,

കൊല്ലവും, അതിന്ന തുല്യമല്ല. എടോ-സംബോധന, വൈകിനാൽ-നേരം വൈകിയാൽ, അസ്സിൻ-ഇവിടെ, ആഴിപ്പെണ്ണും നിഖിലജനവും-ലക്ഷ്മിയും എല്ലാ ആളുകളും, പിൻവാങ്ങിപ്പോകും. പിന്നെ അങ്ങ്-ആ കരിയനാട്ടുകാവിൽ, കോഴിക്കൂട്ടം ചെറിയ കുറുമാർപോലും-കുറിയ മാർ-തുറപ്പ്-മുലു്, പോലും ഇല്ല.

'മൂഴം വയ്ക്കും പെരിയ വിഭവം' എന്ന മുദ്രിതപാഠം. 'മൂഴം വില്ക്കും വിവിധ വിഭവം' എന്ന ഗ്രന്ഥപാഠം. അന്ത്യപാദത്തിന്റെ അർത്ഥം പല പ്രകാരത്തിൽ വ്യാഖ്യാനിച്ചിരിക്കുന്നു. 'കുറുമാൽ-ചിന്തൽശീല' എന്നും 'ചെറിയ കുട്ടികൾ' എന്നും ആണ് മുഖ്യമായ വ്യാഖ്യാനങ്ങൾ. 'കുറുമാർ' എന്നതിന് 'ചിന്തൽ ശീല' എന്ന് അർത്ഥം കാണുന്നില്ല. ഉറുമാൽ എന്നൊരു പദം 'ഉറുമാൽ' ആയിട്ടുണ്ടെന്നല്ലാതെ, 'കുറുമാർ' ആയിട്ടില്ല. 'കുറുമാർ' എന്നാൽ കുട്ടികൾ എന്നർത്ഥമുണ്ട്. എന്നാൽ കോഴിക്കൂട്ടം കുട്ടികളും ഇല്ലെന്ന പറയുന്നതിന് സ്വാഭാവികതയില്ല. കോഴിക്കോട്ടും കുറുമാർ-കോഴിക്ക വേണ്ടി ഓട്ടുന്ന കുറുമാർ-കുട്ടികൾ എന്നായാലും ചമത്ക്കാരമില്ല. കുറുമാർ-കുറിയ മാർ-മുലു്; കുററിത്തുറപ്പ്. കോഴിക്കൂട്ടം കുററിത്തുറപ്പും പോലും ഉച്ചരിരിഞ്ഞാൽ കരിയനാട്ടു കാവിൽ കാണുകില്ല എന്നാണ് അർത്ഥം.

കരിയനാട്ടുകാവ് അന്ന് ഒരു വലിയ ചന്തസ്ഥലം ആയിരുന്നു. ഇന്ന് അവിടെ അതിന്റെ സൂചന പോലും ഇല്ല.

മുത്തൂററം ചേർന്നണിമുല പിരിഞ്ഞുള്ള മാരാതിരേകം
മുത്തൂററിൻറു മമ പുനരതങ്ങുണ്ണുനീലിക്ക ചൊൽവാൻ
മുത്തൂററിൽ ച്ചെന്നിനിയ ചിറയും പിന്നിലിട്ടേച്ചു ഗംഗാ-
മുത്തീർയ്യ ത്വം വിരവൊടു സഖേ! നാലുകോടിക്ക ചെല്ക. 126

മുത്ത്-മുത്തുകൾ, ഊററം-ധാരാളമായി, ചേർന്ന്, അണിയുള്ള-ആഭരണം ഉള്ള, മുല [ധാരാളം മുത്തുപതിച്ച ആഭരണം ഉള്ള മുല], പിരിഞ്ഞതുകൊണ്ടുള്ള മാരാതിരേകം-മാരപീഡയുടെ, അതിരേകം-കൂടുതൽ, മമ-എനിക്ക്, മുത്ത് ഊററിൻറു-മോദത്തെ ഊററി എടുക്കുന്നു. പുനഃ അതു് അങ്ങ് ഉണ്ണുനീലിക്ക ചൊൽവാൻ-അക്കാര്യം പിന്നെ ഉണ്ണുനീലിയോടുപറയാൻ, മുത്തൂററിൽ-മുത്തൂററ് എന്ന സ്ഥലത്തു, ചെന്ന്, ഇനിയ-നല്ല, ചിറയും പിന്നിലിട്ട്—ചിറയും കടന്ന്, ഗംഗാം ഉത്തീർയ്യ-ഗംഗയെ കടന്നിട്ട്—ഗംഗയെന്ന പറയുന്ന പുഴയെ കടന്നിട്ട്, ത്വം-അങ്ങ്, ഹേ സഖേ! വിരവൊടു-വേഗത്തിൽ, നാലുകോടിക്ക ചെൽക.

'മൽത്തൂററം' 'മൽത്തൂററിൻറു' എന്ന മുദ്രിതപാഠം തെററാണ്. 'മുത്തൂററം,' 'മുത്തൂൻറിന്ന' എന്ന ഗ്രന്ഥപാഠം.

'പുഴയും പിന്നിലിട്ടേച്ചു'' എന്ന മുദ്രിതപാഠം. 'ചിറയും എന്ന ഗ്രന്ഥപാഠം. 'പിന്നിലിട്ടെണ്ഡ ഗംഗാം' എന്ന ഗ്രന്ഥത്തിൽ കാണുന്നു. 'എണ്ഡ' എന്നതു 'വീര' എന്ന അർത്ഥത്തിൽ സംബോധന ആയിരിക്കുമോ?

മുക്കാലും ചെൻറിമയവർ തൊഴും തൃക്കൊടിത്താനമണ്ണി-
ൻറക്കാർവർണ്ണൻ ചരണയുഗളം കൂപ്പി നേരേ നടന്നാൽ
തെക്കിൻകൂറങ്ങതു കഴിവൊളം കാട്ടിടത്തും വലത്തും
മിക്കേടത്തും പുനരവിടമോ ഞാനൂനത്തിൻറിതില്ല. 127

ഇമയവർ-ദേവന്മാർ, മുക്കാലും-മുക്കാലവും-കാലത്തും ഉച്ചയ്ക്കും വൈകിട്ടും എന്നത്ഥം, ചെന്നു്, തൊഴും-തൊഴുന്ന-ഭജിക്കുന്ന, തൃക്കൊടിത്താനം എന്ന സ്ഥലത്തു്, അണ്ണിൻറ-അമ്പുന്ന-ശോഭിക്കുന്ന, [വാസം കൊണ്ടു് അനുഗ്രഹിക്കുന്ന അക്കാർവർണ്ണൻെറ കൃഷ്ണൻെറ, ചരണയുഗളം-രണ്ടു കാലുകളും, കൂപ്പി-തൊഴുതിട്ടു്, നേരേ നടന്നാൽ, അങ്ങു്-അവിടം, തെക്കുംകൂറാണു്. അതു കഴിവൊളം-തെക്കുംകൂറു കഴിയുന്നതു വരെ, ഇടത്തും വലത്തും മിക്കേടത്തും കാടാണു്. പുനഃ-എന്നാൽ, അവിടം ഞാൻ ഉണ്ണുന്നില്ല.

[* മുക്കാലും എന്നതിൻെറ അത്ഥത്തെയും രൂപസിദ്ധിയെയും പററി അവതാരികയിൽ പ്രതിപാദിച്ചിട്ടുള്ളതു നോക്കുക. 'കാലം' എന്ന ശബ്ദം അന്ത്യാനുസ്വാരം ലോപിച്ചു് 'കാൽ' എന്നു് ആകുന്നു. മുക്കാലം-മുക്കാൽ. 'മുക്കാലവും' എന്ന അത്ഥത്തിൽ മുക്കാലും എന്നു രൂപം. 'മുക്കാലം' എന്നു മ. മാതൃക. തൃക്കൊടിത്താനം അമ്പിൻറ എന്നു മുദ്രിതപാഠം. അമ്പുന്ന-അനുഗ്രഹിക്കുന്ന, വാസംകൊണ്ടു് അനുഗ്രഹിക്കുന്ന എന്നു് അത്ഥമെടുക്കാം. അണ്ണിൻറ എന്നു ഗ്രന്ഥപാഠം. തൃക്കൊടിത്താനം ചങ്ങനാശ്ശേരിയിൽനിന്നു് മൂന്നുനാലു മൈൽ കിഴക്കുള്ള പുരാതനമായ ഒരു വിഷ്ണുക്ഷേത്രം ആണു്. അനേകം പുരാതന വട്ടെഴുത്തുരേഖകൾ അവിടെയുണ്ടു്. ശ്രീകോവിലിൽ മൂന്നു പ്രധാന പ്രതിഷ്ഠകൾ ഉണ്ടു്. കിഴക്കോട്ടു കൃഷ്ണൻ, പടിഞ്ഞാറോട്ടു നരസിംഹമൂത്തി, തെക്കോട്ടു ദക്ഷിണാമൂത്തി. ഈ ക്ഷേത്രത്തിൻെറ പ്രാധാന്യം ഇപ്പോൾ വളരെ കുറഞ്ഞിരിക്കയാണു്.]

ശുകസന്ദേശത്തിലേ 60-ാം ശ്ലോകവും, ഭ്രമരസന്ദേശത്തിലേ 'ഘോരാകാരം വിപിനമതിലംഘ്യ' എന്നു തുടങ്ങുന്ന ശ്ലോകവും താരതമ്യപ്പെടുത്തുക.

അഗ്രേ കാണാം തദനു മണികണ്ഠാഖ്യപൂവ്വം പുരം തേ
തെക്കിൻകൂററിന്നൊരു മണിവരം തത്ര മേവും മുരാരിം
ഭക്ത്യാ നീ ചെൻറഴകൊടു തൊഴുന്നേരമീശാനകോണേ
നിൽക്കിൽ കേൾക്കാം പഥികനിവഹം നിൻറഴക്കിൻറ
വാറു്. 128

തദനു-പിന്നീടു്, തെക്കിൻകൂററിന്നൊരു മണിവരം-തെക്കുംകൂറിന്നു ശ്രേഷ്ഠമായ ഒരു രത്നംപോലെയുള്ള, മണികണ്ഠാഖ്യപൂവ്വം പുരം-മണി

---

* cf. ഒരുകാലം, ഒരുക്കാൽ, ഒരിക്കൽ. 'ഒരിക്കാൽ' എന്ന രൂപം II. 94-ാം പദ്യത്തിൽ കാണുക.

കണ്ടപുരം, തേ അങ്ങേക്ക്, അഗ്രേ-മുൻപിൽ, കാണാം. തത്ര-അവിടെ, മേവുന്ന മുരാരിയെ-വിഷ്ണുവിനെ, നീ, ചെൻറു്- ചെന്നു്, ഭക്ത്യാ-ഭക്തിയോട്ടും, അഴകോട്ടും തൊഴുമ്പോൾ, ഈശാനകോണത്തിൽ-വടക്കു കിഴക്കേ മൂലയിൽ, നില്ക്കിൽ, പഥികനിവഹം-വഴിപോക്കരുടെ കൂട്ടം, നിൻറു് അഴയ്ക്കിൻറ വാറു്-നിന്നു് ബഹളമുണ്ടാക്കുന്ന വിധം, കേൾക്കാം. മണികണ്ഠപുരത്തു് അമ്പലത്തിൽ ഉണ്ണാൻ വരുന്ന വഴിപോക്കരുടെ ബഹളമാണു് ഇവിടെ പരാമശിക്കുന്നതു്.

മണികണ്ഠപുരം തെക്കിൻകൂറിന്റെ രാജധാനി ആയിരുന്നു. കൂടുതൽ വിവരങ്ങൾ അവതാരികയിൽനിന്നു ഗ്രഹിക്കുക.

'മുരാരിം' എന്നു ഗ്രന്ഥപാഠം. 'പുരാരിം' എന്ന മുദ്രിതപാഠം തെററന്നു് അവതാരികയിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. 'ഈശാനകോണേ തികിൽ കേൾക്കാം' എന്നു മുദ്രിതപാഠം. 'നിൽക്കിൽ കേൾക്കാം' എന്നു ഗ്രന്ഥപാഠം.

'ചച്ച്ചിച്ചാലും ചരണമതെനിക്കുണ്ടതില്ലെൻറുമസ്മി-
ന്നിട്ടേടം ചൊല്ലവിടമരുതെൻറമ്മയെക്കേട്ടുകൊൾക
ഇട്ടുണ്മൻ ഞാൻ തുളുവനൊരുവൻ പേർ പകൽേനാടമെങ്ങും
സാദ്ധ്യക്കാരൻ പറയനവിധാ കാലെടുക്കട്ടെ പാഴാ. 129

ഊട്ടുപുരയിൽ കൂടിയ വഴിപോക്കരുടെ സംഭാഷണത്തിൽനിന്നു് കേൾക്കാവുന്ന മുറിവാക്യങ്ങളാണു് ഇവ.

ചച്ച്ചിച്ചാലും-ചച്ച്ചെയ്താലും, ചരണം അതു് എനിക്കു് ഉണ്ടു്, എന്നു് ഒരുവൻ; അതു് ഇല്ല എന്നു വേറൊരാൾ; ഊട്ടുപുരയുടെ പരിപ്പു കാരനായിരിക്കാം; അസ്മിൻ-ഇതിൽ, ഇട്ടേടം ചൊല്ല-പറയുക; അവിടം അരുതു്-അതു പ്രയാസമാണു്. എന്റെ അമ്മയെ കേട്ടുകൊൾക-എന്റെ അമ്മയോടു ചോദിക്കുക; ചോദിക്കുക എന്ന അത്ഥത്തിൽ കേൾക്കുക എന്ന പ്രയോഗം തമിഴ്‌രീതി അനുസരിച്ചാണു്. ഇന്നും തെക്കൻതിരുവിതാംകൂറിൽ ഗ്രാമ്യപ്രയോഗമായി ഈ അത്ഥത്തിൽ ഈ വാക്കു് ഉപയോഗിക്കുന്നുണ്ടു്. ഇട്ടുണ്മൻ ഞാൻ-ഞാൻ ഇട്ടു് ഉണ്ടു കൊള്ളാം. ശേഷം ഭാഗം വ്യക്തമല്ല.

എൻെറല്ലാം കേട്ടവിടെയുളനാമാകിൽ നീ ബിംബലീശം
വെൻറിക്കൻറിന്നൊരു തിലകമാം വീഥ്യവമ്മാഭിധാനം
കണ്ടിട്ടേററം വിരവിൽ മരുവാർകാലനേ! വൈകിയാതേ
ചെമ്മെമ്മേ പോയ് മഹിതതിരുവഞ്ചപ്പുഴയ്ക്കങ്ങു ചെൽക. 130

അല്ലയോ മരുവാർകാലനേ-ശത്രുക്കൾക്കു കാലനായുള്ളോവേ! എൻെറല്ലാം കേട്ടു്-ഇത്തരം സംഭാഷണങ്ങൾ കേട്ടു്, അവിടെ ഉളനാം

ആകിൽ-അവിടെ ഉള്ള പക്ഷം, നീ-അവിടന്നു്, വെൻറിക്കൻറിന്നൊരു തിലകമായ വീര്യവമ്മ എന്നു പേരോടു കൂടിയ, ബിംബലീശനെ-തെക്കുംകൂർരാജാവിനെ, [രാമവമ്മ എന്നാണു് മൂ. പാ.] കണ്ടിട്ടു്, വൈകിയാതെ-താമസിക്കാതെ, ഏററം വിരവിൽ - അതിവേഗത്തിൽ, ചെഞ്ചെമ്മേ-ഭംഗിയായിട്ടു്, പോയി, അങ്ങു മഹിതമായ തിരുവഞ്ചപ്പുഴയ്ക്കു ചെൽക.

മീനച്ചൽ ആററിൽ ഏററുമാന്നൂരിനു തെക്കു് പേരൂർക്കടവിനു് കീഴ്ഭാഗമാണു് തിരുവഞ്ചപ്പുഴ. തിരുവാഞ്ചപ്പുഴ എന്ന മുദ്രിതപാഠം തെററാണു്. 'ഉളനാകിൻറ നീ ബിംബലീശം' എന്നു ഗ്ര. പാ. 'അവിടെ ഉളനാമാകിൽ നീ ബിംബലീശം' എന്ന മുദ്രിതപാഠം സമീചീനം. തെക്കുംകൂർ രാജാവു് അവിടെ ഉണ്ടെങ്കിൽ കാണണം എന്നു് അത്ഥം. വെൻറിക്കൻറിന്നു് എന്നു മുദ്രിതപാഠം. 'വെൻറക്കൂററിന്നു്' എന്നു ഗ്രന്ഥപാഠം. മുദ്രിതപാഠം ആണു നല്ലതെന്നു തോന്നുന്നു. വെന്നിമലയ്ക്കു തിലകമാണു് തെക്കുംകൂർ രാജാവു്.

[വെന്നിമല കോട്ടയത്തിനു കിഴക്കാണു്. ആ കാലത്തു് അതു് തെക്കുംകൂറിൻെറ ആവാസസ്ഥാനം ആയിരുന്നു. വെന്നിമല വളരെ ഉയന്നു മനോഹരമായ ഒരു കുന്നു് ആണു്. അതിൽ ഒരു പഴയ അമ്പലവും കൊട്ടാരവും ഉണ്ടു്. കുന്നിൻെറ പുറത്തു നിന്നാൽ ദൂരെ പടിഞ്ഞാറു് വേമ്പനാട്ടുകായൽ കിടക്കുന്നതു കാണാം. ചുററുമുള്ള പ്രകൃതിവിലാസം കാണേണ്ടതു തന്നെ.]

വിപ്രേന്ദ്രാണാമഭിജനവതാം വാസസങ്കേതസീമാം
ഏനാം ജാനുദഘ്നസമധുര സ്വച്ഛ നീരാഭിരാമാം
ച്ഛത്രശ്രേണീവിരചിതനടപ്പന്തലൂടേ കടന്നേ
തത്രത്യാനാം വിവിധമവിധാനാദവും കേട്ടുകേട്ടു്. 131

അഭിജനവതാം-അഭിജാതന്മാരായ, വിപ്രേന്ദ്രാണാം-ബ്രാഹ്മണോത്തമന്മാരുടെ, വാസസങ്കേതസീമയും-വാസസ്ഥലങ്ങൾ തീരത്തുള്ളതും, [വാസസ്ഥാനമായ സീമകളോടുകൂടിയതും- കരയ്ക്കു നമ്പൂരിജന്മിമാർ താമസിക്കുന്നതും എന്നത്ഥം] ജാനുദഘ്നസം മുട്ടോളം, മധുരവും സ്വച്ഛവും ആയ നീരംകൊണ്ടു് അഭിരാമയും ആയ, ഏനാം-ഇവളെ-മീനച്ചൽ നദിയെ, ഛത്രശ്രേണീ വിരചിതമായ നടപ്പന്തലിൽ കൂടെ കടന്നേ—കടന്നാലും. തത്രത്യാനാം—അവിടത്തുകാരുടെ വിവിധമായ അവിധാനാദവും-അവിധാശബ്ദവും, കേട്ടുകേട്ടു്.

പല്ലക്കിൽ ആണല്ലോ ആദിത്യവമ്മ എഴുന്നള്ളുന്നതു്. തിരുവഞ്ചപ്പുഴെ പാലം ഇല്ലാത്തതുകൊണ്ടു് അവിടം കടക്കുന്നതു് നടന്നുവേണം എന്നാണു് ഈ ശ്ലോകത്തിൻെറ സാരം. മുട്ടോളം തന്നെ വെള്ളമില്ല എന്നു് എടുത്തുപറഞ്ഞിരിക്കുന്നതു് ആററിൽ നടന്നുകേറാനുള്ള സൗകര്യത്തെ

കാണിക്കാനായിട്ടാണ്. 'മധുര സച്ഛ നീരാഭിരാമാം' എന്നു നദിയെ വർണ്ണിച്ചിരിക്കുന്നതു് അതിൽ ഇറങ്ങി നടക്കാനുള്ള സുഖത്തെ സൂചിപ്പിക്കുന്നു. മേടമാസത്തോടുകൂടി വിശാലമായ മണൽപ്പുറം തെളിഞ്ഞു് ആറിൻെറ ഒരു അരികിൽക്കൂടി മുട്ടോളം ആഴമില്ലാതെ വെള്ളം ഒഴുകുന്ന തിരുവഞ്ചപ്പുഴയുടെ സുഖം അനുഭവിച്ചുതന്നെ അറിയേണ്ടതാണ്. 'ഛത്രശ്രേണീ വിരചിതനടപ്പന്തലൂടെ' എന്നതിൽനിന്നു് ആദിത്യവർമ്മ ആറു കടക്കുമ്പോൾ അനേകം കുടകൾ നിരത്തിപ്പിടിക്കുന്നതു് നടപ്പന്തൽ പോലെ തോന്നിക്കും എന്നു സൂചിക്കുന്നു. 'പന്തലൂടെ നടന്നേ'എന്നു മുദ്രിത പാഠം. 'കടന്നേ' എന്ന ഗ്രന്ഥപാഠം സമീചീനം. ആറു കടക്കുക എന്നാണല്ലോ ശൈലി. അവിടത്തുകാർ അവിധാനാദം പുറപ്പെടുവിക്കുന്നതു് എന്തിനാണെന്നു വ്യക്തമല്ല. ഒരുവേള ആദിത്യവർമ്മയുടെ അകമ്പടിപ്പട കണ്ടു് പട പുറപ്പാടു് ഉണ്ടെന്നു പേടിച്ചായിരിക്കണം.

ചോരിച്ചെവ്വാമലരിൽ മധുരാം ചോലയിൽച്ചേന്ന പൂന്തേൻ-
കോരിത്തൂവും വചസി ലളിതാം കോമളാം മംഗലാംഗീം
പാരിൽക്കാണ്ടാംകുളമിതമമന്നോമലെക്കണ്ടു പോവാൻ
ചാരത്തല്ലാഞ്ഞതു ചരതമായ് ഞാനുന്നത്താഞ്ഞതത്രെ. 132

ചോരിച്ചെവ്വാമലരിൽ-ചോരിപോലെ ചെമ്മുടയ-ഭംഗിയുള്ള-ചുവന്ന, വായാകുന്ന മലരിൽ-ചോര തുടിക്കുന്ന ഭംഗിയുള്ള ചുണ്ടാകുന്ന പൂവിൽ, മധുരാം-മാധുര്യമുള്ളവളും, ചോലയിൽ ചേന്ന-മരക്കൂട്ടത്തിൽ-പച്ചിലത്തണലിൽ, നിൽക്കുന്ന പൂവിലെ തേൻ, വചസി വാക്കിൽ, കോരിത്തൂകുന്ന, ലളിതാം ലളിതയും, കോമളയും,മംഗലാംഗിയും,കാണ്ടാംകുളമിതമമന്ന-കാണ്ടാംകുളത്തിൽ ഹിതമായി വസിക്കുന്നവളും ആയ, ഓമലെ-സുന്ദരിയെ, കണ്ടുപോകുന്നതിനു് ചാരത്തല്ലാഞ്ഞു്-അടുത്തല്ലാത്തതുകൊണ്ടാണ്, ചരതമായ്, അതു ഞാൻ ഉണത്താത്തതു്.

കാണ്ടാംകുളത്തെ നായികയുടെ വാസം, വഴി വിട്ടായതുകൊണ്ടു് ചെന്നു കാണണമെന്നു് പറഞ്ഞില്ല എന്നു സാരം.

[പാരിൽ കാണ്ടാംകുളം—പാരിൽ-ഭൂമിയിൽ എന്നാണെങ്കിൽ വിശേഷിച്ചു് അത്ഥം ഇല്ല]

[ചോരിച്ചൊവ്വാ എന്നു മുദ്രിതപാഠം. ചോരിച്ചെവ്വാ എന്നു ഗ്രന്ഥപാഠം. ചെമ്മുള്ള വാ 'ചെവ്വാ' എന്ന വ്യുൽപത്തി. ചെവ്വായെന്നാണു് ശരിയായ രൂപം.

ചാലയിൽ എന്ന മുദ്രിതപാഠം ശരിയല്ല. 'ചോലയിൽ' എന്ന ഗ്രന്ഥപാഠം. വചസി തെളിതേൻ എന്ന ഗ്രന്ഥപാഠത്തെക്കാൾ വചസി ലളിതാം എന്ന മുദ്രിതപാഠം കൊള്ളാം.

ചരതം—സരസം എന്നതിൻെറ തദ്ഭവമാണു്. സത്യം എന്നാണു തമിഴിൽ ഈ ശബ്ദത്തിനു് അർത്ഥം.]

കല്യാണാബ്ധേ! തദനു ച തിരിഞ്ഞയ്യടിക്കേററുമാന്നൂർ
ചെല്ലാം, ചെൻറാലവിടെ മരുവും മാരവൈരിം വണങ്ങി
ഊണും തേവാരവുമവിടെനിൻറാട്ട വേഗേന കൃത്വാ
വാണംപോലേ വടിവിൽ നടകൊൾകഞ്ചുവേണാടർകോനേ 133

അല്ലയോ കല്യാണാബ്ധേ- മംഗല്യസമൂഹമേ! തദനു-അതിനു ശേഷം, തിരിഞ്ഞയ്യടിക്ക്-ഉച്ചതിരിഞ്ഞു് അഞ്ചടി നിഴലുള്ളപ്പോൾ, ഏററുമാന്നൂർ ചെല്ലാം. ചെന്നാൽ അവിടെ മരുവുന്ന മാരവൈരിം-കാമൻെറ ശത്രുവിനെ-ശിവനെ, വണങ്ങിയിട്ടു്. അവിടെനിന്നു്, ഒട്ട വേഗേന-കുറേ വേഗത്തിൽ, തേവാരവും ഊണും, കൃത്വാ-കഴിച്ചു്, അല്ലയോവേണാടർകോനേ! വാണംപോലെ-അമ്പുപോലെ-വേഗത്തിൽ, വടിവിൽ-ഭംഗിയായി, അഞ്ചു് നടന്നുകൊൾക. 'മാരവൈരിം വണങ്ങി' എന്നു ഗ്ര. പാ. 'ചന്ദ്രമൗലിം' എന്നു മൂ. പാ. അർത്ഥ വ്യത്യാസം ഇല്ല.

കാതം പോരും വഴി കുറകയില്ലേത്തുമക്കോതനല്ലൂർ
ചൂതം തോറും തണലിൽ വിളനെൽ കാക്കുമക്കന്യകാനാം
കാതോളം നീണ്ടസിതനയനം കണ്ടു മാനെൻറു മത്വാ
പേതപ്പെൺമാൻ നികരമരികേ ചെൻറു മേവീടുമേടം.134

അ കോതനല്ലൂരേക്കു് കാതം പോരും വഴി. ഏററുമാന്നൂർ നിന്നു കോതനല്ലൂരേക്കു് ഒരു കാതം ദൂരമേ ഉള്ളു. ഏതും കുറകയില്ല-ഒട്ടും കുറവല്ല താനും. അവിടെ ചൂതംതോറും തണലിൽ-ഓരോ മാവിൻെറ തണലിലും, വിളനെൽകാക്കുമക്കന്യകാനാം—വിളനെൽ കാത്തുകൊണ്ടിരിക്കുന്ന കന്യകമാരുടെ, കാതോളം നീണ്ട അസിതനയനം-കാതുവരെ നീണ്ടതും കറുത്തതും ആയ കണ്ണു കണ്ടു്, മാനെൻറു മത്വാ-മാനാണെന്നു് വിചാരിച്ചു്, പേതപ്പെൺമാൻനികരം-ബുദ്ധിയില്ലാത്ത പെൺമാൻകൂട്ടം, അരികെച്ചെന്നു മേവുന്ന ഇടം-സ്ഥലം; ആണു കോതനല്ലൂർ എന്നു ശേഷം.

മാന്തണലിൽ നെല്ലു കാത്തുകൊണ്ടിരിക്കുന്ന കന്യകമാരുടെ നീണ്ട കണ്ണു കണ്ടു് അവർ മാനാണെന്നു് തെററിദ്ധരിച്ചു് മുഗ്ദ്ധകളായ [അറിവില്ലാത്ത] പെൺമാൻകുട്ടികൾ അടുത്തു ചെന്നു നിൽക്കുന്നിടമാണു് കോതനല്ലൂർ. അൾപാപ്പുകൊണ്ടു് കൃഷിയും, വനസ്ഥലങ്ങളുള്ളതുകൊണ്ടു് വന്യജന്തുക്കളുടെ വാസവും അന്നു കോതനല്ലൂർ ഉണ്ടായിരുന്നുവെന്നു മനസ്സിലാക്കാം.

'പോതപ്പെൺമാൻ' എന്നു മൂ. പാ. കുട്ടിപ്പെൺമാൻ എന്നു് അർത്ഥം കൊടുത്തിരിക്കുന്നു. പേതപ്പെൺമാൻ എന്ന ഗ്രന്ഥപാഠം സമീചീനം. പേത എന്നാൽ അറിവില്ലാത്ത ആൾ-ഒന്നും അറിവില്ലാത്ത കുട്ടി.

ക്രൂവീടിന്മേലെളുതു വഴിയിൻറങ്ങു പണ്ടേതിനെക്കാൾ—
പ്പൂവീടിന്റേറാ ചില തരുകുലോല്ലാസിപാശ്പാഭിരാമം
ത്തേർ പോവോളോം വടിവിലിടമുണ്ടങ്ങടുത്തത്യുദാരം
വാപീതീരംപ്രതി വിരചിതം ബിംബലീപാലകേന. 135

ക്രൂവീടിന്മേൽ-ക്രൂവീടിൽ കൂടുതൽ, എളുതു്-കുറഞ്ഞതാണു്, ഇന്നു്-ഇപ്പോൾ, പണ്ടേതിനെക്കാൾ-മുന്നേതിലും, വഴി. പൂവീടിന്റേറാ-പൂവു കൂടുതലായിരിക്കുന്ന, ചില തരുകുലംകൊണ്ടു്-മരക്കൂട്ടംകൊണ്ടു്, ഉല്ലാസി ആയ പാശ്പങ്ങളാൽ, അഭിരാമം-മനോഹരം ആണു്. വടിവിൽ-ഭംഗിയിൽ, തേർ പോവോളം-തേർ പോകത്തക്കവണ്ണം, അങ്ങു് അടുത്തു് അത്യുദാരമാകുംവണ്ണം, ബിംബലീപാലകനാൽ-വടക്കുംകൂർ രാജാവിനാൽ, വാപീതീരം പ്രതി-കുളക്കരയിലേക്കു്, വിരചിതം-ഉണ്ടാക്കപ്പെട്ട, ഇടം-സ്ഥലം-വഴി, ഉണ്ടു്.

പോവോളം എന്നു മൂ. പാ. പോവോളോം എന്നു ഗ്ര. പാ. ഇടമിട്ടുണ്ടിടത്തു് എന്നു മൂ. പാ. ഇടമുണ്ടങ്ങടുത്തു് എന്നു ഗ്ര. പാ.

വടക്കുംകൂർരാജാവു പുതുതായി തേർ പോകത്തക്കവണ്ണം വെട്ടിച്ചു് ഇരു പാടും പൂമരങ്ങൾ വളർത്തിയിട്ടുള്ള രാജപാതയെപ്പററിയാണു് പ്രസ്താവം. ആ വഴി പഴയ വഴിയെക്കാൾ ഒരു ക്രൂവീടു് എളുപ്പമുള്ളതാണു് എന്നു് അർത്ഥം.

ചിന്തിപ്പോമാററികുലബലം ബിംബലീപാലകാനാം
അന്തിക്കൂത്തും മിരുത വിരുതൈർന്നിന്നൊടാവേദയേയുഃ
സിന്ധുദ്വീപേ ജനിതകുതിരക്കുഞ്ചിയിൽക്കിഞ്ചലോലാഃ
സിന്ധുദ്വീപം ദ്വിപമദപരിസ്യന്ദിനോ മന്ദവാതാഃ 136

സിന്ധുദ്വീപത്തിൽ-സിന്ധുദേശത്തിൽ, ജനിതമായ കുതിരകളുടെ കുഞ്ചിരോമങ്ങളിൽ,കിം ച ലോലാഃ—(തട്ടി)ഇളകിവരുന്നതും,ദ്വിപമദത്തെ പരിസ്യന്ദിപ്പിക്കുന്നവയും-അതിന്റെ ഗന്ധത്തെ പ്രസരിപ്പിക്കുന്നവയും, ആയ മന്ദവാതാഃ-ഇളങ്കാററുകൾ, ബിംബലീപാലകന്മാരുടെ-വടക്കുംകൂർ രാജാക്കന്മാരുടെ, അരികുലബലം—ശത്രുസമൂഹത്തിന്റെ സൈന്യം, ചിന്തിപ്പോമാറു്, ചിന്നിച്ചിതറിപ്പോകത്തക്കവണ്ണം. അന്തിക്കൂത്തും-സന്ധ്യയ്ക്കു് ഉയരുന്ന-മുഴക്കുന്ന, മിരുതവിരുതൈഃ—മിരുതവിരുതങ്ങളെക്കൊണ്ടു്-യുദ്ധകാഹളങ്ങളെക്കൊണ്ടു്, നിന്നൊടു്-അങ്ങയോടു്, സിന്ധുദ്വീപം-കടുത്തുരുത്തിയെ, ആവേദയേയുഃ-ആവേദനം ചെയ്യും—അറിയിക്കും.

ചിന്തിപ്പോമ്മാറു് എന്നു മൂ. പാ. ചിന്തിപ്പോമാറു് എന്നു ഗ്ര. പാ. 'വിരുതു വിരുതം' എന്ന മുദ്രിതപാഠം അർത്ഥത്തിനു് വിഷമം ഉണ്ടാക്കുന്നതാണു്. മിരുത മിർതൈഃ എന്ന ഗ്രന്ഥപാഠം സമീചീനം.

വിരുതുവിരുതം എന്നതിനു സ്ഥാനമഹിമയെ കാണിക്കുന്ന ശബ്ദം എന്നും വിരുതുശബ്ദം എന്നും അർത്ഥം കൊടുത്തിരിക്കുന്നു. മിരുതവിരുതം—മിരുതം യുദ്ധം (തമിഴ്) വിരുതം-ശബ്ദം (സംസ്കൃതം). യുദ്ധകാഹളം എന്നു് അർത്ഥം. അല്ലെങ്കിൽ വിരുതിന്റെ—വിജയത്തിന്റെ, വിരുതം-ബ്ദം-വിജയകാഹളം എന്നും ആകാം.

സിന്ധുദേശത്തുനിന്നു കൊണ്ടുവന്ന കുതിരകളുടെ കുഞ്ചിയിൽ തട്ടി വരുന്നതും, ആനകളുടെ മദഗന്ധത്തെ പരത്തുന്നതും ആയ ഇളങ്കാററുകൾ വടക്കുംകൂർ രാജാക്കന്മാരുടെ ശത്രുസമൂഹത്തെ അമ്പരപ്പിക്കുംവണ്ണം സന്ധ്യാകാലത്തു മുഴക്കുന്ന യുദ്ധകാഹളങ്ങളെക്കൊണ്ടു് കടുത്തുരുത്തി ഏതെന്നു് അങ്ങയെ മനസ്സിലാക്കും എന്നു സാരം.

വിസ്താരാഢ്യേ ഭുവനവിദിതേ മത്തമാതംഗഭീമേ
താരാർമാതിൻ കുലനിലയനേ ദിവ്യരത്നാഭിരാമേ
അംഭോരാശൗ തദനു പകലോനെന്റപോലേ സഖേ! നീ
മംഗല്യാബ്ധേ! വടമതുരയിൽ ച്ചെന്റകം പൂക പിന്നെ. 137

ഹേ മംഗല്യാബ്ധേ സഖേ- കല്യാണസമുദ്രമായ തോഴ, തദനു-പിന്നീടു്, അംഭോരാശൗ-കടലിൽ, പകലോൻ എന്നപോലെ, നീ പിന്നെ വടമതുരയിൽ ചെന്നു്, അകം പൂക-പ്രവേശിക്കുക. വിസ്താരാഢ്യേ തുടങ്ങിയുള്ള വിശേഷണങ്ങൾ എല്ലാം അംഭോരാശിക്കും വടമതുരയ്ക്കും ഒരുപോലെ ചേരുന്നതാണു്. വിസ്താരാഢ്യേ-വിസ്തൃതവും, ഭുവനവിദിതേ-ഭുവനംകൊണ്ടു്-ജലംകൊണ്ടു്—ജലസമൃദ്ധികൊണ്ടു്, വിദിതം-വിഖ്യാതവും എന്നു സമുദ്രപക്ഷത്തിൽ; ഭുവനത്തിൽ-ലോകത്തിൽ. വിദിതം-വിഖ്യാതം എന്നു വടമതുരയുടെ പക്ഷത്തിൽ. മത്തമാതംഗഭീമേ-മത്തമാതംഗങ്ങളാൽ-കടലാനകളാൽ, ഭീമം-ഭയങ്കരം എന്നും, മത്തമാതംഗങ്ങളാൽ മദഗജങ്ങളാൽ ഭയങ്കരം എന്നും; താരാർമാതിൻ കുലനിലയനേ ലക്ഷ്മീദേവിയുടെ കുലനിലയനത്തിൽ വംശഗേഹത്തിൽ എന്നും, ലക്ഷ്മിക്കു് കുലനിലയനംപോലെ ഉള്ളതിൽ എന്നും. ലക്ഷ്മി കടലിൽ പിറന്നവൾ എന്നു പ്രസിദ്ധി. വടമതുരയിൽ ലക്ഷ്മി തറവാട്ടിൽ എന്നപോലെ വസിക്കുന്നു എന്നു കല്പന.

ആദിത്യൻ സിന്ധുവിൽ എന്നതുപോലെ ആദിത്യവർമ്മ സന്ധ്യാകാലത്തു് സിന്ധുദ്വീപത്തിൽ ചെന്നുചേരണം എന്ന ശ്ലേഷകല്പന ഉചിതമായിട്ടുണ്ടു്.

'മതിരയിൽ' എന്നു മു. പാ. 'മധുരയിൽ' എന്നു് ഗ്ര. പാ.

---

# ഉത്തരഭാഗം

താളിയോല ഗ്രന്ഥത്തിൽ ഉത്തരസന്ദേശം പ്രത്യേകം തുടങ്ങുന്നില്ല. പൂർവ്വസന്ദേശത്തിന്റെ തുടർച്ചയായി ശ്ലോകങ്ങൾക്കു സംഖ്യ കൊടുത്തിരിക്കയാണ്.

ആററിൻ നേരായ് കരിവരമദം നീടൊഴുകും വടക്കിൻ-
കൂററിന്നിൻറഴക പൊഴിയിക്കിൻറ പുണ്യാംബുരാശേഃ
മാററാർ കൂപ്പും മഹിതമണികണ്ഠന്നയോദ്ധ്യേവ രാമ-
ന്നേററം വശ്യാ ജയതി നഗരീ സാ കടന്തേരി നാമ്നാ. 1

ആററിൻ നേരായ്-ആററിനു തുല്യമായി, കരിവരമദം-ആനത്തലവന്മാരുടെ മദജലം, നീടൊഴുകും-നീളത്തിൽ ഒഴുകുന്ന, വടക്കിൻകൂററിന്-വടക്കുംകൂർ രാജ്യത്തിന്, അഴക പൊഴിയിക്കുന്ന പുണ്യസമുദ്രവും, മാററാർ കൂപ്പുന്നവനും-ശത്രുക്കൾ നമസ്കരിക്കുന്നവനും ആയ, മഹിതമണികണ്ഠന്ന് മണികണ്ഠനെന്ന മഹിതന്ന്-മഹാന്ന്, രാമന്ന് അയോദ്ധ്യാ ഇവ-ശ്രീരാമന്ന് അയോദ്ധ്യ എന്നതു പോലെ, ഏററം വശ്യയായി-വളരെ സ്വാധീനപ്പെട്ടതായി, കടന്തേരി നാമ്നാ-കടന്തേരി എന്ന പേരോടുകൂടി, സാ നഗരീ ജയതി-ആ പട്ടണം ജയിക്കുന്നു.

'ആററിൻ നേരായ്'' എന്നതിന് ആററിലേക്കു കരിവരന്മാരുടെ മദജലം ഒഴുകുന്ന വടക്കിൻകൂററിന്ന് എന്ന വ്യാഖ്യാനം ശരിയല്ല. ആദ്യത്തെ രണ്ടുവരിയും ആദിത്യവർമ്മയുടെ സംബോധന ആയിട്ട് എടുക്കാമെന്നുള്ള ചിലരുടെ അഭിപ്രായത്തിനും ശക്തി പോരാ. പുണ്യാംബുരാശേഃ എന്ന് ഷഷ്ഠ്യന്തമാണ്. കൂററിന്നൻറൻറഴക പൊഴിയിക്കുന്ന പുണ്യാംബുരാശേ എന്ന് ഗ്ര. പാ.

'കടന്തേരി നാമ്നാ' എന്ന മൂ. പാഠത്തിന്റെ സ്ഥാനത്ത് 'കടന്തേതി നാമ്നാ' എന്ന് ഗ്ര. പാ; ഗ്ര. പാ. സ്വീകരിച്ചാൽ കടന്താ + ഇതി-കടന്തേതി-കടന്ത എന്നു പേരുള്ള എന്നർത്ഥം കിട്ടും. അപ്പോൾ പട്ടണത്തിന്റെ പേര് കടന്തേരി അല്ല, 'കടന്ത' ആണ് എന്നു വന്നുകൂടും.

വടക്കിൻകൂററിന്റെ പ്രധാനമായ പ്രശസ്തി കരിവരന്മാരെക്കൊണ്ട് ആയിരുന്നു എന്നു മനസ്സിലാക്കാം.

[മണികണ്ഠൻ എന്നതു വടക്കുംകൂർ രാജാവിന്റെ പേരല്ല, സ്ഥാനപ്പേരാണ് എന്ന് ഒരു വ്യാഖ്യാനത്തിൽ പറഞ്ഞിരിക്കുന്നു. ഇതിനു തെളിവില്ല. പേരാണെന്നു കരുതത്തക്കവണ്ണമാണ് ഈ കാവ്യത്തിലെ പരാമർശങ്ങൾ. 'മണികണ്ഠാഖ്യസാമന്തമൗലി' എന്ന 23-ാം പദ്യത്തിൽ സംശയച്ഛേദകമായ രീതിയിലാണു പ്രസ്താവിച്ചി

ട്ടുള്ളതു്. വടക്കംകൂറിലേ അന്നത്തേ എല്ലാ തമ്പുരാക്കന്മാരുടെയും പേരു തന്നെ പറഞ്ഞിട്ടുണ്ടെന്നുള്ളതും ഓൎമ്മിക്കേണ്ടതാണു്. ചിരികണ്ഠാഖ്യൻ (21), മണികണ്ഠാഖ്യൻ (23), കോതവൎമ്മൻ (27), ഇരവിമണികണ്ഠാഖ്യൻ (28), രാമവൎമ്മൻ (29) എന്നു പേരു തന്നെ പറഞ്ഞാണു് അവരെ സ്മരിച്ചിട്ടുള്ളതു്. മണികണ്ഠൻ എന്നതുപോലെ ഇരവിമണികണ്ഠൻ എന്നും ഒരു തമ്പുരാനു് പേരു് ഉണ്ടായിരുന്നതും കാണുക.

വടക്കുംകൂർ മൂപ്പന്റെ പേരു് 'രായിരൻ' ആണെന്നു് വേറേ ഒരു അഭിപ്രായവും ആവിഷ്കരിച്ചിട്ടുണ്ടു്.

> 'നിന്നെക്കാണുംപൊഴുതു നിഴലില്ലാത ലോകപ്രദീപം
> കന്നക്കണ്ണാർ കുസുമശരനാം രായിരക്ഷോണിപാലം'

എന്ന 24-ാംപദ്യത്തെ ആസ്പദമാക്കിക്കൊണ്ടാണു് ഈ സിദ്ധാന്തം പ്രകടിപ്പിച്ചിട്ടുള്ളതു്. 'രായിരക്ഷോണിപാലം' എന്നതിനെ 'രായിരക്ഷോണിപാലൻ' എന്നു നിസ്സങ്കോചമായി തിരുത്തിയിട്ടാണു് ഈ വ്യാഖ്യാനം കൊണ്ടുവന്നിട്ടുള്ളതു്. അധികം പ്രസാധനങ്ങളിലും 'രായിരക്ഷോണിപാലം'എന്നു ദ്വിതീയാന്തമായിട്ടാണു പാഠം. രായിരക്ഷോണിപാലനായ നിന്നെ—അടിതൃവൎമ്മയെ, കാണുമ്പോൾ എന്ന തരത്തിലാണു് ആ പ്രസാധനങ്ങളിലേ വ്യാഖ്യാനവും. മദ്രാസ് മാതൃകയിലേ പാഠവും മുദ്രിതപാഠം പോലെ തന്നെ. ഈ സ്ഥിതിക്കു് 'രായിരക്ഷോണിപാലൻ' എന്നു് എങ്ങനെ തിരുത്തും? എന്റെ കൈയ്യുശമുള്ള ഗ്രന്ഥത്തിലേ പാഠം 'വെമ്പലക്ഷോണിപാലഃ' എന്നാണു്. അതിനു് വെമ്പലരാജ്യാധിപതി എന്നു സാമാന്യാൎത്ഥമാണല്ലോ. 'രായിരൻ' എന്നു് ആയിരുന്നു രാജാവിന്റെ പേരെന്നും, മണികണ്ഠൻ എന്നതു് പേരല്ലായിരുന്നു എന്നും ഉള്ള അഭിപ്രായം ഇങ്ങനെ സ്വീകാൎയ്യമല്ലാതെ വരുന്നു.]

> ഓരോ പെണ്മാൻമിഴികൾ ഭവനംതോറുമൻപോടു ചെന്റ-
> ങ്ങാരാഞ്ഞെല്ലാപ്പൊഴുതുമിടമാടമ്പു വാരാത വാറു്
> വീരന്മാർ മേൽപ്പുലര മലരമ്പെയ്തുതാൻ വീരനാവാൻ
> മാരന്തുണം കുളിയുമവിടെച്ചാല വൈകിൻറുതല്ലോ. 2

ഓരോ പെണ്മാൻമിഴികളുടെ-സുന്ദരിമാരുടെ, ഭവനംതോറും-വീട്ടുതോറും, അൻപോടു ചെന്നു്, ആരാഞ്ഞു്-അന്വേഷിച്ചു്, എല്ലാപ്പൊഴുതും-എപ്പോഴും, ഇടമാടമ്പു്-ഇടയുന്ന മാടമ്പു്-അധികാരമത്സരം, വാരാത വാറു് [എതിരില്ലാതെ] വീരന്മാർ മേൽ-വീരന്മാരിൽ കവിഞ്ഞു്, താൻ വീരനാവാൻ, പുലര-പുലരത്തക്കവണ്ണം, മലരമ്പു് എയ്തു്-എയ്യുന്നതുകൊണ്ടു്, മാരന്നു്—കാമനു്, ഊണും കുളിയും ചാലെ വൈകുന്നു.

'ഉല്ലെട്ട ചെൻറങ്ങ്'. ദ്ര. പാ. 'അൻപോട്ട ചെൻറങ്ങ്''എന്ന ഗ്ര. പാ. മെച്ചം. 'ഇട്ടമാറന്നു'' ദ്ര. പാ. അസാധു. ഇടപ്രഭൃതം എന്ന് ഒരു വ്യാഖ്യാനത്തിൽ കൊടുത്തിട്ടുള്ള അത്ഥം തിരെ യോജിക്കുന്നില്ല. ഇട്ടമാട്ട് അൻപു വാരാതവണ്ണം എന്ന് പിരിച്ചിട്ട് അൻപ് - കനിവു വരാത്ത വിധം ഇട്ടമാട്-ഇട്ടന്ന മാതിരിയിൽ [കെട്ടിക്കാണ്ണുകിടക്കുന്ന മാതിരിയിൽ ഓരോ ഭവനത്തിലും വീരന്മാരെ ഇടാൻതക്ക വിധത്തിൽ] എന്ന് വ്യാഖ്യാനിച്ചിരിക്കുന്നു. ഇതു് ശുദ്ധഗതിയല്ല. പാഠവും അത്ഥവും ശരിയല്ല. പരിശോധം കാണുക.

ചേടീവക്ത്രം പുനരൊരു കരംകൊണ്ടുടൻ പൊത്തയിത്വാ
മാടോപാന്തേ വളർമതിയുടേ മാർവിൽ മാൻപേട കണ്ടു്
ഊടേ കാട്ടിച്ചിലമരതകക്കല്ലു പൈംപുല്ലു പോലേ
വാടാമാലക്കുഴലികൾ ചതിച്ചണ്ടണച്ചീട്ടുമേടം. 3

മാടോപാന്തേ—മാളികയുടെ അടുത്തു്, വളർമതിയുടെ-ഭംഗിയുള്ള ചന്ദ്രൻെറ, മാവ്വിൽ മാൻപേട കണ്ടു്-ആകാശചുംബിയായ മാളികയുടെ ശിരോഭാഗത്തിനടുത്തു ചന്ദ്രൻെറ മാവ്വിൽ മാൻ നില്ക്കുന്നതു കണ്ടു്, [വളർമതിയുടെ കൈയ്യിൽ എന്നു ഗ്ര. പാ]. ചേടിയുടെ വക്ത്റം-വായ്, ഒരു കൈയ്കൊണ്ടു് ഉടൻ, പൊത്തയിത്വാ-പൊത്തിയിട്ടു് (സംസ്കൃതീകൃതരൂപം); ശബ്ദമുണ്ടാക്കിയാൽ മാൻ ഓടിപ്പോകുമെന്നു ശങ്കിച്ചു് ശബ്ദം ഉണ്ടാക്കാതെയിരിക്കാൻ തോഴിയുടെ വാ പൊത്തി ക്കൊണ്ടു് എന്നു ഗമ്യം. ചില മരതകക്കല്ലു് പൈംപുല്ലു പോലെ ഊടേ കാട്ടി-പച്ചനിറത്തിലുള്ള മരതകം പച്ചപ്പുല്ലാണെന്ന വ്യാജത്തിൽ, ഊടേ-നേരേ (?), കാട്ടി വാടാമാലക്കുഴലികൾ-വാടാത്ത പൂമാല തലമുടിയിൽ അണിഞ്ഞ സുന്ദരിമാർ, ചതിച്ചു-ചതിവായി, അണച്ചീട്ടുമേടം-(ചന്ദ്രനിലേ മാനിനെ) അണയ്ക്കുന്ന സ്ഥലമാണ് അവിടം എന്നു് അത്ഥം.

രാത്രിയിൽ മാളികയിൽ ഒരു നായികയും തോഴിയുമായി നില്ക്കേ അടുത്തുവന്ന ചന്ദ്രനിൽ മാനിനെക്കണ്ടു് അതിനെ പിടിക്കാൻ നായിക ആഗ്രഹിച്ചു. ശബ്ദമുണ്ടാക്കിയാൽ മാൻ ഓടിക്കളയുമെന്നുഭയപ്പെട്ടു് തോഴിയുടെ വാ പൊത്തിയിട്ടു് മാനിൻെറ നേരേ പച്ചപ്പുല്ലുപോലെ മരതകക്കല്ലു കാണിച്ചു് ആ മാനിനെ ചതിച്ചു് അടുത്തു വരുത്തുന്നിടമാണ് ആ പട്ടണം എന്നു സാരം. മാളികയുടെ പൊക്കം കാണിക്കാനുള്ള അലങ്കാരകല്പന.

നിലവിലുള്ള പ്രസാധനങ്ങളിൽ ഈ ശ്ലോകത്തിൻെറ പാഠവും അത്ഥവും തീരെ വികലമായിട്ടാണു കാണുന്നതു്.

'വളർമതി' എന്നതിനു് മാളികയുടെ വളരിന്മേലുള്ള കൃത്രിമ ചന്ദ്രനെന്നു ചിലർ വ്യാഖ്യാനിക്കുന്നു. "വൻപുല്ലു പാടേ വാടാ

യെൻറായ് മുലയിണ ചതിച്ചുങ്ങണച്ചീട്ടുമേടം'' എന്നു മൂ. പാ. 'പൈം പുല്ലുപോലേ വാടാമാലക്കഴലികൾ ചതിച്ചു'' ഇത്യാദി ഗ്ര. പാ. സമീചീനം. പൈം പുല്ലുപോലെ മരതകക്കല്ല് കാട്ടി എന്നു് അർത്ഥം. പാടേ-പാടത്തൂടേ, വാടാ-വന്നാലും എന്നു ജാരനോടു പറയുന്നതായ കഥ ചില വ്യാഖ്യാതാക്കളുടെ കല്പനയാണു്. 'ഊടേ കാട്ടിൽ' എന്ന ഗ്രന്ഥപാഠത്തേക്കാൾ 'ഊടേ ക്കാട്ടി' എന്ന മൂ. പാ. കൊള്ളാം. ഊടേ എന്നതിനു 'നേരേ' എന്ന അർത്ഥമാണു ചേരുന്നതു്.

മത്തേഭാനാം വളർ ചെവികളാമാലവട്ടങ്ങൾകൊണ്ടും
നെച്ചേന്തിട്ടും മുട്ട കുതിരവാലായ വെഞ്ചാമരൈശ്ച
കെല്പാന്നീട്ടും പടയിൽ നടുവേ സാദരം വീജ്യമാനാ
നിത്യം വീരത്തിരുവനിതയും തത്ര മേവീട്ടുമേടം. 4

['മത്തേഭാനാം' എന്നു തുടങ്ങുന്ന നാലാം ശ്ലോകം തൊട്ടു് 'പൊന്മാടത്തിൻ നിഴലെ' എന്ന 9-ാം ശ്ലോകംവരെ ആറു പദ്യങ്ങൾ താളിയോല ഗ്രന്ഥത്തിലില്ല. മദ്രാസ് മാതൃകയിൽ ഉണ്ടു്.]

മത്തേഭങ്ങളുടെ-മദിച്ച ആനകളുടെ, വളർ-വളന്ന (വലിയ), ചെവികളായ ആലവട്ടങ്ങൾകൊണ്ടും, നെച്ചു് ഏന്തിട്ടും മുട്ടകുതിരവാലായ വെഞ്ചാമരങ്ങളെക്കൊണ്ടും, കെല്പാന്നീട്ടും-ശക്തിയുള്ള, പടയുടെ നടുവിൽ, സാദരം-ആദരവോടെ, വീജ്യമാനാ-വീശപ്പെടുന്ന, വീരത്തിരുവനിത-വീരലക്ഷ്മി, വസിക്കുന്നിടമാണു്, അവിടമെന്നു് ശേഷം. പാഠശോധന ചെയ്യാൻ നിവൃത്തിയില്ല. നെച്ചു്-ഭംഗി, നെച്ചു്-ഇളക്കം (?).

വില്പാൻ ചെൽകിൽ ത്രിഭുവനമിദം കൊള്ളുമാറാജ്ജിതാത്ഥൈ-
രാഢ്യപ്രായൈരിനിയ വചസാമാഢ്യവംശപ്രധാനൈഃ
നാനാ രത്നദ്രവിണമണിയിൻറാപണശ്രേണി തോറും
നാണിപ്പോമാറളക നളിനപ്പെൺ കളിച്ചീട്ടുമേടം. 5

ഇദം ത്രിഭുവനം - ഈ മൂന്നു ലോകവും (തന്നെ), വില്പാൻ ചെൽകിൽ കൊള്ളുമാറു് - വാങ്ങത്തക്കവണ്ണം, ആജ്ജിതാത്ഥൈഃ - ആജ്ജിതാത്ഥന്മാരും-ധനം സമ്പാദിച്ചിട്ടുള്ളവരും, ഇനിയ വചസാം-നല്ലവാക്കുകൾക്കു്-നല്ലവാക്കു പറയാൻ, ആഢ്യപ്രായൈഃ-ആഢ്യതുല്യന്മാരും, ആയ, ആഢ്യവംശപ്രധാനൈഃ-ആഢ്യവംശത്തിൽ പ്രമുഖന്മാരെക്കൊണ്ടു്, നാനാ രത്നങ്ങളും, ദ്രവിണങ്ങളും-പണങ്ങളും, അണിയുന്ന, ആപണശ്രേണി-അങ്ങാടികൾ, തോറും, അളക നാണിപ്പോം ആറു്-അളകാപുരി നാണിക്കത്തക്കവണ്ണം, നളിനപ്പെൺ-ലക്ഷ്മീദേവി, കളിച്ചീട്ടുന്ന സ്ഥലമാണു്, അതു് എന്നു ശേഷം.

ആഢ്യവംശപ്രധാനന്മാരായ കച്ചവടക്കാർ ബ്രാഹ്മണരോ ചെട്ടിമാരോ ആയിരിക്കാം.

ബാലസ്ത്രീണാം മുലയിൽ മലിയും കുങ്കുമച്ചാറു ചേറായ്–
ച്ചാലപ്പൂണ്ണും കമലകലിതാ ശ്രീമതി ശൈലകന്യാ
മാലക്കാലത്തളികൾ തെളിവുറ്റുമ്പിനോരാമ്പൽ വമ്പു-
റ്റോലും കോലപ്പവനനൊട്ടടൻ ചേൎന്നു മേവീടുമേടം. 6

ബാലസ്ത്രീകളുടെ മുലയിൽ, മലിയുന്ന-നിറഞ്ഞു വഴിയുന്ന, കുങ്കുമച്ചാറു ചേറായിത്തീൎന്ന്, ചാലെ-ഭംഗിയായി, പൂണ്ണം-ഉണ്ടാകുന്ന, കമലങ്ങളാൽ കലിതയും – താമരപ്പൂക്കൾകൊണ്ടു മനോഹരയും, ശ്രീമതിയും–ശോഭാവതിയും ആയ, ശൈലകന്യാ-കുന്നിൻമകൾ(ആറ്),മാലക്കാലത്ത് സന്ധ്യാകാലത്ത്, അളികൾ-വണ്ടുകൾ, തെളിവുറ്റ്-സന്തോഷത്തോടെ, ഉമ്പിന-നുകരുന്ന, (തെളിവായ് ചുംബിനോരാമ്പൽ എന്നു മൂ. പാ.) ആമ്പൽ, വമ്പുറ്റ് ഓലുന്ന കോലപ്പവനനൊട്ട-നല്ല കാററിനൊട്ടു, ചേൎന്നു മേവീടുന്ന സ്ഥലമാണ്, അത് എന്നു ശേഷം. 'കമലകലികാ ശ്രീമതി' എന്ന പാഠത്തിനു 'കമലകലികകൊണ്ടു ശ്രീമതിയായ' എന്നു് അൎത്ഥം.

യുവതിമാർ കുളിക്കുമ്പോൾ അവരുടെ മുലയിൽനിന്ന് ഇഴിയുന്ന കുങ്കുമക്കൂട്ടു കലൎന്നു കിടക്കുന്ന ചേറിൽനിന്നു വളരുന്ന താമരമൊട്ടുകൾ കൊണ്ട് അഴകാൎന്ന ആറ്. സന്ധ്യാകാലത്ത് വിരിഞ്ഞുവരുമ്പോൾ വണ്ടുകൾ തേൻ നുകരുന്ന ആമ്പലുകളെ തഴുകുന്ന മന്ദമാരുതനോടുകൂടി മേവുന്ന സ്ഥലം എന്നു താത്പൎയ്യം.

ഇതു് മീനച്ചിലാറെന്നും മൂവാററുപുഴ ആറെന്നും വ്യാഖ്യാനങ്ങളിൽ പറഞ്ഞിട്ടുള്ളതു ശരിയല്ല. കടുത്തുരുത്തിയിൽ തളിയൽ ക്ഷേത്രത്തിന്റെ പടിഞ്ഞാറു വശത്തുകൂടെ ഒഴുകുന്ന വലിയ തോടാണ്. അവതാരിക നോക്കുക. 'ശൈലകന്യാ' എന്ന പ്രയോഗം കൊണ്ടു തളിയൽക്ഷേത്രത്തിലെ പാൎവ്വതിയെപ്പററിയും സൂചനയുണ്ടെന്നു തോന്നുന്നു.

കമലകലിതയായ ആ നദീനായിക ആമ്പൽപ്പൂമ്പാടിയണിഞ്ഞ മാരുതനുമൊത്തു ശോഭിക്കുന്നു എന്നു സാരം.

ദ്വീപാൽ ദ്വീപാൽക്കടലരികൊളം ചൊങ്കിൽ വന്നൎത്ഥജാലം
കൂടക്കൂട ക്രമുകമരിചം കൊണ്ടുചെൻറങ്ങു നൽകി
തോണിക്കൂട്ടം മുഴുകമുഴുകക്കൊണ്ടുചെൻറാൻറിനോടൊ–
ൻറത്തിത്തിങ്ങത്തനലിലണയത്താഴ മേവീടുമേടം.

ദ്വീപാൽ ദ്വീപാൽ-പല ദ്വീപുകളിലും നിന്നു്, കടലരികൊളം-കടലിന്റെ തീരം വരെ, ചൊങ്കിൽ വന്ന-ചീനക്കപ്പലിൽ കൊണ്ടുവന്ന,

അൎത്ഥജാലത്തെ-പദാൎത്ഥങ്ങളെ–കച്ചവടസാമാനങ്ങളെ, കൂടക്കൂടെ ക്രമുക മരിചം–ക്രമുകം-പാക്കു്, മരിചം-കുരുമുളകും, അങ്ങു കൊണ്ടുചെന്നു നല്കി-കടലിൽ കൊണ്ടുചെന്നു കപ്പൽക്കാൎക്കു കൊടുത്തിട്ടു്, തോണി ക്കൂട്ടം-വള്ളങ്ങൾ, മുഴക മുഴക-നിറയെ, കൊണ്ടു–വാങ്ങിച്ചുവന്നു്, ഒന്നി നോടൊന്നു് എത്തി, തണലിൽ (ആററിൽ) തണലുള്ളിടത്തു്, അണയ താഴെ അടുത്തു താഴത്തു്, മേവുന്ന സ്ഥലമാണു് അവിടം.

അന്നു കടുത്തുരുത്തിയിൽ ഉണ്ടായിരുന്ന വിദേശവാണിജ്യത്തെ ഈ പദ്യം വിശദമാക്കുന്നു. കടലിൽ കപ്പലുകൾ വന്നുനില്ക്കുമെന്നും, തോണി കളിൽക്കൂടെ കച്ചവടസാമാനങ്ങൾ കയററുകയും ഇറക്കുകയും ചെയ്യു മെന്നും പറഞ്ഞിരിക്കുന്നു.

ഈടിക്കൂടിക്കനമളികുലം ചേൎന്നു പൂങ്കാവു തോറം
കൂടക്കൂടെത്തുടുതുട മലർത്തേൻറൽ പെയ്യോരു നേരം
ആടിക്കൊണ്ടൽപ്പെരുമഴയിതെന്റിങ്ങനേ കല്പയിത്വാ
വേക്കാലത്തഴകൊടു മയിൽക്കൂട്ടമാടീടുമേടം. 8

ഈടിക്കൂടി-വൎദ്ധിച്ചുകൂടി, കനം-വളരെ, അളികുലം-വണ്ടിൻകൂട്ടം, ചേൎന്നു പൂങ്കാവുതോറും കൂടെക്കൂടെ തുടുതുടെ മലർത്തേൻറൽ പെയ്യോരു നേരം-നല്ലവണ്ണം വിടൎന്നുനില്ക്കുന്ന മലരുകളിലെ തേൻറൽ-തേൻ, പെയ്യു മ്പോൾ-പൂങ്കാവിൽ തുടുത്തു വിടൎന്നുനില്ക്കുന്ന പൂക്കളിൽ കാററു തട്ടി തേൻ പൊഴിയുമ്പോൾ എന്നു് അതിശയോക്തി. ഇതു്-തേൻ പെയ്യുന്നതു്, ആടിക്കൊണ്ടൽപ്പെരുമഴ-ആടിമാസത്തെ മേഘത്തിൽനിന്നുള്ള പെരുമഴ-കൎക്കടകമാസത്തിലേ വലിയ മഴ [ആടിക്കോടപ്പെരുമഴ എന്നു മ. മാതൃക] എന്നു് ഇങ്ങനെ, കല്പയിത്വാ-കല്പിച്ചിട്ടു് വേടക്കാലത്തു്-വേനൽ ക്കാലത്തു്, മയിൽക്കൂട്ടം അഴകൊടു് ആടുന്നിടമാണു് അവിടം.

മഴക്കാലത്തു മാത്രമല്ല, വേനൽക്കാലത്തു പോലും അവിടെ മയിൽ ആടുന്നു എന്നു സാരം. മയിൽ ആടുന്നതു് മേഘവും മഴയും ഉള്ളപ്പോൾ ആണല്ലോ. വേനൽക്കാലത്തും പൂന്തേൻമഴ പൊഴിയുന്നതുകൊണ്ടു് അവിടെ മയിൽ ആടുന്നു എന്നു് കവിയുടെ യുക്തി.

'മലർത്തേൻറൽപെയ്യ' എന്നു് എടുത്തു് 'തേൻറൽ-കാററു്-മലർപെയ്യ–പൂക്കളെ പൊഴിച്ചു' എന്നു് അൎത്ഥം കല്പിച്ചുകാണുന്നതു് യുക്തമല്ല. തേൻറൻ-തേൻ എന്ന അൎത്ഥത്തിൽ I. 95-ാം ശ്ലോകത്തിലും ഉണ്ടല്ലോ. അന്നു കടുത്തുരുത്തിയിൽ ധാരാളം മയിലുകൾ ഉണ്ടായിരുന്നിരിക്കണം.

തെങ്ങാമാടത്തിൻ നിഴലെ വെയിലെൻറാത്തു പെയ്യിൻറ വെള്ളം
തേമാവിൻേറ മധുരസമിതെൻറമ്പിനോടുമ്പി നിൻറ്
ഓമലോരോ പരിചിൽ മടവാർ പാടുമപ്പഞ്ചമത്തിൽ
ത്താമരവലാവാൻ തെളിവൊടു കുയിൽപ്പേട പാടീടുമേടം. 9

പൊന്മാടത്തിന്റെ-പൊൻമാളികയുടെ. നിഴലിനെ-ശോഭയെ, വെയിലാണെന്നു് വിചാരിച്ചിട്ട്, പെയ്യിൻറ വെള്ളം-പെയ്യുന്ന വെള്ളം, തേന്മാവിന്റെ മധുരസം ആണെന്നു്, അൻപിൽ സന്തോഷത്തോടെ, ഉമ്പിനിന്നു്-നുകന്നിട്ടു്-[അമ്പിലൊത്താസ്വദിച്ചു് എന്നു മൂ. പാ.]. മേലേ മേലേ ഓരോ പരിചിൽ-ഭംഗിയിൽ, മടവാർ-സുന്ദരിമാർ, പാടുന്ന പഞ്ചമത്തിൽ, താൻ മേലാവാൻ-താൻ ജയിച്ചുനിൽക്കാൻ-കുയിൽപ്പേട പാടുന്നിടമാണു്, അവിടം എന്നു ശേഷം.

മുൻപദ്യത്തിൽ വേനൽക്കാലത്തും അവിടെ മയിൽ ആടുന്നു എന്നു പറഞ്ഞതുപോലെ, ഈ ശ്ലോകത്തിൽ വസന്തത്തിൽ എന്നപോലെ മഴക്കാലത്തും അവിടെ കുയിൽ പാടുന്നു എന്നു വർണ്ണിക്കുന്നു. വേടക്കാലം എന്നു് മുൻപദ്യത്തിൽ എടുത്തു പറഞ്ഞിട്ടുണ്ടെങ്കിലും, ഈ പദ്യത്തിൽ മഴക്കാലം എന്നു് എടുത്തു പറഞ്ഞിട്ടില്ല. 'പെയ്യിൻറ വെള്ളം' എന്നതു കൊണ്ടു് ആ അംശം സ്പഷ്ടമാണു്.

മഴക്കാലത്തും അവിടത്തേ കുയിലുകൾ പൊൻ മേടകളുടെ പ്രകാശം വെയിലായും, പെയ്യുന്ന വെള്ളം തേൻമാവിന്റെ മധുരസം ആയും തെററിദ്ധരിക്കുന്നതുകൊണ്ടു ആ പൊൻമേടകളിൽ ഇരുന്നു് പാടുന്ന സുന്ദരിമാരുടെ പാട്ടിനെ പഞ്ചമസ്വരാലാപം കൊണ്ടു് ജയിക്കാൻ ശ്രമിക്കുന്നു എന്നു കല്പന.

വാഴുംവണ്ണം കുമുദഹസിതം വെള്ളിമാടങ്ങൾ തോറും
ചൂഴും കാണാം നിഴൽ മുഴുനിലാവെൻറമാവാസി നാളും
വീഴപ്പാത്തിട്ടമൃതസലിലം വക്ത്രരന്ധ്രം പിളത്തി-
ത്താഴത്തെങ്ങും പരിചൊടു ചകോരങ്ങൾ മേവീടുമേടം. 10

കുമുദഹസിതം-ആമ്പൽപ്പൂവിന്റെ ഹസിതം-ഹാസം-ചിരി-ശോഭ, വാഴുംവണ്ണം-പുലരുന്ന പ്രകാരത്തിൽ, വെള്ളിമാടങ്ങൾതോറും-വെണ്മാളികകൾതോറും, ചൂഴും-ചുററും, അമാവാസിനാളും-കറുത്തവാവിനുപോലും, നിഴൽ-ശോഭ, മുഴുനിലാവെൻറു്-മുഴുവൻനിലാവു് എന്നപോലെ, കാണാം. വെൺകളിച്ചാത്തിട്ട വെൺമാടങ്ങളുടെ ശോഭകൊണ്ടു് കറുത്തവാവിന്റെ രാത്രിയിലും ആ പട്ടണത്തിൽ വെളുത്ത വാവു് എന്നു ഭ്രാന്തിയുണ്ടാകുന്നു എന്നു കല്പന. അമൃതസലിലം-അമൃതജലം, വീഴപ്പാത്തിട്ടു്-വീഴുന്നതു് കണ്ടിട്ടു്; മാളികയിൽനിന്നു് പുറപ്പെടുന്ന ധവളശോഭ ചന്ദ്രന്റെ അമൃത കിരണം ആണു് എന്നു ധരിച്ചിട്ടു് എന്നു രൂപകാതിശയോക്തി; വക്ത്രരന്ധ്രം പിളത്തി-വാ പിളത്തിക്കൊണ്ടു്, ചകോരങ്ങൾ-ഉപ്പൻ പക്ഷികൾ, താഴത്തു് ഇരിക്കുന്നിടമാണു്, അവിടം എന്നു സാരം.

ചന്ദ്രിക ചകോരത്തിനു പാരണയാണെന്നു് കവിസങ്കേതം. കറുത്ത വാവുന്നാൾ രാത്രിയിലും വെണ്മാടങ്ങളുടെ ശോഭകൊണ്ടു് ആ പട്ടണത്തിൽ വെളുത്തവാവിന്റെ ഭ്രാന്തിയുണ്ടാകുന്നു. വീഴുംവണ്ണം എന്നു മൂ. പാ. വാഴും

വണ്ണം എന്ന ഗ്ര. പാ. മെച്ചം. മ. പാഠമനുസരിച്ചാൽ പുനരുക്തി ദോഷം വരും. ചൂഴത്താഴം നിഴൽ എന്നു് ഗ്ര. പാ.'ചൂഴംകാണാം നിഴൽ' എന്നു് മ. പാ. 'വക്ത്രമാവൃത്യ പോലെ' എന്നു് ഗ്ര. പാ. വക്ത്രരന്ധ്രം പിളർത്തി എന്നു മ. പാ. 'ആവൃത്യപോലെ' എന്നതിനു പിളർത്തിയ പോലെ എന്നു് അർത്ഥം.

[അമൃതസലിലമായ-കൊതിവെള്ളം നിറഞ്ഞ, വക്ത്രരന്ധ്രം പിളർത്തിക്കൊണ്ടു് ചകോരങ്ങൾ മേവുന്നിടം എന്നു് ഒരു വ്യാഖ്യാനത്തിൽ കാണുന്നതു ശരിയല്ല.]

മാടിൽച്ചാടിത്തളരുമിളമാൻകണ്ണിമാർ കൈ തൊഴുമ്പോൾ
പേടിച്ചുച്ചൈരചലതനയാം നോക്കി നോക്കാത പോലെ
ഓടിപ്പോമാറഖില ദുരിതം ബിംബലീ പാലകാനാം
കേടററീടും തളിയിലുടനേ തമ്പുരാനമ്പുമേടം. 11

മാടിൽ-മലയിൽ, ചാടിത്തളരുന്ന ഇളമാനിനെപ്പോലെ കണ്ണുകളോടു കൂടിയവർ-തരളാക്ഷിമാർ, കൈതൊഴുമ്പോൾ, അചലതനയാം-പാർവ്വതിയെ, ഉച്ചൈഃ പേടിച്ചു്-അധികം ഭയപ്പെട്ടു്, നോക്കിനോക്കാത പോലെ-സ്ത്രീകളെ നോക്കിയാൽ പാർവ്വതി കോപിക്കുമെന്നു് ഭയപ്പെട്ടു് അവരെ നോക്കി നോക്കിയല്ല എന്ന പ്രകാരത്തിൽ, ബിംബലീപാലകാനാം വടക്കുംകൂർ രാജാക്കന്മാരുടെ അഖിലദുരിതം-ദുരിതം മുഴുവൻ, ഓടിപ്പോമാറു്-ഓടിപ്പോകുന്ന വിധത്തിൽ, കേടററീടും-ദോഷരഹിതമായ തളിയിൽ ക്ഷേത്രത്തിൽ, തമ്പുരാൻ മേവുന്നിടമാണു് അവിടം. സ്ത്രീകൾ വന്നു് കൈതൊഴുമ്പോൾ അവരെ അനുഗ്രഹിച്ചാൽ പാർവ്വതിക്കു് കോപമാകുമോ എന്നു ഭയപ്പെട്ടു്, അവരെ നോക്കിയെന്നും നോക്കിയില്ലെന്നും ഉള്ള പ്രകാരത്തിൽ ഇരിക്കുന്ന ശിവൻ—എന്നു ശിവനെ വർണ്ണിക്കുന്നു. ബിംബലീപാലകന്മാരുടെ ദുരിതം എന്നു എടുക്കാതെ, ഭജിക്കുന്ന സ്ത്രീകളുടെ ദുരിതം എന്നോ, ആരുടെയും ദുരിതം എന്നോ എടുക്കുന്നതിലും തെററില്ല. അപ്പോൾ ബിംബലീപാലകന്മാരുടെ തളിയിൽ തമ്പുരാൻ അമ്പുമേടം എന്നു വ്യാഖ്യാനിക്കാം.

ഷൾക്കർമ്മത്തിന്നെളുതു മൃതസഞ്ജീവനം വല്ലവോർക്കും
ദിക്കില്ലല്ലോ മദനഗുളികായന്ത്രമെന്നോളമിൻറു്
മൈക്കണ്ണാരെത്തരുണരണവാൻ മൈ തരാം തൻറതെന്തെ-
ൻറക്കം പേറും ക്ഷപണകജനം വിടരായ് മേവുമേടം. 12

അവിടെ ക്ഷപണകന്മാർ ധാരാളം ഉണ്ടായിരുന്നു എന്നു വർണ്ണിക്കുന്നു. ബുദ്ധമതത്തിലോ ജൈനമതത്തിലോ പെട്ട ദേശാടകന്മാരാണു് അവർ. മുറിവൈദ്യന്മാരും മന്ത്രവാദികളുമായി ഒരു കാലത്തു ചമഞ്ഞിരുന്ന അത്തരക്കാരെ പരിഹസിക്കുകയാണു് കവി ഇവിടെ ചെയ്യുന്നതു്.

ഷട്കർമ്മത്തിന് എളുതാണ്. ഇതു് അഭിചാരപ്രയോഗമോ വൈദ്യപ്രയോഗമോ മറ്റോ ആയിരിക്കണം. യാഗയജനാദികൾ എന്നു ചിലർ വ്യാഖ്യാനിച്ചിരിക്കുന്നു. മൃതസഞ്ജീവനം വല്ലവോർക്കും-മൃതസഞ്ജീവനവിദ്യ സ്വാധീനമായവർക്കും, മദനഗുളികായന്ത്രം-മദനഗുളിക എന്ന യന്ത്രം, എന്നോളം-എന്നെപ്പോലെ, ഇന്നു ദിക്കില്ലല്ലോ-അറിഞ്ഞുകൂടല്ലോ. 'നിക്കില്ലല്ലോ' എന്നു് മൂ. പാ. മൈക്കണ്ണാരെ-സുന്ദരിമാരെ, തരുണരണവാൻ-യുവാക്കന്മാർ സമീപിക്കുന്നതിന്, മൈ-മഷി, തരാം.തൻറതു്എന്തു്, എന്തുതരംഎന്നു്,അക്കം വേരുന്ന-വിലവേരുന്ന, ക്ഷപണകജനം-ക്ഷപണകന്മാർ, വീടരായ് മേവുന്ന സ്ഥലമാണ് അവിടം. അവിടെ അവർ വീടു കെട്ടി താമസിക്കുന്നു എന്നു സാരം. വീടരായ് എന്നതിന് വേശ്യാഗൃഹത്തിൽ കുടിപാർക്കുന്നു എന്നവ്യാഖ്യാനം സ്വീകാര്യമല്ല. 'മദനഗുണികായന്ത്രം' എന്നും പാഠമുണ്ടു്.

ആർങ്ങാവേക്കാൾ നവരമയിരുർ നൻറു്, നമ്മോടു കേട്ടി-
ട്ടാലത്തുക്കും ചില മുറിമരുന്നുണ്ടു കൈയ്യുണ്യമില്ല;
മാരച്ഛത്രം മനസിജമലയ്ക്കൊട്ടു മൂന്നിട്ടൊഴിച്ചെ-
ന്നിത്ഥം തസ്യാം ചെറുതുടനഴക്കിൻറ ദുർവൈദ്യവൃന്ദം. 13

ആർങ്ങാവേക്കാൾ അയിരുർ, നവരം-നിശ്ചയമായും, നൻറു്-നന്നാണ്; ആർങ്ങാവെന്ന വൈദ്യനെക്കാൾ അയിരുർ വൈദ്യൻ നിശ്ചയമായും മെച്ചം ആണ് എന്നു സാരം. നവരം എന്നു് സംസ്കൃതമായി പിരിച്ചെടുക്കണമെന്നില്ല. നമ്മോടു കേട്ടിട്ട്-എന്നോടു ചോദിച്ചറിഞ്ഞിട്ടു്, ആലത്തുക്കും-ആലത്തൂർ നമ്പികളും, ചില മുറിമരുന്നു വശമുണ്ടു്; എങ്കിലും കൈയ്യുണ്യമില്ല. മനസിജമലയ്ക്കു്-ആ പേരിലുള്ള സ്ത്രീക്കു്, മാരച്ഛത്രം-ഗുഹ്യാംഗം ഏറെ, ഒട്ടു് മൂന്നിട്ടൊഴിച്ചു്-മുറിച്ചുകളഞ്ഞു; എന്നു്, ഇത്ഥം-ഇപ്രകാരം, ചെറുതു് ഉടൻ, അഴക്കിൻറ-ജല്പിക്കുന്ന, ദുർവൈദ്യവൃന്ദം-ദുർവൈദ്യന്മാർ, തസ്യാം-ആ പുരിയിൽ, അവിടെ ഉണ്ടെന്നർത്ഥം.

'ഏറെ നീങ്ങിട്ടു മൂന്നു്' എന്നു മൂ. പാ 'ഏറെ നീങ്ങിട്ടുമൂന്നു' എന്നു മ. മാതൃക. ഒട്ടു മൂന്നിട്ടൊഴിച്ചെന്നു് ഗ്ര. പാ. 'മൂരുക' എന്നാൽ മുറിക്കുക എന്നു് അർത്ഥം. ഈ അർത്ഥത്തിൽ ഈ ശബ്ദം വടക്കേ മലയാളത്തു് ഇപ്പോഴും സാധാരണമാണ്. 'ചെറുതടവഴക്കിൻറ' മൂ. പാ. 'ചെറുതുടനഴക്കിൻറ' എന്നു് ഗ്ര. പാ. കൊള്ളാം.

കേട്ടീലല്ലീ കിരണമലമേൽ പ്പഞ്ചകം ഞാൻ ചമച്ചൊ-
ൻറാട്ടം ചൊൻറാൽപ്പടവ തരുവുണ്ടമ്മനാരർത്തേവിയമ്മൻ
ഭാട്ടം ചെയ്യുക്കവിത ചുവയില്ലെൻറാരോ മാതർവീട്ടിൽ
പാട്ടും ചൊല്ലിക്കഥചന കവിക്കാരർ മേവീടുമേടം. 14

കിരണമലമേൽ-കിരണമല എന്ന നായികയെപ്പററി, ഞാൻ ചമച്ചൊൻറു്-ഉണ്ടാക്കിയ, പഞ്ചകം-അഞ്ചു ശ്ലോകം, കേട്ടീലല്ലീ-നിങ്ങൾ കേട്ടില്ലേ? ആട്ടം എന്നതിന് ഇളക്കിത്തീർക്കും എന്ന അർത്ഥം പിഷാരടി നല്കുന്നു. ഒൻറാട്ടം-ഒരു പ്രാവശ്യം എന്ന് വേറൊരു വ്യാഖ്യാനത്തിൽ. നിങ്ങൾ കേട്ടാൽ ഒന്ന് ആട്ടം-താററും. അർത്ഥം സ്പഷ്ടമല്ല. നിങ്ങൾ അതു കേട്ടാൽ ആട്ടം താററും-പുച്ഛിക്കും, എന്ന് ആയിരിക്കാം. എന്നാൽ അമ്മന്നൂർ തേവിയമ്മൻ എന്ന ആൾ പുടവ തരവുണ്ടു്, കവിതയ്ക്കു സമ്മാനമായി എന്ന ശേഷം. ഭാട്ടം ചെയ്യൂർ കവിത ചുവയില്ല ഭാട്ടം ചെയ്യൂരിൻെറ കവിതയ്ക്കു സ്വാദില്ല എന്നായിരിക്കും അർത്ഥം. പയ്യൂർക്കവിത എന്നു മൂ. പാ എൻറു് ഒരോ മാതർ വീട്ടിൽ-എന്ന് ഓരോ സ്ത്രീകളുടെ വീട്ടിൽ, പാട്ടും ചൊല്ലിക്കൊണ്ടു്, കുഫചാന-ചിപെടത്തു്, കവിക്കാരർ-ട്ടയ്ക്കവികൾ, മേവുന്ന സ്ഥലം ആണ്അവിടം.

ചിററപ്പൻേറ പകുതിയകുതിക്കാക്കുവാൻ നോക്കിടാനീം
മറെറൻ ക്രൂറോ മുഴവനവൾപേരാക്കി നീർവീഴ്ത്തിനേൻ ഞാൻ
കുററം ചൊൽവോ മമ നിയതവും പെററ മുത്തച്ചിയാരെ-
ൻറിത്ഥം തസ്യാം ചില ജളരൊരോ പാടഴച്ചിട്ടുമേടം. 15

ചിററപ്പൻെറ പകുതി-പകുതി സ്വത്തു്, അകുതിക്കാക്കുവാനാണ് ഇപ്പോഴത്തേ നോക്ക്-നോട്ടം; അകുതിക്ക്-സ്വാധീനത്തിൽ എന്ന് ശ്രീ. പിഷാരടി. അഗതി എന്നതിൻെറ തൽഭവമാകാം ഈ ശബ്ദം. അഗതിയായ തൻെറ ഭാര്യയ്ക്കു് എന്നായിരിക്കും വിവക്ഷ എന്നു തോന്നുന്നു. മറെറൻ ക്രൂരോ-എൻെറ മറേറ ഭാഗമോ, അതു മുഴവൻ തന്നെ അവൾ പേരാക്കി ഞാൻ, നീർവീഴ്ത്തി-ദാനം ചെയ്തു. 'മറേറക്രൂരോ മുഴവനവർ പേരാക്കി' എന്ന മൂ. പാഠത്തെക്കാൾ ഗ്ര. പാ. സമീചീനം. നിയതവും-നിത്യവും, പെററ മുത്തച്ചിയാരു്-എന്നെ പെററ വൃദ്ധയായ മാതാവു്, മമ കുററം ചൊൽവോ-ചൊല്ലുന്നുണ്ടു്. 'കുററം നമ്മെച്ചെറുതു പറയും പെററ മുത്തമ്മയാരു്' എന്നു മൂ. പാ. എന്ന്-ഇപ്രകാരം, ചില ജളർ, ഒരോ പാട്ട്-ഓരോ സ്ഥലത്തു്, അഴച്ചിട്ടുമേടം-വിളിക്കുന്ന-ജല്പിക്കുന്ന-സ്ഥലമാണ് അവിടം. ഉഴച്ചിട്ടും എന്ന മൂ. പാഠത്തെക്കാൾ അഴച്ചിട്ടും എന്ന ഗ്ര. പാ. സമീചീനം.

[കട്ടുത്തുരുത്തിയുടെ സാമാന്യവർണ്ണനയിൽ അവിടത്തേ കച്ചവടത്തെയും ഐശ്വര്യത്തെയും പററി പറഞ്ഞു കഴിഞ്ഞാൽ അവിടത്തേ ക്ഷപണകന്മാരെയും മറിവൈദ്യന്മാരെയും ദുഷ്കവികളെയും ദുരാഗ്രഹികളെയുമാണ് കവി എടുത്തു പറയുന്നതു് എന്ന് ഓർക്കുക.]

മുണ്ടെക്കൽച്ചേർന്നഖിലനയനാനന്ദമാമുണ്ണുനീലീ
പീയൂഷത്തോടിനിയ മണികണ്ഠാഖ്യകല്പദ്രുമേണ
ധന്യൈരന്യൈരപി സമമിദം ദേവലോകൈകദേശം
മന്യേ നിർമ്മിച്ചതു മദനനാം ഗാഥിസൂനുർമുനീന്ദ്രഃ 16

മുണ്ടയ്ക്കൽ ചേൎന്ന അഖിലനയനാനന്ദമായ-എല്ലാവരുടെയും കണ്ണിനു് ആനന്ദമായ, ഉണ്ണുനീലിയാകുന്ന പീയൂഷത്തോടു്-അമൃതത്തോടും, ഇനിയ-നല്ല, മണികണ്ഠാഖ്യകല്പദ്രുമേണ-മണികണ്ഠൻ എന്ന പേരുള്ള കല്പവൃക്ഷത്തോടും, ധന്യൈഃ അന്യൈഃ അപി-ധന്യന്മാരായ മററു ചില രോടും, സമം-ചേൎന്നു്, ഇദം-ഈ, ദേവലോകൈകദേശം-ദേവലോക ത്തിന്റെ ഒരു ഭാഗം, മദനനാം ഗാധിസൂനുഃ മുനീന്ദ്രഃ-മദനനായ ഗാധി പുത്രമഹൎഷി-വിശ്വാമിത്രൻ, നിൎമ്മിച്ചതു് ആണെന്നു്, മന്യേ-ഞാൻ വിചാരിക്കുന്നു.

മുന്നിൽക്കാണാം തദനു യമുനാഖണ്ഡമെന്നും കണക്കേ
സീരാകൃഷ്ടം വടമഥുരയിൽ പ്പണ്ടു സീരധ്വജേന
നീലസ്വച്ഛം മലിചിറ നിറഞ്ഞുല്ലസദ്വാരിപൂരം
പാരാവാരം പരിഹസദിവ പ്രൗഢകല്ലോലജാലൈഃ. 17

തദനു-പിന്നെ, സീരധ്വജേന-കലപ്പകൊടിയടയാളമായിട്ടുള്ളവനാൽ, ബലരാമനാൽ, പണ്ടു് വടമഥുരയിൽ-വടക്കുള്ള മധുരാപട്ടണത്തിൽ, സീരാകൃഷ്ടം-കലപ്പയാൽ വലിച്ചുകൊണ്ടുപോകപ്പെട്ട, യമുനാഖണ്ഡം എന്നും കണക്കേ-യമുനയുടെ ഖണ്ഡം എന്നപോലെ, നീലസ്വച്ഛം-നീലവും സ്വച്ഛവുമായ, വാരിപൂരം-ജലസമൃദ്ധി, നിറഞ്ഞുല്ലസൽ-നിറഞ്ഞുല്ലസിക്കുന്നതും, പ്രൗഢകല്ലോലജാലൈഃ-ഉയൎന്ന കല്ലോലജാലങ്ങളാൽ, പാരാവാരം-സമുദ്രത്തെ, പരിഹസദ് ഇവ-പരിഹസിക്കുന്നോ എന്നു തോന്നുന്നതും, ആയ മലിചിറ മുന്നിൽ കാണാം. 'നിറന്നുല്ലസദ'' എന്ന മൂ. പാഠത്തെക്കാൾ 'നിറഞ്ഞുല്ലസദ'' എന്ന ഗ്ര. പാ. കൊള്ളാം.

നീരാടിന്റോ ചില ചലദൃശാം പൂൎണ്ണചന്ദ്രാഭിരാമം
വക്ത്രം മുക്കുംപൊഴുതു മുഴുവൻ കൂമ്പുമാമ്പൽപ്രസൂനം
കൂടെപ്പിന്നെത്തെളിവിനൊടെഴക്കണ്ടു വിങ്ങിച്ചിരിച്ചി-
ട്ടംഭോജാനാം പകലപി നിറക്കേടുണൎത്തീടുമൊൻറു്. 18

മലിചിറയെ വൎണ്ണിക്കുന്നു.

നീരാടിന്റോ-കുളിക്കുന്നവരായ, ചില ചലദൃശാം-ചില ചഞ്ചലാക്ഷിമാരുടെ-സുന്ദരിമാരുടെ, പൂൎണ്ണചന്ദ്രാഭിരാമം ആയ, വക്ത്രം-മുഖം, മുക്കുംപൊഴുതു്-മുക്കുമ്പോൾ, ആമ്പൽ പ്രസൂനം-മുഴുവൻ കൂമ്പും. ആമ്പൽ പ്പൂവു് എല്ലാം കൂമ്പും. പിന്നെ-അതിനുശേഷം, തെളിവിനൊടു്-സന്തോഷത്തോടെ, എഴക്കണ്ടു്-എഴുന്നതു കണ്ടു്-വെള്ളത്തിൽ നിന്നു് മുഖം പൊങ്ങുന്നതു കണ്ടു്, വിങ്ങിച്ചിരിച്ചിട്ടു്-ഹാസം ചൊരിഞ്ഞു് വികസിച്ചിട്ടു്, പകലപി-പകൽ പോലും, അംഭോജാനാം-താമരകൾക്കു്, നിറക്കേടുണൎത്തീടുമൊൻറു് - നിറക്കേടുണൎത്തുന്നതാണു് - വൈവൎണ്ണ്യമുണ്ടാക്കുന്നതാണു്, അവിടം.

'തെളിവിനൊടെലാക്കണ്ടു'' എന്ന മൂ. പാ. അസാധുവാണ്. 'എലാക്കിനു'' എഴുനേല്ക്കുമ്പോൾ എന്നും, ഈ ലാക്കിൽ എന്നും, അല്പം എന്നും വ്യാഖ്യാനിച്ചിരിക്കുന്നതു് ഇല്ലാത്ത വാക്കിനു് അൎത്ഥം കല്പിക്കാനുള്ള യത്നത്തിലാണ്. 'എഴെക്കണ്ടു'' എന്ന ഗ്ര. പാ. ശരി. എഴുന്നതു കണ്ടു് എന്നു് അൎത്ഥം.

മതിമുഖിമാർ കളിക്കാൻ മുങ്ങുമ്പോൾ ചന്ദ്രൻ അസ്തമിക്കുമ്പോഴെന്നവണ്ണം ആമ്പൽ കൂമ്പുകയും, അവരുടെ മുഖം വെള്ളത്തിൽനിന്നു പൊങ്ങുമ്പോൾ വീണ്ടും വിരിയുകയും ചെയ്യുമെന്നും, അങ്ങനെ പകൽ പോലും ആ ചിറയിലെ താമരകൾക്കു നിറക്കേടു് ഉണ്ടാകും എന്നും കവിസങ്കല്പം.

കണ്ടിക്കാർ മൽക്കുഴൽനിഴലിടക്കണ്ടു മൈക്കണ്ണിരണ്ടും
കണ്ടിപ്പായിക്കിടയിൽ വിലസും കെണ്ടമീനെൻറരണ്ടു്
തണ്ടിൽച്ചൊല്ലാർ കുളിര വളരും പോർമുലക്കുൻറിരണ്ടും
മണ്ടട്ടായ്ക്കൊണ്ടഴിനില മറന്നമ്പരെപ്പൂൽകുവൊൻറു്. 19

കണ്ടിക്കാരോടു മത്സരിക്കുന്ന കുഴലിന്റെ തലമുടിയുടെ നിഴലിന്റെ ഇടയിൽ, മൈക്കണ്ണു് ഇരണ്ടും-രണ്ടും, കണ്ടു്, കണ്ടിപ്പായിക്കിടയിൽ-കരിഞ്ചണ്ടിപ്പായലിനു് ഇടയിൽ, വിലസും-ശോഭിക്കുന്ന, കെണ്ടമീനെൻറു്-(രണ്ടു) കെണ്ടമീനാണ് എന്നു്, അരണ്ടു്-സന്ദേഹിച്ചു് തണ്ടിൽ ചൊല്ലാർ-വീണാവാണികൾ, കുളിര വളരും-കുളുൎത്തു വളരുന്ന, പോർമുലക്കുൻറിരണ്ടും-രണ്ടു പോർമുലകളും, മൺതട്ടായിക്കൊണ്ടു്-മൺകുന്നുകളായി കരുതി, അഴിനില മറന്നു്-അഴിഞ്ഞ നില വിസ്മരിച്ചിട്ടു്- നഗ്നത വിസ്മരിച്ചു്, അമ്പരെ-കാമുകന്മാരെ പൂൽകുവോൻറു-പൂൽകുന്നു. മൺതട്ടു-മണ്ണു കൊണ്ടുള്ള തട്ടു്; 'മണ്ടട്ടു'' എന്നു സമാസരൂപം കുന്നു്. 'മണ്ടൊട്ടായ് കൊണ്ടു'' എന്ന മൂ. പാ. അസാധു. തമ്മിൽ ഉരുമ്മുന്ന വിധത്തിൽ ചേൎത്തു കൊണ്ടു് എന്നു് ഒരു വ്യാഖ്യാനത്തിൽ അൎത്ഥം കൊടുത്തിരിക്കുന്നു. ഇതു ശരിയെന്നു തോന്നുന്നില്ല. മണ്ടട്ടായ്ക്കൊണ്ടു് എന്നാണ് ഗ്ര. പാ.

വെള്ളത്തിൽ പ്രതിഫലിച്ച തലമുടി കരിഞ്ചണ്ടിയായും, കണ്ണു് കെണ്ടമീനായും, മുലകളെ മൺതട്ടായും ഭ്രമിച്ചു് സ്ത്രീകൾ (അടുത്തുനിന്നു കളിക്കുന്ന) കാമുകന്മാരെ പുല്കുന്നു എന്നു സാരം.

കണ്ടിപ്പാകിക്കിടയിൽ മൂ. പാ. കണ്ടിപ്പായിക്കിടയിൽ എന്ന ഗ്ര. പാ. ശരി. കണ്ടിമീൻ മൂ. പാ. കെണ്ടമീൻ ശരിയായ രൂപം.

തണ്ടിൽച്ചൊല്ലാർ തേൻമൊഴിമാരെന്നു് ഒരു വ്യാഖ്യാനത്തിൽ ഊഹിക്കുന്നതു ശരിയല്ല. തണ്ടു്-വീണ. തണ്ടിൽച്ചൊല്ലാർ വീണാവാണിമാർ എന്നു് അൎത്ഥം.

നേരേ കാണാം വഴിയിലരികേ കോതപൂർവ്വം പുരം തേ
പാരേ തസ്സിൻ ഭുവനജയിനാം വീര! ഭൂപാലമൗലേ!
ദേവാധീശനിളയ പരനെത്തത്ര കൗന്തേയമിത്രം
ദേവം ഗോപീജനകുചതടീലമ്പടം കുമ്പിടമ്പിൽ. 20

ഭുവനജയിനാംവീര-ലോകജേതാക്കളിൽ വീരനായുള്ളോവേ! ഭൂപാലമൗലേ! തസ്സിൻ പാരേ—ആ കരയിൽ-ആ തീരത്തിൽ, നേരേ വഴിയരികിലായി, തേ-അങ്ങയ്ക്ക്, കോതപൂർവ്വം പുരം-കോതപുരം കാണാം. മലിചിറയുടെ കിഴക്കേക്കരയിലുള്ള ഗോവിന്ദപുരം കൃഷ്ണക്ഷേത്രം. തത്ര ദേവാധീശനിളയ പരനെ-ദേവേന്ദ്രന്ന് ഇളയവനായ പരംപുരുഷനാം, കൗന്തേയമിത്രം-കുന്തീപുത്രനായ അർജ്ജുനന്റെ മിത്രവും- അല്ലെങ്കിൽ കുന്തീപുത്രരുടെ മിത്രവും, ഗോപീജന കുചതടീലമ്പടം-ഗോപീജനങ്ങളുടെ കുചതടങ്ങളിൽ ലമ്പടനും, ആയ, ദേവം-ദേവനെ-കൃഷ്ണനെ, അൻപിൽ കുമ്പിട്ട് സന്തോഷത്തോടെ കുമ്പിട്ടാലും.

നേരേ കാണാം മൂ. പാ. നേരേ ചെൻറാൽ ഗ്ര. പാ.



മാർവ്വിൽപ്പിന്നെപ്പരിചിനൊടണിഞ്ഞുമ്മിണീനേത്രമെന്നും
നീലക്കോലക്കുവളമലർകൊണ്ടുള്ള മാലാഞ്ചലേന
നീ പോന്നേരം നിരുപമഗുണോ വന്നു കാണും തദാനീം
പോരായ് വീരാൻ പൊരുത ചിരികണ്ഠാഖ്യവിഖ്യാതകീർത്തിഃ. 21

തദാനീം-അപ്പോൾ, പിന്നെ, ഉമ്മിണീനേത്രമെന്നും-ഉമ്മിണിയുടെ കടാക്ഷങ്ങളാകുന്ന, നീലക്കോലക്കുവളമലർകൊണ്ടുള്ള-നീലനിറത്തിൽ ഭംഗിയുള്ള കരിംകുവളപ്പൂക്കൾകൊണ്ടുള്ള, മാലാഞ്ചലംകൊണ്ട്-മാലയുടെ അററംകൊണ്ട്, മാർവിൽ, പരിചിനൊട്-ഭംഗിയായി, അണിഞ്ഞ്, നീ പോന്നേരം അവിടന്നു പോകുമ്പോൾ, നിരുപമഗുണ;-നിസ്തുലഗുണശാലിയും, പോരായ്‌വീരാൻ പൊരുത-യുദ്ധമായിത്തന്നെ വീരന്മാരെ എതിരിട്ട, ചിരികണ്ഠാഖ്യവിഖ്യാതകീർത്തി:-ശ്രീകണ്ഠൻ എന്നു പേരുള്ള മഹായശസ്വി, വന്നു കാണും. ഉപചരിക്കാനായി കാണാൻ വരും എന്ന് അർത്ഥം. മണികണ്ഠാഖ്യവിഖ്യാതകീർത്തി എന്നാണു ഗ്ര. പാ.

[ഉമ്മിണീനേത്രം എന്നു തുടങ്ങുന്ന പൂർവ്വാർദ്ധഭാഗത്തിന് ഉമ്മിണിയെന്ന തരുണിയുടെ കടാക്ഷം വന്നു പതിക്കുന്ന മാറിടത്തോടുകൂടിയവൻ എന്നാണ് ശ്രീ. പിഷാരടിയുടെയും മററും വ്യാഖ്യാനം. ഉമ്മിണിയെന്ന സുന്ദരിയുടെ കടാക്ഷമാകുന്ന നീലോല്പലമാല അണിഞ്ഞുകൊണ്ട് നീ പോകുമ്പോൾ എന്നു വ്യാഖ്യാനിച്ചു കാണുന്നു. ഉമ്മിണി അദ്ദേഹത്തിന്റെ ഭാര്യ ആയിരുന്നോ എന്നും മററും അറിയാൻനിവൃത്തിയില്ല. ഉമ്മിണിയുടെ നേത്രം മാർവ്വിൽ പതിക്കുന്നതു് ആദിത്യവർമ്മയ്ക്കാണോ ചിരികണ്ഠനാണോ എന്നും വ്യക്തമല്ല.

'ഉമ്മിണി' 'രുഗ്മിണി'യുടെ തദ്ഭവമാണെന്നു തോന്നുന്നു. രുഗ്മിണിയുടെ-ലക്ഷ്മിയുടെ, കടാക്ഷമാകുന്ന നീലോല്പലമാലയണിഞ്ഞു് ആദിത്യവമ്മ പോകുമ്പോൾ എന്നായിരിക്കും അൎത്ഥം. മുൻപദ്യത്തിൽ, കോതപുരം ക്ഷേത്രത്തിൽ ചെന്നു് ഗോപീജനകുചതടീലമ്പടനായ കൃഷ്ണനെ തൊഴുതിട്ടാണു് ആദിത്യവമ്മ യാത്ര തുടരുന്നതു്. 'മാവ്വിൽ പിന്നെ' എന്നിടത്തു് 'പിന്നെ' എന്നതു ശ്രദ്ധേയമാണു്. കൃഷ്ണക്ഷേത്രത്തിൽ ഭജിച്ചപ്പോൾ അവിടെനിന്നു പ്രസാദമായി ആദിത്യവമ്മയ്ക്കു കൊടുത്ത കരിങ്കുവളമലർമാല അദ്ദേഹം മാവ്വിൽ അണിയുന്നതിനെ ആയിരിക്കണം 'രുഗ്മിണീനേത്രമെന്നും നീലക്കോലക്കുവളമലർ' എന്നു കല്പിച്ചിരിക്കുന്നതു്. അല്ലെങ്കിൽ വെറും അലങ്കാരഭാഷയിൽ തന്നെ എടുത്താലും കൃഷ്ണനെ ഭജിച്ചതുകൊണ്ടു സിദ്ധിച്ച രുഗ്മിണീകടാക്ഷമാകുന്ന മാല മാറിൽ അണിഞ്ഞുകൊണ്ടു് ആദിത്യവമ്മ പോകുമ്പോൾ എന്നു് അൎത്ഥം എടുക്കാം. ഉമ്മിണി-രുഗ്മിണി (ലക്ഷ്മി). ആദിരേഫം പോകുന്നതിനു് ഉദാഹരണം;–രുധിരം ഉതിരം. cf. വിഴമുതിരവത്-I. 93. രുഗ്മമായിരിക്കാം 'ഉമ്മം' ആയിത്തീരുന്നതു്.

ഈ വ്യുൽപത്തി സ്വീകരിക്കാൻ വിഷമമുണ്ടെങ്കിൽ ഉമ്മിണി എന്ന സുന്ദരി എന്ന സാധാരണാൎത്ഥം എടുക്കാം. എന്നാൽ ഉമ്മിണി ആരെന്നും മററും അറിയാൻ മാൎഗ്ഗമില്ല.

'പോരും വീരാൻ പൊരുത' എന്ന മൂ. പാ. പോരാവീരാൻ എന്ന മ. മാതൃകയിലെ പാഠവും ശുദ്ധമല്ല. 'പോരായ് വീരാൻ പൊരുത' എന്ന ഗ്ര. പാ. സമീചീനം

തീരേ തസ്യ ത്രിഭുവനഗതിശ്രാന്തകീൎത്തേഃ പ്രതീപ
പ്രാകാരംകൊണ്ടഴകെഴുമിടം ബിംബലീപാലമൗലേഃ
ശൃംഗാഗ്രംകൊണ്ടണിമതി തൊടും ഗോപുരത്തിന്നുപാന്തേ
ഭൂപാലാനാം മഹിതകനകത്തണ്ടു തണ്ടീട്ടുമേടം. 22

തസ്യ തീരേ-അതിൻെറ തീരത്തിൽ-ആ ചിറയുടെ കരയ്ക്കു്, പ്രതീപപ്രാകാരംകൊണ്ടു്-കുറുക്കെയുള്ള മതിൽക്കെട്ടുകൊണ്ടു്, അഴകെഴും-ശോഭിക്കുന്ന, ഇടം,ത്രിഭുവനഗതിശ്രാന്തവിശ്രാന്തകീൎത്തേഃ-ത്രിലോകങ്ങളിലും സഞ്ചരിച്ചു് ശ്രാന്തമായ കീൎത്തിയോടുകൂടിയ, ബിംബലീപാലമൗലേഃ-വേമ്പനാട്ടുരാജാവിൻെറതു് ആണു്. ശൃംഗാഗ്രംകൊണ്ടു്, അണിമതി തൊടും-ചന്ദ്രനെ തൊടുന്ന, ഗോപുരത്തിൻെറ ഉപാന്തേ-സമീപത്തിൽ, ഭൂപാലാനാം-രാജാക്കന്മാരുടെ, കനകത്തണ്ടു്-സ്വൎണ്ണപ്പല്ലക്കു്, തണ്ടീട്ടുമേടം-സൂക്ഷിക്കുന്ന സ്ഥലമാണു്, അവിടം-കീൎത്ത എന്നു ആദിത്യവമ്മയുടെ സംബോധനയായും എടുക്കാം.

പ്രതീപപ്രാകാരം എന്നു മൂ. പാ. വിപരീതമുള്ള മതിൽ എന്നു് അതിനു അർത്ഥം. പ്രതീചിപ്രാകാരം എന്നു് ഗ്ര. പാ. പ്രതീചി–പടിഞ്ഞാറു്. തീണ്ടീട്ടമേടം എന്നു് മൂ. പാ. തണ്ടീട്ടമേടം എന്നു ഗ്ര. പാ. മെച്ചം.

മാറാടിക്കീഴ്മരുവലർപിണംകൊണ്ടു നായ്ക്കും നരിക്കും
ചോറാടിക്കും മനുജവരനെക്കാൺക നീ ചെൻറു പിന്നെ
ക്കുറാളിൻേറാക്കുടലുമുയിരും നീടൊടുക്കും വടക്കിൻ-
ക്കുറാളിൻേറാരിനിയ മണികണ്ഠാഖ്യ സാമന്തമൗലിം. 23

പിന്നീട്ട് വടക്കുംകൂർ രാജാവായ മണികണ്ഠനെ കാണാൻ പറയുന്നു. മാറാടി-പോരാടി, കീഴ്മരുവലർ-കീഴ്പ്പെട്ടുത്തിയ മരുവലരുടെ–ശത്രുക്കളുടെ, പിണംകൊണ്ടു്-മൃതശരീരംകൊണ്ടു്, നായ്ക്കും നരിക്കും, ചോറാടിക്കും സദ്യ കൊടുക്കുന്ന, മനുജവരനെ-രാജാവിനെ, സാമന്തമൗലിം എന്നതിനോടു ചേരുന്നു. കൂറാളിൻേറാക്കു്-കൂറുകാണിക്കുന്നവക്കു്, ഉയിരും ഉടലും, നീടൊടുക്കും-നീളെ ഒടുക്കുന്ന–എന്നേക്കും കൊടുക്കുന്ന, വടക്കുംകൂറു്, ആളുന്ന-വാഴുന്ന, ഇനിയ-നല്ല. മണികണ്ഠാഖ്യസാമന്തമൗലിം-മണികണ്ഠൻ എന്നു പേരോടുകൂടിയ സാമന്തപ്രധാനനെ ചെൻറു കാൺക, ചെന്നു കണ്ടാലും.

ശത്രുക്കളെ വെട്ടിക്കൊന്നിട്ടു നായ്ക്കും നരിക്കും കൊടുക്കുന്നവനും സ്നേഹിക്കുന്നവക്കു് ഉടലും ഉയിരും പോലും ദാനം ചെയ്യുന്നവനും ആയ വടക്കുംകൂറിലേ മണികണ്ഠനായ സാമന്തമൗലിയെ കാണണമെന്നു സാരം.

മണികണ്ഠാഖ്യൻ എന്നതിനു മണികണ്ഠൻ എന്നു ബിരുദമുള്ള എന്ന വ്യാഖ്യാനം സ്വീകാര്യമല്ല. മുൻപദ്യത്തിലേ ചിരികണ്ഠാഖ്യ വിഖ്യാതകീർത്തി എന്നതും കാൺക. പേരാണു പറയുന്നതു്, ബിരുദല്ല. കൂറാടിൻേറാക്കു് എന്നു മൂ പാ. കൂറാളിൻേറാക്കു് എന്ന ഗ്ര. പാ. സമീചീനം. ഉയിരും ഉടലും മൂ. പാ. ഉടലും ഉയിരും ഗ്ര. പാ.

നിന്നെക്കാണുംപൊഴുതു നിഴലില്ലാത ലോകപ്രദീപം
കന്നക്കണ്ണാർ കുസുമശരനാം വെൺപലക്ഷോണിപാലഃ
എന്നച്ചാ! പോയ് മുകൾമുടിയുമപ്പക്ഷപാതാതിരേകാൽ
തന്നെപ്പോലും കുറവറ മറന്നെന്തു ചെയ്യാതതൊൻറു്? 24

നിഴലില്ലാത്ത ലോകപ്രദീപമായ നിന്നെ കാണുമ്പോൾ, കന്നക്കണ്ണാക്കു്-സുന്ദരിമാക്കു് കുസുമശരനായ-കാമനായ, വെൺപലക്ഷോണിപാലൻ-വടക്കുംകൂർരാജാവു്, എന്നച്ചാപോയ് മുകൾമുടിയുന്ന-ഉച്ചത്തിൽ എത്തുന്ന, പക്ഷപാതാതിരേകംകൊണ്ടു്, തന്നെപ്പോലും കുറവറ മറന്നു്-തന്നെത്താൻ കുറവില്ലാതെ-സമ്പൂർണ്ണമായി മറന്നു്, ചെയ്യാതതൊൻറു് എന്തു്?—എന്തു തന്നെ ചെയ്കയില്ല?

'കന്നൽക്കണ്ണാർ' എന്ന മൂ. പാ. 'കന്നക്കണ്ണാർ' എന്നു ഗ്ര. പാ. പദകോശം കാണുക. 'രായിരക്ഷോണിപാലം' എന്നു മൂ. പാഠത്തിനു 'രായിരക്ഷോണിപാലനായ നിന്നെ' എന്നു് അർത്ഥം. ഗ്ര. പാ. സമീചീനം. 'വെണ്ണലക്ഷോണിപാലൻ' വാക്യത്തിന്റെ കർത്താവാണു്. 'രായിരക്ഷോണിപാലൻ' എന്നു് ഒരു വ്യാഖ്യാനത്തിൽ തിരുത്തിയിട്ടുള്ളതു സാധുവല്ല. മററുള്ള മുദ്രിത പാഠങ്ങൾ എല്ലാം 'രായിരക്ഷോണിപാലം' എന്നു ദ്വിതീയാന്തമായിട്ടാണു്. 'വെൺപലക്ഷോണിപാലഃ' എന്ന ഗ്ര. പാ. ഉത്തമം. ആദിത്യവർമ്മയെ രായിരക്ഷോണിപാലനായി കല്പിച്ചതു ചിറവാ അദ്ദേഹത്തിന്റെ മൂലകുടുംബമായതുകൊണ്ടു് ആണെന്നു് ശ്രീ. വിഷാരടി കരുതുന്നു.

മുണ്ടെക്കൽച്ചെന്റിനിയ വിരഹവ്യാകുലാമുണ്ണുനീലീം
കണ്ടിട്ടിന്റേ ദയിതഗദിതം ഞാനുണർത്തേണ്ടുവോന്റു്
മണ്ടിക്കൂട്ടും കുസുമശരനോടൊട്ടിണങ്ങിത്തടുപ്പോ-
ന്റുണ്ടെൻ കൈയ്യിൽ ക്കിമപി മൃതസഞ്ജീവനം മന്ത്രബീജം. 25

മുണ്ടയ്ക്കൽ ചെന്നു് വിരഹവ്യാകുലയായ, ഇനിയ-നല്ല, ഉണ്ണുനീലിയെ കണ്ടിട്ടു്, ഇന്റേ-ഇപ്പോൾ തന്നെ, ദയിതഗദിതം-ഭർത്തൃസന്ദേശം-അവളുടെ ഭർത്താവു പറഞ്ഞയച്ച കാര്യം, ഞാൻ ഉണർത്തേണ്ടുവോന്റു്-ഞാൻ അറിയിക്കേണ്ടതായിട്ടുണ്ടു്. മണ്ടിക്കൂട്ടും-പാഞ്ഞടുക്കുന്ന, കുസുമശരനോട്-കാമദേവനോടു്, ഒട്ടു് ഇണങ്ങി തടുപ്പോന്റു്-എതിരിട്ടു തടയുന്ന, കിമപി-ഒരു, മൃതസഞ്ജീവനമായ മന്ത്രബീജം എന്റെ കൈയ്യിൽ ഉണ്ടു്.

എന്റീവണ്ണം മമ നിനവു നീ ചൊല്ലിനാൽ മിക്കവാറും
കൻറും കൻറും കലയുമകലും പേതമാൻകണ്ണിതന്നെ
ചെൻറു കാൺകെൻറവനയി സഖേ! ചൊല്ലുമപ്പോഴ്ത്തുദാനീ-
മെൻറുള്ളേടം നവരമറിവാൻ ജ്യോതിഷം വല്ലുവൻ ഞാൻ. 26

എന്നീവണ്ണം, മമ-എന്റെ, നിനവു്-വിചാരം നീ ചൊല്ലിയാൽ, മിക്കവാറും, അയി സഖേ-അല്ലയോ തോഴാ, അവൻ-മണികണ്ഠൻ, കൻറും കുൻറും കലയുമകലും പേതമാൻകണ്ണി തന്നെ-കുട്ടിയെയും കുന്നിനെയും കലമാനെയും വിട്ടു് അകലെയായ പേതമാനിന്റെ കണ്ണോടുകൂടിയ, ആ ഉണ്ണുനീലിയെ എന്നു താൽപര്യം; ചെൻറു കാൺക-പോയി കാണുക, എന്നു്, അപ്പോഴ് ചൊല്ലും-പറയും. എന്റെ നിനവു പറഞ്ഞാൽ മണികണ്ഠൻ ഉടൻ തന്നെ ഉണ്ണുനീലിയെ ചെന്നു കാണാൻ മിക്കവാറും അങ്ങയോടു പറയും. എൻറുള്ളേടം-എന്ന കാര്യം, നവരം-നിശ്ചയമായി, അറിവാൻ, ഞാൻ ജ്യോതിഷം വല്ലുവൻ-അറിയുന്നുണ്ടു്.

മിക്കവാറും എന്നതു് 'ചൊല്ലും' എന്നതിനോടാണു് അന്വയിക്കുന്നതു്. ഈ അംശം ശ്രദ്ധേയമാണു്. വല്ലുവൻ, ചൊല്ലുവൻ എന്നപോലെ. 'വൽ' എന്നതിൽനിന്നു 'വല്ലുവൻ' എന്ന രൂപം; ഞാൻ വല്ലുന്നു എന്നു് അർത്ഥം. ചില വ്യാഖ്യാതാക്കന്മാർ 'വല്ലുവൻ' എന്നതിനു 'വശമാക്കിയിട്ടുണ്ടു്' എന്നു് അർത്ഥം കൊടുക്കുന്നു. ഒന്നിൽ 'വല്ലുവേൻ' എന്നെടുത്തു് 'പാടിക്കൊണ്ടു' എന്നു് അർത്ഥം കൊടുക്കുന്നു. നിഷേധാർത്ഥത്തിൽ ആണെങ്കിൽ വല്ലുവേൻ, എന്നല്ല 'വല്ലേൻ' എന്നാണു് രൂപം. cf. ഒട്ടും പൂട്ടേൻ ഇത്യാദി. പൂട്ടുവൻ എന്നല്ല നിഷേധരൂപം. 'വല്ലേൻ' എന്ന രൂപം ഈ സന്ദേശത്തിൽ തന്നെ ഉണ്ടു്. 'ചൊല്ല വല്ലേൻ' II. 51 കാണുക.

മിക്കവാറും അത്രയും എന്നു് വ്യാഖ്യാനിച്ചിരിക്കുന്നതു സ്വീകാര്യമല്ല. പേടമാൻ എന്നു് മൂ. പാ. പേതമാൻ എന്നു് ഗ്ര. പാ. പേത- അറിവില്ലാത്ത.

ഉദ്യാനം ചെൻറലരിവനിതക്കമ്പിലെൻറും കളിപ്പാൻ
ഖദ്യോതാനാം ദിനമണിരിവ പ്രേക്ഷണീയോ രിപൂണാം
സദ്യോ നിന്നെക്കനിവൊടു സഖേ! കാണുമക്കോതവർമ്മൻ
വിദ്യാനദ്യാം നിയതി മുഴുകും ബിംബലീബാലചന്ദ്രഃ 27

അലരിവനിതയ്ക്കു് അലരിൽ വനിതയ്ക്കു്- പൂവിൽമാതിനു്, അമ്പിൽ-സന്തോഷത്തോടെ, എന്നും ചെൻറു്-ചെന്നു്, കളിക്കാൻ ഉദ്യാനവും-പൂന്തോട്ടമായുള്ളവനും, ദിനമണി-സൂര്യൻ, ഖദ്യോതങ്ങൾക്കു്-മിന്നാമിനുങ്ങുകൾക്കു്, ഇവ-എന്നപോലെ, രിപൂണാം-ശത്രുക്കൾക്കു്, പ്രേക്ഷണീയനും-കാണത്തക്കവനും, വിദ്യാനദ്യാം-വിദ്യാനദിയിൽ, നിയതി-നിത്യവും, മുഴുകുന്നവനും, ബിംബലീബാലചന്ദ്രനുമായ അക്കോതവർമ്മൻ, സഖേ-തോഴാ, സദ്യഃ-വേഗത്തിൽ (ചന്നു്), കനിവോടു കാണും-വന്നുകണ്ടു് ഉപചരിക്കും എന്നു ഭാവം. ബാലചന്ദ്രൻ എന്നു പറഞ്ഞിട്ടുള്ളതിനാൽ കോതവർമ്മ അന്നു ബാലനായിരുന്നുവെന്നു സ്ഫുരിക്കുന്നു. ബിംബലീബാലചന്ദ്രഃ ഗ്ര. പാ. ബിംബലീപാലചന്ദ്രഃ എന്നു മൂ. പാ. 'പ്രേക്ഷ്യതേ യോ രിപൂണാം' എന്നു ഗ്ര. പാ.

കന്നക്കണ്ണൊന്നൊരു മനസിജൻ പോക്കുപ്പോക്കു കാലൻ
തന്നെത്തന്നേ പറകിലലർമാതിന്നൊരാവാസഭൂമി
നിന്നെക്കാണ്മാൻ പെരിയ കൊതികോൾക്കൊണ്ടുടൻ
വൻറതപ്പോൾ
മുന്നിൽക്കാണാമിരവിമണികണ്ഠാഖ്യഭ്രപാരിജാതം. 28

കന്നക്കണ്ണാക്ക്-സുന്ദരിമാക്ക്, മനസിജന്നം-കാമന്നം, പോക്ക്-യുദ്ധത്തിന്, അട്ടപ്പോക്ക കാലന്നം, അലർമാതിന്ന്-ലക്ഷ്മിക്ക്, ആവാസഭൂമിയും-വാസസ്ഥാനവും, ആയ ഇരവിമണികണ്ഠൻ എന്ന പേരുള്ള, ഭൂപാരിജാതം — ഭൂമിയിലെ കല്പവൃക്ഷം, നിന്നെക്കാണ്മാൻ പെരികെ-വലിയ, കൊതികോൾകൊണ്ടുടൻ വന്ന്, അപ്പോൾ മുന്നിൽ കാണാം.

കന്നൽക്കണ്ണാക്ക് എന്ന മൂ. പാ. പദകോശം കാൺക.

പൊൽപ്പൂമാതിന്നൊരു നിലയനം കേവലം വീരമൗലേ!
കെല്പാന്നീടും മരുവലർകുലത്തിന്ന കല്പാന്തവഹ്നിഃ
അപ്പോൾക്കാണ്മാൻ വരുമയി സഖേ! രാമവമ്മൻ വിശേഷി-
ച്ചിപ്പാരിൽച്ചേന്നരുളുമളകാധീശനാം ബിംബലീശഃ. 29

വീരമൗലേ, ഹേ സഖേ! അപ്പോൾ പൊല്പൂമാതിന്ന് ഒരു നിലയനവും, മരുവലർകുലത്തിന്ന-ശത്രുസമൂഹത്തിന്ന്, കല്പാന്തവഹ്നിയും-പ്രളയാഗ്നിയും, ഇപ്പാരിൽ ചേന്ന് അരുളുന്ന, അളകാധീശനം-കുബേരനും, ആയ രാമവമ്മൻ എന്ന ബിംബലീശൻ, വിശേഷിച്ച കാണാൻ വരും.

നേരേ കാണാം നൃപവര! കിഴക്കിൻചിറയ്ക്കുണ്ടു പശ്ചാൽ
താരാർമാതോട്ടുടമ പിശകം മന്ദിരം മൽപ്രിയായാഃ
മാരന്നുണ്ടാം ജനനഭവനം വീരമാണിക്കമെൻറാ-
ലാരേ പാത്താലവിടമറിയായിൻറതിപ്പാരിലിൻറു? 30

നൃപവര-രാജസത്തമ, കിഴക്കിൻചിറയ്ക്കുണ്ടു, പശ്ചാൽ-പിൻപിലായി,—[‘കിഴക്കിൻപുറത്തുണ്ടു’ എന്ന ഗ്ര. പാ.] താരാർമാതോട്ട്-ശ്രീഭഗവതിയോട്ട്, ഉടമ പിശകം, മൽപ്രിയായാഃ മന്ദിരം-എൻെറ പ്രിയയുടെ ഭവനം, നേരേ കാണാം. ഗൃഹത്തിലെ ഐശ്വര്യം കണ്ടാൽ സാക്ഷാൽ ശ്രീദേവിയാണോ അതിൻെറ ഉടമസ്ഥ എന്ന ശങ്കിക്കുമെന്ന ഭാവം. മാരന്ന്-കാമന്ന്, ഉണ്ടാം, ജനനഭവനം-ജന്മഗൃഹം, ആണ് അതു്. വീരമാണിക്യമെന്നാൽ, പാത്താൽ, ഇപ്പാരിൽ-ഈ ഭൂമിയിൽ, അവിടം അറിയായിൻറതു്-അറിയാത്തതു്, ആരേ-ആരാണ്? വീരമാണിക്യത്തെപ്പററി കേട്ടിട്ടില്ലാത്തവർ ഭൂമിയിൽ ചുരുക്കം ആണെന്ന സാരം.

ഇമ്പത്തിന്നായ്ത്തദനു തളിയിൽച്ചേരുമെൻ തമ്പുരാനെ-
ക്കുമ്പിട്ടസ്മിന്നഴറി വഴിമേൽ നിൻറു വേണാടർകോനേ!
സമ്പൽപ്രാപ്ത്യൈ നൃപവര! പദം നീ വലത്തേതു നേരേ
മുമ്പിട്ടേററം പ്രവിശ ദയിതാമന്ദിരം മംഗളായ. 31

വേണാടർകോനേ-വേണാട്ടുരാജാവേ, നരവര. തദനു-അതിനുശേഷം, ഇവൾക്കിനായ്-അനുഗ്രഹലാഭത്തിനുവേണ്ടി, തളിയിൽ ചേരുന്ന എൻറെ തമ്പുരാനെ, അമ്പിൽ-സുഖത്തോടെ, വഴിമേൽനിൻറു്-വഴിയിൽനിന്നുകൊണ്ടു തന്നെ, കുമ്പിട്ടു്, അസ്മിൻ-ഈ സ്ഥലത്തു്, ഉഴറി-വേഗത്തിൽ. സമ്പത്സമൃദ്ധ്യൈ-നന്മ വരുന്നതിനായി, നീ വലത്തേപ്പദം മുമ്പിട്ടു്, മുൻപേ വലത്തുകാൽ വച്ചു്, ഏററം മംഗളായ-ഏററവും മംഗലം വരാൻ വേണ്ടി, ദയിതാമന്ദിരം-(എൻറെ) ദയിതയുടെ ഗൃഹം, പ്രവിശ-പ്രവേശിച്ചാലും.

ഗണ്ഡാദർശം മുറുവലരിയും കൊങ്കയാം ചെപ്പുമൊപ്പം
കൈക്കൊണ്ടക്കുങ്കുമതിലകമാം നൽ വിളക്കും ദധാനാ
അപ്പോഴം മുല്പ്പാടഥ പടിയോളം വന്ന മുണ്ടെക്കൽ മേവും
പൊൽപ്പൂമാതാം ചെറിയതെതിരേററീടുമമ്പോടു നിന്നെ. 32

അപ്പോൾ ചെറിയതു് എന്ന സ്ത്രീ ചെന്നു് ആദിത്യവർമ്മയെ ഉപചാരപൂർവ്വം സ്വീകരിക്കുമെന്നു പറയുന്നു.

ഗണ്ഡാദർശം-ഗണ്ഡങ്ങളാകുന്ന ആദർശവും കവിൾത്തടങ്ങളാകുന്ന കണ്ണാടിയും, മുറുവലരിയും-പുഞ്ചിരിയാകുന്ന അരിയും, കൊങ്കയാം-മുലയാകുന്ന, ചെപ്പും (സിന്ദൂരമിടുന്ന) ചെപ്പും, ഒപ്പം-ഒന്നിച്ചു്, കൈക്കൊണ്ടു്, അക്കുങ്കുമതിലകമാകുന്ന-കുങ്കുമപ്പൊട്ടാകുന്ന, വിളക്കും, ദധാനാ-ധരിച്ചു്, അപ്പോൾ മുല്പാടു്, അഥ-പിന്നീടു്, മുണ്ടയ്ക്കൽ മേവുന്ന-വസിക്കുന്ന, പൊൽപ്പൂമാതായ ചെറിയതു് പടിയോളം വന്നു്, നിന്നെ-അങ്ങയെ, എതിരേററീടും.

ത്രട്ടത്തിൽ അരിയും കണ്ണാടിയും ചെപ്പും എടുത്തു് വിളക്കും ഏന്തി വിശിഷ്ടാതിഥികളെ സ്വീകരിക്ക പതിവുണ്ടു്.

ചെറിയതു് മുണ്ടയ്ക്കൽ താമസിക്കുന്ന തോഴിയാണു്. (ആടിക്കാലേ നിശി ചെറിയതാം തോഴി—II 97 നോക്കുക.)

അടുത്തതായി താളിയോല ഗ്രന്ഥത്തിൽ കാണുന്ന ശ്ലോകം മുദ്രിതപാഠത്തിലും മദ്രാസ് മാതൃകയിലും ഇല്ല.

ഇണ്ടൽപ്പാടാണ്ടലസഗമനാം ചെൻറു തേററീടുവാനായ്
മണ്ടിച്ചാല! ത്തളരുമിളമാർ കണ്ണി പോവോരു നേരം
മുണ്ടെക്കൽ ച്ചേന്നിതമെഴുമിരണ്ടാമതാം തമ്പി നിന്നെ
കണ്ടിട്ടപ്പോൾ നയനയുഗളം ഹന്ത! പന്തിക്കുമല്ലോ. 33

ഇണ്ടൽപ്പാടു് ആണ്ട-അഴലിൽ പെട്ട, അലസഗമനയെ-(ഉണ്ണുനീലിയെ), ചെന്നു തേററീടുവാനായ്-ആശ്വസിപ്പിക്കാനായി, മണ്ടിച്ചാലെ

തളരുന്ന ഇളമാൻകണ്ണി-അപ്രകാരമുള്ള ഇളമാൻ കണ്ണിയായ ചെറിയതു്, പോവോരു നേരം—പോകുമ്പോൾ, മുണ്ടയ്ക്കലേ രണ്ടാമത്തേ തമ്പിയെ കണ്ടിട്ടു് നയനയുഗളം-(അങ്ങയുടെ) കണ്ണു രണ്ടും, പന്തിക്കുമല്ലോ-ബന്ധിക്കുമല്ലോ—തമ്മിൽ ഇടയുമല്ലോ.

[തമ്പി കഴിഞ്ഞുള്ള അക്ഷരം 'തി' എന്നതിന്റെ അടിക്കു 'ന' എഴുതിയിരിക്കുന്നതായിട്ടാണു് ഗ്രന്ഥത്തിൽ; 'തമ്പി നിന്നെ' എന്നെഴുതാൻ ഉദ്ദേശിച്ചു് തെററി 'തമ്പി തിന്നെ' എന്നെഴുതിയിട്ടു് 'ത'യ്ക്കു പകരം താഴെ 'ന' എഴുതിയതാണോ എന്നു സംശയിക്കാം. 'തമ്പി നിന്നെ' എന്നാണു് ശരിയായ പാഠമെങ്കിൽ 'മുണ്ടക്കലേ രണ്ടാമത്തേ തമ്പി അങ്ങയെ കണ്ടു നയനയുഗളം പന്തിക്കും' എന്നു് അർത്ഥം പറയണം.]

മൽപ്രേയസ്യാ ലളിതഗതയേ കൈവിരൽക്കൈവിരൽച്ചെ-
ത്തുത്സേധം കൊണ്ടുപവിരചിതം നീലരത്നങ്ങൾകൊണ്ടു്
ചാണാൽ മുച്ചാണിട പടിയകം പൂമടുത്തഗ്രഭാഗേ
കാണാം ചെല്ലുമ്പൊഴുതുടനിടത്തുണ്ടു സോപാനമാർഗ്ഗം. 34

മൽപ്രേയസ്യാഃ-എന്റെ പ്രിയയ്ക്കു്, ലളിതഗതയേ-സുഖഗമനത്തിനു വേണ്ടി, കൈയ്യിരൽക്കു് ഐവിരൽ ചെയ്തു്-അഞ്ചു വിരലിട വീതം, ഉത്സേധം കൊണ്ടു്-ഉയരം വച്ചു്, നീലരത്നങ്ങൾ കൊണ്ടു്—പതിച്ചു്, ഉപവിരചിതം, ചാണാൽ മുച്ചാണിടയിൽ പടികെട്ടി, സോപാനമാർഗ്ഗം-കല്പടികൾ, ഇടത്തുണ്ടു്; ചെല്ലുമ്പൊഴുതു കാണാം. അഞ്ചു വിരൽ പൊക്കവും മുച്ചാൺ വീതിയുമുള്ള പടികൾ ചേർന്നതും, നീലക്കല്ലു പതിച്ചിട്ടുള്ളതുമായ സോപാനം ഉണ്ടു്. ഗ്രന്ഥത്തിൽ 'കൈവിരൽക്കൈവിരൽച്ചെയ്തു'' എന്നതിന്റെ രണ്ടാമത്തേ 'കൈവിരൽ' വിട്ടിരിക്കുന്നതു് ലേഖകപ്രമാദമായിരിക്കണം. 'പടിയകം പൂകമട്ടഗ്രഭാഗേ' എന്നു ഗ്ര. പാ. 'പടിയകം പൂമട്ടഗ്രഭാഗേ' എന്നു് മൂ. പാ. പൂമടുത്തു് പൂകുന്നിടത്തു്.

മുക്കോൽച്ചെത്തുണ്ടിരു പുറമൊരിക്കോൽപ്പതിന്നാൽ വിരൽക്കീ-
വിസ്താരാഢ്യം നടനടുവിലുണ്ടുല്ലസിക്കും കവാടം (ഴു്
മത്താവാരേ മകരവദനാലംകൃതം ദ്വാരഗേഹം
തത്രാലക്ഷ്യം തദനു മകരേ മന്ദിരം മൽ പ്രിയായാഃ. 35

ഇരു പുറം മുക്കോൽ ചെയ്തുണ്ടു്, ഒരു കോൽ പതിന്നാലു വിരലിൽ കീഴു്-കുറവായ, വിസ്താരാഢ്യം-വിസ്താരത്തോടുകൂടി, ഉല്ലസിക്കും, കവാടം-വാതിൽ, നടനടുവിൽ ഉണ്ടു്—നടയുടെ നടുവിൽ ഉണ്ടു്. മത്താവാരേ-മത്താവാരത്തിൽ— മതിൽക്കെട്ടിൽ, മകരവദനാലങ്കൃതമായ-മകരമത്സ്യത്തിന്റെ വദനത്താൽ അലങ്കൃതമായ, ദ്വാരഗേഹം-പടിപ്പുര, ഉണ്ടു്.

തദനു തത്ര, മകരേ മകരം രാശിയിൽ, മൽപ്രിയായാ -എന്റെ പ്രിയയുടെ, മന്ദിരം-വീട്ട്, ആലക്ഷ്യം-കാണാവുന്നതാണ്.

'മത്താവാരേ' എന്നതിനു മേല്പടിയുടെ മേൽഭാഗത്തു പണി ചെയ്യുണ്ടാകുന്ന ഭാഗമെന്നു ചിലർ പറഞ്ഞിരിക്കുന്നു. മത്താണമെന്നും വളർ എന്നും മറ്റുചിലർ. മത്താവാരത്തിലാണു ദ്വാരഗേഹമെന്നു വ്യക്തമാണ്. 'മത്താവാരം' എന്നാൽ ചുററുമുള്ള മതിൽക്കെട്ട് എന്ന് അർത്ഥം. മത്താലംബം എന്നും മത്താവാരമെന്നും മതിലിനു പേരു് ഉണ്ട്.

ശില്പാകല്പം പുര പരിമിതം തെക്കിനേത്തുണ്ടു രമ്യം
മുപ്പത്തെൺകോൽക്കുപരി പുറമഞ്ചെൺവിരൽ ച്ചുററുകൊണ്ടു്
അർദ്ധം തസ്മിൻ തളമപി പടിഞ്ഞായറർദ്ധം കിഴക്കേ-
തസ്മൽക്കാന്തയ്ക്കറമുറി കിടപ്പാൻ ചമച്ചീടിനൊൻറു്. 36

ശില്പാകല്പം-ശില്പമാകുന്ന ആകല്പത്തോടുകൂടിയ-അലങ്കാരത്തോടു കൂടിയ-കൊത്തുപണിയാൽ അലംകൃതമായ, പുര-വീട്ട്, പരിമിതം-ആവശ്യത്തിനു മാത്രമുള്ളതു് ആണ്. 'കണക്കാളവൊത്തതു്' എന്ന 'അർത്ഥ മാണ്' മററുള്ളവർ സ്വീകരിക്കുന്നതു്. വലിയ കെട്ടിടങ്ങൾ അവിടെ ഇല്ലെന്നുള്ളതുകൊണ്ടു് പരിമിതം എന്നതിനു ചുരുങ്ങിയ തോതിലുള്ളതു് എന്ന സാമാന്യമായ അർത്ഥമാണു ചേരുന്നതു്.

രമ്യം തെക്കിനേതു് ഉണ്ടു്-മനോഹരമായ തെക്കിനി ഉണ്ടു്. അതിന്റെ അളവു് മുപ്പത്തെട്ടു കോൽ എട്ടാണ്. തസ്മിൻ-അതിൽ, പടിഞ്ഞായർ അർദ്ധം-പടിഞ്ഞാറേ പകുതി, തളം അപി- തളവും, കിഴക്കേതു്-കിഴക്കേ പകുതി, അസ്മൽ കാന്തയ്ക്കു്-എന്റെ പ്രിയയ്ക്കു്, കിടപ്പാൻ-കിടക്കുന്നതിനു്, ചമച്ചീടിനൊൻറു്-ചമച്ചിട്ടുള്ള മുറിയുമാണ്

'അസ്മത് കാന്തയ്ക്കു കിടപ്പാൻ ചമച്ച അറമുറി' എന്നു വ്യക്തമായി പറഞ്ഞിട്ടുള്ളതുകൊണ്ടു് പുതിയ വീടാണെന്നും, ഉണ്ണുനീലിക്കു വേണ്ടി പ്രത്യേകം വയ്പിച്ചിട്ടുള്ളതാണെന്നും വ്യഞ്ജിക്കുന്നു.

മറേറ മൂൻറും പതിനറു വിരൽച്ചൈത്തു ചുറെറാൻറിൽനിൻേറാ-
ൻേറ ററിക്കൊണ്ടിട്ടുപവിരചിതം പശ്ചിമാദിക്രമേണ
പ്രാച്യാം ചെൽവോക്കശനശയനാദ്യർത്ഥമൂണിന്നുദീച്യാം
കാച്ചും പൊന്നും പണവുമിടുവാൻ പശ്ചിമം മൽ പ്രിയായാഃ 37

മറേറ മൂൻറും-ശേഷം മൂന്നു കെട്ടുകളും-വടക്കിനി, കിഴക്കിനി, പടിഞ്ഞാറിനി ഇവ മൂന്നും, പതിനാറു വിരൽ ചൈതു്-പതിനാറു് അംഗുലം വീതം, ഒന്നിനൊന്നു്, ഏററിക്കൊണ്ടു്-കൂട്ടിക്കൊണ്ടു്,

പശ്ചിമാദി ക്രമേണ-പടിഞ്ഞാറിനി തുടങ്ങിയുള്ള ക്രമത്തിൽ, ഉപവിരചിതം-ഉണ്ടാക്കിയിട്ടുള്ളതാണ്. തെക്കിനിയെക്കാൾ പതിനാറു വിരൽ കൂടുതൽ ചുററളവു് പടിഞ്ഞാറിനിക്കും, അതിൽ പതിനാറു വിരൽ വടക്കിനിക്കും, അതിലും പതിനാറു വിരൽപ്പാട്ട് കിഴക്കിനിക്കും ചുററള വിട്ട് നിർമ്മിച്ചിട്ടുള്ള നാലുകെട്ടാണ് ആ പുര. പ്രാച്യാം-കിഴക്കിനിയിലാണ്, ചെൽവോക്ക്-വിരുന്നുകാക്ക്, അശനശയനാദ്യർത്ഥം-ഊണിനും കിടപ്പിനും മററുമുള്ളതു്; ഉദീച്യാം-വടക്കിനിയിലാണ്, ഊണിന്ന്. ചെല്ലുന്നവക്ക് ഊണും മററും കിഴക്കിനിയിലും, വീട്ടിലുള്ള വക്ക് ഊണ് വടക്കിനിയിലും എന്നു ഗ്രഹിക്കണം. മൽ പ്രിയായാഃ-എന്റെ പ്രിയയ്ക്കു്, കാശും പൊന്നും പണവും ഇട്ടുവാൻ-വച്ചുസൂക്ഷിക്കാൻ, പശ്ചിമം പടിഞ്ഞാറിനിയുമാണ്. കാശു് അന്നത്തെ ഒരു നാണയം. പതിനാറു വിരൽ ചൈതു്-പതിനാറു വിരൽ വീതം. 'ശഃ' എന്ന സംസ്കൃത പ്രത്യയം ദുഷിച്ചു് ഉണ്ടായതായിരിക്കാം 'ചൈതു്' എന്ന ഈ രൂപം. കുറേശ-കുറേച്ച എന്ന രൂപങ്ങളും കാൺക.

> മീനശ്രേണീമുഖരമരികെ ചന്ദ്രകാന്താദിബദ്ധം
> മീനത്തിന്മേൽക്കിണറു വിമലസ്വച്ഛപാനീയപൂർണ്ണം
> വേനൽക്കാലം പുനരറിവതിന്നുണ്ടു തസ്യോപകണ്ഠേ
> തേനിറോലും കുസുമനികരം തേവി നട്ടോരു മുല്ല. 38

അരികെ, മീനത്തിന്മേൽ വടക്കുകിഴക്കായി, മീനശ്രേണീമുഖരവും-മീൻകൂട്ടത്താൽ ശബ്ദപൂർണ്ണവും, ചന്ദ്രകാന്താദിബദ്ധവും ചന്ദ്രകാന്തക്കല്ലു കെട്ടിയിട്ടുള്ളതും, വിമലസ്വച്ഛപാനീയപൂർണ്ണവും ആയ കിണർ ഉണ്ടു്. തസ്യ-അതിന്റെ, ഉപകണ്ഠേ അടുക്കലായി, വേനൽക്കാലം അറിവതിന്നു്, തേവി-ഉണ്ണുനീലി, നട്ട, തേനിററു് ഓലുംകുസുമനികരമുള്ള ഒരു മുല്ലയുണ്ടു്. ആ മുല്ലയുടെ പൂക്കാലം കണ്ടാണ് വേനല്ക്കാലം അറിയുന്നതു്. കിണററിൽ വേനല്ക്കാലത്തും വെള്ളം നിറഞ്ഞു കിടക്കുന്നതുകൊണ്ടു് വേനല്ക്കാലം മുല്ല പൂക്കുന്നതു കണ്ടു വേണം അറിയാൻ എന്നു ഗമ്യം. ദേവി എന്നു പറഞ്ഞിട്ടുള്ളതിൽ നിന്നു് ഉണ്ണുനീലിയുടെ പ്രഭുത്വം വ്യഞ്ജിക്കുന്നു.

> മുക്കിക്കോരിച്ചെറിയ കനകക്കിണ്ടികൊണ്ടെത്തു ചൊൽവൂ
> മിക്കപ്പോഴും പുനരതു നനയ്ക്കെന്റി മററില്ല വേല
> തെക്കിൻപാകത്തിനിയ കുറുമൂഴിക്കൽ മൈക്കണ്ണിയുണ്ണി-
> ച്ചക്കിപ്പെണ്ണിൻ കളിയതു കുളുത്തോരു ചേമന്തിയുണ്ടു്. 39

ചെറിയ കനകക്കിണ്ടികൊണ്ടു മുക്കിക്കോരി മിക്കപ്പോഴും ആ മുല്ല, നനയ്ക്കെന്റി-നനയ്ക്കയല്ലാതെ, മററു വേലയില്ല. തെക്കിൻപാകത്തു്, ഇനിയ-നല്ല, കുറുമൂഴിക്കൽ, മൈക്കണ്ണിയായ-സുന്ദരിയായ, ഉണ്ണിച്ചക്കി

പ്പെണ്ണിൻെറ കളിയാണ് അതു്. കുളുത്ത ഒരു ചേമന്തിയുമുണ്ടു്. അടുത്തു് എന്നു ചേൎക്കണം.

കുറുമൂഴിക്കൽ എന്നതിൻെറ ഇപ്പോഴത്തെ രൂപം കുരീക്കൽ എന്നാണു്. പൂൎവ്വാൎദ്ധത്തിൻെറ അൎത്ഥം പ്രത്യേകമായോ ഉത്തരാൎദ്ധത്തോടു ചേൎത്തോ എടുക്കാമെന്നു തോന്നുന്നു. കനകക്കിണ്ടികൊണ്ടു് വെള്ളം മുക്കിക്കോരി മുല്ല നനയ്ക്കുകയല്ലാതെ വേറേ വേലയില്ല ഉണ്ണുനീലിക്കു് എന്നു് എടുക്കാം. അല്ലെങ്കിൽ അങ്ങനെ മുല്ല നനയ്ക്കുന്നതു് ഉണ്ണിച്ചക്കിപ്പെണ്ണു് ആണെന്നും എടുക്കാം. തെക്കുംപാകത്തു് - മണ്ടയ്ക്കലിനു തെക്കുള്ള കുറുമൂഴിക്കൽ എന്നോ, കിണററിനു തെക്കുവശത്തു് എന്നോ എടുക്കാം. കുറുമൂഴിക്കൽ ഉണ്ണിച്ചക്കിപ്പെണ്ണിൻെറ കളിയായ - അവൾ തോഴിയെപ്പോലെ കളിച്ചു വളൎത്തുന്ന, ഒരു ചേമന്തിയും ഉണ്ടു്.

പുഷ്ടാഭോഗം ദലസമുദയൈർ ധന്യമെന്നോമൽ താനേ
നട്ടോരീഴക്കമുകതിനടുത്തുണ്ടു ചാൺമാത്രദീൎഘം
വട്ടം കോലും തുടയൊടു തരം പോരുവാൻ താൻ വളൎന്നാ-
ലൊട്ടേതേനും ചെറുതു നിനവുണ്ടങ്ങു പാൎത്താലതിന്നു്. 40

ദലസമുദയൈഃ - ഇലക്കൂട്ടംകൊണ്ടു്, പുഷ്ടാഭോഗം - വൎദ്ധിച്ച ശോഭ ഉള്ളതും, എൻെറ ഓമൽ - ഉണ്ണുനീലി, താനേ നട്ടതുകൊണ്ടു് ധന്യവും - സുകൃതമുള്ളതുമായ, ഒരു ഈഴക്കമുകു്, അതിനു് – ചേമന്തിക്കു്, അടുത്തുണ്ടു്. ചാൺമാത്രദീൎഘം - ഒരു ചാൺ മാത്രമേ അതിനു പൊക്കമുള്ളു. താൻ വളൎന്നാൽ - അതു വളൎന്നുവന്നാൽ, വട്ടംകോലുന്ന, തുടയോടു് - ഉണ്ണുനീലിയുടെ തുടയോടു്, തരംപോരുവാൻ - സാമ്യം സമ്പാദിക്കാൻ, ഒട്ടു് ഏതേനും - കുറേ, നിനവുണ്ടു് - വിചാരമുണ്ടു്, അതിനു് - ആ ഈഴക്കമുകിനു്, പാൎത്താൽ. വളൎന്നു വന്നാൽ ഉണ്ണുനീലിയുടെ തുടയ്ക്കു തുല്യത നേടണമെന്നു് ആ ഈഴക്കമുകിനു വിചാരമുണ്ടെന്നു തോന്നും. ഈഴക്കമുകു് - ഒരു തരം കമുകു്. ഈഴച്ചെമ്പു്, ഈഴചെമ്പകം എന്നപോലെ. ഈഴത്തുനിന്നു കൊണ്ടുവന്നതായിരിക്കാം.

ഒട്ടേതേനും ഗ്ര. പാ. ഒട്ടൊട്ടെൻറും മൂ. പാ.

ഇന്നാളുള്ളോൻറഴകിലതു ഞാൻ നട്ടതോരാണ്ടു പോരും
കന്യാരാശൌ കുളിര വളരും ചെമ്പകപ്പൈതലുണ്ടു്
തന്വീരത്നം പകലുമിരവും ചെൻറുനോക്കും നനയ്ക്കും
മുന്നാളിപ്പാൽ മുകുളമുളവാവാൻ കണക്കുണ്ടതിന്മേൽ. 41

ഇന്നാൾ ഉള്ളോൻറു് - ഈയിട ഉള്ളതാണു്, അഴകിൽ അതു് - ആ ചെമ്പകം, ഞാൻ നട്ടിട്ടു് ഒരാണ്ടിൽ കൂടുതലാകയില്ല. കന്യാരാശൌ - കന്നിരാശിയിൽ, കുളിര വളരുന്ന, ചെമ്പകപ്പൈതൽ - ചെമ്പകത്തൈ ഉണ്ടു്. തന്വീരത്നം (ഉണ്ണുനീലി), പകലും രാവും ആ ചെമ്പകം ചെന്നു

നോക്കുകയും നനയ്ക്കുകയും ചെയ്യാറുണ്ട്. മൂന്നാളിപ്പാൽ-മൂന്നു നാളിന് ഇപ്പുറം [നായകൻ പിരിഞ്ഞിട്ട് മൂന്നാംദിവസമാണ് സന്ദേശവുംകൊണ്ട് ആദിത്യവമ്മ ഉണ്ണുനീലിയുടെ ഗൃഹത്തിൽ ചെല്ലുന്നതു്]. അതിന്മേൽ-ചെമ്പകത്തിൽ, മുകുളം-മൊട്ടു്, ഉളവാകാൻ-ഉണ്ടാകാൻ, കണക്കുണ്ടു്-ഇടയുണ്ടു്.

തേന്മാവോളം പനസനികരം തെങ്ങൊരോന്റിന്നു നന്നാ-
ലന്നാലിന്നും കമുകിടയിടെപ്പാകി മുമ്മൂൻറു നീളെ
ഒൻറിന്നൊൻറും വളർകതളിയും ചിങ്ങനും നൽക്കരിമ്പും
കാ കൊണ്ടീട്ടാ വഴുതിനകളും മന്ദിരേ മൽപ്രിയായാഃ. 42

മൽപ്രിയായാഃ-എന്റെ പ്രിയയുടെ, മന്ദിരേ-ഗൃഹത്തിൽ, തേന്മാവോളം, പനസനികരം-പിലാവിന്റെ കൂട്ടം, ഉണ്ടു്. ഓരോ പിലാവിന് നാലുതെങ്ങുവീതവും, തെങ്ങിന്റെ ഇടയിൽ മുമ്മൂന്നു കമുകും പാകിയിട്ടുണ്ടു്-നട്ടിട്ടുണ്ടു്. ഒന്നിന്-ഒരു കമുകിന്, ഒന്നുവീതം, വളർകതളിയും-നല്ല കദളിവാഴയും, ചിങ്ങനും ഏത്തൻവാഴയും, നല്ല കരിമ്പും, കായ്കൊണ്ടീട്ടും വഴുതിനകളും ഉണ്ടു്.

കേരളത്തിലെ നല്ല ഒരു ഗൃഹോദ്യാനത്തിന്റെ സ്വഭാവസരസമായ ചിത്രം. ശുകസന്ദേശം ഉത്തരഭാഗം 18-ാം പദ്യത്തോടു താരതമ്യപ്പെടുത്തുക.

ഉണ്ണുനീലിയുടെ വീട്ടിലെ ഓരോ ചെടിയെയും വൃക്ഷത്തെയും അവിടത്തെ ഓരോ അംഗങ്ങളെന്ന നിലയിൽ എത്ര വാത്സല്യത്തോടെ കവി സ്മരിക്കുന്നു എന്നു നോക്കുക. സസ്യലോകത്തോടു് ഇതിൽ കൂടുതൽ മമത എങ്ങനെയാണ് കാണിക്കുക? ഓരോ ചെടിയും ആരാരു നട്ടു എന്നും, അതിന്റെ തത്കാലസ്ഥിതി എന്തെന്നും കൂടെ കവി വിവരിക്കുന്നുണ്ടല്ലോ.

ആലം കോലും മഴലമിഴിയാൾ താൻ വളർത്തന്തിയോളം
നീലം തോയും കുഴലൊടണയും നൈമണം കേട്ടു ചെൻറു്
വാലും താനും ബത മിനമിനത്തങ്ങനേ കാണലാം തേ
പാലും ചാലപ്പരുകി വെരികുണ്ടങ്ങു വായവ്യകോണേ. 43

നീലം തോയുന്ന-കലരുന്ന, കുഴലൊട്ട് അണയും-തലമുടിയിൽ ഉള്ള, നൈമണം-നെയ്യുടെ മണം, കേട്ടു്-മണം പിടിച്ചു്, ചെല്ലുന്ന (വെരുക് എന്നതിനോട്ട് അന്വയം); നീലക്കാർ മൽക്കുഴലിലുഴലും എന്നു മു. പാ. ആലം കോലും മഴലമിഴിയാൾ-വിസ്താരമുള്ളവയും അലസങ്ങളും ആയ മിഴികളോട്ടു കൂടിയവൾ. [ആലം-വിസ്താരം, കതിർവേലുപിള്ള], താൻ അന്തിയോളം-സന്ധ്യവരെ. പകൽ മുഴവൻ വളർത്തുന്നതും എന്ന് അർത്ഥം. വാലും മിനമിനത്തു് പാലും ചാല, പരുകി-കുടിച്ചു്, അങ്ങനെ

കിടക്കുന്നതുമായ വെരുക്, [വാലും താനം എന്നതിൽ 'താനം' എന്നതിനു് പ്രത്യേകം അർത്ഥം ഇല്ല. വാലുപോലും എന്നു വേണമെങ്കിൽ എടുക്കാം]. അന്ന് വായവ്യകോണേ-വടക്കുപടിഞ്ഞാറേ കോണിൽ, തേ കാണലാം-അത്തേയ്ക്കു കാണാം.

[മഴലമിഴി എന്ന പ്രയോഗം സൂക്ഷിക്കുക. 'മഴലമൊഴി'-കൊഞ്ചിപ്പറയുന്നവൾ, എന്നു് ആദിയിൽ രൂപം ഉണ്ടായിരിക്കും. മഴല എന്നാൽ കൊഞ്ചിപ്പറയുക എന്നു് അർത്ഥം. കാലക്രമേണ ഈ അർത്ഥം വിസ്മരിച്ചു് 'നല്ല' എന്ന സാമാന്യാർത്ഥം ഈ പദത്തിനു് ഉണ്ടായി. അതിൽ നിന്നു 'മഴലമിഴി' എന്ന രൂപം തെററായി വന്നിരിക്കാം.]

നീലക്കാർമൽക്കുഴലിലുഴലും തൈമണം എന്നു മൂ. പാ. 'നീലംതോയും കുഴലൊടടനയും നൈമണം കേട്ടു ചെൻറു' എന്നു് ഗ്ര. പാ. നീലം തോയും-നീലം കലരുന്ന, നീലനിറമുള്ള. നൈ മണം എന്നാണു് നല്ല പാഠം. താളിയോല ഗ്രന്ഥത്തിലും മദ്രാസ് പകർപ്പിലും അതാണു് പാഠം. തലയിൽ തേക്കുന്ന നെയ്യുടെ മണം കേട്ടു് വെരുക് അടുത്തു ചെല്ലുന്നു നെയ്യുടെ മണം പിടിച്ചു് ഉണ്ണുനീലിയെ തിരിച്ചു് അറിയുന്നു എന്നർത്ഥം. തൈമണം എന്ന മൂ. പാ. ശരിയല്ല.

ഉണ്ണുനീലി പകൽ മുഴവൻ ലാളിക്കുന്നതും, അവളുടെ തലയിലേ നെയ്മണം കേട്ടു് അടുത്തു ചെല്ലുന്നതും, മിനുമിനുത്ത വാലുള്ളതുമായ ഒരു വെരുക് ആ വീട്ടിൻെറ വടക്കുപടിഞ്ഞാറുവശത്തു് പാൽ കുടിച്ചുകൊണ്ടു കിടക്കുന്നതായി കാണാം.

**ആടിക്കാർമൽക്കുഴലി വടിവിൽത്താൻ ചമയ്ക്കും നിറത്തിൽ**
**പാടും കൂടപ്പല പരിചിലും നൽച്ചിലോകങ്ങൾ ചൊല്ലും**
**ഈടിക്കൂട്ടും മരതകരുചിം തൊണ്ടിനേർച്ചുണ്ടുമേന്തി-**
**ക്കൂടക്കാണാമുടനൊരു കിളിപ്പെൺ കളിക്കിൻറ കൂട്.** 44

ആടിക്കാർ മൽക്കുഴലി-ആടിമാസത്തിലേ കാറിനോടു് മല്ലിടുന്ന തലമുടിയോടുകൂടിയവൾ-ഉണ്ണുനീലി, വടിവിൽ ഭംഗിയായി, താൻ ചമയ്ക്കുന്ന, നിറത്തിൽ-തരത്തിൽ, പാടുകയും, കൂടെ-ഒത്തുചേർന്നു്, പല പരിചിലും-പല ഭംഗിയിലും, നല്ല ശ്ലോകങ്ങൾ ചൊല്ലുകയും ചെയ്യുന്നതും, ഈടിക്കൂട്ടുന്ന-വദ്ധിക്കുന്ന, മരതകരുചിയും-മരതക കാന്തിയും-പച്ച നിറവും, തൊണ്ടിനേർച്ചുണ്ടും-തൊണ്ടിപ്പഴത്തിനു തുല്യമായ ചുണ്ടും-നല്ല ചുവന്ന ചുണ്ടും, ഏന്തി-ഉള്ളതും, ആയ ഒരു കിളിപ്പെണ്ണു് കളിക്കുന്ന കൂടു കൂടെ കാണാം.

നായികയുടെ കാർകുഴലിൻെറ കറുപ്പും, ശാരികയുടെ ശരീരത്തിൻെറ മരതകശോഭയും, അതിൻെറ ചുണ്ടിൻെറ ചുവപ്പും കവിതയ്ക്കു വർണ്ണഭംഗി കൊടുക്കുന്നപോലെ, ഉണ്ണുനീലിയുടെ രാഗാലാപവും ശാരികയുടെ അനുഗാനവും ഇതിനു സംഗീതഭംഗിയും കലത്തുന്നു.

കളിക്കിൻറ വാറു് എന്നു മൂ. പാ. കളിക്കിൻറ കൂടു് എന്നു ഗ്ര. പാ.

മാഴക്കണ്ണാൾക്കൊരു മയിലുമുണ്ടങ്ങു പിൻകാലൊളം പോയ്-
ത്താഴെച്ചെല്ലും പുരികുഴലഴിച്ചോമൽ നില്പോരു നേരം
ഊഴത്തങ്കൊണ്ടിരിൾമുകിലിതെൻറഞ്ചിതം പീലിജാലം
ചൂഴച്ചിന്തിച്ചുവയൊടുടനേ പാടിയാടീടുവോൻറു്. 45

മാഴക്കണ്ണാൾക്കു്-സുന്ദരാക്ഷിക്കു്, [മാഴ-വടുമാങ്ങാ. മുറിച്ച പിഞ്ചു മാങ്ങാ പോലുള്ള മിഴിയുള്ളവൾ. മാഴ എന്നതിനു് അഴകു് അറിവില്ലായ്മ, മാവു് എന്നെല്ലാം അർത്ഥം ഉണ്ടു്. ത. നിഘണ്ടു.] ഒരു മയിലും അങ്ങു് ഉണ്ടു്. ഓമൽ-പ്രിയ, പിൻകാലൊളം പോയ് താഴെ ചെല്ലുന്ന-പാദംവരെ നീണ്ടുകിടക്കുന്ന, പുരികുഴലഴിച്ചു് ഇട്ടുകൊണ്ടു നിൽക്കുമ്പോൾ, ഇരുൾമുകിലിതെൻറു്-ഇരുണ്ട മേഘമാണു് ഈ തലമുടി എന്നു്, ഊഴത്തംകൊണ്ടു്-വിചാരിച്ചു്. അഞ്ചിതം പീലിജാലം-മനോഹരമായ പീലിക്കൂട്ടം, ചൂഴെച്ചിന്തി-വിടർത്തിപ്പരത്തി, ചുവയൊടുടനേ-ചുവയോടുകൂടെ-മാധുര്യത്തോടുകൂടി, പാടി ആടീടുവൊൻറു്-പാടി ആടുന്ന ഒന്നാണു് അതു്.

[38 മുതൽ 41 വരെ പദ്യങ്ങളിൽ ചെടികളെയും മരങ്ങളെയും എന്നവണ്ണം, 43 മുതൽ 45 വരെ ശ്ലോകങ്ങളിൽ നായികയുടെ ഗൃഹത്തിലെ വളർത്തുജന്തുക്കളെയും സൂരിച്ചിരിക്കുന്നു.]

ചോപ്പുക്കൊള്ളോ വള ചെറിയതിന്നാരിയപ്പട്ടർ പോയി
ക്കോപ്പാട്ടിക്കോ തിരുവടി കുറിപ്പൊൻറു താരാൻ പുരാട്ടി,
മാപ്പാട്ടിക്കുള്ളുവനിളയച്ചിക്കു മേനോക്കിയാർ പോ-
ലാപ്പിൽപ്പോയാൾ മലയി ചിരുതേവിക്കു ചീക്കേടു ചീലം. 46

ദാസിമാരുടെ സംഭാഷണം—ചോപ്പുള്ളതാണോ വള? ചെറിയതിന്നു്-ചെറിയതു് എന്നു പേരുള്ളവളുടേതാണു്, എന്നു് ഉത്തരം. ആരിയപ്പട്ടർ പോയി-ആര്യപ്പട്ടർ ചെറിയതിൻെറ ഭർത്താവായിരിക്കാം. കോപ്പാട്ടി എന്നവൾക്കാണോ തിരുവടി? ബാന്ധവം തുടങ്ങിയതെന്നു ശേഷം. പുരാട്ടി കുറിപ്പൊൻറു താരാൻ-തരികയില്ല. [കുറിക്കുള്ള പൊന്നു്-നെററിക്കു് പൊട്ടിടാൻ അതിലോലമായി ചെറിയ പൊട്ടുപോലെ പൊന്നുംതകിടുകൊണ്ടു് ഉണ്ടാക്കാറുണ്ടു്. നെററിക്കു് ചന്ദ്രു് ഇട്ടു് അതിൻെറ പുറത്തു് ആ പൊന്നിൻപൊട്ടു് പതിക്കും. അതിനായിരിക്കാം കുറിപ്പൊന്നു് എന്നു പറയുന്നതു്. ഇതിൻെറ അർത്ഥം പല തരത്തിൽ പറഞ്ഞുകാണുന്നു. കുറുപ്പു് ഒന്നും തരികയില്ല പുരാട്ടീ എന്നും എടുക്കാം.] മാപ്പാട്ടിക്കു്-മാപ്പാട്ടി എന്ന സ്ത്രീക്കു്, ഇന്നു് ആ ളുവൻ ആണു് ബന്ധം. ഇളയച്ചിക്കു മേനോക്കിയാർ ആണു പോൽ. മലയി ആപ്പിൽ എന്ന സ്ഥലത്തു പോയി. ചിരുതേവിക്കു്, ചീക്കേടു്-ചീത്തക്കേടു്-സുഖക്കേടു, ചീലം-പതിവായിത്തീർന്നിരിക്കയാണു്.

'ചിരുതേവിക്ക് ഉമിക്കോട്ട ചിലം' എന്നു് എടുത്തു്, 'ഉമിക്കോട്ട്' എന്ന അൎത്ഥം സംബന്ധം എന്നു് ശ്രീ. പിഷാരടി വ്യാഖ്യാനിക്കുന്നു. 'ചീക്കോട്ട ചിലം' എന്നു താളിയോല ഗ്രന്ഥത്തിലും മദ്രാസ് പകൎപ്പിലും പാഠം കാണുന്നു.

ആടീ കൊണ്ടാ ചവടി, കളഭം കൊണ്ടുചെൻറാ കളത്തീ,
കോടീ കോടിപ്പുടവയെടു നീ, കോതയോ ചൂതു താരാൾ,
പക്കത്തെങ്ങും നഖപുടമണിഞ്ഞങ്ങനേ കാണകത്തും
പക്കത്തും ചേൎന്നഴകിനൊടിളഞ്ചേടിമാർ പോരുമാറു്. 47

ആടീ-അല്ലയോ ആടീ, ചവടി-ചവടി എന്ന ആഭരണം, കൊണ്ടാ-കൊണ്ടുവന്നാലും; അല്ലയോ കളത്തീ, കളഭം കൊണ്ടുചെന്നാ-കൊണ്ടു ചെന്നോ? 'കളത്തീ'എന്നതിനു കുളത്തിൽ എന്നു മൂ. പാ. കോടീ നീ, കോടിപ്പുടവ എടുക്കുക. കോതയോ-ഒരുത്തിയെ കണ്ടിട്ടു് കോതയാണോ എന്നു ചോദിക്കുന്നു. ചൂതു താരാൾ-അവൾ ചൂതു തരികയില്ല. പക്കത്തു്-പക്ഷങ്ങളിൽ-വശങ്ങളിൽ, എങ്ങും, നഖപുടമണിഞ്ഞു്-നഖംകൊണ്ടുള്ള പാടുകൾ അണിഞ്ഞുകൊണ്ടു്, അകത്തും-വീട്ടിനകത്തും, പക്കത്തും-സമീപത്തും, അഴകിനൊടു്, ഇളംചേടിമാർ-ചെറുപ്പക്കാരികളായ ദാസികൾ, പോരുമാറു്-സഞ്ചരിക്കുന്നതു്, കാൺ-കണ്ടാലും.

വക്കത്തും ചേൎന്നു് എന്നു മൂ. പാ. ഗ്രന്ഥത്തിലും മദ്രാസ് പകൎപ്പിലും പക്കത്തു് എന്നു തന്നെ.

[ഉണ്ണുനീലിയുടെ ഗൃഹത്തിലെ ചെടികളെയും ജന്തുക്കളെയും സ്മരിച്ചിട്ടു് അവിടത്തെ ദാസിമാരെ അവതരിപ്പിച്ചിരിക്കുന്നു. അവരുടെ സംഭാഷണം സ്വാഭാവികതയ്ക്കു് ഉദാഹരണമാണെങ്കിലും, നായികയുടെ വിരഹാവസ്ഥയെപ്പററി ഒന്നും പറയാത്തതു ശരിയായോ എന്നു സംശയിക്കണം. എന്നു തന്നെയല്ല, അവരുടെ സംഭാഷണത്തിൽ വ്യഞ്ജിക്കുന്ന ഉത്സാഹാധിക്യം പ്രകൃതത്തിനു യോജിച്ചതും അല്ല.]

അപ്പൂമാതിന്നൊരു സഹചരീമംഗനാമൗലിമാലാ-
മിപ്പാർമേലുള്ളമൃതസരസീമിക്ഷുചാപസ്യ കീൎത്തിം
കൎപ്പൂരാളീമിനിയ നയനങ്ങൾക്കു കാണും നരാണാം
മൽപ്രേമത്തിൻ വിളകഴനിയാം മാനിനീം കാൺക പിന്നെ. 48

ആ പൂമാതിന്നു് ഒരു സഹചരിയും-ലക്ഷ്മീദേവിക്കു് കൂട്ടുകാരിയും, അംഗനാമൗലിമാലയും-സ്ത്രീകൾ മൗലിയിൽ അണിയുന്ന മാലയെ പോലെയുള്ളവളും, ഇപ്പാർമേലുള്ളമൃതസരസീം-ഈ ലോകത്തുള്ള അമൃത തടാകവും, ഇക്ഷുചാപസ്യ-കാമൻെറ, കീൎത്തിയും, കാണും നരാണാം-കാണുന്ന മനുഷ്യൎക്കു്, നയനങ്ങൾക്കു്- കണ്ണുകൾക്കു്, ഇനിയ

കർപ്പൂരാളിയും-നല്ല കർപ്പൂരക്കൂട്ടവും, മൽ പ്രേമത്തിൻ-എൻെറ പ്രേമത്തിന്നു്, വിളകഴനിയും-വിളനിലവും, ആയ, മാനിനീം-മാനിനിയെ, പിന്നെ, കാൺക-കണ്ടാലും. ഇനിയ എന്നതു നയനങ്ങൾക്കു് എന്നതിനോടു് ചേൎത്തും എടുക്കാം.

ശബ്ദഭംഗി ശ്രദ്ധേയമാണു്.

ചൊല്ലും താനേ പുരികുഴലി താന്തന്നെ ബാലേന്ദ്രനീലം
വെല്ലും കാന്ത്യാ വെരളമിളമാൻ തോല്ക്കുമന്നോക്കുകൊണ്ടും
കല്യാണാനാം നിജ നിലയനം മിക്ക മുണ്ടെക്കൽ മേവും
നല്ലാരെന്നും നവ കമലിനിവെണ്ണിലാവുണ്ണുനീലീം. 49

ബാലേന്ദ്രനീലം-ബാലേന്ദ്രനീലരത്നത്തെ—അല്പനീലമായ ഇന്ദ്രനീല രത്നത്തെ, വെല്ലുന്ന-ജയിക്കുന്ന, കാന്ത്യാ-ശോഭകൊണ്ടും, വെരളമിളമാൻ തോൽക്കുമന്നോക്കുകൊണ്ടും-വെരണ്ടു നില്ക്കുന്ന കുട്ടിമാനിനെ ജയിക്കുന്ന നോക്കുകൊണ്ടും, കല്യാണാനാം നിജനിലയനം-മംഗലങ്ങൾക്കു് ഇരിപ്പിടവും, മികച്ച മുണ്ടയ്ക്കൽ മേവുന്നവളും, നല്ലാരെന്നും—സുന്ദരിമാർ എന്ന, നവ കമലിനികൾക്കു്-പുതിയ താമരപ്പൊയ്കകൾക്കു്, വെണ്ണിലാവും-വെണ്ണിലാവു് താമരകളെ എന്നപോലെ ഇതര സുന്ദരിമാരെ മുഖം കൂമ്പിപ്പിക്കുന്നവളുമായ—നാണിപ്പിക്കുന്നവളുമായ, ഉണ്ണുനീലീം-ഉണ്ണുനീലിയെ, പുരികുഴലി-ചുരുണ്ട തലമുടിയുള്ള ആ സുന്ദരി താനേ താൻതന്നെ ചൊല്ലും-തന്നെത്താനെ അറിയിക്കും.

ഇന്ദ്രനീലത്തെ ജയിക്കുന്ന നിറംകൊണ്ടും, ഇളമാൻ തോല്ക്കുന്ന നോക്കുകൊണ്ടും മററു സുന്ദരിമാരെ അധഃകരിക്കുന്ന ഉണ്ണുനീലിയെ അവൾ തന്നെത്താനെ അറിയിക്കും —അവളെ കണ്ടാൽ ഈ ലക്ഷണം കൊണ്ടു മനസ്സിലാക്കാം എന്നു സാരം.

'തോൽക്കുമക്കണ്ണുകൊണ്ടു്' എന്നു മൂ. പാ. 'തോൽക്കുമന്നോക്കുകൊണ്ടും' എന്നു ഗ്ര. പാ. ഗ്രന്ഥപാഠം മെച്ചം

ഉണ്ണുനീലിയുടെ നിറം നീലമാണെന്നു് വ്യഞ്ജിക്കുന്നു.

അന്നപ്പേടയ്ക്കുതിമൃദു പദന്യാസവൈദഗ്ദ്ധ്യലീലാം
തന്നെത്താനേ നവരമറിയിപ്പോൻെറ യാത്രാവിലാസം
ഉന്നിദ്രാണാം തരുണ കമലം വെല്ലുമച്ചേവടിത്താ—
രന്യസ്ത്രീണാമരിയ കബരീഭൂഷണം മൽ പ്രിയായാഃ. 50

അന്നപ്പേടയ്ക്കു് അതിമൃദുവായ പദന്യാസത്തിൽ-കാൽവയ്പിൽ, ഉള്ള വൈദഗ്ദ്ധ്യലീലയെ-ലീലാചാതുൎയ്യത്തെ, തന്നെത്താനേ, നവരം-നിശ്ചയ

മാർഗ്ഗം, അറിയിപ്പോൻറു്-അറിയിക്കുന്നതാണു്, യാത്രാവിലാസം-സഞ്ചാരഭംഗി. എൻെറ പ്രേയസിയുടെ യാത്രാവിലാസം അന്നപ്പേടകളെ പദന്യാസം അഭ്യസിപ്പിക്കുന്നതാണു്. ഉന്നിദ്രാണം-വിരിഞ്ഞുവരുന്ന, തരുണ കമലത്തെ-ഇളംതാമരപ്പൂവിനെ, വെല്ലുന്ന-ജയിക്കുന്ന, മൽപ്രിയായാഃ — എൻെറ പ്രിയയുടെ, ആ ചേവടിത്താർ-ഭംഗിയുള്ള കാൽത്താർ, അന്യസ്ത്രീകൾക്കു്, അരിയ-അമൂല്യമായ കബരീഭൂഷണം-മുടിയിൽ അണിയുന്ന ആഭരണം ആണു്.

'തന്നെത്തന്നേ മുഴവനറിയിപ്പോൻറു്' എന്നു മൂ. പാ. 'അന്യസ്ത്രീണാം കരിയ കബരീഭൂഷണം' എന്നു ഗ്രന്ഥത്തിൽ കാണുന്നതു പിശകാണെന്നു തോന്നുന്നു.

മിത്രം പാർത്താൽ ത്തിരുവിരൽ പരം പങ്കജാന്തർദ്ദളാനാം
മുക്താജാലദ്യുതി മുഴവനേ കൾക്ക വല്ലം നഖാളി
ഗുൽഫേ ഗൂഢം പുറവടി വെടിഞ്ഞീടുമക്കൂർമ്മശോഭാം
മൽ പ്രേയസ്യാഃ പ്രണമതി കണക്കാൽക്ക മായൂരകണ്ഠം 51

മൽപ്രേയസ്യാഃ-എൻെറ പ്രിയയുടെ, തിരുവിരൽ, പങ്കജാന്തർദ്ദളാനാം-താമരയുടെ ഉള്ളിലുള്ള ഇതളുകൾക്കു്, പരം മിത്രം-ഉററ ബന്ധുവാണു്. മുക്താജാലദ്യുതി-മുത്തുകളുടെ ശോഭയെ, മുഴവനേ-അകെക്കൂടി, കൾക്ക വല്ലം-കക്കുന്നതിനു് സാമർത്ഥ്യമുള്ളതു് (ആണു്) നഖാളി—നഖങ്ങൾ. കൾക്ക എന്നു പ്രാചീന രൂപം. പദകോശം കാണുക. ഗുൽഫേ-ഗുൽഫത്തിൽ-നെരിയാണിയിൽ, ഗൂഢം-ഗൂഢമായതു്. ഗുൽഫത്തിൽ ഗൂഢമായ പുറവടി എന്നു് എടുത്താൽ ഭംഗിയില്ല. പുറവടി അ കൂർമ്മശോഭാം-ആമപ്പുറത്തിൻെറ ഭംഗിയെ, വെടിഞ്ഞീടും-തിരസ്കരിക്കും. കണക്കാൽക്കു്-കണങ്കാലിനു്, മായൂരകണ്ഠം-മയിലിൻെറ കഴുത്തു്. പ്രണമതി-നമിക്കുന്നു. കുമ്പിടുന്നു.

തിരുവിരൽ എന്നതുകൊണ്ടു് നായികയുടെ പ്രഭുത്വം വ്യഞ്ജിക്കുന്നു. 'തേവടിച്ചി' എന്നുള്ള അഭിപ്രായം സ്വീകാര്യമല്ല.

'കൾക്ക വെല്ലം' എന്ന മൂ. പാ. തെററാണു്. 'കൾക്ക വല്ലം' എന്നു ഗ്ര. പാ.

ഒപ്പം നില്ലാ മനസിജമണിച്ചെപ്പു ജാനുദ്വയത്തോ-
ടപ്പാലാക്കും കരികരരുചിം കമ്രമൂരുപ്രകാണ്ഡം
അപ്പൂബാണന്നനുപമ മഹാരാജ്യമാമോമലംഗം
മൽ പുണ്യാനാം പരിണതിപദം ചൊല്ലവല്ലേൻ പ്രിയായാഃ 52

ജാനുദ്വയത്തോടു്-രണ്ടു കാൽമുട്ടുകളോടും, മനസിജമണിച്ചെപ്പു്-കാമൻെറ മണിച്ചെപ്പു്, ഒപ്പം നില്ലാ-തുല്യമല്ല. കമ്രം-മനോഹരമായ,

ഊരുപ്രകാണ്ഡം-ശ്രേഷ്ഠമായ തുട, കരികരരുചിം-ആനയുടെ തുമ്പിക്കൈക്കുള്ള രുചിയെ-ഭംഗിയെ, അപ്പാലാക്കം-അപ്പുറത്തു് ആക്കം-പുറന്തള്ളും. അപ്പുബാണന്നു്-ആ കാമദേവന്നു്, അനുപമ മഹാരാജ്യമായ-തുല്യമില്ലാത്ത മഹാരാജ്യമായ, പ്രിയായാഃ ഓമലംഗം-പ്രിയയുടെ മനോഹരമായ ശരീരം, മൽ പുണ്യാനാം-എന്റെ പുണ്യങ്ങളുടെ, പരിണതിപദം-പരിണാമസ്ഥാനമാണു്; ചൊല്ലവല്ലേൻ-ചൊല്ലാൻ എനിക്കു സാമർത്ഥ്യമില്ല-അതു വർണ്ണിക്കാൻ എനിക്കു് കഴിവില്ല.

ചൊല്ലവല്ലേൻ പ്രിയായാഃ എന്ന മൂ. പാ. ശരിയല്ല. 'വൽ'-വല്ലുക എന്നതിന്റെ ഉത്തമ പുരുഷനിലുള്ള നിഷേധരൂപമാണു് 'വല്ലേൻ'.

ക്ലാന്തം മദ്ധ്യം, ബകുള കുസുമശ്രീഭരം നാഭിദേശം,
കാന്തം വേണിമറുനിഴലിവ പ്രേക്ഷ്യതേ രോമരാജി;
കല്യാണാംഗ്യാ നിജ മധുരിമാപൂർണ്ണലാവണ്യഗംഗാ-
കല്ലോലാളീ വലികളുദരം കയ്ത്തലം ചിത്തയോനേഃ. 53

ക്ലാന്തം-ക്ഷീണിച്ചതാണു്, മദ്ധ്യം-മദ്ധ്യപ്രദേശം. സുന്ദരിമാരുടെ കടിപ്രദേശം ഒതുങ്ങിയിരിക്കും. ബകുളകുസുമശ്രീഭരം ആണു് നാഭിദേശം-ബകുളകുസുമത്തിന്റെ-ഇലഞ്ഞിപ്പൂവിന്റെ ഭംഗിയുള്ളതു് ആണു്, നാഭി-പൊക്കിൾ. കാന്തം-മനോഹരമായ, വേണീമറുനിഴൽ-തലമുടിയുടെ എതിർ വരുന്നുള്ള നിഴൽ, ഇവ-എന്നപോലെ, രോമരാജി-രോമാളി-ഉദരത്തിന്മേലുള്ള രോമരേഖ, പ്രേക്ഷ്യതേ-കാണപ്പെടുന്നു. കല്യാണാംഗ്യാ-(ആ) സുന്ദരിയുടെ, വലികൾ-വയററത്തുള്ള ചുളിവുകൾ, നിജ-തന്റെ, മധുരിമാപൂർണ്ണമായ ലാവണ്യഗംഗയിലേ-സൗന്ദര്യമാകുന്ന ഗംഗാനദിയിലേ, കല്ലോലാളികളാണു്-തിരമാലയാണു്. [മനോഹരമായ ഭാവന]. ഉദരം-വയറു്, ചിത്തയോനേഃ—കാമന്റെ, കൈത്തലമാണു്.

നമ്രം തുമല്ലിടയൊടിയുമാറുന്നതം കൊങ്കയുഗ്മം
കമ്രാകാരേ കരകിസലയേ കന്ദളീ കന്ദളാഭേ
കംബുശ്രീമൽ ഗളമിരുൾ കുഴൽക്കററ ചീർത്താത്തുമേററം
ബിംബാകാരം തരളമണിവാ ചന്ദ്രബിംബാനനായാഃ. 54

ചന്ദ്രബിംബാനനായാഃ-ചന്ദ്രബിംബമുഖിയുടെ, നമ്രം-കുനിഞ്ഞ, തുമല്ലിട-മനോഹരമായ മദ്ധ്യപ്രദേശം, ഒടിയുമാറു്-ഒടിയത്തക്കവണ്ണം, ഉന്നതമാണു്, കൊങ്കയുഗ്മം-രണ്ടു മുലകളും. കമ്രാകാരേ-മനോഹരം ആയ ആകാരമുള്ളവയും, കന്ദളീകന്ദളാഭേ-കദളിവാഴയുടെ, തളിരിലയുടെ ശോഭയുള്ളവയും, ആണു്, കരകിസലയേ-രണ്ടുകൈകളും, കംബുശ്രീമദ്-ശംഖിന്റെ ഭംഗിയുള്ളതാണു്, ഗളം. ഏററം ചീർത്തു് ആത്തും-വളരെ വളന്നു

ചീക്കുന്നു. ഇരുൾ—ഇരുട്ടാണു്, കുഴൽക്കാറ—കാറപോലുള്ള തലമുടിക്കെട്ടു്, ബിംബാകാരം—തൊണ്ടിപ്പഴത്തിന്റെ ആകൃതിയുള്ളതാണു്, തരളമണി വാ—മനോഹരമായ പവിഴ മണിപോലുള്ള വാ—ചുണ്ടു്.

ബിംബാകാരാ എന്ന മുദ്രിതപാഠം തെററാണു്. ബിംബാകാരം എന്നു ഗ്ര. പാ.

പൂന്തേൻ വെല്ലും മധുരവചനം, ചന്ദ്രികാ മന്ദഹാസം,
കാന്താ ദന്താവലി, മരതകാദർശലീലൗ കപോലൗ,
കർണ്ണാന്തം നീണ്ടിളയ മറിമാൻ നോക്കു വെൽ—
വൊൻറു നേത്രം
കർണ്ണൗ പൂമാതഴകൊട്ടു കളിപ്പോരു പൊന്നൂയലല്ലോ. 55

പൂന്തേൻ വെല്ലും—പൂന്തേനിനെ ജയിക്കുന്നതാണു്, മധുരവചനം. ചന്ദ്രികാ—നിലാവു തന്നെ, മന്ദഹാസം—പുഞ്ചിരി. കാന്താ—മനോഹരം ആണു്, ദന്താവലി—പല്ലുകൾ; മരതകാദർശലീലൗ—മരതകവർണ്ണത്തിലുള്ള കണ്ണാടികളുടെ വിലാസമുള്ളവ ആണു് അവളുടെ രണ്ടു ഗണ്ഡസ്ഥലങ്ങളും. നിറം നീലമാണെന്നു് ഇവിടെയും വ്യഞ്ജിക്കുന്നു. കർണ്ണാന്തം—കാതുവരെ, നീണ്ടതും, ഇളയ മറിമാനിന്റെ—മാൻകുട്ടിയുടെ നോക്കു്, വെൽവൊൻറു്—ജയിക്കുന്നതും, ആണു്, നേത്രം കണ്ണുകൾ. കർണ്ണൗ—ചെവികൾ, പൂമാതു്—ലക്ഷ്മീദേവി, അഴകൊട്ടു കളിക്കുന്ന പൊന്നൂയൽ ആണല്ലോ. തോട ഇടാനായി കാതു കുത്തി വളർത്തുന്നതു പതിവായിരുന്നു. അതിനാലാണു് കർണ്ണത്തെ പൊന്നൂയലായി വർണ്ണിച്ചിരിക്കുന്നതു്.

ഇനിയ മറിമാൻ എന്നു മു. പാ. 'ഇളയ' എന്നു ഗ്ര. പാ.

എൾപ്പൂ കൾപ്പാൻ കരുതുമഴകാൻറഞ്ചിതം നാസികാഗ്രം,
വിൽപോലേ നീണ്ടുദിതനെറിയൽ പ്രൗഢിചില്ലീതരംഗം
മുററാതോമൽക്കുളുർമതി പൊരും നെററി, മുററിൻറ തിങ്കൾ-
ക്കുററാൽ കുററം വദതി വദനാംഭോരുഹം മൽ പ്രിയായാഃ. 56

അഴകാൻറഞ്ചിതം നാസികാഗ്രം-മൂക്കിൻെറ അററം, എൾപ്പൂ കൾപ്പാൻ കരുതും-എൾപ്പൂവിൻെറ ഭംഗി കവരുന്നതിനു കരുതും. ചില്ലീതരംഗം-തിരപോലെയുള്ള പുരികം, വിൽപോലെ നീണ്ടതും ഉദിതമായ, നെറിയൽപ്രൗഢി-വിലാസപ്രൗഢിയോടു കൂടിയതുമാണു്. മുററാത്ത-വളരാത്ത, ഓമൽ കുളുർമതിയെ-ബാലചന്ദ്രനെ, പൊരും-യുദ്ധം ചെയ്യുന്നതാണു്, നെററി. ഉററാൽ-ഉററുനോക്കിയാൽ, മുററിൻറ തിങ്കൾക്കു്-പൂർണ്ണചന്ദ്രനു്, മൽ പ്രിയായാഃ വദനാംഭോരുഹം-എൻെറ ഭാര്യയുടെ മുഖമാകുന്ന താമര, കുററം വദതി-കുറവു പറയുന്നു.

കൾപ്പാൻ എന്ന ഗ്രന്ഥപാഠം ആണ് സാധു. കപ്പാൻ എന്നതു ലുപ്തരൂപം. പദകോശം നോക്കുക. 'പരിചൊടഴകാന്നഞ്ചിതം' എന്നു ഗ്ര. പാ.

മുണ്ടെക്കൽ ച്ചേൎന്നഴകു പൊഴിവോരുണ്ണുനീലിതി പേരാം
മണ്ടിച്ചാലത്തളരുമിളമാൻ വെൻറ മുഗ്ദ്ധേക്ഷണായാഃ
കൊണ്ടൽക്കോലക്കരിമുകിലുടേ കാന്തിനീർകൊണ്ടിരുണ്ട-
ക്കണ്ടിക്കാർമൽക്കുഴൽ കഴൽ തൊട്ടും കാന്തിസൗജന്യസിന്ധോ! 57

ചാലെ-ഭംഗിയിൽ, തളരുന്ന ഇളമാനിനെ വെൻറ-ജയിച്ച, മുഗ്ദ്ധേക്ഷണായാഃ-മനോഹരങ്ങളായ ലോചനങ്ങളുള്ളവളും, മുണ്ടയ്ക്കൽ ചേൎന്നഴകു പൊഴിവോരു-സൗന്ദൎയ്യം വഴിയുന്ന, ഉണ്ണുനീലി ഇതി പേരാം-ഉണ്ണുനീലി എന്നു പേരുള്ളവളും ആയ, കാന്തി സൗജന്യസിന്ധോഃ—കാന്തിക്കും സൗജന്യത്തിനും സിന്ധുവായുള്ള അവളുടെ, കുഴൽ-തലമുടി, കഴൽ തൊട്ടും-പാദത്തിൽ തൊട്ടും—പാദംവരെ നീണ്ടു കിടക്കുന്നതാണ് അവളുടെ തലമുടി എന്നു സാരം. കൊണ്ടൽക്കോല ഇത്യാദി കുഴലിന്റെ വിശേഷണം. കൊണ്ടൽ-കിഴക്കൻകാററുകാലത്തുള്ളതും, കോല മനോഹരവും, ആയ കരിമുകിലിന്റെ-കാർമേഘത്തിന്റെ, കാന്തിയുള്ളതും നീർ കൊണ്ടു് ഇരുണ്ടതും, കണ്ടിയുടെ-കരിഞ്ചണ്ടിയുടെ കാറിനോട്-കറുപ്പിനോട്, മല്ലിടുന്നതും ആയ, കുഴൽ-തലമുടി എന്നു യോജന.

കഴൽ തൊട്ടും എന്നാണ് ഗ്ര. പാ. ആ പാഠം അനുസരിച്ചാണ് മൂകളിലത്തെ വ്യാഖ്യാനം. കഴൽ തൊഴും എന്നു മൂ. പാ. അതിനും ഇതേ അൎത്ഥം തന്നെ കൊടുക്കാവുന്നതാണ്. ആ പാഠത്തിന്നു് നീർകൊണ്ടിരുണ്ട കരിമുകിലിന്റെ കാന്തി തലമുടിയുടെ കഴലിനെ- കാലിനെ, വന്ദിക്കും എന്നു ചിലർ അൎത്ഥം കല്പിച്ചിരിക്കുന്നു. തലമുടിയുടെ കഴൽ എന്നു് പറയുന്നതിനു സ്വാരസ്യം ഇല്ല. കാന്തിസൗജന്യസിന്ധോ എന്ന് സന്ദേശഹരനെ സംബോധന ചെയ്യുന്നതായും ചില വ്യാഖ്യാതാക്കന്മാർ എടുക്കുന്നു. 'കാന്തി' എന്ന പദം ആവൎത്തിച്ചിരിക്കുന്നു.

ചാണിന്മേൽ നീണ്ടസിതനയനം, ചാപലം ചേൎന്ന മാററം,
കാണുന്തോറും നയനസുഭഗം കാമിനാം പുണ്യപൂരം,
ഓണം മാരന്നുദയഭവനം പൂവിൽമാതിന്നെന്നെക്കോ
കോണം പോരാ കുടില മിഴിതൻ കോലമിവ്വുണ്ണുമെന്മാൻ. 58

ഒരു ചാണിൽ കൂടുതൽ നീളമുള്ള, അസിതനയനം-കറുത്ത കണ്ണു്; ചാപലം ചേൎന്ന മാററം-സംഭാഷണം-മറുപടി. പെരുമാററം എന്നും

വിലാസമെന്നും മാറും അർത്ഥം കൊടുത്തിരിക്കുന്നതു ശരിയല്ല. കാമിനാം -കാമികൾക്കു്, കാണം തോറും നയനസുഭഗമായ പുണ്യപൂരമാണു് ഉണ്ണുനീലി. അവൾ മാരനു് ഓണം; പൂവിൽ മാതിന്നു്–ലക്ഷ്മിക്കു്. ഉദയ ഭവനം. എനെക്കോ–എന്നെ സംബന്ധിച്ചാണെങ്കിൽ, കുടിലമിഴിതൻ കോലം-കുടിലമിഴിയുടെ സൗന്ദര്യം, ഇച്ചുണ്ണമെന്മാൻ-ഇന്നപ്രകാരമാണെന്നു പറയുന്നതിന്നു്, കോണം പോരാ–തിക്കു് ഇല്ല.

കാണം പോരാ എന്നു മുദ്രിതപാഠം. കാണം-ഒരു സ്വർണ്ണനാണയം. പത്തു കാണം ഒരു കഴഞ്ചു് (T·A·S·II.P. 146).

ഗ്രന്ഥത്തിലും മദ്രാസ് മാതൃകയിലും കോണം എന്നു തന്നെ. ശ്ലോകത്തിൻെറ പ്രാസസ്ഥിതിക്കും കോണം എന്നുതന്നെ യോജിക്കും. കോണം എന്നതിൻെറയും അർത്ഥം സ്പഷ്ടമല്ല. ദിക്കു്-ലക്കു്, അറിവു്, സാമർത്ഥ്യം എന്നൊക്കെ ഗൗണാർത്ഥമായി എടുക്കാം.

ഇനിക്കോ എന്നു് മുദ്രിതപാഠം. എനെക്കോ എന്നു് ഗ്രന്ഥപാഠം.

എന്നോടുണ്ടാം പ്രഥമവിരഹവ്യാകുലാ നൂനമിന്റോ
തന്വീമാലാ ശിശിരമഥിതാ താമരപ്പൊയ്കപോലെ
അന്യാകാരം വഹതി തിരുമെയ് മിക്കവാറും മൃഗാക്ഷീ
മുന്നേലക്ഷ്മീം കിമു കുമുദിനീ യാതി ശീതാംശുഹീനാ? 59

സൗന്ദര്യ സർവസ്വമായി താൻ വർണ്ണിച്ച ഉണ്ണുനീലി ഇന്നു് നഷ്ടശോഭ ആയിരിക്കും എന്നു കവി തുടന്നു പറയുന്നു.

ഇന്നോ–ഇപ്പോഴത്തെ കഥ ആണെങ്കിൽ, എന്നോടുണ്ടാം പ്രഥമ വിരഹവ്യാകുലാ–എന്നോടു് ഉണ്ടായിട്ടുള്ള ആദ്യത്തെ വിരഹംകൊണ്ടു് വ്യാകുലയായ, തന്വീമാലാ–യുവതികൾ തലയിൽ അണിയുന്ന മാലയായി ആ മൃഗാക്ഷി–ഉണ്ണുനീലി, ശിശിരമഥിത ആയ–മഞ്ഞുകാലം കൊണ്ടു നശിപ്പിക്കപ്പെട്ട, താമരപ്പൊയ്ക പോലെ,തിരുമെയ് മിക്കവാറും അന്യാകാരം വഹതി. അന്യാകാരമായ മറെറാരു രൂപത്തിലുള്ള, തിരുമെയ്യിനെ വഹിക്കുന്നു. നൂനം–നിശ്ചയം. ശീതാംശുഹീനാ–ചന്ദ്രനില്ലാത്ത, കുമുദിനീ–ആമ്പൽപ്പൊയ്ക, മുന്നേ ലക്ഷ്മീം–ആദ്യമുള്ള ശോഭയെ, യാതി കിമു–പ്രാപിക്കുന്നുണ്ടോ?

ആദ്യം ശിശിര മഥിതയായ താമരപ്പൊയ്കപോലെയും, രണ്ടാമതു ശീതാംശുഹീനയായ കുമുദിനിയെപ്പോലെയും സ്മരിച്ചിരിക്കുന്നു.

തിരുമെയ് എന്ന പ്രയോഗം കൊണ്ടും നായികയുടെ പ്രഭുത്വം വ്യഞ്ജിക്കുന്നു. ക്ഷത്രസ്ത്രീയോ രാജകുമാരിയോ എന്നു് സൂചിപ്പിക്കുന്നു എന്നു് ഒരു വ്യാഖ്യാനത്തിൽ വികല്പമായി കാണുന്ന പ്രസ്താവം സ്വീകാര്യമല്ല.

'ത്വം കൂത്തസ്ത്രീ വട്ടരതിജളോ ദുഷ്ടവിശ്ചാഹം' എന്ന പ്രാചീന ശ്ലോകത്തിൽനിന്ന് കൂത്തസ്ത്രീ പണ്ടും ബഹുമാന്യ ആയിരുന്നില്ല എന്നു സ്പഷ്ടമാണ്.

കണ്ടിക്കാർ മൽക്കുഴലിട കലന്നങ്ങു ചിക്കിത്തുവത്താ-
ഞ്ഞുണ്ടേപ്പാനാമുടനുടനെഴും ദീർഘ നിശ്വാസഖിന്നാ
തൊണ്ടിച്ചെവ്വാ നയനശഫരീനീലതാം നീലനേത്രം
തൊണ്ടിച്ചെവ്വാ വടിവുമിയലാമശ്രുപാതാതിരേകാൽ. 60

കണ്ടിക്കാർ മൽക്കുഴൽ—കണ്ടിയുടെ കറുപ്പിനോടു മല്ലിടുന്ന കുഴൽ—തലമുടി, ചിക്കിത്തുവത്താഞ്ഞു് ഇടകലന്നു് ഉണ്ടേപ്പാനാം-ഉണ്ടായിരിക്കാം. ഏകവേണീധര ആയിരിക്കാമെന്നു ഭാവം.

ഈ പാഠം ശുദ്ധമാണോ എന്നു് സംശയം ഉണ്ടു്. ഗ്രന്ഥത്തിലേ പാഠമാണു് ഇവിടെ സ്വീകരിച്ചിരിക്കുന്നതു്. ഉണ്ടേപ്പാനാം—ഉണ്ടായിരിക്കാം എന്നായിരിക്കും അർത്ഥം. ഉണ്ടേപ്പാനായുടൻ എന്നു് എടുത്തു് ഉണ്ടേക്കാനായി എന്നു് ശ്രീ പിഷാരടി അർത്ഥം കല്പിക്കുന്നു. ഇതു യോജിക്കയില്ല. 166-ാംപദ്യം നോക്കുക. കുളിക്കാനും കുറിയിടാനും തോഴിമാർ പറയുമ്പോഴും കേൾക്കാത്ത പോലെ കിടക്കുന്നതേ ഉള്ളു ആ നായിക. അതിനാൽ ഉണ്ടേക്കാൻ എഴുന്നേല്ക്കുമെന്ന സൂചന പ്രകൃതത്തിൽ വരിക പ്രയാസമാണു്. ഉണ്ട എല്ലാൻ ആയി, എന്നു് എടുത്തു് ഉണ്ട ഏല്ക്കാറായി, തലമുടി ഉണ്ട പിടിക്കാറായിരിക്കും എന്നു് ഒരു വ്യാഖ്യാനത്തിൽ കാണുന്നതും സ്വീകാര്യമെന്നു തോന്നുന്നില്ല.

ഉടനുടനെഴും ദീർഘനിശ്വാസഖിന്നാ—ദീർഘശ്വാസം കൊണ്ടു് ദുഃഖിതയായിട്ടു് ഉടനുടൻ എഴും—എഴുന്നേല്ക്കും. അശ്രുപാതാതിരേകാൽ—അധികമായി കണ്ണീരൊഴുകിയതുകൊണ്ടു്, തൊണ്ടിച്ചെവ്വാ—തൊണ്ടിപ്പഴംപോലെ ചുവന്ന ചുണ്ടു്, നയനശഫരിയുടെ—ശഫരിമീൻ പോലെയുള്ള കണ്ണിന്റെ, നീലതയെയും—നീലനിറവും, നീലനേത്രം—നീലനിറമുള്ള കണ്ണു്, തൊണ്ടിച്ചെവ്വായുടെ—ചുവന്ന ചുണ്ടിന്റെ, വടിവും-ഭംഗിയും, ഇയലാം-ധരിക്കാം. ചെവ്വാ എന്ന ഗ്രന്ഥപാഠം മെച്ചം. ചെവന്ന വായ് എന്നു് വ്യുൽപത്തി. 'ചൊവ്വാ' ഇപ്പോഴത്തെ രൂപം.

ചുവന്ന ചുണ്ടിൽ കണ്ണീരു വീണതുകൊണ്ടു് നീലനയനം പ്രതിഫലിച്ചു നീലമായും, നീലനയനത്തിൽ ചെഞ്ചുണ്ടു പ്രതിഫലിച്ചു് ചുവപ്പായും പരസ്പരം ഗുണം പകർന്നു കാണാം എന്നു ഭാവം. കരഞ്ഞു കണ്ണീർ പൊഴിക്കുമ്പോൾ കണ്ണു ചുവക്കുന്നതും, മഷി കലങ്ങിയ കണ്ണീർ വീണു് ചുണ്ടു കറുക്കുന്നതും സ്വാഭാവികം ആണല്ലോ.

ചില്ലീവല്ലീ നെറിയലെ മറന്നാംബുജേ തേൻ മുടിഞ്ഞാൽ
മെല്ലെപ്പൈ കൊണ്ടളികുലമുറങ്ങിന്റുതായ് തോന്റുമാകാം;
കല്യാണാംഗ്യാ ദിവസദശമീ ചന്ദ്രശോഭാമിന്നങ്ങോ-
മെല്ലാപ്പോഴും കരതല പരിഷ്വംഗ ഖിന്നൗ കപോലൗ. 61

ചില്ലീവല്ലീ-പുരികക്കൊടി, നെറിയലെ-വിലാസത്തെ, മാന്ന് (ശാന്തമായി), അംബുജേ-താമരയിൽ, തേൻ മുടിഞ്ഞാൽ-തേൻ തീൎന്നു പോയാൽ, മെല്ലെ ചെപെകൊണ്ടു്-വിശപ്പ്രാൻര്. അളികുലം-വണ്ടിൻകൂട്ടം, ഉറങ്ങിൻറതായ് തോൻറുമാകാം-ഉറങ്ങുന്നതായി തോന്നാം. ഉണ്ണുനീലിയുടെ മുഖത്തെ താമരയോടും, വിരഹവേദനകൊണ്ടു് നിശ്ചലമായ പുരികക്കൊടിയെ തേൻ തീൎന്നുകൊണ്ട് വിശപ്പോടെ ആ താമരപ്പൂവിൽ കിടന്നു് ഉറങ്ങുന്ന വണ്ടിൻക്കൂട്ടത്തോടും ഉൽപ്രേക്ഷിച്ചിരിക്കുന്നു.

കല്യാണാംഗിയുടെ കപോലങ്ങൾ-രണ്ടു കവിൾത്തടങ്ങളും, എല്ലാപ്പോഴും, കരതല പരിഷ്വംഗഖിന്നങ്ങളായി, ദിവസദശമി ചന്ദ്രശോഭയെ-പകൽ സമയത്തുള്ള ദശമി ചന്ദ്രന്റെ ശോഭയെ, ഇണങ്ങാം-സാമ്യം വഹിക്കാം. ആകൃതികൊണ്ടും വൈവർണ്യംകൊണ്ടും കവിൾത്തടങ്ങൾക്കു് ദിവസ ദശമീ ചന്ദ്രനോടു സാമ്യം കല്പിച്ചിരിക്കുന്നു.

ചില്ലീ വല്ലീം എന്നു മുദ്രിത പാഠം. ചില്ലീ വല്ലീ എന്ന ഗ്ര. പാ. സമീചീനം.



നീലക്കല്ലാൽ വിരചിത മണിച്ചെപ്പുപോലേ വിളങ്ങും
കോലപ്പോർമമ്മുല കുവലയം വെൻറ മുഗ്ദ്ധേക്ഷണായാഃ
ബാലസ്നിഗ്ദ്ധം നഖപദമണിഞ്ഞശ്രുപാതാതിരേകാൽ
ചാലത്തോൻറും ചുനയൊഴുകുമച്ചൂതപക്വങ്ങളെൻറു്.

കുവലയം വെൻറ മുഗ്ദ്ധേക്ഷണായാഃ-കരിംകൂവളപ്പൂവിനെ ജയിച്ച കണ്ണോടുകൂടിയ ആ സുന്ദരിയുടെ, നീലക്കല്ലാൽ വിരചിതമായ-നീലരത്നംകൊണ്ടു് ഉണ്ടാക്കിയ, മണിച്ചെപ്പുപോലെ, വിളങ്ങും-ശോഭിക്കുന്ന, കോലപ്പോർമമ്മുല-മനോഹരവും പോരിനായി മല്ലിടുന്നതുമായ മുലകൾ, ബാലസ്നിഗ്ദ്ധമായ നഖപദം അണിഞ്ഞു്, അശ്രുപാതാതിരേകാൽ-അശ്രുപാതാതിരേകംകൊണ്ടു്-ധാരാളം കണ്ണീർവീണ് ചുന ഒഴുകുന്ന ചൂതപക്വങ്ങളെൻറു്, ചാലേ തോൻറും-ഭംഗിയായി തോന്നാം.

'നീലക്കല്ലാൽ വിലസിന' എന്നു മു. പാ. നീലക്കല്ലാൽ വിരചിത എന്നു ഗ്ര. പാ. സമീചീനം. ഇവിടെയും ഉണ്ണുനീലിയുടെ നിറം നീലം എന്നു സ്പഷ്ടം. അശ്രുപാതാന്തരേഖം എന്നു മു. പാ. അതിരേകാൽ എന്നു ഗ്ര. പാ. ചുണ എന്ന മു. പാ. ശരിയല്ല. ചുന എന്ന ഗ്ര. പാ. ആണു് ശരി. മാങ്ങാഞെട്ടിൽ നിന്നു് ഒഴുകുന്ന കറയാണു് ചുന.

**അശ്രുരേഖകളണിഞ്ഞ മുലകളെ ചുനയൊഴുകുന്ന ചൂതപക്വങ്ങളായി കല്പിച്ചിരിക്കുന്നതു് സുന്ദരമാണു്. എന്നാലും നീലനിറമെന്നു വൎണ്ണിച്ചിട്ടുള്ള കുചങ്ങൾക്കു ചൂതപക്വങ്ങളുമായി വൎണ്ണസാദൃശ്യമില്ലെന്നു സ്മരിക്കണം.**

ബിന്ദുസ്ഫിന്നം മൃദുനഖപദോല്ലാസി കാന്തായിതാന്തേ
മന്ദം മന്ദം മമ കരതലംകൊണ്ടു സംവാഹനീയം
സന്തപ്തായാ മദനശിഖിനാ സാരമാമൂരുയുഗ്മം
രന്തത്തൂണിൻ പരിചു വിളറിപ്പോയിതാകാം പ്രിയായാഃ. 63

മദനശിഖിനാ-കാമ(വികാരമാകുന്ന) അഗ്നിയാൽ, സന്തപ്തായാഃ-സന്തപ്തയായ, പ്രിയായാഃ-പ്രിയയുടെ, ബിന്ദുസ്ഫിന്നം-ബിന്ദുക്കളുള്ളവണ്ണം സ്ഫേദിച്ചതു് - വിയപ്പുതുള്ളി പൊടിഞ്ഞുനിൽക്കുന്നതും, മൃദുനഖപദോല്ലാസിയും-മൃദുവായ നഖക്ഷതംകൊണ്ടു് ഉല്ലസിക്കുന്നതും, കാന്തായിതാന്തേ-പുരുഷായിതലീലയുടെ അവസാനത്തിൽ, മമ-എന്റെ, കരതലംകൊണ്ടു്-കൈകൊണ്ടു്, മന്ദം മന്ദം സംവാഹനീയം, തലോടത്തക്കതും സാരമാമൂരുയുഗ്മം-ശ്രേഷ്ഠവുമായ രണ്ടു തുടയും, രന്തത്തൂണു പോലെ വിളറിപ്പോയിരിക്കാം.

ശൃംഗാരപുഷ്ടിക്കുവേണ്ടിയാണു കാന്തായിതകഥനമെങ്കിലും, ഭർത്താവു് സന്ദേശഹരനോടു പറയുന്നതാണെന്നു് ഓക്കുമ്പോൾ ഇതു് അനുചിതമല്ലയോ എന്നു സംശയിക്കണം.

ഇതു ശുകസ. ഉത്ത. ഭാ. 43-ാം പദ്യത്തിന്റെ ഛായയാണു്. ആ ശ്ലോകത്തിനു കുഞ്ഞിക്കുട്ടൻതമ്പുരാന്റെ തർജ്ജിമ താഴെക്കാണിക്കാം.

സൈപരം ഞാൻ പോയ്ത്തലോടാതധികദിവസമായ് ക്ലാന്തിയേന്തി-(ക്കുഴങ്ങിൽ
ച്ചേരും നൽപ്പൂക്കലച്ഛായയിൽ വിളറിയവൾക്കുള്ള ചാരൂരുയുഗ്മം
മാരശ്രീരാജധാനിക്കെഴുമഴകൊഴുകും വെള്ളികൊണ്ടുള്ള തൂണിൽ
ച്ചാരുശ്രീ ചേർന്നിരിക്കും നഖപദമണിമാലാളി കൂടാതെ കണ്ടും.

'വീരായിതാന്തേ' എന്നു മൂ. പാ. കാന്തായിതാന്തേ എന്നാണു് ഗ്ര. പാഠവും മദ്രാസ് പ്രതിയിലേ പാഠവും. അർത്ഥം ഒന്നു തന്നെ.

വേണുശ്രീമന്മധുരവചനാം വീരമൗലേ! സഖീം തേ
കാണുന്നേരത്തുടനറിയലാമെങ്കിലും പങ്കജാക്ഷീം
ക്ഷീണക്ഷീണാം വിഗതഹരിണാമിന്ദ്രദിക്ചന്ദ്രരേഖാം
കാണുന്നേരത്തു കരുതിനോരന്യഥാ മന്നിലാർപോൽ? 64

വീരമൗലേ! എങ്കിലും-എന്റെ വിരഹംകൊണ്ടു് രൂപാന്തരം പ്രാപിച്ചിട്ടുണ്ടെങ്കിലും, വേണുശ്രീമന്മധുരവചനയും-വേണുശ്രീയോടു മല്ലിടുന്ന മാധുര്യമുള്ള വാക്കോടുകൂടിയവളും, പങ്കജാക്ഷിയും ആയ, തേ സഖീം-നിന്റെ സഖിയായ, (എന്റെ ഭാര്യയെ), കാണുംപൊഴുതു്-

ൻ

കാണമ്പോൾ, അറിയലാം-തിരിച്ചറിയാം എന്നർത്ഥം. അറിയൽ+ആം= അറിയലാം—തമിഴ്‌രൂപം.

അതിന്ന യുക്തി പറയുന്നു. ക്ഷീണക്ഷീണയും-വളരെ ക്ഷീണിച്ചതും' വിഗതഹരിണയും-(അടയാളമായ) മാൻ ഇല്ലാത്തതുമായ, ഇന്ദ്രദിക്ചന്ദ്രരേഖാം-ഇന്ദ്രദിക്കിലെ-കിഴക്കത്തെ, ചന്ദ്രരേഖയെ, കാണന്നേരത്തു്, അന്യഥാ കരുതിനോർ—മററൊന്നാണെന്നു വിചാരിക്കുന്നവർ, മന്നിലാർ പോൽ—ലോകത്തിൽ ആരുതന്നെ ഉണ്ടു്?

ക്ഷീണിച്ചാലും ചന്ദ്രനെ മനസ്സിലാക്കാവുന്നതുപോലെ വിരഹാവസ്ഥയിലും സുന്ദരിയായ ഉണ്ണുനീലിയെ തിരിച്ചറിയാൻ പ്രയാസമില്ലെന്നു സാരം.

ക്ഷീണക്ഷീണയായി ഇന്ദ്രദിക്കിൽ കാണുന്ന ചന്ദ്രരേഖ കറുത്ത പക്ഷത്തിൽ വെളുപ്പാൻകാലത്തു കിഴക്കു് ഉദിക്കുന്ന ചന്ദ്രനാണു്.



മററും ചൊല്ലാം കുശൽ മനസിജക്ലേശിനീം കൂററുപ്പാൻ
ചുററും മേവും നിജ സഹചരീവർഗ്ഗമെൻ വാർത്തകൊണ്ടും
മുററും മാദ്ധ്വീം ചെവി നിറയുമാറങ്ങു തൂവും ദശായാ-
മിററിറേറാലും നയനസലിലം വീക്ഷതേ പ്രാണനാഥാ. 65

മററും ചൊല്ലാം കുശൽ-വേറെയും ഒരു ഉപായം പറയാം, ഉണ്ണുനീലിയെ കണ്ടുപിടിക്കാൻ വേറേ ഒരു ഉപായവും പറയാം എന്നു സാരം. മനസിജ ക്ലേശിനീം—കാമദുഃഖം അനുഭവിക്കുന്ന അവളെ, കൂററുപ്പാൻ-മരണത്തിൽനിന്നു രക്ഷിക്കാൻ, ചുററും മേവുന്ന തൻെറ, സഹചരീവർഗ്ഗം-തോഴിമാർ, എൻെറ വാർത്തകൊണ്ടും-എന്നെപ്പററിയുള്ള കഥകൾകൊണ്ടും, മുററും—ധാരാളമായി-പൂർണ്ണമായി, ചെവിനിറയുമാറങ്ങു്, മാദ്ധ്വീം-തേൻ, തൂവും ദശായാം-തൂവുമ്പോൾ, ഇററിററു് ഒഴുകുന്ന കണ്ണുനീരോടുകൂടുംവണ്ണം, പ്രാണനാഥാ വീക്ഷതേ-എൻെറ പ്രാണനാഥ, നോക്കുന്നു-നോക്കിക്കൊണ്ടു് ഇരിക്കയായാകാം. (അങ്ങനെ അവളെ കാണാം എന്നർത്ഥം.) പ്രാണനാഥാ വീക്ഷ്യതേ എന്ന ഗ്രന്ഥപാഠത്തിനു പ്രാണനാഥ കാണപ്പെടുന്നു എന്നു് അർത്ഥം എടുക്കണം.

പാഠഭേദംകൊണ്ടു് ഈ പദ്യത്തിൻെറ അർത്ഥം നേരായവിധത്തിലല്ല മററു വ്യാഖ്യാനങ്ങളിൽ. 'കുററുപ്പാൻ' എന്നും 'കററുപ്പാൻ' എന്നും എടുത്തിട്ടു സംശയം തീക്കാൻ എന്നു വ്യാഖ്യാനിച്ചിരിക്കുന്നു. കൂററുപ്പാൻ എന്ന ഗ്ര. പാ. മെച്ചം. കൂററു് എന്നാൽ യമൻ, മരണം എന്നൊക്കെ അർത്ഥം. മനസിജക്ലേശിനിക്കു് കൂററുപ്പാൻ-മരണമില്ലാതാക്കാൻ, താഴിമാർ എൻെറ വാർത്തകൾകൊണ്ടു് അവളുടെ ചെവിയിൽ തേൻ

ത്തുകമ്പോൾ അവൾ അശ്രുക്കൾ പൊഴിക്കുന്നതായിക്കാണാം എന്നർത്ഥം. വിക്ഷതേ എന്നു മൂ. പാ. വീക്ഷ്യതേ എന്നു ഗ്ര. പാ.

നീലക്ഷൗമം പുറവുറയുമിട്ടുത്തമേ മെത്തമേല-
പ്പാലന്നത്തിൻ പതമെഴുമിളം തൂവലാം തൂലഭാജി
ചാലത്താപാലുടനുടനരുണ്ടസ്ഥിരസ്ഥാനശയ്യാ
തോലിത്താഴത്തവശപതിതാ രോദിതി പ്രാണനാഥാ. 66

നീലക്ഷൗമം-നീലപ്പട്ട്, പുറവുറയുമിട്ട്=പുറത്തേ ഉറ ഇട്ടതും, പാലന്നത്തിൻ-വെളുത്ത അന്നത്തിന്റെ, പതമെഴുന്ന-മൃദുവായ, ഇളം തൂവലാം തൂലഭാജി-ഇളം തൂവലാകുന്ന പഞ്ഞിയോടുകൂടിയതുമായ, ഉത്തമേ മെത്തമേൽ ഉത്തമമായ മെത്തയുടെ പുറത്ത്, (നീലപ്പട്ടുകൊണ്ടു് ഉറയിട്ട ഹംസതൂലികാശയ്യയിൽ) ചാല-ഭംഗിയായി, താപാൽ-ദുഃഖംകൊണ്ടു്, ഉടനുടനരുണ്ട്, അസ്ഥിരസ്ഥാനശയ്യയായി-ശയ്യയിൽ ഒരിടത്തു കിടക്കാത്തതുകൊണ്ടു്, തോലിത്താഴത്ത്-തോലിയുടെ-തൂക്കുമഞ്ചത്തിന്റെ അടിക്കു്, അവശമായ നിലയ്ക്കു പതിച്ചുവളായി, പ്രാണനാഥാ, രോദിതി-കരയുന്നു. (കരയുന്നവളായി കാണാം എന്നർത്ഥം)

'പുറപ്പുറയും' എന്ന മുദ്രിതപാഠം തെറ്റാണ്. പുറവുറയും എന്നു ഗ്ര. പാ. രണ്ടാം വരി 'നീലപ്പാത്തിൻ പരിചെഴും' എന്നുതുടങ്ങി മൂ. പാ. 'പാലന്നത്തിൻ പതമെഴും' എന്നു ഗ്ര. പാ. നീലപ്പാത്തിൻ എന്നതിനു് നീലനിറത്തിലുള്ള പാത്തയുടെ എന്നർത്ഥമെടുക്കാം. 'ഇളംതുയലാം' എന്ന മൂ. പാ. ശരിയല്ല. 'ഇളം തിങ്കളാം' എന്ന ഗ്ര. പാഠവും ശരിയല്ലെന്നു തോന്നുന്നു. 'ഇളം തൂവലാം' എന്നു മദ്രാസ് പകർപ്പിലെ പാഠം. ചാലത്താലുററു എന്ന മുദ്രിതപാഠം അസാധു. ചാലെത്താപാലുടനുടൻ എന്നു ഗ്ര. പാ.

ശയ്യാവിവരണവും ഉണ്ണുനീലിയുടെ പ്രഭുത്വത്തെ സൂചിപ്പിക്കുന്നു.

പണ്ടേപ്പോലേ തെളിവിനൊടുണർന്നൊന്റെഴുന്നേററിരിന്നോ,
വണ്ടാർകോലക്കുഴലഴി, കുളിത്തൊന്റു നോക്കീട്ടു മന്ദം,
കേഴാതേ നീ കുളി കുറിയിടെന്റിങ്ങനേ ചൂഴ നിന്റും
തോഴീവർഗ്ഗേ വദതി ശയിതാ വാഥ കേളാത പോലെ. 67

അഥവാ-അങ്ങനെ അല്ലാത്തപക്ഷം, പണ്ടേപ്പോലെ,തെളിവിനൊട്-സന്തോഷത്തോടെ, ഉണർന്ന് എഴുന്നേററിരിന്നോ-ഇരുന്നാലും, ഇതന്നേ എന്ന് മദ്ധ്യമപുരുഷ നിയോജകരൂപം, സംഭാഷണശൈലി; വണ്ടാർ കോലക്കുഴൽ-വണ്ടുകളുടെന്ന മനോഹരമായ തലമുടി, അഴി അഴിച്ചാലും കുളിത്തു് ഒന്നു മന്ദം നോക്കീട്ടു-കുളക്കെ മന്ദമായിട്ടു് ഒന്നു നോക്കിയാലും;

കേഴാതെ-കരയാതെ; നീ കുളി-കുളിച്ചാലും; കുറിയിട്ടു-കുറിയിട്ടാലും; എന്നിങ്ങനെ ചുഴ നിൻറു്-ചുററും നിന്നു്, തോഴീവർഗ്ഗേ വദതി-തോഴീവർഗ്ഗം വദിക്കുമ്പോൾ (സതി സപ്തമി), കേളാത പോലെ-കേൾക്കാത്തവണ്ണം, ശയിതാ വാ അഥ-ശയിക്കുന്നവളോ, ആയി കാണപ്പെടാമെന്നു ശേഷം.

നോക്കീട്ടു മന്ദം എന്ന മൂ. പാ. ശരിയല്ല. നോക്കീട്ടു മന്ദം എന്നു ഗ്ര. പാ.

തോഴിമാരെപ്പററിയുള്ള വർണ്ണനകൊണ്ടും ഉണ്ണുനീലിയുടെ പ്രഭുത്വം വ്യഞ്ജിക്കുന്നു.

ദേവീം നിദ്രാമഭിമതഫലപ്രാപണേ കല്പവല്ലീ-
മാവാഹിപ്പാൻ വദനകമലേ പീഠപൂജാം വിധായ
സേവാഖിന്നം നിജ പരിജനം പോയ്ക്കിടക്കെൻറുണർത്തി-
പ്പൂവാർകോലക്കുഴലി വെറുതേ മീലയന്തീ ദൃശൗ വാ. 68

വാ—അല്ലാത്ത പക്ഷം, അഭിമതഫലപ്രാപണേ-ഇഷ്ടപ്രാപ്തിയിൽ, (അഭിജനഫല എന്ന ഗ്ര. പാ. ശരിയല്ലെന്നു തോന്നുന്നു). കല്പവല്ലീം-കല്പലതയായ, ദേവീം നിദ്രാം-നിദ്രാദേവിയെ, ആവാഹിപ്പാൻ-ആകർഷിച്ചു കൊണ്ടുവരാൻ, വദനകമലത്തിൽ, പീഠപൂജാംവിധായ-പീഠപൂജയെ ചെയ്തിട്ടു്, സേവാഖിന്നം-പരിചരണംകൊണ്ടു തളൎന്ന, നിജ പരിജനം-തൻെറ ഭൃത്യരോടു്, പോയ്ക്കിടക്ക-പോയിക്കിടന്നുകൊള്ളുക, എന്നു്, ഉണർത്തി-പറഞ്ഞിട്ടു്, പൂവാർകോലക്കുഴലി-പൂവാൎന്ന മനോഹരമായ കുഴൽ-തലമുടിയോടു കൂടിയവൾ, ദൃശൗ-കണ്ണുകളെ, വെറുതേ, മീലയന്തീ-അടയ്ക്കുന്നവളായിട്ടോ, നിനക്കു കാണാം എന്നർത്ഥം. ഉറങ്ങാനുള്ള യത്നത്തിൽ ഭൃത്യജനങ്ങളോടു പൊയ്ക്കൊള്ളാൻ പറഞ്ഞിട്ടു് ഉറക്കം വരാതെതന്നെ കണ്ണു് അടച്ചുകിടക്കുന്നുവെന്നും വരാം.

'സേവാഖിന്നം നിജ പരിജനം' എന്നതുകൊണ്ടും ഉണ്ണുനീലിയുടെ പ്രഭുത്വം വ്യഞ്ജിക്കുന്നു.

ദൈവാന്നിദ്രാമുപഗതവതീ ചാല നാൾ വേറിരിന്നോ-
രെന്നെക്കണ്ടിട്ടുപനതമഹാനന്ദസംഭ്രാന്തിവേഗാത്
അദ്ധ്യാശ്ലേഷേ സരഭസമുണൎന്നാകുലാ ശോകസിന്ധൗ
പണ്ടേതിൽക്കാൾ മുഴകി മുറയിട്ടങ്ങനേ സംസ്ഥിതാ വാ. 69

ദൈവാത്-ഭാഗ്യം കൊണ്ടു്, നിദ്രാം ഉപഗതവതീ-നിദ്രയെ പ്രാപിച്ചവളായ അവൾ, ചാലനാൾ-കുറേദിവസം, വേറിരിന്നോരെന്നെ കണ്ടിട്ടു്-വേർപെട്ടിരുന്ന എന്നെ കണ്ടിട്ടു്-(സ്വപ്നത്തിൽ എന്നു ഭാവം),

ഉപഗതമായ-സംപ്രാപ്തമായ, മഹാനന്ദസംഭ്രാന്തിവേഗം ഹേതുവായിട്ട്-വലുതായ ആനന്ദസംഭ്രമം കൊണ്ട്, അദ്ധ്യാശ്ലേഷത്തിൽ-പകുതി ആലിംഗനം ചെയ്തിട്ട്, സരഭസം-പെട്ടെന്ന്, ഉണർന്ന്, ശോകസിന്ധൗ-ശോകസമുദ്രത്തിൽ, പണ്ടേതിൽക്കാൾ-മുൻപിലത്തേക്കാളും, മുഴുകി-ആകുലയായിട്ട്, മറയിട്ട്-കരഞ്ഞുകൊണ്ട്, അങ്ങനെ സംസ്ഥിതയായിട്ട്-സ്ഥിതിചെയ്യുന്നവളായിട്ടോ, നിനക്കു കാണാം.

ദൈവാന്നിദ്രാമുപഗതവതീ-ഗ്ര. പാ. ദേവീം നിദ്രാം ഇത്യാദി മു. പാ.

മഹാനന്ദസംഭ്രാന്തിവേഗാൽ-ഗ്ര. പാ. മഹാനന്ദസന്ദോഹവേഗാൽ എന്നു മു. പാ. സ്വപ്നത്തിൽ ഭർത്തൃസമാഗമം ഉണ്ടായി ആശ്ലേഷത്തിനു ഭാവിക്കെ ഉണർന്നു കൂടുതൽ ദുഃഖത്തിൽ ആഴുന്നവളായോ കണ്ടേക്കാം എന്നു സാരം.

നീളുന്നീലക്കുരുൾനിരകളിൽത്താണ്ണുഞ്ഞോകുലാഭ്യാം
ബാഷ്പോദ്രേകാൽ കഥമപിഹിതന്നിന്ന നേത്രാംബുജാഭ്യാം
വീക്ഷന്തി വാ രഘുപതികഥാം വീണ്ണുവീർത്തന്തരാളേ
ദുഃഖേ ദുഃഖപ്രചുരചരിതാന്യേവ സിദ്ധൗഷധാനി. 70

ഈ പദ്യത്തിന്റെ മുദ്രിതപാഠവും ഗ്രന്ഥപാഠവും തമ്മിൽ സാരമായ വ്യത്യാസമുണ്ട്. മദ്രാസ് പ്രതിയിൽ മൂന്നാമത്തെ വരി ഇല്ലാതെയാണു കാണുന്നത്. ഗ്രന്ഥപാഠം ആണ് ഇവിടെ സ്വീകരിച്ചിട്ടുള്ളത്. അതിന്റെ അർത്ഥം ആദ്യം കാണിക്കാം.

നീളുന്ന നീലനിറത്തിലുള്ള കുറുനിരകളിൽ താണ്ണുഞ്ഞ് ആകുലങ്ങൾ ആയി, ബാഷ്പോദ്രേകംകൊണ്ട്-ബാഷ്പാധിക്യംകൊണ്ട്, കഥമപിഹിതം-എങ്ങനെയോ ഹിതമായി-കണ്ണീരു നിറഞ്ഞിട്ടും തീരെ കാണാൻ വയ്യാതെ ആകാതെ, നിന്ന നേത്രാംബുജങ്ങളാൽ, രഘുപതികഥാം-രാമായണകഥയെ, വീക്ഷന്തീ-നോക്കുന്നവളായി-നോക്കി വായിക്കുന്നവളായി, അന്തരാളേ-ഇടയ്ക്കിടയ്ക്ക്, ദീർഘശ്വാസം വിട്ടുകൊണ്ട് ഇരിക്കുന്നവളായോ, കാണാം എന്നു ചേർക്കണം. ദുഃഖത്തിൽ, ദുഃഖപ്രചുരചരിതാനി ഏവ-കൂടുതൽ ദുഃഖമുള്ള ചരിത്രങ്ങൾ തന്നെയാണ്, സിദ്ധൗഷധങ്ങൾ.

കുറുനിരകളിൽ താണ്ണുഞ്ഞ് എന്ന ഭാഗം ശരിയാണെന്നു തോന്നുന്നില്ല. അതുപോലെതന്നെ കഥമപിഹിതം നിന്ന എന്ന ഭാഗവും, 'വീക്ഷന്തീ' എന്ന പ്രയോഗവും.

മുദ്രിതപാഠത്തിൽ രണ്ടും മൂന്നും വരികൾ സ്ഥാനം മാറിക്കിടക്കുകയാണ്. മു. പാ. താഴെ കാണിക്കാം —

നീളും നീലക്കുരുൾനിരകളിൽത്താണുതാണ്ണാകുലാഭ്യാം
പശ്യന്തീ സാ രഘുപതികഥാം വീണ്ണുവീർത്തന്തരാളേ
ബാഷ്പാർദ്രാഭ്യാമണിമിഴികളാലാശ്വസന്തീ ക്ഷണം വാ
ദുഃഖേ ദുഃഖപ്രചുരചരിതാന്യേവ സിദ്ധൗഷധാനി.

രണ്ടു പാഠങ്ങൾക്കും തമ്മിലുള്ള വ്യത്യാസം ശ്രദ്ധിക്കുക. അർത്ഥത്തിനു വലിയ വ്യത്യാസം കാണുന്നില്ല.

'പശ്യന്തി ലോകേ രഘുപതികഥാം' എന്നതിന് രഘുപതിയുടെ കഥയെ നോക്കുന്നവളായി എന്നു പാഠത്തിന് അർത്ഥം. വായിക്കുന്നവളായി എന്നാണു സമഞ്ജസമായ ആശയം. 'ഓണിമിഴികളാൽ പശ്യന്തീ' എന്നുള്ളതിനാൽ കണ്ണുകളാൽ നോക്കുന്ന പ്രതീതിയേ വരൂ. വിക്ഷന്തീ എന്ന ഗ്രന്ഥപാഠത്തിലും ഈ അർത്ഥം സ്പഷ്ടമാണ്. രാമായണകഥയെപ്പററി സ്മരിക്കുക മാത്രമാണു ചെയ്യുന്നതു് എന്ന അഭിപ്രായം പോരാ. രാമായണം ഗ്രന്ഥത്തെ നോക്കുന്നവളായിട്ടു് എന്നു ശ്രീ. പിഷാരടി കൊടുക്കുന്ന അർത്ഥം സ്വീകാര്യമാണ്. ആശ്വാസത്തിനുവേണ്ടി രാമായണകഥ വായിച്ചുകൊണ്ടിരിക്കയാണെന്നും വരാം എന്നാണല്ലോ സാരം. [അന്നു പ്രചാരത്തിലിരുന്ന വല്ല രാമകഥയോ തമിഴ് രാമായണമോ, സംസ്കൃത രാമായണമോ ആണോ ഇവിടെ വിവക്ഷിക്കുന്നതു് എന്നു് അറിയാൻ പാടില്ല. രാമചരിതം എന്ന പ്രാചീന മലയാള കൃതി ആയിക്കൂടെന്നില്ല. അല്ലെങ്കിൽ രാമായണചിത്രങ്ങൾ നോക്കിക്കൊണ്ടിരിക്കുന്നവൾ എന്ന അർത്ഥവും ആകാം.]

**യത് സത്യം തദ് ഭവതു പുണർതന്നാൾപിറന്നെങ്ങൾകാന്തൻ**
**വന്നിട്ടിന്റേ മമ മനസിജച്ചൂട്ടു തീക്കുന്റുതാകിൽ**
**തോഴീ! പൂച്ചൊല്ലെഴുവതിതു നന്റഷ്ടമേ ശുക്രചന്ദ്രൗ**
**ഭാഗ്യേ ജീവസ്സ്വയമൊരു നറുങ്ങാശംസന്തി സ്ഥിതാ വാ. 71**

യത്സത്യം - യാതൊന്നാണോ സത്യം, തദ് ഭവതു - അതു ഭവിക്കട്ടെ; പുണർതംനാൾ പിറന്നെങ്ങൾ കാന്തൻ - പുണർതം നാളിൽജനിച്ച എന്റെ ഭർത്താവു്, വന്നിട്ടു്, ഇന്റേ - ഇന്നു തന്നെ, മമ—എന്റെ, മനസിജച്ചൂട്ടു് - കാമവേദന, തീക്കുന്റുതാകിൽ - തീക്കുന്നു എങ്കിൽ, വേറൊരു അർത്ഥവും ആകാം എന്നു തോന്നുന്നു. പുണർതംനാൾ പിറന്ന ഇന്റേ ഇന്നുതന്നെ, എങ്ങൾകാന്തൻ വന്നു് എന്റെ കാമവേദന ഒഴിക്കുമെങ്കിൽ എന്നു്. മകയിരത്തുന്നാളാണു സന്ദേശഹരൻ യാത്ര പുറപ്പെടുന്നതെന്നും, മൂന്നാം നാളായ പുണർതത്തുന്നാൾ കടുത്തുരുത്തിയിൽ ചെല്ലുന്നു എന്നും അവതാരികയിൽ വിസ്തരിച്ചു പറഞ്ഞിട്ടുള്ളതു നോക്കുക.] തോഴീ, ഈ പൂച്ചൊല്ലു് എഴുവതു നല്ലതാണു്. എഴുവതു് എന്നതിനു് എഴുപതു് എന്ന സംഖ്യയാണോ, എഴുന്നതു്—ഉള്ളതു് എന്ന സ്ഥിതിയാണോ അർത്ഥം വിവക്ഷിക്കുന്നതു് എന്നു വ്യക്തമല്ല. അഷ്ടമേ ശുക്രചന്ദ്രൗ എട്ടാം രാശിയിൽ ശുക്രനും ചന്ദ്രനും ഉണ്ടു്. ഭാഗ്യേ - ഭാഗ്യത്തിൽ ഒൻപതാമെടത്തു ജീവഃ - വ്യാഴവും, നില്ക്കുന്നു; സ്വയമിതി - എന്നിപ്രകാരം തന്നെത്താനേ, നറുങ്ങു് ആശംസന്തീ വാ - അല്പം ആശംസിക്കുന്നവളായോ, സ്ഥിതയാകാം. അങ്ങനെ ജ്യോതിഷവിചാരം കൊണ്ടു് ഭർത്താവിന്റെ പുനരാഗമനത്തെപ്പററി ഉണ്ണുനീലി ആലോചിച്ചു കൊണ്ടിരിക്കാനും ഇടയുണ്ടു്.

അഷ്ടമത്തിൽ ചന്ദ്രൻ വളരെ ചീത്തയാണെന്നും അതുകൊണ്ടു് അഷ്ടമേ ശുക്രചന്ദ്രൗ എന്ന പാഠം ലേഖകപ്രമാദവിലസിതമാകാനേ

വഴിയുള്ളുവെന്നും ശ്രീ. പിഷാരടി നിർദ്ദേശിക്കുന്നു. അഷ്ടമേ ശുക്രചാന്ദ്രീ എന്ന് അദ്ദേഹം തിരുത്തുകയും ചെയ്യുന്നു. ഈ തിരുത്തു സ്വീകാര്യമല്ല. ഗ്രന്ഥപാഠവും മദ്രാസ് പ്രതിയിലെ പാഠവും ശുക്രചന്ദ്രൗ എന്നുതന്നെ. ലീലാതിലകത്തിലെ പാഠവും ഇതു തന്നെ എന്നു ശ്രദ്ധേയമാണ്.

ഈ പദ്യത്തെയും, പൂർവ്വസന്ദേശം 'അഞ്ചാം പക്കം' എന്നു തുടങ്ങുന്ന 35-ാം പദ്യത്തെയും ആസ്പദമാക്കിയാണ് ഈ സന്ദേശകാവ്യത്തിന്റെ കാലം ജ്യോതിഷപരമായി വിചാരണ ചെയ്യുന്നതു്.

ഈ പദ്യത്തിൽനിന്നു് ഉണ്ണുനീലിക്കു ജ്യോതിഷം സ്വാധീനം ആയിരുന്നുവെന്നു വ്യക്തമാകുന്നു.

ഈ പദ്യം ലീലാതിലകത്തിൽ ഉദ്ധരിച്ചിട്ടുള്ളതാണ്. ആശംസന്തീ എന്ന പ്രയോഗം തെററാണെന്നും, ആശംസതീ എന്നു മതി എന്നും ലീലാതിലകത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. [എന്റെ ലീ. തി. വ്യാഖ്യാനം 44-ാം പദ്യം കാണുക.]

'മനസിജച്ചൂടൊഴിച്ചീടുമാകിൽ'—മ. പാ. 'മനസിജച്ചൂട്ടു തീക്കു ൻറതാകിൽ'—ഗ്ര. പാ.

നൽച്ചൊൽ കേൾക്കും തദനുകൊടിവെപ്പിക്കുമോക്കും നിമിത്താ-
ന്യത്യാവേശാൽ പ്പണവുമരിയും നേർന്നു നിത്യം തൊടീക്കും
തുമ്പപ്പൂവാൽ വിരഹദിവസാനെണ്ണുമിവണ്ണമെല്ലാ-
മല്ലോ മല്ലക്കുഴലികളുടേ വേല കാന്തൻ പിരിഞ്ഞാൽ. 72

നൽച്ചൊൽ കേൾക്കും-ശുഭമായ വാർത്തകൾ (കാന്തനെപ്പററി കേൾക്കും. (നച്ചൊല്ലാണ് അക്കാലത്തേ രൂപമെന്ന് ഒരു വ്യാഖ്യാനത്തിൽ പറഞ്ഞിട്ടുള്ളതു ശരിയല്ല. നൽച്ചൊല്ലെന്നു തന്നെ ഗ്രന്ഥത്തിൽ). തദനു-പിന്നീട്, കൊടി വയ്പിക്കും-കൊടിനാട്ടി അതിന്റെ ഗതി അനുസരിച്ചു ലക്ഷണം നോക്കും. (ഏതു തരത്തിലുള്ള ജ്യോതിഷക്രിയയാണ് ഇതെന്നു വ്യക്തമല്ല). നിമിത്താനി-നിമിത്തങ്ങളെ, ഓക്കും-വിചാരിക്കും (ശുഭ ശകുനമാണോ അല്ലയോ എന്നു പരിഗണിക്കും). അത്യാവേശാൽ-വളരെ ആവേശത്തോടെ, പണവും അരിയും നേർന്നു നിത്യം തൊടീക്കും. തുമ്പപ്പൂവാൽ വിരഹദിവസങ്ങളെ എണ്ണും. വിരഹദിവസങ്ങളെ എണ്ണാൻ ഓരോ നാളിനു് ഓരോ പൂവു വയ്ക്കും എന്നു സാരം. ഇങ്ങനെ യൊക്കെയാണല്ലോ കാന്തൻ പിരിഞ്ഞാൽ മല്ലക്കുഴലികളുടെ-സുന്ദരി മാരുടെ, വേല.

മല്ലക്കുഴലി-മല്ലൽക്കുഴലി. അഴകുള്ള തലമുടിയോടു കൂടിയവൾ. 'പണവും അരിയും നേർന്നു' എന്നു് ഗ്ര. പാ. 'പണവുമരിയും നീക്കി' എന്നു മ. പാ. ഈ പദ്യത്തിൽ ഉണ്ണുനീലിയുടെ സതീത്വം നല്ലപോലെ സ്ഫുരിക്കുന്നു.

മാരോന്മാദജ്വരപരവശാം മദ്വിയോഗാഗ്നിദഗ്ദ്ധാം
മുഗ്ദ്ധാം മുററും കുളുർമുലയുഗേ സ്വസ്തികാബദ്ധബാഹ്വം
കല്യാപാംഗീം പ്രിയസഖ! ഭവാൻ കാണ്മതിന്നൊട്ടു മുന്നേ
തന്വീമൌലിക്കഴകിയ നിമിത്തങ്ങളുണ്ടാം തദാനീം. 73

മാരോന്മാദജ്വരം കൊണ്ടു് - കാമഭ്രാന്താകുന്ന ജ്വരം കൊണ്ടു് പരവശയും, മദ്വിയോഗമാകുന്ന - എന്റെ വിരഹമാകുന്ന, അഗ്നിയാൽ ദഹിക്കപ്പെട്ടവളും, മുററും മുഗ്ദ്ധാം - വളരെ മോഹിച്ചവളും, കുളുർമുലയുഗേ - കുളുർമുലയിണയിൽ, സ്വസ്തികാബന്ധത്തോടെ കൈകൾ വച്ചിട്ടുള്ളവളും, ആയ, കല്യാപാംഗീം - മനോഹരമായ കടക്കണ്ണോടുകൂടിയവളെ, ഹേ പ്രിയ സഖ - അല്ലയോ തോഴ! ഭവാൻ, കാണ്മതിന്നു് ഒട്ടുമുന്നേ, തന്വീമൌലിക്കു്, അഴകിയ - നല്ല, നിമിത്തങ്ങൾ - ശുഭസൂചനകൾ, തദാനീം - അപ്പോൾ, ഉണ്ടാകും.

കുളുർമുലയുഗേ എന്നതിനു്, 'മുകിൽമുലയുടെ' എന്നാണു് ഗ്ര. പാ. അതു തെററായിരിക്കണം.

'തന്വീമൌലിക്കു് അഴകിയ നിമിത്തങ്ങൾ' എന്ന ഗ്രന്ഥപാഠം സ്വീകരിച്ചിരിക്കുന്നു. 'ഇതവിയ നിമിത്തങ്ങൾ' എന്നു മു. പാ. ഇതവിയ - ഹിതമായ.

എന്നോടുണ്ടാം വിരഹപരുഷം ദീനചില്ലീവിലാസം
നിദ്രാഭാവാൽ കലുഷമവലീനാഞ്ജനം ബാഷ്പപൂരൈഃ
മൽപ്രേയസ്യാഃ വടിവിലിളകും വാമനേത്രം തദാനീ-
മപ്പോൾ വിള്ളും കമലമലരിൽച്ചെന്റു കാറെറന്റ പോലെ. 74

എന്നോടുണ്ടാം - എന്നിൽനിന്നു് ഉണ്ടായ, വിരഹത്താൽ പരുഷവും, ദീനമായ ചില്ലീവിലാസത്തോടുകൂടിയതും - ചില്ലീവിലാസം കുറഞ്ഞതും, നിദ്രാഭാവാൽ - ഉറക്കം ഇല്ലാത്തതിനാൽ, കലുഷവും - കലങ്ങിയതും, ബാഷ്പപൂരൈഃ - കണ്ണുനീരൊഴുക്കാൽ, അവലീനാഞ്ജനം - അഞ്ജനം മാഞ്ഞു പോയതും, ആയ, മൽപ്രേയസ്യാഃ - എന്റെ പ്രിയയുടെ, വാമനേത്രം - ഇടത്തുകണ്ണു്, തദാനീം - അന്നേരം, അപ്പോൾ വിള്ളും കമലമലരിൽ - ഉടൻ വിരിയുന്ന താമരപ്പൂവിൽ, കാററു ചെൻറു് - കാററുചെന്നിട്ടു് - കൊണ്ടിട്ടു്, എന്നപോലെ, വടിവിൽ - ഭംഗിയായി, ഇളകും. ഇടത്തു കണ്ണു തുടിക്കുമെന്നർത്ഥം. ഇടത്തുഭാഗം തുടിക്കുന്നതു് സ്ത്രീകൾക്കു ശുഭ സൂചകമാണു്.

വാമഭാഗം തു നാരീണാം, നരാണാം ദക്ഷഭാഗകം
യദി സ്ഫുരതി ഭാഗ്യായ, ദോഷാർത്ഥം തദ്വിപര്യയം.

സംഭോഗാന്തേ സരസപുളകസ്വേദി, കോലിൻറ നീല-
സ്തംഭാഭോഗം മമ കരതലംകൊണ്ടു സംവാഹനീയം
അംഭോജാക്ഷ്യാ ലളിതമിളകും മന്ദമന്ദം തദാനീം
രംഭാരമ്യം തുട വടിവെഴുംകാന്തി വാമം തദീയം. 75

ഇടത്തേ തുടയും തുടിക്കുമെന്നു പറയുന്നു. തദാനീം-അപ്പോൾ, സംഭോഗാന്തേ സരസപുളകസ്വേദി-സംഭോഗാവസാനത്തിൽ സരസമായ പുളകവും സ്വേദവും ഉള്ളതും, എൻെറ കരതലംകൊണ്ടു സംവാഹനീയം-തടവത്തക്കതും-സംഭോഗാവസാനത്തിൽ ഞാൻ തലോടുന്നതും എന്നു ഭാവം; നീലസ്തംഭാഭോഗവും-നീലത്തൂണിൻെറ ഭംഗിയുള്ളതും, രംഭാരമ്യം-രംഭപോലെ മനോഹരവും, വടിവെഴും-വടിവു് എഴുന്നതും-കാന്തി ഉള്ളതും, ആയ തദീയം അംഭോജാക്ഷ്യാഃ വാമം തുട-ആ അംഭോജാക്ഷിയുടെ ഇടത്തേത്തുട, മന്ദമന്ദം ലളിതം ഇളകും-പതുക്കെ ചെറുതായിത്തുടിക്കും.

നീലസ്തംഭാഭോഗം തുട എന്നതുകൊണ്ടും നായികയുടെ വർണ്ണം സൂചിപ്പിക്കുന്നു. 'ഇതുകൊണ്ടു് നായികയുടെ നിറം കറുപ്പാണെന്നു പറയാമെന്നു തോന്നുന്നില്ല' എന്നു് ഒരു വ്യാഖ്യാനത്തിൽ കാണുന്ന അഭിപ്രായം ശരിയല്ല. നായികയുടെ നിറം കറുപ്പെന്നുള്ളതിനു വ്യക്തമായ അനേകം പ്രസ്താവനകൾ കാവ്യത്തിൽ ഉണ്ടു്.

അപ്പോൾ നീ ചെൻറനുപമഗുണാമല്പസംബദ്ധമദ്ധ്യാം
തൃപ്പാപ്പൂർ വാണ്ണവനിമദനാ! തീവ്രശോകാഭിഷംഗാം
കോപ്പാന്നീടുംകുചഭരനതാം ചേൽപ്പൊരുങ്കണ്ണിയെക്ക-
ണ്ടപ്പൂമാതോടഴകിലരുളിച്ചെയ്‌വുതിവ്വണ്ണമെല്ലാം. 76

തൃപ്പാപ്പൂർ വാണ്ണ അവനിമദന! നീ അവിടന്നു്, അപ്പോൾ ചെന്നു്, അനുപമഗുണയും, അല്പസംബദ്ധമദ്ധ്യയും-അല്പസംബദ്ധമായ മദ്ധ്യത്തോടു്-നടുവോടു കൂടിയവളും തീവ്രശോകാഭിഷംഗയും-കടുത്ത ദുഃഖത്തോടുകൂടിയവളും, കോപ്പാന്നീടുന്ന-ആഭരണമണിഞ്ഞ, കുചഭരംകൊണ്ടു്, നതയും-കുനിഞ്ഞവളും, ആയ, ആ അഴകാന്ന ചേൽപ്പൊരുങ്കണ്ണിയെ-ചേലിനോടു്-കയൽമീനോടു്, പൊരുന്ന മത്സരിക്കുന്ന, കണ്ണോടു കൂടിയവളെ, കണ്ടു്, അപ്പൂമാതോടു്-ആ ലക്ഷ്മീസദൃശയായ നായികയോടു് എന്നു് അർത്ഥം. ഈവണ്ണമെല്ലാം അഴകിൽ, അരുളിച്ചെയ്‌വൂതു്-അരുളിച്ചെയ്യാലും.

ചേൽ-കയൽമീൻ-കെണ്ടമീൻ. കെണ്ടമീനിനോടു പൊരുതുന്ന കണ്ണോടുകൂടിയവൾ എന്നു് അർത്ഥം. ചേലു പൊരുന്ന-ഭംഗിയെയും വെല്ലുന്ന കണ്ണുള്ളവൾ എന്നു് ഒരു വ്യാഖ്യാനത്തിൽ കൊടുത്തിരിക്കുന്ന അർത്ഥം ശരിയല്ല.

ചോറ്റ്രാനിട്ടം എന്നതിനു പകരം ചേറ്റ്രാനിട്ടം എന്നു ഗ്ര. പാ. ചേറ്റു്-ചെംകമ്മം ആണോ? ചേറ്റ്രാനിട്ടം എന്ന പാഠമാണു പ്രാസത്തിനു കൂടുതൽ ഇണങ്ങുന്നതു്.

'അഴകൊടരുളിച്ചെയ്‌വുതിപ്പുണ്ണമെല്ലാം' എന്നു ഗ്രന്ഥപാഠം. അഴകിലരിയിട്ടിരിപ്പതു് എന്നു മൂ. പാ.

കല്യാണാനാം നിജ നിലയമാമുണ്ണുനീലി! കണാ നി-
ന്മല്ലാർപ്പോർമന്മുലയിണ പിരിഞ്ഞാതുരോ ജീവിതേശഃ
ചൊല്ലീതെന്നോടരുവയർമണേ! കാണനന്താപുരേ നി-
ന്റെല്ലാവുംകൊണ്ടുദിതകരുണം വല്ലഭാം ജീവയേതി. 77

കല്യാണാനാം നിജനിലയമാം-മംഗലങ്ങൾക്കു സ്വന്തം പാർപ്പിടമായ, അല്ലയോ ഉണ്ണുനീലി! കണാ-കണ്ടാലും, നിന്റെ മല്ലാർപ്പുമന്മുലയിണ-പരസ്പരം മല്ലു് ആരുന്നതും, പൂവിനോടു മല്ലിടുന്നതും ആയ മുലയിണ [മല്ലാർപ്പോർമന്മുലയിണ എന്നു ഗ്ര. പാ. മല്ലരെപ്പോലെ പോരിടുന്നതും. മൻ-അഴകു് ഉള്ളതുമായ മുലയിണ] പിരിഞ്ഞു് ആതുരനായ-ദുഃഖിതനായ, ജീവിതേശൻ-പ്രാണനാഥൻ, എന്നോടു ചൊല്ലീതു്-എന്നോടു പറഞ്ഞു, ഹേ അരുവയർമണേ! കാണു്, അനന്താപുരേനിന്നു്-തിരുവനന്തപുരത്തു നിന്നു്, എല്ലാവും കൊണ്ടു്-എല്ലാത്തരത്തിലും, ഉദിതകരുണം-കാരുണ്യത്തോടെ, വല്ലഭാം-വല്ലഭയെ, ജീവയ-ജീവിപ്പിച്ചാലും, ഇതി-എന്നു്.

'വല്ലഭന്തീ ദയന്തീ' എന്ന ഗ്ര. പാ. പ്രമാദമെന്നു തോന്നുന്നു.

നാരീമൗലേ! മമ മലർമകൾക്കങ്ങിരിപ്പാന്തിരിപ്പാ-
പ്പൂരെൻറില്ലം വെരളുമിളമാൻകണ്ണി! വേണാട്ടിലങ്ങു്
താരാനാഥപ്രതിമവദനേ! പേരുമാതിച്ചവമ്മൻ
പാരേറീട്ടും പുകഴിരവിവമ്മന്നു രണ്ടാമവൻ ഞാൻ. 78

അല്ലയോ നാരീമൗലേ, വെരളുമിളമാൻ കണ്ണി! മമ-എന്റെ, ഇല്ലം അങ്ങു വേണാട്ടിൽ, മലർമകൾക്കു് ഇരിപ്പാം-ലക്ഷ്മീദേവിക്കു് ആവാസ സ്ഥാനമായ, തിരുപ്പാപ്പൂരെൻറു്-തൃപ്പാപ്പൂർ എന്നതു്, ആണു്. താരാ നാഥപ്രതിമവദനേ-ചന്ദ്രനു തുല്യമായ മുഖത്തോടുകൂടിയവളേ! എന്റെ പേരു് ആതിച്ചവമ്മ എന്നാണു്. ഞാൻ പാരേറീട്ടും പുകഴു് ഉള്ള, ഇരവിവമ്മന്നു്-രവിവമ്മയ്ക്കു്, രണ്ടാമവൻ-ഇളയവൻ ആണു്.

ശബ്ദഭംഗി ശ്രദ്ധിക്കുക. രണ്ടു് എന്ന രൂപം സാധുവല്ലെന്നു ലീലാ തിലകകാരൻ കയക്കുന്നെങ്കിലും അക്കാലത്തിനു മുമ്പുതന്നെ 'ഇരണ്ടു' മാറി 'രണ്ടു' എന്ന രൂപം വന്നു എന്നു് ഈ പദ്യത്തിൽനിന്നും മനസ്സിലാക്കാം.

രവിവമ്മയുടെ വിശേഷണം ശ്രദ്ധേയമാണു്.

ഇത്ഥം ചൊൽവോരളവിലുദിതസ്മേരമർദ്ധോക്തിമാത്രേ
മുഗ്ദ്ധാപാംഗി വിരവിലെഴുനീറ്റോമൽ കൈമെയ് മറന്ന്
സദ്യസ്സംഭാവയതി മധുരാലാപഗൈഭ്ഭവന്തം
ലജ്ജാമോദപ്രണയബഹുമാനാകുലൈർദ്ദൃഷ്ടിപാതൈഃ 79

ഇത്ഥം—ഇപ്രകാരം, ചൊല്ലുന്ന അളവിൽ-ചൊല്ലുമ്പോൾ, ഉദിതസ്മേരം-ഉദിതമായ സ്മേരത്തോടെ—പുഞ്ചിരിയോടെ അർദ്ധോക്തിമാത്രേ-പകുതി പറയുമ്പോൾ തന്നെ, മുഗ്ദ്ധാപാംഗിയായ-മനോഹരമായ കടക്കണ്ണോട്ടമുള്ളവളായ, ഓമൽ, വിരവിൽ-വേഗത്തിൽ, എഴുന്നേററ്, കൈയ്മെയ് മറന്ന്-സർവ്വവും വിസ്മരിച്ച്, സദ്യഃ-പെട്ടെന്ന്, മധുരാലാപഗൈഃ-മധുരസംഭാഷണം ഉൾക്കൊള്ളുന്നവയും, ലജ്ജ, ആമോദം, പ്രണയം, ബഹുമാനം ഇവയാൽ ആകുലവും ആയ ദൃഷ്ടിപാതങ്ങളാൽ, ഭവന്തം-ഭവാനെ, സംഭാവയതി-സംഭാവനം ചെയ്യും—സൽക്കാരവീക്ഷണം ചെയ്യും.

ശുകസന്ദേശം ഉത്തരഭാഗം 57-ാം പദ്യത്തോടു താരതമ്യപ്പെടുത്തുക. ഉണ്ണുനീലിയുടെ നോട്ടത്തെ മനോധർമ്മസാരസ്യം കലർത്തി കവി വർണ്ണിച്ചിരിക്കുന്നതു പ്രത്യേകം ശ്രദ്ധിക്കുക.

ശയ്യോപാന്തേ സലളിതമിരുന്നുണ്ണുനീലിമിരുത്തി—
ക്കമ്രാകാരേ നിജകരതലേ കാന്തതൻ കൈയ്യുമേന്തി
അത്യാമോദാൽ പുളകമിളമൽക്കൊങ്കമേൽപ്പൊങ്ങുമാറ—
ങ്ങസ്മദ്വാർത്താമവളൊടറിയിപ്പിക്ക നീ പിന്നെ മുന്നിൽ. 80

പിന്നെ, മുന്നിൽ-ആദ്യം തന്നെ നീ-അവിടന്ന്, ശയ്യോപാന്തേ—കട്ടിലിനടുത്ത്, സലളിതം-ലളിതമായ വിധത്തിൽ, ഇരുന്ന്, ഉണ്ണുനീലിയെയും ഇരുത്തി, കമ്രാകാരേ-മനോഹരാകാരമായ, നിജകരതലേ-തന്റെ കൈയ്യിൽ, കാന്തതൻ കൈയ്യും ഏന്തി-കാന്തയുടെ-ഉണ്ണുനീലിയുടെ, കൈയ്യും പിടിച്ച്, ഇളമൽ കൊങ്കമേൽ, അത്യാമോദാൽ-വലുതായ സന്തോഷം കൊണ്ട്, പുളകം-രോമാഞ്ചം, പൊങ്ങുമാറ്-ഉണ്ടാകുന്ന വിധത്തിൽ, അസ്മദ്വാർത്താം-എന്റെവാർത്തയെ അവളോട് അറിയിപ്പിക്ക.

നായികയുടെ കരഗ്രഹണം ഉചിതമല്ലെന്നും അതു് ഉണ്ണുനീലി കുത്തസ്ത്രീയാണെന്നു സൂചിപ്പിക്കുന്നുവെന്നും ചിലർ കരുതുന്നു. ആ വാദം സ്വീകാര്യമല്ലെന്ന് അവതാരികയിൽ കാണിച്ചിട്ടുണ്ട്.

'ഇളകിക്കൊങ്കമേൽ' എന്നു മൂ. പാ. 'ഇളമൽക്കൊങ്കമേൽ' എന്നു ഗ്ര. പാ.

മുണ്ടെക്കൽച്ചേൎന്നലഘുജംഘനേ! മൂൻറു നാളുണ്ടു ചെമ്മേ
കണ്ടു കണ്ടിക്കുഴലികൾ മണേ! നിന്നുടേ വല്ലഭം ഞാൻ
സ്യാനന്ദൂരേ മുരരിപുപുരേ പോലുമാനന്ദഹീനം
ദീനം മീനധ്വജപരവശം പുക്കിരിക്കിൻറ വാറു്. 81

മുണ്ടയ്ക്കൽ ചേൎന്ന, അലഘുജംഘനേ-ഗുരുനിതംബത്തോടു കൂടിയ സുന്ദരീ!, കണ്ടിക്കുഴലികൾ മണേ, നിന്നുടെ വല്ലഭം നിൻെറ ഭൎത്താവിനെ, മുരരിപുപുരമായ-ശ്രീപദ്മനാഭൻെറ പുരമായ, സ്യാനന്ദൂരേ-തിരുവനന്തപുരത്തു പോലും, ആനന്ദഹീനനായും. ദീനനായും, മീനധ്വജപരവശനായും-കാമപീഡിതനായും, പുക്കു് ഇരിക്കുന്ന വാറു്, ചെമ്മേ-നന്നായി, ഞാൻ, മൂൻറു നാളുണ്ടു-ഞാൻ മൂന്നു നാളിനു്, മുൻപു കണ്ടു. ഇരിക്കിൻറ വാറു്-ഇരിക്കുന്ന പ്രകാരം. ആറു് സന്ധിയിൽ വാറു് എന്നായിത്തീരുന്നു.

ശ്രീ അനന്തപുരത്തു (സ്യാനന്ദൂരേ) പോലും ആനന്ദമില്ലാത്തവനായി എന്നു വിരോധാഭാസം.



കല്ലോലിന്യാം പുലരി മലരും താമരപ്പൂവിൽ മേവി-
ത്തല്ലിത്തെല്ലങ്ങളിപടലികാ പക്ഷമന്ദാനിലേന
മെല്ലെക്കൈക്കൊണ്ടിളയ ബകുളാമോദമാബദ്ധഖേദം
മല്ലൽത്തെൻറൽച്ചെറിയതു വരെക്കണ്ടു മോഹം ഗതോസൗ. 82

കല്ലോലിന്യാം-കല്ലോലിനിയിൽ-പൊയ്കയിൽ, പുലരി-രാവിലേ, മലരും-വിരിയുന്ന, താമരപ്പൂവിൽ, മേവി-വിശ്രമിച്ചു്, അളിപടലികാ-അളിപടലികളുടെ-വണ്ടിൻകൂട്ടങ്ങളുടെ [ആ താമരമലരിൽ ഉള്ള വണ്ടിൻ കൂട്ടങ്ങളുടെ] പക്ഷമന്ദാനിലേന-ചിറകടികൊണ്ടുള്ള ഇളം കാററാൽ, [പക്ഷചലനത്താൽ] തെല്ലങ്ങു തല്ലി-അല്പം ചേൎന്നു്, ഇളയബകുളാമോദം-ഇലഞ്ഞിപ്പൂവിൻെറ ചെറിയ സൌരഭ്യം, മെല്ലെക്കൈക്കൊണ്ടു്-സ്വീകരിച്ചും, ഉള്ള, മല്ലത്തെൻറൽ-മല്ലൽത്തെൻറൽ-അഴകുള്ള കാററു്, ചെറിയതു വരക്കണ്ടു്-മന്ദമായി വീശുന്നതു് ഏററു്. അസൗ-ഇവൻ, ആബദ്ധഖേദം മോഹം-ഖേദപൂൎണ്ണമായ മോഹാലസ്യം, ഗതഃ-പ്രാപിച്ചു.

മെല്ലെക്കേൾക്കൊണ്ടു എന്ന മു. പാ. തെററാണു്. മെല്ലെ കൈക്കൊണ്ടു എന്നു ഗ്ര. പാ. മല്ലത്തേർ മേൽ എന്നു മു. പാ. കാമൻെറ തേരിൽ എന്നു് ശ്രീ. പിഷാരടി അൎത്ഥം കൊടുക്കുന്നു. മല്ലത്തേർ എന്നാൽ കാമൻെറ തേർ എന്നൎത്ഥമില്ല. മല്ലത്തെൻറൽ എന്നു ഗ്ര. പാ. മല്ലൽ-അഴകുള്ള, തെൻറൽ-കാററു് എന്നൎത്ഥം. ആബദ്ധഖേദം എന്നതിനു പകരം ആവദ്ധഖേദം എന്നു ഗ്രന്ഥത്തിൽ കാണുന്നതു പ്രമാദമായിരിക്കണം.

ഞാൻ ചെല്ലിൻേറാരളവിലുടനേ ദൈവയോഗാലുണന്നാ-
നെന്നെക്കണ്ടിട്ടുദിതകരുണം മെല്ലെഴുന്നീററിരിന്നാൻ
നിന്നെക്കാണാഞ്ഞുടനുടനെഴും മാരതാപങ്ങൾ ചൊന്നാ-
നസ്മൽക്കാന്തയ്ക്കിതിനെയറിയിക്കെൻറുമെന്നോടിരന്നാൻ. 83

ഞാൻ ചെല്ലിൻേറാരളവിൽ–ചെന്നപ്പോൾ, ഉടനേ, ദൈവയോഗാൽ–ഭാഗ്യയോഗം കൊണ്ടു്, ഉണന്നാൻ–അദ്ദേഹം ഉണന്നു. എന്നെക്കണ്ടിട്ടു്, ഉദിതകരുണം–ഉദിച്ച കരുണയോടെ [ദീനതയോടെ എന്നത്ഥം] മെല്ലെ എഴുന്നേററിരുന്നാൻ. നിന്നെ കാണാഞ്ഞിട്ടു്, ഉടനുടൻ എഴുന്ന–കൂടിക്കൂടി വരുന്ന, മാരതാപങ്ങൾ–കാമവേദനകൾ, ചൊന്നാൻ–പറഞ്ഞു. അസ്മൽ കാന്തയ്ക്കു്–എൻെറ ഭാൎയ്യയ്ക്കു്, ഇതിനെ അറിയിക്കെന്നും എന്നോടു്, ഇരന്നാൻ–'അദ്ദേഹം' അപേക്ഷിച്ചു. 'അളവിലുടനേ' എന്നു മൂ. പാ. അളവിലളവേ എന്നു ഗ്ര. പാ.

[ഗ്രന്ഥത്തിൽ രണ്ടാം വരിയുടെ അവസാനഭാഗവും മൂന്നാംവരിയുടെ ആദ്യഭാഗവും വിട്ടിട്ടാണു് എഴുതിയിട്ടുള്ളതു്. മദ്രാസ് പ്രതിയിലെ പാഠം മുദ്രിതപാഠത്തോടു ശരിയായിരിക്കുന്നു.]

ആൎത്തത്രാണാൽപ്പരമൊരു ധുരം പണ്ടുമസ്മൽക്കുലത്തി-
നോൎത്താലില്ലെൻറലഘുജഘനേ! തേറി വൈകാത വാറു്
വാൎത്താമാത്രം തവ സുവദനേ! ചൊല്ലുവാനാഗതോ ഞാൻ
ചിത്തോരാപൽപ്രണയസുഭഗം ചാത്തുമുണ്ടെങ്ങൾ കൈയ്യിൽ. 84

അലഘുജഘനേ!–പീനശ്രോണി [വലുതായ ജഘനത്തോടുകൂടിയവളേ എന്നത്ഥം] സുവദനേ! പണ്ടും അസ്മൽ കുലത്തിനു്–ഞങ്ങളുടെ വംശത്തിനു്, ഓൎത്താൽ–വിചാരിച്ചാൽ, ആൎത്തത്രാണാൽ പരം–ആൎത്തരെ–ദുഃഖിതരെ, ത്രാണനം ചെയ്യുന്നതിനെക്കാൾ വലുതായ, ഒരു ധുരം–ഒരുകൃത്യം–[ധുരം] ഇല്ല. എൻറു്–എന്നു്, തേറി–ധരിച്ചു്, വൈകാതേ വാറു്–താമസിക്കാത്ത മട്ടിൽ, തവ വാൎത്താമാത്രം–വിവരം ചൊല്ലുവാൻ മാത്രം, ഞാൻ ആഗതഃ–ഞാൻ വന്നവനാണു്. ചിത്തോരു–നല്ലോരു്, ആപൽപ്രണയ സുഭഗമായ ആപത്തിൽപ്പെട്ടിരിക്കുന്ന നിൻെറ ഭത്താവിനോടുള്ള സ്നേഹം കൊണ്ടു്, സുഭഗം–നല്ലതായ, ഒരു ചാത്തും–സന്ദേശവും എൻെറ കൈയ്യുശം ഉണ്ടു്.

'എങ്ങൾ വായിൽ' എന്നു മൂ. പാഠം. 'എങ്ങൾ കൈയ്യിൽ' എന്നു് ഗ്ര. പാഠം.

പൂൎവ്വാദ്ധം തിരുവിതാംകൂർ രാജവംശത്തിൻെറ മുദ്രാവാക്യമായ 'ധമ്മോസ്മൽ കുലദൈവതം' എന്നതിനെ ഓമ്മിപ്പിക്കുന്നു.

അങ്കം വേറിട്ടമലഗഗനേ രോഹിണീ പൌൎണ്ണമാസ്യാം
തിങ്കൾക്കൊക്കും വദനകമലം തന്നെയഞ്ചുന്നമയ്യ
എങ്കിൽക്കേട്ടാലമയുമിളമാൻകണ്ണി! നീയുണ്ണുനീലീ!
നിങ്കൽച്ചാലച്ചകിതമതിലേ വാചകം മേചകാംഗി! 85

ഹേ ഇളമാൻകണ്ണി, മേചകാംഗി-കറുത്ത അംഗങ്ങളോടുകൂടിയവളേ, ഉണ്ണുനീലി! അമലഗഗനേ-നിൎമ്മലമായ ആകാശത്തിൽ-മേഘമൊഴിഞ്ഞു തെളിഞ്ഞ മാനത്തു്, രോഹിണീപൌൎണ്ണമാസ്യാം-രോഹിണിനക്ഷത്രത്തോടു ചേൎന്ന വെളുത്തവാവുന്നാളത്തേ, [രോഹിണിയും പൌൎണ്ണമാസിയും ചേൎന്നു വരുന്നതു ശരൽക്കാലത്താണു്. അന്നു് ആകാശത്തിനു തെളിവും ചന്ദ്രനു പ്രകാശവും കൂടും!], അങ്കം വേറിട്ട-അടയാളമില്ലാത്ത, തിങ്കൾക്കൊക്കും-ചന്ദ്രനു തുല്യമായ, വദനകമലം തന്നെ-മുഖത്തെ, അഞ്ചു്, ഉന്നമയ്യ-ഉയൎത്തിയിട്ടു്, എങ്കിൽ, നിങ്കൽ-നിന്നിൽ, ചാലെ-നല്ലവണ്ണം, ചകിതാ-പരവശമായ-നിന്റെ സ്ഥിതിയെ സംബന്ധിച്ചു് ഭയം കൊള്ളുന്ന, അതിലേ വാചകം-ആ ചാൎത്തിലേ വാചകം, കേട്ടാലമയും-കേട്ടാലും.

'മേചകാംഗി' എന്നതിൽ നിന്നു് ഉണ്ണുനീലിയുടെ നിറം കറുപ്പാണെന്നുള്ള വസ്തുത വ്യക്തമായി സിദ്ധിക്കുന്നു.

കററക്കാർമൽക്കുഴലി! സുരതവ്യാകുലൌ കാററുമേററ-
മ്മുററത്താമാറുപചിതരസം നാമുറങ്ങിന്റ നേരം
മുററിൻേറാമൽക്കുളുർമുല ചിരിഞ്ഞങ്ങൊരാകാശമാൎഗ്ഗേ
മുററും ഞാനേ നിശി പരവശസ്സംഭ്രമത്തോടുണൎന്നേൻ. 86

കററക്കാർമൽക്കുഴലി!-കററപോലെയുള്ളതും കാറിനോടു മല്ലിടുന്നതും ആയ തലമുടിയോടുകൂടിയവളേ, സുരതവ്യാകുലൌ-സുരതവ്യാകുലരായ, നാം-നമ്മൾ രണ്ടു പേരും, കാററുമേററു് മുററത്തു്, ആമാറു് ഉപചിതരസം-ആകുംവണ്ണം വൎദ്ധിച്ച രസത്തോടെ, ഉറങ്ങുന്ന നേരം, മുററുന്ന-വളൎന്ന, ഓമൽക്കുളുർമുല ചിരിഞ്ഞു് അങ്ങു്, ആകാശമാൎഗ്ഗേ-ആകാശമാൎഗ്ഗത്തിൽ, ഞാനേ-ഞാൻ മാത്രമായി, മുററും പരവശനായി-ഏററവും പരാധീനനായി, നിശി-രാത്രിയിൽ. സംഭ്രമത്തോടെ ഉണൎന്നു. ആമ്മാറു് എന്നു് മ. പാ. ആമാറു എന്നു ഗ്ര. പാ. ആംആറു്=ആമാറു് എന്നു രൂപസിദ്ധി. ആമ്മാറു് എന്നു് അനന്തരകാലത്തേ രൂപം.

കണ്ടേനെന്നെത്തദനു മദനവ്യാകുലാ കാപി പാപാ
മണ്ടിക്കൊണ്ടങ്ങിനിയ ഗഗനേ കൊണ്ടുപോകിന്റ വാറു്;
പേടിച്ചപ്പോൾ നരഹരിപദം ചിന്തയന്തം നിതാന്തം
ഭീതാ യാതാ കമപി തരസാ മാഞ്ച വിക്ഷിപ്യ ഭൂമൌ. 87

തദനു-പിന്നീട്, എന്നെ മദനവ്യാകുലാ-കാമപീഡിതയായ, കാപി-ഒരു, പാപാ, ഇനിയ, ഗഗനേ-ആകാശത്തിൽ, മണ്ടിക്കൊണ്ടു പോകിൻറ വാറു്-ഓടിപ്പോകുന്ന പ്രകാരം, കണ്ടേൻ-ഞാൻ കണ്ടു. അപ്പോൾ പേടിച്ചു് നരഹരിപദം-നരസിംഹത്തിൻെറ പാദം, നിതാന്തം ചിന്തയന്തം-നല്ലപോലെ ചിന്തിക്കുന്നവനായ, മാം-എന്നെയും, തരസാ-പെട്ടെന്നു്, ഭൂമൌ-ഭൂമിയിൽ വിക്ഷിപ്യ-എറിഞ്ഞിട്ടു്, ഭീതാ-ഭീതയായിട്ടു്, യാതാ പോയവളായി-അവൾ പോയി.

അപ്പോൾ എന്നെ കാമപരവശയും പാപയുമായ ഒരുത്തി ആകാശത്തിൽക്കൂടി എടുത്തുകൊണ്ടു പോകുന്നതായി തോന്നി. ഞാൻ പേടിച്ചു് നരസിംഹത്തിൻെറ പാദം ധ്യാനിച്ചു. അവൾ ഭയപ്പെട്ടു് എന്നെ ഭൂമിയിൽ ഇട്ടിട്ടു പോയി.

മെല്ലെച്ചെന്നങ്ങഹമഹിവരേ പള്ളികൊള്ളും മുരാരേ-
രില്ലത്താമാറഥ നിപതിതോ ഹന്ത! ദൈവാനുഗ്ഗണ്യാൽ
എല്ലിന്നേതും പെരികൊരൊടിവുണ്ടായതില്ലെങ്കിലും മേ
മെല്ലപ്പോരാവിതു പുനരധീരാക്ഷി! പക്ഷം കഴിഞ്ഞേ. 88

അഥ-പിന്നെ, ദൈവാനുഗ്ഗണ്യാൽ-ഈശ്വരാനുഗ്രഹത്താൽ, അഹം-ഞാൻ, മെല്ലെച്ചെന്നു്, അഹിവരേ-സർപ്പരാജാവിൽ-അനന്തനിൽ, പള്ളികൊള്ളുന്ന, മുരാരേഃ-ശ്രീപത്മനാഭൻെറ, ഇല്ലത്താമാറു്-ക്ഷേത്രത്തിൽ അകത്തെക്കവണ്ണം-അതിനു് അടുക്കൽ എന്നു ഭാവം, നിപതിതഃ-വീണു. ഹന്ത-ആശ്ചര്യം, മേ-എനിക്കു്, എല്ലിന്നു് ഏതും-അല്പവും, പെരികെ ഒരൊടിവു് ഉണ്ടായതില്ലെങ്കിലും, ഹേ അധീരാക്ഷി-കാതരലോചനേ, പക്ഷം കഴിഞ്ഞേ-ഒരു പക്ഷം കഴിഞ്ഞേ-പതിനഞ്ചുദിവസം കഴിഞ്ഞേ, മെല്ലപ്പോരാവിതു-സാവധാനമായി പോരാൻ സാധിക്കുകയുള്ളു.

എല്ലൊടിഞ്ഞില്ലെങ്കിലും വീഴ്ചയിൽ പററിയ ഉലച്ചിൽകൊണ്ടു് ഒരു പക്ഷകാലത്തേയ്ക്കു് സഞ്ചാരം സാധ്യമല്ലെന്നു യുക്തി.

പെരികൊഴിവു് എന്നു മൂ. പാ. പെരികൊടിവു് എന്നു വ്യക്തമായി ഗ്രന്ഥത്തിൽ ഉണ്ടു്. മദ്രാസ് പ്രതിയിലും 'ഒടിവ്' എന്നു തന്നെ കാണുന്നു. അതിനാൽ ഒഴിവു് എന്ന മൂ. പാഠത്തെ വച്ചു് ഒടിവു് ഒഴിവായതാണെന്നു് ഒരു വ്യാഖ്യാനത്തിൽ ഊഹിച്ചിരിക്കുന്നതു് ആവശ്യമില്ലാത്തതാണു്.

ഇല്ലത്താമ്മാറു് എന്നു മൂ. പാ. ഇല്ലത്താമാറു് എന്നാണു ഗ്ര. പാഠവും ശരിയായ പാഠവും. ആം ആറു്=ആമാറു് എന്നാണു വ്യുല്പത്തി.

മാരച്ഛൂടാലെരിവനുടനേ, കണ്ണുനീരാൽക്കുളിപ്പെൻ
താപോദ്രേകാൽപ്പുകവനഴൽവൻ ചന്ദ്രികാചന്ദനേന,
ഭൃംഗശ്രേണീപരഭൃതകുലം ക്രൂവിനാൽ നോവനുള്ളിൽ–
ത്തെന്നൽക്കാറ്റേററുരുകുവനഹം നിൻവിയോഗാദിദാനീം. 89

നിൻവിയോഗാദ്–നിന്നെ പിരിഞ്ഞതുകൊണ്ടു്, ഇദാനീം ഇപ്പോൾ, അഹം-ഞാൻ, മാരച്ഛൂടാൽ, എരിവെൻ-എരിയുന്നു; ഉടനേ കണ്ണുനീരാൽ കുളിപ്പെൻ-ഞാൻ കുളിക്കുന്നു; താപോദ്രേകാൽ-ചൂടിന്റെക്കൂട്ടുതൽകൊണ്ടു് പുകവൻ-ഞാൻ പുകയുന്നു. ചന്ദ്രികാചന്ദനേന-ചന്ദ്രികയാകുന്ന ചന്ദനത്താൽ, അഴൽവൻ-ഞാൻ അഴലുന്നു; ഭൃംഗശ്രേണി-വണ്ടിൻക്കൂട്ടവും, പരഭൃതകുലവും-കുയിലുകളും, ക്രൂവിനാൽ-ക്രൂവുമ്പോൾ, ഉള്ളിൽ നോവൻ-വേദന അനുഭവിക്കുന്നു; തെന്നൽക്കാററു്-തെക്കൻകാററു്, ഏററു്, ഉരുകുവൻ-ഞാൻ ഉരുകുന്നു.

[എരിവേൻ, കുളിപ്പേൻ, പുകവേൻ, എന്ന ഉത്തമപുരുഷ-ഏകവചന രൂപങ്ങൾ കുറുകി എരിവൻ, കുളിപ്പൻ തുടങ്ങി രൂപങ്ങൾ. പുകയുന്നു എന്നതിന്റെ ഉ. പു. ഏ. വ. രൂപമാണു് പുകവേൻ. അതിൽനിന്നു് പുകവെൻ, പുകവൻ എന്ന രൂപം. പുകച്ചൻ എന്ന മൂ. പാ. തെററാണു്.]

വാണീ വീണാമധുരനിനദേ, ചില്ലിവല്ലീവിലാസം
വീചീഭംഗേ, കുളിർമതിയിൽ നിന്നാനനാംഭോജശോഭാ,
നീലാപാംഗം ചലകുവലയേ, തന്വി! നിൻ മംഗലാംഗം
ക്രൂടിക്കാണ്മാൻ കുഹചന ന മേ പുണ്യമെന്നുണ്ണുനീലി! 90

ഹേ തന്വി! ഉണ്ണുനീലി! വീണാമധുരനിനദത്തിൽ-വീണയുടെ മധുരമായ ശബ്ദത്തിൽ, വാണി-വാക്കു് [ഉണ്ടു്–നിന്റെ വാക്കു് എന്നു പൂർത്തിയാക്കാം]; വീചീഭംഗത്തിൽ-തിരമാലച്ചുളിവുകളിൽ [തിരമാലയുടെ ഇളക്കത്തിൽ] ചില്ലിവല്ലിയുടെ വിലാസം; കുളിർമതിയിൽ-കുളുത്ത ചന്ദ്രനിൽ, നിന്റെ ആനനാംഭോജത്തിന്റെ–മുഖപത്മത്തിന്റെ ശോഭ; ചലകുവലയേ-ഇളകുന്ന കരിംക്കുവളപ്പൂവിൽ, നീലാപാംഗം–നീലമായ കടക്കണ്ണു്, ഉണ്ടു് എന്നു ശേഷം. നിന്റെ ഓമലായ അംഗം, ക്രൂടിക്കാണ്മാൻ-ഒന്നിച്ചുചേർന്നിരിക്കുന്നതായി കാണ്മാൻ, കുഹചന–ഒരിടത്തും, മേ-എനിക്കു്, പുണ്യമില്ല.

വീണാനാദത്തിൽ നിന്റെ വാണീമാധുര്യമുണ്ടു്. വീചീഭംഗത്തിൽ ചില്ലിവല്ലിയുടെ വിലാസം കാണാം. ചന്ദ്രനിൽ നിന്റെ മുഖകാന്തി തെളിയുന്നു. ഇളകുന്ന കരിംക്കുവളപ്പൂവിൽ നിന്റെ കടാക്ഷശോഭയുമുണ്ടു്. ഇങ്ങനെ പ്രത്യേകം പ്രത്യേകം നിന്റെ സൗന്ദര്യത്തിന്റെ അംശങ്ങൾ പലതിലും കാണാമെങ്കിലും ഒരിടത്തും നിന്റെ അംഗശോഭ പൂർണ്ണമായി

കാണുന്നില്ല. വാണീം എന്നു തുടങ്ങി ദ്വിതീയാവിഭക്തികളായി ഒരു വ്യാഖ്യാനത്തിൽ തിരുത്തിയിരിക്കുന്നു. സന്ദേശകൃതികളിൽ ഈ ആശയം സാധാരണമാണു്.

ക്രുടക്കൂടെച്ചപലശിഥിലാ തൂലികാ കൈ വിയർത്തി-
ട്ടോരോ രേഖാംപ്രതി പരവശം കണ്ണുമക്കണ്ണുനീരാൽ
നിന്മെയ്‌ ചെമ്മേ മുഴുവനറിയും ചിത്തവും മാരതപ്തം
ചിത്രേ കാണ്മാനപി ച ഭവതീമല്പപുണ്യോ ജനോയം. 91

നായികയുടെ പടം വരച്ചു് ആശ്വസിക്കാനും നായകനു സാദ്ധ്യമല്ല എന്നു പറയുന്നു. കൈ വിയർത്തിട്ടു്—ഉണ്ണുനീലിയുടെ ചിത്രം വരയ്ക്കാൻ യത്നിക്കുമ്പോൾ വികാരാധിക്യത്താൽ കൈവിയർത്തിട്ടു്, തൂലിക ക്രുടക്കൂടെ ചപലവും ശിഥിലവും ആയിത്തീരുന്നു. വിറച്ചു തെററി പ്പോകുന്നു എന്നർത്ഥം. ഓരോ രേഖാംപ്രതി-ഓരോ രേഖ വരയ്ക്കുമ്പോഴും, ആക്കണ്ണുനീരാൽ പരവശമായിത്തീരുന്നു. നിൻെറ മെയ്യ്, ചെമ്മേ-ഭംഗിയായി, മുഴുവൻ അറിയുന്ന എൻെറ, ചിത്തവും-മനസ്സും, മാരതപ്തം-കാമവേദനകൊണ്ടു ചൂടുപിടിച്ചതായിരിക്കുന്നു. (ഈ കാരണങ്ങളാൽ) ഭവതീം-ഭവതിയെ, ചിത്രേ അപി-ചിത്രത്തിൽ പോലും, കാണ്മാൻ, അയം ജനഃ—ഈ ആൾ [ഞാൻ] അല്പപുണ്യഃ-മന്ദഭാഗ്യൻ—ഭാഗ്യഹീനനാണു്.

സങ്കല്പാലിംഗനമയമഹാനന്ദമെയ്തീടുവാനോ
വല്ലാ ചിത്തം മധുരവചനേ! ഹന്ത! സന്താപഖിന്നം
കോലച്ചെവ്വായ്‌മലർ കൊതികെടക്കൊണ്ടുകൊൾവാൻ-
കിടപ്പാൻ
വാരാ നിദ്രാ വരഗുണനിധേ! പിന്നെയല്ലോ കിനാവോ? 92

നായികയുമായി സകല്പസമാഗമം പോലും നായകനു സാദ്ധ്യമല്ലാതായിത്തീർന്നിരിക്കുന്നു എന്നു പറയുന്നു. ഹന്ത! മധുരവചനേ, സങ്കല്പത്തിലുള്ള ആലിംഗനമയം ആയ-ആശ്ലേഷരൂപമായ മഹാനന്ദം, എയ്തീടുവാനോ-കിട്ടുന്നതിനോ, സന്താപഖിന്നം ചിത്തം, വല്ലാ-വല്ലുന്നില്ല-ശക്തമായി ഭവിക്കുന്നില്ല. കോലച്ചെവ്വായ് മലർ-മനോഹരമായ ചുവന്ന ചുണ്ടു് ആകുന്ന മലർ-പൂവു്, [പൂപോലെ മൃദുവും മനോഹരവും ആയ ചുവന്ന ചുണ്ടു്] കൊതികെട-കൊതി കെടത്തക്കവണ്ണം, കൊണ്ടു കൊൾവാൻ-നുകരുന്നതിനുവേണ്ടി, കിടപ്പാൻ-കിടക്കുന്നതിനാണെങ്കിൽ, (കിടപ്പൻ-ഞാൻ കിടക്കും എന്നായിരിക്കുമോ ശരിയായ പാഠം) വാരാ നിദ്രാ-ഉറക്കം വരുന്നില്ല, വരഗുണനിധേ! ശ്രേഷ്ഠഗുണങ്ങൾക്കു് ഇരിപ്പിടം ആയോവേ! പിന്നെയല്ലോ കിനാവോ-സ്വപ്നത്തിൻെറ കാര്യം പിന്നെ

പറയാനുണ്ടോ? കിടന്നാൽ ഉറക്കമില്ല. പിന്നെ സ്വപ്നത്തിന്റെ കാര്യം പറവാനുണ്ടോ? സ്വപ്നം ഇല്ലാത്തപ്പോൾ—സ്വപ്നാശ്ലേഷസുഖം പോലും ഇല്ലെന്നു സാരം. ചൊവ്വാ എന്ന മൂ. പാ. പിൽക്കാലത്തെ രൂപം അനുസരിച്ചുള്ളതാണു്. ചെവ്വാ എന്ന ഗ്ര. പാ. ശരിയായ രൂപം.

വാഴ്‌വേറീടും വടമതുരയിൽച്ചേൎന്ന ചേമന്തികാനാം
തോപ്പൂടെ പോന്നിതമൊടു വരും മാരുതപ്പൈതൽ തന്നെ
കോൾപ്പാടാഞ്ഞാന്തവ തടമുലത്തൊത്തിലെത്തീടിലാമെ-
ന്റേൽപ്പാൻ കോലും പൊഴുതെതിരവേ പോന്നു
പോരും പ്രമോഹഃ. 93

വാഴ്‌വേറീടുന്ന—അഭിവൃദ്ധിയുള്ള, വടമതുരയിൽ കടുത്തുരുത്തിയിൽ, ചേൎന്ന ചേമന്തികാനാം—ചേമന്തികകളുടെ തോപ്പൂടെ—തോപ്പിലൂടെ, പോന്നു് ഇതമൊടു്—ഹിതമോടെ—സന്തോഷകരമായ വിധത്തിൽ വരും—വരുന്ന, മാരുതപ്പൈതൽതന്നെ—ഇളങ്കാററിനെ, കോൾപ്പാടായ്—അനുസരിക്കുന്നവനായി [അതിനെ അനുസരിച്ചു സഞ്ചരിച്ചു്] തവ—നിന്റെ, തടമുലത്തൊത്തിൽ-തടം പോലെയുള്ള-കുന്നുപോലുള്ള, മുലത്തൊത്തിൽ—കുന്നുപോലെ ഉയൎന്നതും പൂങ്കുലപോലെ ഭംഗിയുള്ളതും ആയ മുലയിൽ എന്നർത്ഥം (കുന്നോടൊക്കും കുളുർമുലയിണത്തൊത്തു്. ശ്ലോ. 94.) എത്തീടിലാം—എത്തിയേക്കാം. വടമതുരയിൽ നിന്നു വീശിവന്നെത്തുന്ന കാററിനെ അനുസരിച്ചാൽ നിന്റെ മാറിടത്തിൽ എത്തിച്ചേരാൻ എനിക്കു് ഇടയുണ്ടായേക്കാം എന്നോൎത്തിട്ടു് എന്നർത്ഥം. എതിരവേ ഏൽക്കാൻ കോലും പൊഴുതു്—എതിരെ ഏൽക്കുന്നതിനു തുടങ്ങുമ്പോൾ, പ്രമോഹഃ—മോഹാലസ്യം, പോന്നുപോരും—വന്നുകൂടും.

[ഈ ശ്ലോകത്തിന്റെ മുദ്രിതപാഠത്തിൽ പല പിശകുകളും ഉണ്ടു്. വടമതിരയിൽ ചേൎന്നു് എന്നു മൂ. പാ. വടമതുരയിൽ ചേൎന്ന എന്ന ഗ്ര. പാ. സമീചീനം.

മൂന്നാംവരിയുടെ ആദ്യപദമാണു വളരെ തെററായി കൊടുത്തിട്ടുള്ളതും വ്യാഖ്യാനിച്ചിട്ടുള്ളതും. തോൾപോടായ് എന്നു മൂ. പാ. ശ്രീ. പിഷാരടി ആ വാക്കിനു് അൎത്ഥം കൊടുക്കുന്നില്ല. ഒരു വ്യാഖ്യാനത്തിൽ തോൽപോടാൻ—ശരീരത്തിലേൽക്കുവാൻ എന്നു കൊടുത്തിരിക്കുന്നു. കാററിനെ സംബന്ധിച്ചു് ഇതു തീരെ സ്വീകാൎയ്യമല്ലല്ലോ. വേറൊന്നിൽ 'തോപ്പോടായ്' എന്നു് പാഠം കല്പിച്ചു് 'തോപ്പോടുതോപ്പായ്' എന്നു വ്യാഖ്യാനിച്ചിരിക്കുന്നു. ശരിയായ പാഠം 'കോൾപ്പാടായ് ഞാൻ' എന്നാണു്. കോൾപ്പാടായ്—എന്നതിനു് 'അനുസരിച്ചു്' എന്നൎത്ഥം (കതിർവേലുപിള്ളയുടെ തമിഴ് അകരാതി).

'എത്തീടുമാമെന്റു' എന്നു മൂ. പാ. എത്തീടിലാമെന്റു് എന്ന ഗ്ര. പാ. സമീചീനം. ഏല്പാൻകോലും തൊഴുതെതിരവെ പ്പോന്നുപോരും

പ്രമോഹഃ എന്ന നാലാംപാദം മൂ. പാ. തീരെ ശരിയല്ല. ഏല്ലാൻകോലും പൊഴുതെതിരവേ' എന്ന ഗ്ര. പാ. സമീചീനം]

കുന്റോടൊക്കം കുളുർമുലയിണത്തൊത്തു വേറിട്ട നാൾതൊ-
ട്ടെൻറല്ലൊൻറിങ്കലുമിതമെനിക്കില്ല കല്യാണശീലേ!
എൻറാലും തേ വിരവിലൊരു നാൾ തൊണ്ടിവാ കൊണ്ടു കൊള്ളാ-
മെൻറുള്ളാശാരസനിഗളിതഃ പ്രാണശേഷം വഹാമി. 94

ഹേ കല്യാണശീലേ! കുന്നോടൊക്കം-കുന്നിനു തുല്യമായ, കുളുർമുലയിണത്തൊത്തു്-പൂങ്കുലപോലെയുള്ള കുളുർമുലയിണ, വേറിട്ടനാൾതൊട്ടു്-പിരിഞ്ഞ ദിവസം തൊട്ടു്, ഒന്നിങ്കലും-ഒന്നിലെങ്കിലും, എനിക്കു്, ഇതമല്ല-സന്തോഷമില്ല. എന്നാലും ഒരുനാൾ, വിരവിൽ ഭംഗിയോടെ, തേ-നിൻെറ, തൊണ്ടിവാ-തൊണ്ടിപ്പഴംപോലെ ചുവന്ന ചുണ്ടു്, കൊണ്ടുകൊള്ളാം-സുകന്തുകൊള്ളാം, എന്നുള്ള ആശാരസംകൊണ്ടു്, നിഗളിതനായി-കെട്ടപ്പെട്ടവനായി, പ്രാണശേഷം-ജീവിതത്തിൻെറ ശേഷം ഭാഗത്തെ, ഞാൻ വഹിക്കുന്നു.

കുൻെറാൻറും നിൻ-എന്നു മൂ. പാ. കുന്റോടൊക്കം കുളുർമുല എന്നു ഗ്ര. പാ.

കണ്ടോമല്ലോ തളിയിലിരുവോം കൂത്തു നാമൻെറാരിക്കാൽ
തൈവം കൊട്ടാളൊരു തവതിയാർ നങ്ങിയാരെന്നെ നോക്കി
അന്യാ സംഗാൽ കിമപി കലുഷാ പ്രാകൃതംകൊണ്ടു പാടീ
പിന്നെക്കണ്ടീലണയ വിവശം വീത്തു മണ്ടിൻെറ നിന്നെ. 95

ഇനി അടയാളവാക്യങ്ങൾ പറയുന്നു.

തളിയിൽ-കടുത്തുരുത്തിയിലേ തളിയിൽ കോവിലിൽ, അന്നു് ഒരിക്കാൽ-ഒരിക്കൽ, നാം ഇരുവോം-ഇരുവരും-രണ്ടാളും, കൂത്തു കണ്ടോമല്ലോ-കണ്ടല്ലോ. [കണ്ടോം എന്നു് ഉത്തമപുരുഷബഹുവചനരൂപം. ഇരുവംകൂത്തു് എന്ന പാഠവും അതിനെ അസ്പഷ്ടമാക്കി 'രണ്ടുപേർ ചേർന്നുള്ള കൂത്തു്' എന്ന അർത്ഥവും ശരിയല്ല. ഒരിക്കാൽ-ഒരിക്കൽ. ഒരു കാലം എന്ന ശബ്ദം 'ഒരുക്കാലം' എന്നും, അന്ത്യലോപംകൊണ്ടു് 'ഒരുക്കാൽ' എന്നും, പിന്നെ സംഭാഷണത്തിൽ വികാരം പ്രാപിച്ചു് 'ഒരിക്കാൽ' എന്നും 'ഒരിക്കൽ' എന്നും പരിണമിക്കുന്നു.] തൈവം കൊട്ടാൾ-ദൈവം കൊട്ടുന്ന, ചാക്യാർ കൂത്തു പറയുമ്പോൾ നങ്ങിയാരാണു് താളത്തിനൊത്തു കൊട്ടുന്നതു്. അതായിരിക്കുമോ ദൈവം കൊട്ടു്? 'തൈവം കൊട്ടാളൊരു തവതിയാർ' എന്നു് ഗ്രന്ഥത്തിൽ വ്യക്തമായി ഉണ്ടു്. തൈവം കെട്ടാളൊരു എന്നാണു് മൂ. പാ. അതിനു ഭാഗ്യംകെട്ട എന്നു് അർത്ഥം കല്പിക്കുന്നു.

ദൈവം കൊട്ടിക്കൊണ്ടിരുന്ന ഒരു തപതിയാർ-നങ്ങിയാർ എന്നെ നോക്കി (തപതിയുടെ ഭാഗം അഭിനയിച്ച ഒരു നങ്ങിയാർ എന്നായിരിക്കാം. തപതീസംവരണം നാടകത്തിലെ മൂന്നാമങ്കമാണ് അന്ന് അഭിനയിച്ചതെന്ന് ശ്രീ. പിഷാരടി ചൂണ്ടിക്കാണിച്ചിട്ടുണ്ട്. തപതി എന്ന പേരുള്ള ഒരു നങ്ങിയാർ എന്ന് എടുത്താൽ പോരേ?). അന്യാസംഗാൽ-പരസ്ത്രീസംഗം കൊണ്ട്, കിമപി-കാരണത്താൽ, കലുഷാ-കുപിതയായിക്കൊണ്ട്, പ്രാകൃതംകൊണ്ട പാടി. പ്രാകൃത ഭാഷയിൽ പറഞ്ഞു എന്നർത്ഥം. 'പ്രാകൃതംകൊണ്ടവാടീൽ' എന്ന മൂ. പാ. 'തപതിയുടെ വേഷം ധരിച്ച നങ്ങിയാർ സംവരണനിലുണ്ടായ അനുരാഗത്താൽ പറഞ്ഞ വാക്കിനെ അന്യസ്ത്രീയെ ഉദ്ദേശിച്ചായിരിക്കും എന്ന് തെററിദ്ധരിച്ച് തപതിയുടെ നിലയിൽ പറയേണ്ടതായ 'മഹ അഹോ ദേ അബിവേ ഓ' ഇത്യാദി പ്രാകൃതവാക്യത്തെ രംഗത്തിൽവച്ച പറഞ്ഞതു് യദൃച്ഛയാ എന്നെ നോക്കിക്കൊണ്ടായിരുന്നു എന്ന തപതീ സംവരണത്തെ ആസ്പദമാക്കി ഒരു കഥ ശ്രീ. പിഷാരടി വ്യാഖ്യാനത്തിൽ കൊടുക്കുന്നു. 'പിന്നെ വിവശമായ് വീത്തു മണ്ടുന്ന നിന്നെ കണ്ടീല' എന്നും ശേഷം ഭാഗത്തിന് അത്ഥം കല്പിക്കുന്നു.

വേറെ ഒരത്ഥം കൂടുതൽ ശക്തിയായി സ്ഫുരിക്കുന്നു. നാമിരുവോം-നാം രണ്ടുപേരും, അന്നൊരിക്കൽ, തളിയിൽ ക്ഷേത്രത്തിൽ കൂത്തു് കണ്ടുവല്ലോ. ദൈവം കൊട്ടുകാരിയായ തപതിയാർ നങ്ങയാർ-തപതി എന്ന പേരുള്ളവളോ തപതിയുടെ വേഷം കെട്ടിയവളോ,ആയ നങ്ങിയാർ എന്നെ നോക്കി. (യാദൃച്ഛികമായി എന്റെ നേരേ നോക്കി എന്നത്ഥം.) അസ്യാഃ സംഗാൽ-ഇവളുടെ സംഗംകൊണ്ടു്-നങ്ങിയാർ നോക്കിയതു കൊണ്ടു്, കിമപി കലുഷാ-വളരെ കോപിച്ചു്, പ്രാകൃതംകൊണ്ട പാടി-പറഞ്ഞു. പാടിയതു് ഉണ്ണുനീലി ആയിരിക്കണം. തപതിയാർ ഉണ്ണുനീലിയുടെ ഭത്താവിനെ നോക്കുന്നതു കണ്ടു് ഉണ്ണുനീലി കോപിച്ചു് അടുത്തു് ഇരിക്കുന്നവർ മനസ്സിലാക്കാത്തവിധം പ്രാകൃതത്തിൽ ചിലതു പറഞ്ഞു എന്നത്ഥം. അണയ വിവശം വീത്തു മണ്ടിന്റ-കടന്നുകളഞ്ഞ നിന്നെ പിന്നെ കണ്ടില്ല.

ഇരുവംകൂത്തു്-മൂ. പാ. ഇരുവോം കൂത്തു്-ഗ്ര. പാ. നങ്ങയാർ-മൂ. പാ. നങ്ങിയാർ-ഗ്ര. പാ. കൊണ്ടവാടീൽ-മൂ. പാ. കൊണ്ടുപാടീ-ഗ്ര. പാ. മങ്ങിൻറ-മൂ. പാ. മണ്ടിൻറ-ഗ്ര. പാ.

പന്തൽത്തേനന്തഃനലിലൊരുനാൾ കാററുമേററങ്ങു തോണ്മേ-
ലന്തിപ്രായേ നിശി വിവശരായ് നാമുറങ്ങിൻറ നേരം,
പന്തൊത്തീടും തവ മുലയിലമ്മാന്തളിത്തൊത്തു വീണ്ണി--
ട്ടെന്തച്ചോ! വന്നഴലള്ളികുലാപാംഗി! പാമ്പെൻറു ചൊല്ലി. 96

ഒരുനാൾ, നിശി അന്തിപ്രായേ-രാത്രി സന്ധ്യയോടടുപ്പിച്ച്, പന്തൽ തേനൻ തണലിൽ-പന്തൽത്തേനന്റെ ചുവട്ടിൽ [പന്തലിച്ച തേന്മാവിനെ ആയിരിക്കാം പന്തൽത്തേനൻ എന്നു പറയുന്നത്] കാററുമേററ് അങ്ങ്-അവിടെ, തോണ്മേൽ-തോൾമേൽ-തോൾമേൽത്തലവച്ചുകൊണ്ട്-കണ്ഠാശ്ലേഷം ചെയ്തുകൊണ്ട്. തോന്മേൽ എന്നു മൂ. പാഠം. തോലിന്റെ പുറത്ത്-ഇലകളിന്മേൽ എന്നു ശ്രീ. പിഷാരൊടി. നാം വിവശരായ്-കാമപരവശരായി, കാററുമേററ് ഉറങ്ങുന്ന നേരം-മയങ്ങുമ്പോൾ, പന്തൊത്തീടും തവ മുലയിൽ അ മാന്തളിർത്തൊത്ത്-മാന്തളിർക്കുല, വീണിട്ട്, ഹേ അളികുലാപാംഗി-വണ്ടിൻകൂട്ടംപോലെ കടാക്ഷം ചൊരിയുന്നവളെ, പാമ്പെന്നു ചൊല്ലി-മാവിൽനിന്നു വീണതു് പാമ്പാണെന്നു വിചാരിച്ച്, വന്ന അഴൽ എന്തച്ചോ-എന്തു പറയാം? അച്ചോ എന്നു് അത്ഭുതദ്യോതകമായ ശബ്ദം.

വളരെ സ്വാഭാവികവും രസകരവുമായ ഒരു രംഗം. സന്ധ്യാകാലത്തു മുററത്തുള്ള മാവിന്റെ ചുവട്ടിൽ കിടന്നു് വിശ്രമിക്കുന്നതും, അപ്പോൾ മാന്തളിർക്കുല വീണു് പാമ്പാണെന്നു തെററിദ്ധരിച്ചു പരിഭ്രമിക്കുന്നതും കേരളീയജീവിതത്തിൽ സ്വാഭാവികമാണല്ലോ.

'തോണ്മേൽ' എന്നു ഗ്ര. പാ. 'തോന്മേൽ' എന്ന മൂ. പാ. 'തടമുല' മൂ. പാ. 'തവ മുല' ഗ്ര. പാ.

ആടിക്കാലേ നിശി ചെറിയതാം തോഴിയെന്നെന്നെ മത്വാ
നൈതൽപ്പൂവിൻ ദളമൂർച്ചതരൈരങ്കുരിക്കും നഖാഗ്രൈഃ
പാർശ്വേ മന്ദം മമ വിലിഖിതേ ലീലയാ പീഡിതം തേ
മുന്നംമുന്നം മുകുളിതമിളംകൊങ്ക നിശ്ശങ്കമെന്നാൽ. 97

ആടിക്കാലേ – കർക്കടകമാസക്കാലത്തു്, നിശി – രാത്രിയിൽ, (കർക്കടകത്തിൽ രാത്രിയിൽ മഴകൊണ്ടു് ഇരുട്ടു വളരെ കൂടുതലാണല്ലോ. ആടിമാസത്തിന്റെ വർണ്ണന 99-ാം പദ്യത്തിൽ കാണുക). എന്നെ ചെറിയതാം തോഴി എന്നു, മത്വാ-വിചാരിച്ചിട്ട്, നൈതൽപ്പൂവിന്റെ-ആമ്പൽപ്പൂവിന്റെ, ദളംപോലെ, മൂർച്ചതരൈഃ-വളരെ മൂർച്ചക്കളായ, നഖാഗ്രൈഃ-നഖാഗ്രങ്ങളാൽ, മമ പാർശ്വേ വിലിഖിതേ സതി-എന്റെ പാർശ്വം വിലിഖിതമായപ്പോൾ,-നീ എന്റെ പാർശ്വത്തിൽ മന്ദമായി നഖങ്ങൾകൊണ്ടു് സ്പർശിച്ചപ്പോൾ, തേ-നിന്റെ, മുന്നം മുന്നം മുകുളിതം-ആദ്യം മൊട്ടുപോലെ ആയിരുന്ന, ഇളംകൊങ്ക, ലീലയാ-കളിയായിട്ട്, എന്നാൽ, പീഡിതം-പീഡിപ്പിക്കപ്പെട്ടതായി.

തേററത്തിന്നായ് നവരമടയാളങ്ങൾ ഞാൻ ചൊന്നതെല്ലാ-
മേററം കൈക്കൊണ്ടയി കുശലിനം നീ കുറിക്കൊൾവുതെന്നേ
കോറേറൻ വെല്ലും മൊഴി! വിരവിൽ ഞാനങ്ങു വന്നീടുവോളം
തോററം വെൻറം പുലര മലരമ്പന്നു വേണ്ടിൻറവണ്ണം. 98

അയി-സംബോധന (അല്ലയോ പ്രിയേ), തേററത്തിന്നായ്-വിശ്വാസത്തിനായി, നവരം-നിത്യമായ, അടയാളങ്ങൾ, ഞാൻ പറഞ്ഞതു മുഴുവൻ, എല്ലാം നൈക്കൊണ്ട്-നല്ലവണ്ണം സ്വീകരിച്ചു്, നീ എന്നെ, കവലനം-ദുഃഖമായിരിക്കുന്നവനെന്നു്, കുറിക്കൊൾവിതു-കുറിക്കൊണ്ടാലും-മനസ്സിലാക്കിയാലും. കോതേറൻ വെല്ലംമൊഴി-കോൽത്തേനിനെ വെല്ലുന്ന മൊഴിയോടുകൂടിയവളേ!, വിരവിൽ ഞാൻ അങ്ങു വന്നീടുവോളം-വേഗം ഞാൻ അവിടെ വരുന്നതു വരെ, മലരമ്പന്നു്-കാമദേവന്നു്, തോററും ജയിച്ചും, വേണ്ടിൻവണ്ണം പുലര-വേണ്ടവണ്ണം പുലന്നാലും, അശക്തയായി വേവിക്കാതെ കഴിച്ചുകൂട്ടിയാലും. മലരമ്പന്നു തോററും വെൻറും എന്നതിന്നു് കാമനോടു തോററുംജയിച്ചും എന്നത്ഥം.

മിന്നിക്കാർകൊണ്ടിടിയലറി നിൻറംബരേ തിങ്ങിയെങ്ങും
മന്നിൽപ്പെയ്യും ജലദപടലം കോലുമാടീനിശാസു
പിന്നെത്തന്വീതിലകരചനേ! നമ്മിലേ കണ്ടുകൊണ്ടാ-
ലെന്നപ്പാ! പോൽച്ചില പരിചിനെക്കണ്ടുകൊള്ളിൻറതുണ്ടു്. 99



തന്വീതിലകരചനേ-യുവതികൾക്കു തിലകരചന ആയിട്ടുള്ളവളേ-പൊട്ടായിട്ടുള്ളവളേ!, മിന്നിയും കാർകൊണ്ടു് ഇടിയലറിയും നിന്ന അംബരേ എങ്ങുംതിങ്ങി, മന്നിൽ പെയ്യും-ഭൂമിയിൽ ജലവർഷം പെയ്യുന്ന, ജലദപടലം-മേഘക്കൂട്ടം, കോലും-ചേരുന്ന, ഉള്ള, ആടീനിശാസു-ആടീനിശകളിൽ, കക്കടകമാസത്തിലെ രാത്രികളിൽ, പിന്നെ നമ്മിലേ കണ്ടുകൊണ്ടാൽ-വിയോഗം കഴിഞ്ഞു നാം തമ്മിൽ കണ്ടിട്ടു പിന്നീടുള്ള ആടീനിശകളിൽ എന്നത്ഥം. എന്നപ്പാ!—എന്തൊരു രസം! ചില പരിചിനെ-ചില ഭംഗികളെ-ചില രസങ്ങളെ, കണ്ടുകൊള്ളുന്നതുണ്ടു്-കൈക്കൊള്ളുന്നതാണു്.

കേരളത്തിലേ കക്കടകമാസത്തിലേ മഴയുടെ ഭയങ്കരഭാവം ഭംഗിയായി പ്രകടമാകുന്നു.

ആടിക്കാർമൽക്കുഴലികൾശിഖാമൗലി! മുണ്ടെക്കൽ മേവും
പേടക്കോലക്കുയിൽമൊഴി! തെളിഞ്ഞൊൻറു കേളുണ്ണുനീലീ!
പേടിക്കേണ്ടാ വിരഹചപലം പ്രേമമെൻേറാമലേ! നീ
കൂടക്കൂടെങ്ങഴകിലഴിവില്ലാഞ്ഞു കൻറിക്കുമല്ലോ. 100

ആടിക്കാറിനോടു്-കക്കടകമാസത്തിലേ മേഘത്തോടു മല്ലിടുന്ന, കുഴലോടുകൂടിയവക്കു്-സുന്ദരിമാക്കു്, ശിഖാമൗലിയായുള്ളവളേ!, മുണ്ടെക്കൽ മേവുന്ന പേടക്കോലക്കുയിൽമൊഴി-മനോഹരമായ കുയിൽപ്പേടയുടെ മൊഴിയോടുകൂടിയവളേ, അല്ലയോ ഉണ്ണുനീലി! തെളിഞ്ഞൊന്നുകേൾ-

**സന്തോഷത്തോടെ കേട്ടാലും, ഓമലേ! നീ പ്രേമം-സ്നേഹം, വിരഹ ചപലം എൻറൂ്-പിരിഞ്ഞാൽ ചഞ്ചലമാണെന്നു്, പേടിക്കേണ്ട, അഴി വില്ലാഞ്ഞു്-നാശമില്ലാത്തതായതുകൊണ്ടു്, അഴകിൽ--ഭംഗിയായി, ക്കൂടെക്കൂടെ അങ്ങു്, കൻറിക്കുമല്ലോ-വൎദ്ധിക്കുമല്ലോ, മേഘസന്ദേശത്തിലെ ആശയമാണു് ഇതു്.**

'പേടക്കോല കുയിൽമൊഴി' എന്നു് മൂ. പാ. കോലപ്പേട എന്ന ഗ്ര. പാ. പ്രാസത്തിനു ചേൎന്നതല്ല.

എൻറീവണ്ണം മമ സഹചരീമൻപിലെൻ വാക്കുകൊണ്ടും
നൻറും നല്ലാർമനസിജ! സഖേ! മിക്ക നിൻ വാക്കുകൊണ്ടും
എൻറല്ലാവോളവുമളികുലാപാംഗി തന്നൻപു നമ്മിൽ-
ക്കുൻറുംവണ്ണം കുളുർമയിലുണൎത്തീടു കല്യാണകീൎത്തേ! 101

നല്ലാർ മനസിജ-സുന്ദരിമാൎക്കു കാമനായുള്ളോവേ, സഖേ-തോഴ! ഹേ കല്യാണകീൎത്തേ-മംഗലമായ യശസ്സുള്ളോവേ!, എൻറീവണ്ണം-എന്നു് ഇപ്രകാരം-മേൽ പറഞ്ഞപ്രകാരം, മമ-എൻെറ, സഹചരീം-സഹചരിയെ, അൻപിൽ-കാരുണ്യപൂൎവ്വം---മുമ്പിൽ എന്നു മൂ. പാ. ഗ്ര. പാ. മെച്ചം. അല്ലെങ്കിൽ അൻപു ആവൎത്തിക്കും. ആദ്യം എൻെറ വാക്കുകൊണ്ടും, നൻറും-നന്നായ്, മിക്ക-മികച്ച (ശ്രേഷ്ഠമുള്ള) നിൻെറ വാക്കുകൊണ്ടും, എന്നല്ല, അവോളവും-ആവുംപ്രകാരത്തിൽ, അളികുലാപാംഗി തൻ-വണ്ടിൻകൂട്ടംപോലെയുള്ള കടാക്ഷങ്ങളോടുകൂടിയവളുടെ, അൻപു്-സ്നേഹം, നമ്മിൽ-എന്നിൽ, കുൻറുംവണ്ണം-വൎദ്ധിക്കത്തക്കപോലെ, കുളുർമയിൽ-കുളുർമയോടെ-മനസ്സു തണുക്കത്തക്കവണ്ണം, ഉണൎത്തീടു-ഉണൎത്തിയാലും.

കാരുണ്യംകൊണ്ടഴകിൽ മദനാപത്തു തീൎത്തെങ്ങൾ വാഞ്ഛാ-
മിത്ഥം പൂരിച്ചിരവർ കരുതും മിക്ക ഭൂകല്പകം നീ
പണ്ടേപ്പോലെ വിഹര സുചിരം നമ്മിലേ ചെമ്മു വന്നി-
ട്ടുണ്ടാകേണ്ടും വിരവൊടു പുനൎദ്ദൎശനാനന്ദലക്ഷ്മീഃ 102

കാരുണ്യംകൊണ്ടു്, അഴകിൽ-ഭംഗിയായി, മദനാപത്തു്-കാമവിപത്തു്-വിരഹദുഃഖം, തീൎത്തു്, എങ്ങൾ വാഞ്ഛാം-എൻെറ ആഗ്രഹത്തെ, ഇത്ഥം-ഇപ്രകാരം, പൂരിച്ചു്-സാധിപ്പിച്ചു്, ഇരവർ-യാചകർ, ഭജിക്കുന്ന, മിക്ക-മികച്ച, ഭൂകല്പകവും-ഭൂമിയിലെ കല്പകവൃക്ഷമാകുന്ന അവിടുന്നു്, പണ്ടേപ്പോലെ സുചിരം-വളരെനാൾ, വിഹര-വിഹരിച്ചാലും-സുഖിച്ചാലും. നമ്മിലെ-എന്നോടു്, ചെമ്മു വന്നിട്ടു്-സ്നേഹം വന്നിട്ടു്, വിരവൊടു-വേഗത്തിൽ, പുനൎദ്ദൎശം-വീണ്ടുമുള്ള ദൎശനം, ആകുന്ന

ആനന്ദലക്ഷ്മി ഉണ്ടാകേണ്ടും–ഉണ്ടാകേണം, എന്ന പ്രാർത്ഥന. വിരഹദുരിതം എന്ന ഗ്ര. പാ. വിരഹ സുചിരം എന്ന മു. പാ. കൊള്ളാം.

പുനൎത്ത്വാനന്ദലക്ഷ്മീഃ എന്നു മു. പാ. അവസാനിക്കുന്നു. പുനൎത്ത് മാദിത്യവർമ്മാ എന്നു് ആദിത്യവർമ്മയുടെ പേരോടുകൂടി താളിയോലഗ്രന്ഥം അവസാനിക്കുന്നു.

'ആകെ ഇരുനൂററുനാല്പത്തുമൂന്റു്–മുണ്ടെക്കൽ സന്ദേശം സമാപ്തം ഹരി വിഷ്ണവേ നമഃ ശിവമസ്തു' എന്നു താളിയോലമാതൃകയുടെ ഒടുവിൽ എഴുതിക്കാണുന്നു. മു. പാഠത്തിലെ ചില പദ്യങ്ങൾ താളിയോലമാതൃകയിൽ ഇല്ല. മുദ്രിതപാഠത്തിലില്ലാത്ത ചില ശ്ലോകങ്ങൾ കൂടുതലായി താളിയോല മാതൃകയിൽ കാണുന്നുമുണ്ടു്. ഈ പ്രസാധനശിലാകട്ടെ ഇരുനൂററിനാല്പത്തഞ്ചു ശ്ലോകങ്ങൾ ഉണ്ടു്. പ്രസ്താവന അഞ്ചു്, പൂ. സ. 137, ഉ. സ. 102, ക്രമസംഖ്യയിൽ ഉൾപ്പെടുത്താതെ പൂ. സ. 120 A എന്നു് ഒരു പദ്യം ഇങ്ങനെ.

'മുണ്ടെക്കൽ സന്ദേശം സമാപ്തം എന്നു താളിയോലമാതൃക അവസാനിക്കുന്നു. മദ്രാസ് പ്രതിയിലും അവസാനത്തിൽ മുണ്ടക്കൽ സന്ദേശം സമാപ്തം എന്നുണ്ടു്.

ഇപ്രകാരം 'ഉണ്ണുനീലീതിലകം' വ്യാഖ്യാനം

സമാപ്തം.

# പദകോശം

**അകതി**-ii 15 അഗതി (?)-'അഗതി' എന്ന രൂപമുണ്ടു് ആ സ്ത്രീ എന്ന അർത്ഥത്തിൽ. അതിൽനിന്നും അകതി എന്നു വരാം.

**അടമഴ**-i 46 ഇടച്ചിയായി പെയ്യുന്ന മഴ,

**അടയർ**-i 16, 20 അടയാർ, അടയർ. ശത്രുക്കൾ.

**അണയ**-i 4 അടുത്തു്. അണയുക, അടുക്കുന്നു എന്നതിന്റെ വിനയെച്ച രൂപം.

**അണ്ണൻ**-i 77 ജ്യേഷ്ഠൻ.

**അൻപർ**-ii 19 കാമുകന്മാർ, ഭർത്താക്കന്മാർ. അൻപുള്ളവർ, ദയിതർ എന്നർത്ഥം.

**അമ്പാടി**-i 46 ആയ്പ്പാടി എന്നതിന്റെ രൂപാന്തരം ആക്കളുടെ- കന്നുകാലികളുടെ പാടി (ഗോകുലം).

**അൻപുക**-i 7, ii 11 അനുഗ്രഹിക്ക. വാസംകൊണ്ടനുഗ്രഹിക്കുക എന്നു് അർത്ഥം.

**അപ്പൻ**-i 75, 122 ദേവൻ.

**അപ്പാൽ**-i 50, 114. ii 52 അപ്പുറം. പാൽ-സ്ഥലം.

**അമുതുപൊലിയുക**-i 61 അമുതുണ്ണു കഴിക്ക, രാജാക്കന്മാർ ഭക്ഷണം കഴിക്ക.

**അരുവയർ**-ii 77 സുന്ദരി. അരിവൈ + അർ. അരിവൈ സുന്ദരി

**അലരിത്തയ്യൽ**-i 92, ii 27 അലരിൽ തയ്യൽ, പൂവിൽമാതു്, ലക്ഷ്മി. അലർ-പൂവു്, അതിന്റെ ആധാരികാരൂപം അലരിൽ. ചില്ലു ലോപിച്ചു് അലരിത്തയ്യൽ എന്ന രൂപം. അലരി എന്നും പൂവിനു പേരുണ്ടെന്നു് ദിവാകരം എന്ന തമിഴ് നിഘണ്ടുവിൽ കാണുന്നു. അലർ, താരു്, അലരി ഇത്യാദി. അരലി അക്ഷരവിപര്യാസംകൊണ്ടു് അലരി എന്ന രൂപം കൈക്കൊള്ളാവുന്നതേയുള്ളൂ. cf. പൂവിൽമാതു്.

**അല്ലിത്താർ**-i 4, താമരപ്പൂവു്. അല്ലിയുള്ള താർ, അല്ലി-അകം ഇതൾ.

**അല്ലിത്താർമാതു്**-i 4, ലക്ഷ്മി.

**അഭ്യം**-i 63 ഉഭ്യം നോക്കുക.

**അഴക്കിന്റവാറ**-i 128, ii 13 അഴയ്ക്കുന്നപ്രകാരം അഴയ്ക്കുക, വിളിക്കുക

**അളിയി**-i 53 വാത്സല്യഭാജനം.

**അളി**-സ്നേഹം, വാത്സല്യം.

**ആക്കം**-i 3 ശ്രേയസ്സ്, ലാഭം, ഐശ്വര്യം. ആകുന്നതു് ആക്കം. വർദ്ധിക്കുന്നതു് എന്നർത്ഥം.

**ആച്ചി**-i 46 ആയർസ്ത്രീ, ആയത്തി, ആച്ചി. ഇടയസ്ത്രീ, ഗോപി.

**ആണി**-i 119 പ്രധാനപ്പെട്ടതു്, ലക്ഷണികാർത്ഥം, cf. 'ഇവനൊരാണിയന്നേറിക നൂറവേക്കു'' (മഹാഭാരതം കർണ്ണപർവം എഴുത്തച്ഛൻ) ആണിയാമുലകുക്കെല്ലാം: (കമ്പരാമായണം.)

**ആർ**-i 14 ചാന്താർ-ചാന്തു് ആർന്ന നിറഞ്ഞ, ആരുക-നിറയുക. (കതിരവേൽപിള്ള തമിഴ് അകരാതി) ആന് എന്നും മററു രൂപങ്ങൾ. ആർക്കുക എന്നാണെങ്കിൽ ശബ്ദം പുറപ്പെടുവിക്ക എന്നർത്ഥം.

**ആര**-i 115 നിറയെ.

**ആചം**-ii 43 വിസ്താരം (കതിർ). അകലം, വിസ്താരം, വെള്ളം ഇടങ്ങി മററു് അർത്ഥങ്ങളും ഈ വാക്കിനുണ്ടു്.

**ആളമണി**-i 102 വീണപോലെയുള്ള ഒരു സംഗീതോപകരണം (?)

**ഇടമാടമ്പു്**-ii 2. ഇടയുന്ന-മത്സരിക്കുന്ന, മാടമ്പു്-അധികാരം, Rival authority. എതിരു് എന്നു സാരം.

---

റോമൻ അക്കമായ i-പൂർവ്വഭാഗം എന്നും, ii-ഉത്തരഭാഗം എന്നും സൂചിപ്പിക്കുന്നു. ആ സൂചനയില്ലാത്തതു് പ്രസ്താവനയെന്നു് അറിയണം. അറബി അക്കം ശ്ലോകസംഖ്യയെ കുറിക്കുന്നു.

ഇടംവലങ്ങ്-i 86 ... [illegible]
[illegible], ... [illegible] ... (മഹ
... വചനം.

ഇണങ്ങാം-ഇണ അളയാഞ്ഞിരിക്ക, ഇണ്യ-
മൊഴിഞ്ഞിരിക്ക.

ഇണര-i 96 വണ്ടിന്റെ കൂട്ടം.
ഇണര എന്നാകില് ... എന്നാ
... അനിയ്യുന്ന
... എന്നും ... എന്നും
അര്ത്ഥം (കാനേ ... )

ഇതം-i 7 ഹിതം എന്നതിന്റെ തദ്ഭവം.

ഇതമിയ-i 52 58 ഹിതമായ, ...
കരമായ, മനോഹരമായ.

ഇപ്പുറൽ-ii 41 ഇപ്പുറം.

ഇമയവര-i 126 ദേവന്മാർ, ഇമചെട്ടാ
ത്തവർ. cf. അനിമേഷന്മാർ.

ഇരവലർ-i 22 ഇരക്കുന്നവർ, യാച
കർ.

ഇളയവം-i 53. ഇളയവരം, ഇളയാരം,
ഇളയവം.

ഇനിയ-i 9, 18, 25 മധുരമായ, നല്ല,
ഇനിമയുള്ള ... എന്നായിരിക്കും
അര്ത്ഥം ഇനിമ-മാധുര്യം. ഇനി
പ്പ് എന്നു സാധാരണ രൂപം.

ഇനിയ-i 112 ii 16, 39.

ഇരട്ക്കൂട്ടം ii 8, 41, വലിപ്പമുള്ള

ഇടറിൽ-i 135 വരിക്കുന്ന.

ഉടവാരം-i 20 ഉടയിൽ കെട്ടുന്ന വാരം.
ഉട ഉടുപ്പ് (മുണ്ടുടുപ്പ് എന്നർത്ഥം.)
അരയിൽ കെട്ടുന്ന വാരം എന്ന്
അർത്ഥം പറയാം.

ഉതിരൻ- i 93 രുധിരശബ്ദത്തിന്റെ
തദ്ഭവം. രക്താമണ്ഡലി എന്ന
വ്യാഖ്യാനിക്കുന്നു.

ഉൽകം-i 63 അല്പം, സൂക്ഷ്മം, ചുരുക്കം.

ഉപ്പൻ-i 50 ഉക്കൻ എന്നും രൂപം ഉണ്ട്.
ചെമ്പോത്ത്, ചകോരം എന്നു
പറയപ്പെടുന്ന പക്ഷി.

ഉമ്മിണി-ii 21 രുക്മിണിയുടെ തദ്ഭ
വമായിരിക്കാം. ആദിശരഫം ലോ
പിക്കുന്നു. cf ഉതിരം, രുധിരം.

ഉഴറി-ii 31 (വേഗത്തിൽ) നടന്ന്.

ഉഴറുക-i 62 വേഗത്തിൽ നടക്കുക.

ഊടെ-ii 3 നേരെ (ഇടയ്ക്കു്)

ഊഞൽ-i 45 ഊഞ്ഞാൽ. ഊചൽ
(തമിഴ്).

ഊനം-i 52 ചൊറിച്ചിൽ ഉണ്ടാക്കുന്ന,
തരിപ്പ് ഉണ്ടാക്കുന്ന.

ഊഴ്ത്തം-ii 45 വിചാരം, ഊഴുതൽ.
(തൊഴിലുതുന്ന എന്ന പ്രകൃതാ
ർത്ഥം)

ഊററം-i 25 ശക്തി. ഊററം ചേർന്ന്,
ശേഷിയായി ചേർന്ന്, ധാരാള
മായി ചേർന്ന്.

എണ്ടധാർ-അഹങ്കാരികൾ (?) എണ്ണ
പ്പ്-അഹങ്കാരം (തമിഴ് ലെക്സി
ക്കൻ)

എടം-i 108 ഇടം, സ്ഥലം (ഉപായം)

എന്നം-i 95 'എന്നം' എന്ന രൂപം
'ഒരുയ' എന്ന അർത്ഥത്തിൽ മദ്ധ്യ
മലയാളകാലത്തിൽ സാധാരണ
മാണ്.

എന്നെ-i 105 ആശ്ചര്യാർത്ഥത്തിൽ
നിപാതം. cf. എന്നെ! വാമതം.
എന്നെ! കറിഗതി ഇത്യാദ, l
ലീ. തി.

എന്മാൻ-ii 57 എൻ എന്ന ധാതു എന്ന
പറയാൻ

എന്മൊരു-i 25 എന്ന് ഒരു. എന്നൊരു.

എയ്തിടുവൻ-ii 92 എയ്തുക, അമ്പയ
യ്ക്കുക, പ്രാപിക്കുക. കിട്ടുക എന്നും
അർത്ഥം ഉണ്ട്.

എഴപാറ്-i 20 പാറ് നോക്കുക.

എറി-i 54 എറക എന്നതിന്റെ ഭൂത
രൂപം എറിയുക, അടിക്കുക,
കൊല്ലുക എന്നെല്ലാം അർത്ഥം.

എൻറി-ii 39 എന്നിയെ, അല്ലാതെ,
ഒഴിച്ച്.

ഏൽ-i 10 ഏല്ക്കുന്ന, ഇയലുന്ന.

ഏത്തിനാൻ-i 14 പുകഴ്ത്തി, വന്ദിച്ചു
ഏത്തുക-സ്തുതിക്കുക, വണങ്ങുക.

ഏറ്റം-i 111 ഏഴുന്നു, ഉയർന്നു നില്ക്കു
ന്ന. ഏന്തൽ എന്നതിന് ഉയർച്ച
എന്നർത്ഥം. (കതിർവേൽ പിള്ള).

ഒൻറിച്ച്-i 8 ഒന്നിച്ച്, ഒന്നുചേർന്ന്.

ഓടം-i 92 വള്ളം, ഓടച്ചാർത്ത്-വള്ള
ക്കൂട്ടം.

ഓടനാട്-i 92 ഓണാട്ടുകര. വേണാ
ട്ടിന്റ വടക്ക് പണ്ട് ഉണ്ടായിരുന്ന

കൻറ്-i 9 കുട്ടി എന്തെങ്കിലും തുടങ്ങിയ മൃഗങ്ങളുടെ കുട്ടികളെയാണ് സാധാരണ ഇതു് പറയാറുള്ളതു്. വാഴക്കന്നു് വാഴത്തൈ എന്നതും കാൺക.

കാച്ച്-ii 37 കാതു് ഒരു നാണയം.

കാണലാം i 50, 96 കാണൽ + ആം, കാണൽ ആകാം; കാണാം.

കാതം-i 29, 134 നാലു നാഴികദൂരം.

കായിത്തട്ടുപ്പ്-i 103 കായിച്ചുലി? തട്ടുക, ചെറിയ പായു്, വസ്ത്രം എന്നും അർത്ഥം ഉണ്ടായിരിക്കണം. 'തട്ടുക്കട്ടുന്തു' എന്നു തേവാരം. cf. ഉടുക്കു്, ഉടുപ്പു്.

കാളം-i 6, 91, 124 കാഹളം. കാഹളം എന്നതിന്റെ ഹ്രസ്വരൂപം കാളം.

കുഞ്ചി-i 60, 136 കുതിരക്കഴുത്തിന്റെ മുകളിലെ രോമം കുഞ്ചിരോമം. കുഞ്ചി എന്നതിനു് പുരുഷന്റെ തലമുടി എന്നാണു് തമിഴിൽ അർത്ഥം.

കുമ്പിടൽ-i 59, തല കുനിച്ചുവണങ്ങുക.

കുവളം-ii 21, കരിംകുവളം. cf. കുവലയം

കുരൽ-i 91 കണ്ഠം-തൊണ്ട. വീണയിൽനിന്നും പുറപ്പെടുന്ന ഏററവും പതിഞ്ഞ സ്വരം.

കുരുകു്-i 120 അന്നം, കൊക്കു്, കോഴി

കുരുളുനിര-ii 70 കുറുനിര. കുരുൾ എന്നാണു് ശരിയായ രൂപം. അതു് കുറുകിയാണു് കുറു എന്നു് രൂപം വന്നിരിക്കുന്നതു്. കുരുൾ എന്നാൽ സ്ത്രീകളുടെ നെററിയിൽ തൂങ്ങിക്കിടക്കുന്ന ചുരുണ്ട തലമുടി.

കുശൽ-ii 65 കുശലം അന്ത്യലോപം കൊണ്ടുള്ള രൂപം.

കുഴൽ-i 47 ഓടക്കുഴൽ കോലക്കുഴൽ-മനോഹരമായ ഓടക്കുഴൽ.

കുഴൽ- 4 തലമുടി

കുഴചി-i 1 തലമുടിയുള്ളവൾ.

കുറിപ്പൊൻറ്-ii 46 കുറിയിടാൻതക്ക ചെറിയ പൊൻപൊട്ടു് (?)

കുറുമാർ-i 125 കുറിയമാറു്-കുറിച്ചുപ്പു്.

കുൻറിച്ച്-i 8, കുന്നുപോലായി വളർന്നതായി)

ക്രൂരൻ-i 113 മൂങ്ങ. 'ഘൂകൻ' എന്നു സംസ്കൃതം.

ക്രൂരൻപാച്ചൻ-i 113 കുയിൽ (?). ക്രൂരമന്ത്രം പായിക്കുന്നവൻ എന്നായിരിക്കുമോ?

ക്രുവീട്ട്-i 114, 135 വിളിപ്പാട്ടു്. ക്രോശം എന്നതു്. വ്യാഖ്യാനം നോക്കുക.

ക്രുവ്-i 111 ക്രുവിൽപ്പൂ. ഒരുതരം സുഗന്ധിയായ പുഷ്പം. (?)

ക്രുത്തൻ-i 13 കുത്താടി. ക്രുത്തു എന്നു് 'ഴ' കാരത്തോടുകൂടിയ ആദിരൂപം.

ക്രൂരാളി-i 16 ക്രൂറ് ആളുന്നവൻ. ക്രൂറ്-പങ്കു്, ഭാഗം, സ്നേഹം ക്രൂരാളി എന്നതിൽ പങ്കാളി എന്നപോലെ രൂപസിദ്ധി.

ക്രൂരിട്ട്-i 20, പങ്കിട്ടു്.

ക്രൂററ്-ii 65 കാലൻ, മരണം.

കെങ്ക-i 150 ഗംഗ.

കെണ്ട-ii 19 കെണ്ടൈ, (തമിഴ്) ചേൽമീൻ (കയൽമീൻ).

കേട്ടാമമയം-ii, 85 കേട്ടാല്യം.

കേട്ടാകാരക-i, 129 ചോദിച്ചുകൊള്ളുക തമിഴ്ശൈലി. തെക്കൻ തിരുവിതാംകൂറിൽ സംഭാഷണ ശൈലി ഇതു തന്നെ

കൊട i, 15 കൊടുക്കുന്നതു് (ദാനം).

കൊണ്ടൽ-ii, 57 കിഴക്കൻകാററു്, മഞ്ഞുകാലത്തെ കാററു്, മേഘം.

കൊമ്പു്-i, 91 ഒരു സംഗീതോപകരണം

കോണം-ii, 58 കോൺ; ദിക്കു്, ലെക്കു്, അറിവു്, സാമർത്ഥ്യം എന്നൊക്കെ ഗൗണാർത്ഥം എടുക്കാം.

കോപ്പു്-ii, 76 അഴകു്, ആഭരണം.

കോമ്പത്തേൻ-i, 101 കോലിൽ ഉള്ള തേൻ, മരക്കൊമ്പിൽ ഉള്ള തേൻ. (കൊമ്പിൽ ഉള്ള തേൻ-തമിഴ് ലെക്സിക്കൻ). കോൽ-കൊമ്പു്-ശാഖ, cf. കോലരക്കു്

കോല-കോലം i 62 അഴകു്. കോലം-ചിത്രം എന്ന ശബ്ദത്തിൽനിന്നു് ആയിരിക്കണം അഴകെന്ന അർത്ഥം

ഉണ്ടാകുന്നതു് ii, 6, കോലപ്പുവ
നൻ–നല്ലവനായ്.
കോലക്കയിൽ-i, 31 മനോഹരമായ കയിൽ.
കോലക്കഴൽ-i, 47 മനോഹരമായ കഴൽ.
കോലിനേൻ-2, 3 ഞാൻ കോലുന്നു; തുടങ്ങുന്നു.
കോലിൻറാ-i, 122 തുടങ്ങുന്ന കോൽ എന്നതു് അമ്പു്, ഉതന്നു്, കമ്പു് തുടങ്ങിയുള്ള അർത്ഥത്തിലുള്ള ധാതുവാണു്. 'കോലുതൽ' എന്നതിനു് 'ചെയ്യൽ' എന്നു തമിഴിൽ അർത്ഥം കിട്ടും.
കോലും-i, 47, 62 കോലുന്ന, ഉള്ള
കോലം-i, 122 വേഷം, ആഭരണം.
കോലംപ്പാട്-ii, 93 അനുസരിക്കൽ.
കോററേൻ ii, 47 കോൽത്തേൻ. കൊമ്പിലുള്ള തേൻ.
ചണ്ടാർ-i, 12 ശത്രുക്കൾ. ചണ്ട, യുദ്ധം.
ചടത്തു് i, 118 പതിവനുസരിച്ചു നടത്തേണ്ട ക്രിയ ഷഡംഗം, ആറു ക്രിയകൾ പതിവനുസരിച്ചു നടത്തണം എന്ന നിയമത്തിൽനിന്നു വന്നതായിരിക്കണം.
ചട-i 112 ജട
ചമ്പ്രാണി i 70 ഒരു തരം കപ്പൽ.
ചരതം-i 131 സരസം എന്ന സംസ്കൃത വാക്കിന്റെ തദ്ഭവമായിരിക്കണം ഇതു്. cf. ചിരസം-ചിരതം cf. വയസം-വയതം. അതിൽനിന്നു് സത്യം എന്ന അർത്ഥത്തിൽ തമിഴ് പ്രയോഗം. അപ്പോഴും അർത്ഥവ്യത്യാസത്തോടുകൂടി ആണു് ഈ ശബ്ദം പ്രയോഗിക്കാറുള്ളതു്. ഈ ശബ്ദം 'സരസ്'തദ്ഭവമല്ലെന്നു് ഖണ്ഡിച്ചു ചിലർ അഭിപ്രായപ്പെട്ടിട്ടുള്ളതു ശരിയല്ല.
ചവരി-i 62 ചാമരം (കതിർ)
ചാത്തു്-i 21, 9, കൂട്ടം c.f. പൊടിച്ചാത്തു്.
ചാത്തു്-ii 84 കുറിപ്പു് (സന്ദേശം)
ചാത്തു-i 54 ചാത്തുന്ന, ധരിക്കുന്ന.
ചാന്താർ-i 14 ചാന്തു് + ആർ. ചാന്താർ ചാന്തോന്നു.
ചാന്തു്-i 111 'ചാന്താർന്നും കലഭരനതാം'. ചന്ദനം പൂശിയ.
ചാന്തു്-i 14 ചന്ദനം. ശരീരത്തിൽ പൂശാനായി അരച്ചു കൂട്ടിയ ചന്ദനം.
ചാമ്പി-i 111 ചാമ്പുക, കൂമ്പുക, വാടുക.
ചാലെ-i 2 വളരെ. മികതി എന്ന അർത്ഥം തമിഴിലുണ്ടു്.
ചിന്തു്-i 98 പല്ലവിയും അനുപല്ലവിയും ചരണങ്ങളും ചേർന്ന ഒരുതരം പാട്ടു് (വിശ്വനാഥപിള്ള, തമിഴ്-ഇംഗ്ലീഷ് ഡിക്ഷ്ണറി).
ചിന്തുക-i 136 നശിച്ചുപോകുക, ചിതറുക.
ചിമ്മുക-i 5 കണ്ണടയ്ക്കുക.
ചിറ-ii 17 വരമ്പുകെട്ടു്, അണ, ചെറുക്കുന്നതു്-(വെള്ളത്തെ തടുക്കുന്നതു് എന്നായിരിക്കും അർത്ഥം.) ചിറകുത്തി കുളമുണ്ടാക്കുന്നതുകൊണ്ടു് ചിറ എന്നതിനു് കുളം എന്നു് അർത്ഥം കിട്ടുന്നു.
ചിന്നം-i 91 ചെറിയതു്-ഒരുതരം ചെറിയ കാഹളം.
ചിന്നച്ചാത്തു്-i 91 ചിന്നങ്ങളുടെ ചാത്തു്, കൂട്ടം.
ചീക്കേട്-ii 46 ചീർക്കേട്-സുഖക്കേട്.
ചീററം-i 38 കോപം-ചീറുക എന്നതിന്റെ നാമരൂപം.
ചുഴലവും-i 9 ചുററും, നാലുപാടും. ചുഴലുക ചുററുക
ചുഴൻറ-i 124 ചുഴന്നു്, ചുററംനിന്നു്.
ചൂഴെ-i 88 ചുററും. ചൂഴുക എന്ന ക്രിയാരൂപം.
ചെപ്പു്-ii 52 ചിമിഴ്.
ചെമ്മ-ii 102 ഭംഗി, നന്മ. സ്നേഹം.
ചെൽവം-i 46 ഐശ്വര്യം, അറിവു്.
ചെവ്വാ-i 132, ii 60, 92 ചെമ്മുടയ വാ ഭംഗിയുള്ള വാ. ചൊവ്വും എന്ന രൂപം 'വ' കാരത്തിന്റെ സാന്നിദ്ധ്യംകൊണ്ടു് പിൽക്കാലത്തു് ഉണ്ടായതാണു്,
ചേവടി-ii 50 ചെം+അടി, ചുവന്ന-ഭംഗിയുള്ള അടി, കാൽ.

ചേൽ-ii 76 ചെങ്കമീൻ, ചേൻ ചെപ്പൂത്തകണ്ണി.

ചൊങ്ക്-i 70, ii 7 ചീനക്കപ്പൽ (Junk).

ചൊല്ല്-i 17 മൊഴി, ഭാഷ എന്ന് പ്രകൃതത്തിൽ അർത്ഥം. cf. വട ചൊല്ല്, വടമൊഴി, സംസ്കൃത ഭാഷ (കതിർ)

ചോണാടൻ-i 70 ഒരുതരം കപ്പൽ (ചോളനാടൻ)

ചോണാട്-i 63 ചോളനാട്.

ചോമൻതുണ്ടം-i 113 സോമന്റെ തുണ്ടം, ചന്ദ്രക്കല.

ചോരി-i 20, 132 ചോര, രക്തം.

ചോല-i 132 മരക്കൂട്ടം കൊണ്ടു തണലുള്ള സ്ഥലം, പൂങ്കാവ്.

ഞാങ്ങൾ-i 33 ഞങ്ങൾ എന്നതിന്റെ പൂർവ്വരൂപം.

ഞാറപെയ്യ്-i, 37 ഉണ്ടാക്കി. (ഉണ്ടാക്ക്) ഞായർ-സൂര്യൻ.

തകം-2 ചേർന്നു തക് എന്നതിനോട് ഉം ചേർന്ന രൂപസിദ്ധി. തകുന്ന എന്നർത്ഥം. തക്ക എന്ന വേറെ രൂപം.

തടം-ii 93, കന്ന്; തടമുല—കന്നു പോലെയുള്ള മുല.

തണ്ടാർ-i 1 താമര; തൺ+താർ-തണ്ടാർ. തൺ-നീര്; നീരിൽ വിള ന്ന പൂവ്. (കതിർവേൽ) തണ്ടാർമാതു ലക്ഷ്മി.

തണ്ടാർമകൾ-i, 99 ലക്ഷ്മി, തണ്ടാരിന്റെ-താമരയുടെ മകൾ എന്ന ശബ്ദാർത്ഥം.

തണ്ടി-i 12 തണ്ടുക, തിരയുക, cf തണ്ടൽക്കാരൻ

തണ്ടിൽചൊല്ലാർ-ii, 19 തണ്ടിൽ ഉള്ള പോലെ മധുരമായ ചൊല്ലോടു കൂടിയവർ. തണ്ട്-വീണ

തണ്ടീട്ടകേടം-ii 22 വച്ചിട്ടുള്ള സ്ഥലം.

തണ്ട്-വീണ, തണ്ടിൽചൊല്ലാർ ii 19.

തണ്ട്-i 52, 121 പല്ലക്ക്.

തമ്പലം-i 106 ചവച്ച വെററില. താംബൂലം എന്നതിൽനിന്നു തത്ഭവം.

തയ്യൽ-i 92 സുന്ദരി, സ്ത്രീ.

തരം-i 100 തക്കം, സൗകര്യം.

തളി-ii 11 തളി എന്ന പേരുള്ള കടുത്തുരുത്തിയിലെ ക്ഷേത്രം. K. S Papers 205-ാം പുറം നോക്കുക. കേരളത്തിൽ 18 തളി ഉണ്ടായിരുന്നുവെന്നു പ്രസിദ്ധി. 'സ്ഥലി' എന്നതിൽ നിന്നായിരിക്കും വ്യുൽപത്തി.

തഴ-i 62, 124 പീലിക്കട-മയിൽപ്പീലികൊണ്ടുള്ള വിശറി, ആലവട്ടം.

താവുക-i 31 വിളങ്ങുക. cf. താവളം. താവുന്ന അളം.

താനം-i 75, ഭാനം, സ്ഥാനം.

തിണ്ണം-i 27, സത്യം, നിശ്ചയം, ശക്തി, എന്നെല്ലാം അർത്ഥം. പ്രകൃതത്തിൽ നിശ്ചയാർത്ഥത്തെക്കാൾ ശക്തിയെന്ന അർത്ഥമാണ് യോജിക്കുന്നതു്.

തിരമം-i 63 ഒരു നാണയം. drachma T A. S. Vii P 3. 6

തിരമം-i 81, ജാതിലിംഗം vermillion സിന്ദൂരം (Viswanatha Pillai's Tamil English Dictionary).

തിരൾ-1 ഉരുണ്ട് എന്നാണ് അർത്ഥം. ഗത്യർത്ഥവും ഉണ്ട്. പുറപ്പെടുക എന്ന പ്രകൃതത്തിൽ.

തുയിൽ-i 7 ഉറക്കം.

തുയിർ i 39 (തുയർ)-ദുഃഖം

തുവ-i 86, 120 എന്ന പുളികറി ഇറച്ചി, പായസം, പിണ്ണാക്ക്, എന്നും അർത്ഥങ്ങൾ ഉണ്ട് തമിഴ് ഇംഗ്ലീഷ് നിഘണ്ടു (വിശ്വനാഥപിള്ള)

തുരം ii 84 ധുരം എന്ന പദത്തിന്റെ തത്ഭവം. ഭാരം എന്നർത്ഥം. അതിൽനിന്നു കൃത്യഭാരമെന്നും കൃത്യമെന്നും അർത്ഥം വരുന്നു. തുരക്കാർ-രാജ്യധുരന്ധരന്മാർ (ഉദ്യോഗസ്ഥന്മാർ)

തുരി-i 85 പുത്തുരി നോക്കുക.

തെൻറൽ-i 4, 9, 31 ii 89 കാററ്, തെക്കൻകാററ്.

തേവാരം-i 89, 133 ദേവകാര്യം എന്നതിൽ നിന്നായിരിക്കാം ആഗമം. ദേവപൂജ.

**പാൽ**-ii 41, 52 സ്ഥലം, പുറം, വശം (കതിർ) cf. അപ്പാൽ-അപ്പുറം.

**പാലാർ വെള്ളം** i 41 പാൽ, ആർ-ആന്ന്, വെള്ളം.

**പായി**-ii 19 പാചി എന്ന തമിഴ് പായി എന്നു മലയാളത്തിൽ വന്നിട്ട് അന്ത്യത്തിൽ ചില്ലുചേർന്ന 'പായിൽ' എന്നും, പിന്നെ 'പായൽ' എന്നും രൂപം വരുന്നു. ആദി ദ്രാവിഡരൂപം 'പായൽ' ആയിരുന്നെന്നും, അന്ത്യത്തിലെ ചില്ലു ലോപിച്ച് 'പായി' ആയതെന്നും ഒരു മതം ഉണ്ട്.

**പാറു്**-i 20 പരുന്ത്. കഴുകു്. എഴു പാറു്-എഴുന്ന കഴുകു്, പൊക്കമുള്ള കഴുകൻ എന്നായിരിക്കാം അർത്ഥം. (കതിർവേൽ). പാറുന്നതു്, പാക്കുന്നതു് പാറു് എന്നു വ്യുൽപത്തി.

**പിരാനെ**-i 37 പിരാൻ എന്നതിന്റെ പ്രാചീനരൂപം. പ്രഭു, ദൈവം എന്നൊക്കെ അർത്ഥം. cf തമ്പിരാൻ-തമ്പുരാൻ.

**പുണർത്തുന്ന**-i 32 പുണരുക, ആശ്ലേഷിക്കുക പുല്കുക എന്നും അർത്ഥം ഉണ്ട്. ആ അർത്ഥമാണ് പ്രകൃതത്തിൽ.

**പുണർത്തുക**-i 98 പുണരുക എന്നതിന്റെ പ്രയോജകം.

**പുത്തൂരി**-i 85 പുതിയ തൂരി, പുതിയ എഴുത്തുകോല്, തൂലിക.

**പുരികുഴലിമാർ**-i 12 ii 48 പുരിഞ്ഞ കുഴലോടുകൂടിയവർ, ചുരുണ്ട തലമുടിയുള്ളവർ എന്നു് അർത്ഥം. പുരി എന്നതു പിൽക്കാലത്തു് 'പിരി' എന്നു രൂപാന്തരപ്പെട്ടിട്ടുണ്ട്.

**പുരികുഴൽ**-ii 45 പുരിഞ്ഞ-ചുരുണ്ട തലമുടി.

**പുലരി**-i 6, 50 പ്രഭാതം.

**പുച്ചൊല്ലു്**-ii 71 പൂപ്പലം (?)

**പൂൺ**-i 72 ആഭരണം (കതിർവേൽ) പൂണുന്നതു്, അണിയുന്നതു് പൂൺ എന്നു വ്യുൽപത്തി. പൂണാർ-ആഭരണം, ആന്ന്-നിറഞ്ഞ, ഉള്ള.

**പൂണാരം**-4 പൂൺ + ആരം (ഹാരം), പൂണുന്ന-ധരിക്കുന്ന, ഹാരം-മുത്തുമാല.

**പൂണാർമുല**-i 103 പൂൺ-ആഭരണം, ആന്ന്-അണിഞ്ഞ, മുല.

**പൂണുക**-i പുണരുക, ധരിക്കുക, അണിയുക എന്നെല്ലാം അർത്ഥം. പൂണ്ട, പൂന്ന് തുടങ്ങിയുള്ള രൂപങ്ങളും കാണുക.

**പൂന്തൊത്തു്**-i 96 പൂങ്കുട്ടം-പൂങ്കുല.

**പൂമാതു്**-4, ലക്ഷ്മി-പൂവിൽ ഉള്ളയ മാതു്, സ്ത്രീ. cf. മാതു.

**പെരുമാറ്**-i 18 പെരും + ആറ്=പെരുമാറ്, വലിയ ആറ്, നാഥൻ. ചക്രവർത്തി, രാജാവു്, ഈശ്വരൻ.

**പേത**-i 134 പെണ്ണു് ഏഴുവയസ്സിൻ കുറഞ്ഞ ബാലിക, ഒന്നും അറിവില്ലാത്ത ആൾ.

**പൈ**-ii 61 വിശപ്പു് (പശി).

**പൈംപുല്ലു്**-ii 3 പച്ചപ്പുല്ലു് (പൈ-പച്ച)

**പൊരപ്പാൻ**-i 123 (തെററ്) പൊറപ്പാൻ എന്നു ശരിയായ രൂപം.

**പൊരുത്തിടുക**-i 113 പൊരുത്തമുണ്ടാക്കുക, സന്ധിയുണ്ടാക്കുക.

**പൊലിവു്**-i 55വർദ്ധന. പൊലിയുന്നതു പൊലിശ, വർദ്ധിക്കുന്നതുകൊണ്ടു് പലിശയ്ക്കു് ആ പേർ വന്നു.

**പോമാറ്**- ii 11 പോം ആറ്-പോകുന്ന പ്രകാരത്തിൽ. പോമ്മാറ് എന്ന രൂപം പിൽക്കാലത്തെ ഭ്രമകല്പനയാണ്.

**പോർപൊരുത്തിടുമെടം**-i 113 യുദ്ധത്തിനു സന്ധിയുണ്ടാക്കുന്നിടം.

**പോർകൊങ്ക**-i 101 പോരിനു്-യുദ്ധത്തിനു മുതിർന്നപോലെ നില്ക്കുന്ന കൊങ്ക.

**മടവാർമാരനാ**-i 117 സുന്ദരിമാക്ക് മാരനായുള്ളാവേ! സംസ്കൃതത്തിലെ മുഗ്ദ്ധ എന്ന പ്രയോഗത്തിനു സമാനമായിട്ടായിരിക്കാം തമിഴിലെ മടവാറ്. സുന്ദരി. അല്ലെങ്കിൽ മടത്തിലെ ആറ്-ഗൃഹിണി. എന്നും ആകാം.

**മടി**-i 93 മുണ്ടുടുക്കുമ്പോൾ അററത്തു നീട്ടിയിടുന്ന തുമ്പു്. എന്തെങ്കിലും സാമാനംവച്ചു ചുരുട്ടുന്നതിനു മടിക്കുത്തു് എന്നു പറയും.

മണിവം-i 106 മണിപോലെ മനോഹരമായ വാ. പവിഴ വാ.

മതിലകം-i 121 ക്ഷേത്രം, മതിൽ കെട്ടിനകത്ത് എന്നു വ്യുൽപത്തി. ക്ഷേത്രങ്ങൾക്കു വലിയ മതിലുകൾ ഉള്ളതുകൊണ്ട് ഈ പേരു ഉണ്ടായി. തിരുവനന്തപുരം മതിലകം-പത്മനാഭസ്വാമിക്ഷേത്രം

മതിപ്പെട്ട-i 52 മതിയായ, ആവശ്യമുള്ളിടത്തോളം.

മത്തമത-i 34, 37 ധാരാളമായി, പൂർണ്ണമായി.

മന്ന്-ii 12 [illegible] കണ്ണുകളുള്ളവർ.

മന്ന്-i 94 മഞ്ഞ്.

മരുവലർ-ii 23, 29 ശത്രുക്കൾ.

മരുവാർ-ശത്രുക്കൾ, മരുവാത്തവർ, അടുക്കാത്തവർ എന്നർത്ഥം.

മൽ-i 76. ii 77, 86 മല്ല്-യുദ്ധം, [illegible] മല്ലിടുന്നതിൽ പ്രസിദ്ധരായ [illegible].

മൽ-ii -വാളം, [illegible] (കതിർ)

മലക്കന്നി-2 [illegible] കന്നി [illegible]

[illegible] cf. [illegible]

[illegible]-i 58 [illegible]-പവ് [illegible], പച്ചപ്പുതി.

മല്ലൽ-i 25 [illegible] മല്ലൽ-അഴക്, അന്ത്യമായ ചില്ല് ലോപിച്ചിരിക്കുന്നു

മല്ല + കഴലി-ii 72 മല്ലൽക്കഴലിയായിരിക്കാം. മല്ലൽ-അഴക്, (കതിർ). മല്ലൽ എന്നതിനു ചില്ല് ലോപിച്ചുള്ള രൂപം മല്ല് എന്നതിന് തലമുടിയോടു ചേരുന്ന അർത്ഥമില്ല മല്ലാക്ഷി എന്നുള്ളതു് തെററായ പ്രയോഗമാണെന്ന് സംശയിക്കുന്നു. മല്ലൽമിഴി-അഴകുള്ള കണ്ണോടുകൂടിയവൾ എന്ന് പ്രയോഗം ഉണ്ടായിരിക്കണം. അതിനു ചില്ല് ലോപിച്ചു് മല്ലമിഴി എന്നു വന്നിരിക്കും. മിഴിക്ക് അക്ഷി എന്നു പര്യായംവച്ച് മല്ലാക്ഷി എന്ന രൂപം ഉണ്ടാക്കിയിരിക്കാം.

മലിചിറ-ii 17 മലിയുന്ന ചിറ, വെള്ളം നിറഞ്ഞു കവിഞ്ഞൊഴുകുന്ന ചിറ, കുളം.

മലിയും-ii 6, വഴിഞ്ഞൊഴുകുന്നു.

മൻറ്-i 34 മന്ന്, ഭൂമി.

മഴച-ii 43 അലസമായ.

മഴവർമണി-i 15 മഴവരിൽ മണി. മഴവൻ എന്നതിന് നിർഭയൻ, ഊർ കാപ്പവൻ, നാട്ടു രക്ഷിപ്പവൻ എന്നെല്ലാം അർത്ഥമുണ്ട്.

മറയവർ-i 123 ബ്രാഹ്മണർ, മറ-വേദം.

മറിമാൻ-i 112 കട്ടിമാൻ.

മറിമാൻ-3 മറി എന്നാൽ അളുങ്ക്, ആട്, മാൻ ഇവയുടെ കുട്ടി എന്നർത്ഥം. മറിമാൻ-കട്ടിമാൻ.

മറിമാൻകണ്ണി- കട്ടിമാനിനെപ്പോലെയുള്ള കണ്ണുകളുള്ളവൾ:

മററം-i 98 കണിയൂരിനടുത്തുള്ള മററം എന്ന സ്ഥലം. ആററിൻതീരത്തുള്ള ഉറിഞ്ഞ സ്ഥലം എന്നു ശബ്ദാർത്ഥം

മാടമ്പി-i 119 [illegible] മാടം, മാളിക, അതുന്നതിൽ വസിക്കുന്നവൻ. മന്ദിരത്തിൽ വസിക്കുന്നവൻ cf. തമ്പുരാൻ [illegible]. ii, 2, മാടംപിള്ള ലോപിച്ചും മാടയി എന്നാകാം.

മാടമ്പ-ii, 2 പ്രഭുത്വം, അധികാരം മാടമ്പ് ഉള്ളവൻ മാടമ്പി. മാടം അമ്പുക എന്നായിരിക്കാം വ്യുൽപത്തി

മാട്-ii 11 കുന്ന്-ഈ [illegible] അർത്ഥത്തിൽ ശരിയായ പ്രയോഗം മേട്ട് ആണെന്നു തോന്നുന്നു

മാടം-i 119-ii 3. മാളിക, ഇന്നത്തെ അർത്ഥം കുടിൽ എന്ന്.

മാതർ-ii 14 സ്ത്രീകൾ.

മാവ്-i 42 മാറ്, നെഞ്ച്

മാഴ്കിൻറ-i 111-മയങ്ങിയിരിക്കുന്നു.

മാഴ-ii 44 വടുമാങ്ങാ.

മാഴക്കണ്ണാൾ-മുറിച്ച വടുമാങ്ങാപോലെ മനോഹരമായ കണ്ണ് ഉള്ളവൾ.

മാറ്-i 124 ഇറപ്പു, (കതിർ) കുറമാറ് കുറിഞ്ഞുറപ്പ.

മാറ്-i 17 ഒപ്പം cf. അതിന്മാറ് അതിനൊപ്പം (കതിർ) ആറ്.

മാററം-ii 58 സംഭാഷണം. മറുപടി (കതിർ).
മാററ്-i 101 തങ്കത്തിന്റെ മാററ് ഗുണമേന്മ. നല്ല തങ്കത്തിന് പത്തര മാററ്.
മാററാർ-i 77 ശത്രുക്കൾ.
മികം-i വലിപ്പ്, മികവ്യാപ്തം. മിക എന്ന വിശേഷണരൂപം. മികച്ച എന്നർത്ഥം. മികവ് മികന്തി ഉള്ള [illegible] കാണുക മികവുടയ [illegible]ത്തിൽ-എന്ന [illegible]
മിക്ക-i 72 മികച്ച-[illegible]
മിതടങ്ങ്-i, 127 മിക്ക ഇടങ്ങും.
മിരുകം-i 130 മൃഗം
മിളക്-i 63 മുളക്. മിളക് എന്നാണ് പ്രാചീനരൂപം.
മുക്കാലം-i 127 മൂന്നു കാലവും; കാലത്തും, ഉച്ചയ്ക്കും, വൈകിട്ടും.
മുക്കാൽചെയ്യ്-ii, 35 മുക്കാൽവീതം ചെയ്യ്
മുച്ചന്തിക്കൽ-i 79 മുക്കവല എന്ന അർത്ഥമായിരിക്കാം. മുച്ചന്തി-മൂ-ചന്തി-മൂന്നുവഴി സന്ധിക്കുന്നിടം
മുടിവു-i 77 നാശം, അവസാനം.
മുതിന്ന-i 123, ഉയർന്ന-
മുരളം-i 91 ശബ്ദം-മുരളുന്ന,
മുറയിടുക-i 29, ii 69 മുറയായി-തുടർച്ചയായി, മുറവിളി-തുടരെയുള്ള വിളി. തനിക്കു നേരിടുന്ന ആപത്തു നീക്കുന്നതിനായി 'ഇതു മുറയാണോ' എന്ന് ഉച്ചത്തിൽ വിളിച്ചുകൂവുന്നതിനാണ് മുറയിടുക എന്ന പ്രയോഗം അലറുക, കരയുക എന്ന് അതിൽ നിന്നുണ്ടായ സാമാന്യ അർത്ഥം.
മുററിക്കൂട്ടം-i 76 വർദ്ധിച്ചുകൂടുന്ന. മുററുക, പൂർണ്ണമാവുക, അവസാനിക്കുക, വർദ്ധിക്കുക എന്നർത്ഥം.
മുവൽ-ii 32, പുഞ്ചിരി.
മൂവന്തി-i 79 സായംസന്ധ്യ, മൂന്നാമത്തെ സന്ധ്യ എന്ന് അവയവാർത്ഥം. പ്രഭാതം, മദ്ധ്യാഹ്നം, സായാഹ്നം എന്ന മൂന്നു സന്ധ്യകളിൽ മൂന്നാമത്തെ സന്ധ്യ.
മെത്തുക-i 122 നിറഞ്ഞിരിക്കുക.
മെത്തും-i 120 വളരുന്ന, വർദ്ധിക്കുന്ന എന്ന ധാത്വർത്ഥം.
മെല്ലെ-i 4 പതുക്കെ.
മേതി-i 54 എരുമ.
മേൽവഴിഞ്ഞ്-i 105 കവിഞ്ഞു വഴിഞ്ഞൊഴുകി.
മേവുക-i 3. വസിക്കുക.
മയ്യുണ്ണ്-ii 19 മഷിയെഴുതിയ കണ്ണ്.
മൈന്തൻ-i 116 മകൻ.
വടിവ്-i 56 അഴക്, രൂപം (കതിർ)
വയമ്പിടുക-i 90 വയമ്പുകൊണ്ടു ശരീരം തിരുമ്മുക. (വ്യാഖ്യാനം നോക്കുക.)
വയനൻ-i 80 കാരിപ്പിള്ള (കതിർ) കയ്യിൽ വിയൻ എന്നരൂപം ശരിയല്ല. വയൻ എന്നാണ് ശരിയായ രൂപം. ഗ്രന്ഥപാഠവും അതുതന്നെ.
വരിവണ്ട്-i 97 വരയുള്ള വണ്ട്, ഉടലിൽ വരയുള്ള വണ്ട് എന്നർത്ഥം. വരി എന്ന ശബ്ദത്തിനുതന്നെ വണ്ടെന്നും അർത്ഥമുണ്ട്.
വലംപാട്ട്-i 50 വിജയഗാനം, വെററി, വലം, വിജയം, (കതിർ)
വലിഞ്ഞ്-i 113 ബലമായി.
വല്ലവാഴ്-i 121 തിരുവല്ല.
വല്ലം-ii 92 വല്ലകയില്ല, ശക്തിയില്ല.
വല്ലവൻ-ii 26 വല്ലം+അൻ-വല്ലവൻ-വല്ലവൻ, ഞാൻ വല്ലുന്ന.
വല്ലവാഴ്-i 122 തിരുവല്ല, വല്ലവാഴപ്പൻ, തിരുവല്ലവാഴപ്പൻ എന്നു പൂർവ്വരൂപം.
വല്ലവോർ-ii 12 വല്ലുന്നവർ, സാമർത്ഥ്യമുള്ളവർ. വൽ എന്നതിൽനിന്നുള്ള 'വലം' ആയിരിക്കണം ബലം എന്ന സംസ്കൃതശബ്ദത്തിനു മൂലരൂപം.
വല്ലം-i 102 വല്ലുക എന്നതിന്റെ ഭാവിരൂപം. ശീലാർത്ഥത്തിൽ ഭാവിപ്രയോഗം.
വളർ-ii 3 വളരുന്ന, ഭംഗിയുള്ള. കെട്ടിടങ്ങളുടെ വളവ്.
വഴങ്ങിന്റ_i 109 അപേക്ഷിക്കുന്നു.
വഴുതിക്കൊള്ളുക-i 123 ഫലത്തിൽ കടക്കുക.
വാഞ്ഛം-i 125 പിൻമാറം.

വാട്ടം-i 36 വാട്ടുക എന്നതിൻെറ നാമരൂപം. വല്ലാശ്ശ എന്ന സാധാരണ അർത്ഥം. സംശയം എന്ന പ്രകൃതത്തിൽ.

വാണാൾ-i 95 വാഴ്നാൾ, വാഴുന്ന കാലം, ജീവിതകാലം.

വാതിൽമാടം-i 31, 45 വാതിലിൻെറ സ്ഥാനത്തുള്ള മാടം, മാളിക, ഗോപുരം എന്നു് അർത്ഥം.

വാരാ-ii 92 വരികയില്ല (നിഷേധരൂപം).

വാറ്-i 72 'ആറ്' സന്ധിയിൽ വാറ് എന്നായി തീരുന്നതായിരിക്കാം. നില്ലുന്ന ആറ്-നില്ലുന്ന വാറ്. പ്രകാരം, ഭംഗി,

വിട-i 48 അനുമതി, വിടപറയുക യാത്രാനുമതി ചോദിക്കുക എന്ന ശൈലി, cf. ബിദാ-ഹിന്ദി.

വിയൻ-i 57 പെരുമ, മഹത്വം. (വിശ്വനാഥ-തമിഴ് ഇംഗ്ലീഷ് ഡിക്ഷ്ണറി). അധികം എന്ന (കതിർവേൽ) വിജയം എന്നതിൻെറ തൽഭവം ആയിരിക്കാം. വിയം-വിയംപേരു്, വിജയസൂചകമായ പേരു് (നാമം).

വിയാൻ-i 50 വയാൻ. നോക്കുക.

വിരഞ്ഞു-i 33 55, 78 വിരവിൽ, തിടുക്കത്തിൽ, വേഗത്തിൽ.

വിരുതു്-i 135 വിജയം. മിടുക്കു്, അടയാളം, കൊടി, വിജയങ്ങൾ എന്ന അർത്ഥങ്ങൾ തമിഴിൽ ഉണ്ടു് കതിർവേൽപിള്ളയുടെ നിഘണ്ടു നോക്കുക. വിരുതിനെ സംസ്കൃതീകരിച്ചതായിരിക്കാം ബിരുദം.

വിള്ളുക-ii 74 വികസിക്കുക.

വീകിച്ചു-i 15 വേഗത്തിൽ വീകം, വേഗം, ദ്രുതഗതി എന്നർത്ഥം. (തമിഴ് ലക്സിക്കൻ)

വീകിച്ചേ വന്നു-i 15. വേഗത്തിൽവന്നു്.

വെണ്തിങ്കൾ-i 7 വെൺ+തിങ്കൾ, വെളുത്ത ചന്ദ്രൻ.

വെതുവെതെ-i 115 ചുട്ടുചുടെ. വെവുക എന്ന ധാതുവിൽനിന്നു്.

വെരളും-ii 49 വെരളുന്ന, പരിഭ്രമിക്കുന്ന. മിരളുക, വിരളുക, വെരളുക എന്നെല്ലാം രൂപങ്ങൾ. (വെരൾ തമിഴ്).

വെൽവുതാക- 1 വെൽവു + അതു് + ആക. വെൽവുതാക, വെൽവുതാക എന്ന രൂപസിദ്ധി. ജയിക്കട്ടെ.

വെള്ളിമാടം-ii 10 വെള്ളികൊണ്ടുള്ള മാടം (മാളിക). വെൺകളി ചാന്തിയ മാളിക എന്ന പ്രകൃതാർത്ഥം.

വെൻറി-i 12 വിജയം.

വേടാ-i 92 വേഴം, കരിമ്പു്. വേടക്കാടു്, കരിമ്പിൻകാടു് (കാട്ടുപോലെ വളരുന്ന കരിമ്പു് എന്നർത്ഥം).

വേടക്കാലം-ii 8 ഉഷ്ണകാലം, വേനല്ക്കാലം, വേടൈ-ചൂടു്.

വേരി-i 77 തേൻ, വേരിച്ചൊല്ലാർ-തേൻമൊഴിമാർ. കള്ളു്, ഗന്ധകം എന്നെല്ലാമാണു് 'വേരി' എന്നതിനു് അർത്ഥം.

വേലപ്പെണ്ണു്-i 38, 77 വേലയുടെ, സമുദ്രത്തിൻെറ പെണ്ണു് (ലക്ഷ്മി) വേലയ്ക്കു് കടൽക്കര എന്നും കടൽ എന്നും അർത്ഥമുണ്ടു്.

വേറിരുന്നു-i 24 വേർപെട്ടു്, വേർപിരിഞ്ഞു് എന്നർത്ഥം.

വേറു്-i 17 വേർപിരിഞ്ഞതു്, പ്രത്യേകമായതു്, സാധാരണയിൽനിന്നു വ്യത്യാസപ്പെട്ടതു് എന്ന അർത്ഥം.

വേറേ-i 113 വേറു് ആയി എന്നതിൽനിന്നു രൂപസിദ്ധി.

# അലങ്കാരസൂചി

## പ്രസ്താവന

1. അമൃതകര — പര്യായോക്തത്തിന്റെ ഭംഗിയുണ്ടു്.

പര്യായോക്തമുരച്ചീടിൽ
വാച്യംതാൻ വ്യംഗ്യഭംഗിയിൽ. ഭാ. ഭൂ.

4. പൂമാതിൻ ഇത്യാദി. ഉല്ലേഖം.

ഉല്ലേഖമൊന്നിനെത്തന്നെ
പലതായിനിരൂപിക്കിൽ.— ഭാ. ഭൂ.

നായികയെ ലക്ഷ്മീദേവിയുടെ കടക്കണ്ണുകളായ വണ്ടുകൾക്കു താമരപ്പൊയ്കയായും ഭൂമിക്കു് അമൃതദീപികയായും മറ്റും പറഞ്ഞിരിക്കുന്നു. നയനാന്തഭൃംഗം എന്നതു രൂപകം.

## പൂർവ്വഭാഗം.

2. വക്ഷോദേശേ ഇത്യാദി. നാലാം വരിയിൽ ഉപമയുണ്ടെങ്കിലും ചമത്കാരമില്ല.

4. അല്ലിത്താർമാതു്— നാലാം വരിയിൽ ഉപമയും വിരോധാഭാസവും. മുല്ലപ്പൂക്കൾ സ്വതേ സുഖസ്പർശമാകയാൽ തീപോലെ ഏറ്റു എന്നതു വിരോധപ്രതീതി ഉളവാക്കുന്നു. കാമുകന്റെ വിരഹാവസ്ഥയാണു് ഹേതു എന്നു വിരോധപരിഹാരം.

വിരോധം തോന്നുമാറുക്തി
വിരോധാഭാസമായിടും— ഭാ. ഭൂ.

6. കാളുംപോലെ— ഉത്പ്രേക്ഷ. പൂങ്കോഴിയുടെ കൂവൽ കാമന്റെ കാഹളമാണെന്നും മറ്റും ഉത്പ്രേക്ഷിച്ചിരിക്കുന്നു.

മറ്റൊന്നിൻ ധർമ്മയോഗത്താൽ
അതു താനല്ലയോ ഇതു്
എന്നു വർണ്യത്തിലാശങ്ക
ഉത്പ്രേക്ഷാഖ്യയലംകൃതി. ഭാ. ഭൂ.

7. നീലക്കുന്റിൻ— ഉത്പ്രേക്ഷ. ഉദിക്കുന്ന സൂര്യനെ നീലക്കുന്നിന്റെ മണിമകുടമായി ഉത്പ്രേക്ഷിച്ചിരിക്കുന്നു.

8. എന്റപ്പോം കേട്ടു്— വണ്ടിൻനിനാദങ്ങളാൽ വസന്തം ആർക്കുകയാണോ എന്നുള്ള കല്പനയിൽ ഉത്പ്രേക്ഷ. കാമനോടൊത്തു വസന്തം വന്നു എന്നിടത്തു സഹോക്തിയുടെ ഭംഗി.

ഒന്നോടു കൂടി മറ്റൊന്നു
ക്രിയചെയ്താൽ സഹോക്തിയാം. ഭാ. ഭൂ.

9. തേന്മാവിന്മേൽ — ചെമ്പകക്കൊമ്പിൽ മാരൻകുരന്നു് എന്നുള്ളിടത്തു രൂപകാതിശയോക്തി.

നിഗീര്യാധ്യവസാനം താൻ
രൂപകാതിശയോക്തിയാം— ഭാ. ഭൂ.

ചെമ്പകമൊട്ടുകളെ മാരന്റെ കുരന്നുകളാക്കി നിഗീര്യാധ്യവസാനം ചെയ്തിരിക്കുന്നു.

'അവനെങ്ങനോക്കാവൂതെന്റെ' എന്നതിന്റെ കാരണമാണല്ലോ തേന്മാവിലെ പരഭൃതകലവും മറ്റും. അങ്ങനെ കാവ്യലിംഗവും ഉണ്ടു്.

ഹേതു വാക്യപദാർത്ഥങ്ങൾ
ആവുകിൽ കാവ്യലിംഗമാം. ഭാ. ഭൂ.

10. കോകശ്രേണീ— തുഹിനകണികയെ ചക്രവാകത്തിന്റെ വിരഹാഗ്നികണമായി കല്പിച്ചിരിക്കുന്നതു് ഉത്പ്രേക്ഷ.

നളിനതളിതേൻ കാളകൂടാംബു എന്നതു രൂപകം.

† ഭാ. ഭൂ. = ഭാഷാഭൂഷണം, ഏ. ആർ. രാജരാജവർമ്മ.

11. സപാന്ഥാദേശാദിഷു — പൂർവാർദ്ധത്തിൽ ദീപകത്തിന്റെ ഭംഗി ഉണ്ടു്.

അനേകമേകധർമ്മത്തിൽ
അന്വയിപ്പതു ദീപകം.—ഭാ. ഭൂ.

12. കണ്ടാൻ കണ്ടിപ്പുരികുഴലിമാർ-മാരനെ.—ഉല്ലേഖം.

13. നീത്താൻ ഇന്ദൂപലമിവ—ഉപമ; വീരചന്ദ്രൻ എന്നിടത്തു രൂപകം. ഇന്ദൂപലാദികളിലെ ഔപമ്യത്തിനു ഹേതു വീരചന്ദ്രൻ എന്ന രൂപകം തന്നെ. അതാലെ കാവ്യലിംഗത്തിന്റെ ഭംഗിയും ഉണ്ടു്.

15. ആകല്പം വാണു് — നാലാംപാദത്തിൽ 'മേഘത്തോടുകൊടയിൽ ഇടയുന്ന' എന്നിടത്തു് ഉപമ.

17. ആറല്ലോ ചൊല്ലു് — ഭേദകാതിശയോക്തി.

ഭേദം ചൊന്നാലഭേദത്തിൽ
ഭേദകാതിശയോക്തിയാം—ഭാ. ഭൂ.

19. ശൌണ്ഡീവേണം—ദേവന്മാരും ഗന്ധർവ്വന്മാരും ഒളിവിൽ വന്നു സംഗീതം കേൾക്കാറുണ്ടോ എന്നിടത്തു സംബന്ധാതിശയോക്തി.

അയോഗത്തിങ്കലേ യോഗം
സംബന്ധാതിശയോക്തിയാം
ഭാ. ഭൂ.

20. വട്ടത്തിൽച്ചെന്നു് — ഉദാത്തം. ശ്രീസമൃദ്ധി.

പുരാവൃത്തപരാമർശം
ഉദാത്തം ശ്രീസമൃദ്ധിയും—ഭാ. ഭൂ.

21. വ്യായാമംകൊണ്ടു് — ഉച്ചൈശ്രവാവിന്നു് ആയാസംചെയ്തുമലതുരഗം എന്നതു് ഉപമ. ചമത്കാരം പോരാ. ഉത്തരാർദ്ധം ഉൽപ്രേക്ഷ.

22. മുററത്തല്ലോ—വ്യതിരേകം, കാവ്യലിംഗം ഇവയുടെ ഭംഗി കലന്നിരിക്കുന്നു.

വിശേഷം വ്യതിരേകാഖ്യം
വർണ്ണ്യാവർണ്ണ്യങ്ങൾ തങ്ങളിൽ.
ഭാ. ഭൂ.

ദാനശീലത്തിൽ കല്പവൃക്ഷാദികൾക്കു് ആദിത്യവർമ്മയോടു സാമ്യമുണ്ടെങ്കിലും, ആദിത്യവർമ്മയിൽനിന്നുമാത്രമേ യാചകർക്കു് ഇപ്പോൾ ഫലമുള്ളു എന്നു വിശേഷം. ആദ്യത്തെ മൂന്നു പാദങ്ങളുടെയും അർത്ഥം, 'നീ മാത്രമാണു കല്യാണമേഘം', എന്നതിനു ഹേതുവാകയാൽ കാവ്യലിംഗവുമുണ്ടു്.

23. ഇത്ഥം നാനാകൗശലം — അർത്ഥാന്തരന്യാസം. അന്ത്യപാദത്തിലെ സാമാന്യയുക്തികൊണ്ടു സമർത്ഥിക്കുന്നതിനാൽ.

24. ആർത്ത്രാണ—കാമുകന്മാരുടെ നേത്രമധുപങ്ങൾക്കു ഉണ്ണുനീലിനളിനിയെന്നു പറഞ്ഞിരിക്കുന്നതു രൂപകം.

25. സിന്ധുദ്വീപെൻറു് — സിന്ധുദ്വീപത്തെ മേദിനീസൗധഖണ്ഡം എന്നു രൂപണം ചെയ്തിരിക്കുന്നു.

27. തസ്മിൻ വംശേ—ഉല്ലേഖം. പ്രാസവും ശ്രദ്ധിക്കുക.

31. ദേവം നത്വാ—ഉത്തരാർദ്ധത്തിൽ ദീപകത്തിന്റെ ഭംഗി.

36. എന്റാൽ കേൾപ്പൂ — അർത്ഥാന്തരന്യാസം.

38. വേലപ്പിണ്ണിൻ— ഭൂമിദേവിയുടെ കടാക്ഷത്തിന്റെ കാളിമകൊണ്ടു കൗസ്തുഭം നീലക്കല്ലായി എന്നിടത്തു് തദ്ഗുണം.

തദ്ഗുണം സ്വഗുണം വിട്ടു
മറ്റൊന്നിൻ ഗുണമേല്ക്കുക. ഭാ. ഭൂ.

39. ക്ഷീരാംഭോധൗ — ഭുജഗവരനാംമെത്ത എന്നിടത്തു രൂപകം. (ശൃംഗാരരസം ഭംഗിയായി സ്ഫുരിക്കുന്നു)

41. നീലസ്നിഗ്ദ്ധം—രൂപകവും ഉപമയും. (ശൃംഗാരത്തിന്റെ സ്ഫുരണമുണ്ടു്).

45. ഊയൽപ്പൂമെത്തയിൽ — ചൂഡാഗ്രം കൊണ്ടുന്നിമതി തൊട്ടു വാതിൽമാടം എന്നിടത്തു സംബന്ധാതിശയോക്തി.

46. മന്റിൽച്ചെല്ലവം — തിരുവാമ്പാടിയിൽ എന്നിടത്തു ശ്ലേഷം.

ഒരേ ശബ്ദത്തിലർത്ഥം രണ്ടുരച്ചാൽ ശ്ലേഷമായതു്

ഭാ. ഭൂ.

49. വൈകുണ്ഠം നീ—നാലാം പാദത്തിൽ അതിശയോക്തി.

51. വീണാവാണി—ആദ്യത്തെ മൂന്നു പാദങ്ങളിൽ ഉപമ. മുരവൽമലർ എന്നതു രൂപകം. മുരവൽമലരാൽ തുകിൽമേവിന്റെ വാവു് എന്നതു് ഉൽപ്രേക്ഷ.

56. സാന്ദ്രം, ഗംഭീരത—സാന്ദ്രഗംഭീരതരവായിൽ ശ്ലേഷം. രാജാവിനും വാരിരാശിക്കും തമ്മിൽ സാമ്യമുണ്ടെങ്കിലും വ്യത്യാസവും ഉള്ളതിനാൽ വ്യതിരേകം. ഉത്തരാർദ്ധത്തിൽ ഉൽപ്രേക്ഷയും ഉണ്ടു്.

58. ആനന്ദത്തോലോ — വിരോധാഭാസത്തിന്റെയും നിന്ദാസ്തുതിയുടെയും ഭംഗിയുണ്ടു്.

വ്യാജസ്തുതിസ്തവം നിന്ദ
നിന്ദാസ്തുതികളാൽ ക്രമാൽ

ഭാ. ഭൂ.

60. മാതംഗാനനം— സ്വഭാവോക്തി. വാജികരം ഒരു പിൻകാലു കടിലശിഥിലമാക്കി ഉറക്കം തുടങ്ങുന്ന ചിത്രം സ്വഭാവസരസമാണു്.

69. ഏഷാ ഭൂഷാമണി — അതിശയോക്തി.

70. ചെമ്പകം ചമ്പ്രാണിയും—പൂർവ്വാർദ്ധത്തിൽ സഹോക്തിയുടെ ഭംഗി. മണിമകുടമാം നാവു് എന്നിടത്തു രൂപകം. ഉത്തരാർദ്ധത്തിൽ അതിശയോക്തിയുടെയും ഉൽപ്രേക്ഷയുടെയും ഭംഗി കലർന്നിരിക്കുന്നു.

71. ഭൃത്യശ്രീമത്—അനന്വയം. കൊല്ലത്തിനു തുല്യം കൊല്ലം തന്നെ എന്നു പറഞ്ഞിരിക്കുന്നു.

തന്നോടു സമമായ് താൻ താൻ
എന്നു ചൊന്നാലനന്വയം.

ഭാ. ഭൂ.

76. അർത്ഥിശ്രേണിക്കു്—77. വേലപ്പെണ്ണിനു്—ഉല്ലേഖം.

88. അപ്പോഴദൃതു്— ശ്ലേഷാനുഗതമായ ഉപമ. സന്ധ്യയ്ക്കും ഉണ്ണിനീലിക്കും തമ്മിൽ ശ്ലേഷരൂപമായി ഔപമ്യം സാധിച്ചിരിക്കുന്നു.

92. തെക്കിലെക്കെണ്ടാറ്റു—പൂർവപാദത്തിൽ ഉൽപ്രേക്ഷ—ഗമ്യം. മൂന്നാം പാദത്തിൽ ഉപമ. ശ്രീസമൃദ്ധിഗമ്യമായതുകൊണ്ടു് ഉദാത്താലങ്കാരത്തിന്റെ ഭംഗിയും ഉണ്ടു്.

93. അർത്ഥപ്രാപ്ത്യ — ശ്ലേഷം. വാവൽപോലെ, വിഴമുതിരവൽ എന്നിടത്തു് ഉപമ.

94. തസ്മിൻ കായംകുളവർ. — ഉടവാളിനെ വീരശ്രീയുടെ മുകുരമെന്നു രൂപണം ചെയ്തിരിക്കുന്നു.

96. പൂന്താരത്തനം — സാവയവരൂപകം.

97. വിങ്ങിപ്പൊങ്ങിച്ചിതറിന— സമാസോക്തി. വായുവിൽ കാമുകവൃത്താന്തപ്രതീതി.

വിശേഷണത്തിൻ സാമ്യത്താൽ
വർണ്ണ്യപ്രസ്തുതധർമ്മിയിൽ
അവർണ്ണ്യവൃത്താന്താരോപം
സമാസോക്തിയതായ് വരും.

ഭാ. ഭൂ.

ഭ്രാന്തിമാൻ. മാളികയുടെ പൊക്കം വ്യംഗ്യം.

4. മത്തേഭയാനാം വളർചെവി- മത്തേഭങ്ങളുടെ ചെവികളാം ആലവട്ടമെന്നും, കുതി[illegible] വെഞ്ചാമരമെന്നും രൂപകം.

5. വല്പാൻ ചെല്കിൽ- ഉദാത്തം. ധനസമൃദ്ധി വ്യംഗ്യം. നാലാം വരി അതിശയോക്തി.

8. ഈടിക്കൂടിക്കൊണ്ടും- മലർത്തേൻ പൊഴിയുന്നതു കണ്ടു മയിൽക്കൂട്ടം മഴയെന്നു ഭ്രമിച്ചു് ആടുന്നു എന്നു ഭ്രാന്തിമാൻ. നാലാംപാദത്തിൽ വിരോധാഭാസം.

9. പൊന്മാടത്തിൻ നിഴലെ- പൂർവ്വാർദ്ധത്തിൽ ഭ്രാന്തിമാൻ. ഉത്തരാർദ്ധത്തിൽ മടവാരുടെ ഗാനാലാപത്തിനും കുയിലിന്റെ പാട്ടിനും തമ്മിൽ ഔപമ്യം വ്യംഗ്യം.

10. വാഴുംചണ്ണും കുമുദഹസിത- ഭ്രാന്തിമാൻ, കറുത്തവാവിൻനാളിലെ രാത്രിയിലും വെണ്മാടത്തിന്റെ ശോഭകണ്ടു് ആമ്പൽപ്പൂ പുഞ്ചിരിക്കുന്നു എന്നും, ആ ധവളശോഭ ചന്ദ്രന്റെ അമൃതജലമെന്നു ഭ്രമിച്ചു ചകോരങ്ങൾ വാപിളർക്കുന്നു എന്നും ഭ്രാന്തിമാൻ. അമൃതസലിലസമമായ ശോഭയെ അമൃതസലിലം എന്നു കല്പിച്ചിരിക്കുന്നതു രൂപകാതിശയോക്തി.

11. മാടിൽച്ചാടി- ഒന്നാംപാദത്തിൽ ഉപമ. [ഹാസ്യവും ശൃംഗാരവും ഭക്തിയും സ്ഫുരിക്കുന്നു.]

16. മുണ്ടെയ്യുൽച്ചേന്നചില- ഉണ്ണിയാമിഖീപീയൂഷമെന്നും മണികണ്ഠകല്പദ്രുമമെന്നും രൂപകം. ഉത്തരാർദ്ധത്തിൽ ഉൽപ്രേക്ഷ.

17. മുന്നിൽക്കാണാം- പൂർവ്വാർദ്ധത്തിൽ ഉപമ. നാലാംപാദത്തിൽ ഉത്പ്രേക്ഷ.

18. നീരാടിന്റാ ചില- ഭ്രാന്തിമാൻ. കുളിക്കുന്ന സുന്ദരിമാരുടെ മുഖത്തെ ചന്ദ്രനെന്നു ഭ്രമിച്ചു് അവർ മുങ്ങുമ്പോൾ ആമ്പൽപ്പൂക്കൾ കൂമ്പുകയും, പിന്നെ പൊങ്ങുമ്പോൾ വികസിക്കയുംചെയ്യുന്നു എന്നു ഭ്രാന്തിമാൻ. നാലാംപാദത്തിൽ സംബന്ധാതിശയോക്തി.

19. കണ്ടിക്കാർമൽക്കുഴൽ- ഭ്രാന്തിമാൻ. (ഭയാനകവും ശൃംഗാരവും സ്ഫുരിക്കുന്നു).

21. മാർവ്വിൽപ്പിന്നെ- ഉമ്മിണീനേത്രമെന്നുംകവളമലർഎന്നു രൂപകം.

22. തീരേ തസ്യ- ഉത്തരാർദ്ധത്തിൽ സംബന്ധാതിശയോക്തി.

23. മാറാടിക്കീഴ് - (പൂർവ്വാർദ്ധത്തിൽ യുദ്ധവീരവും ഉത്തരാർദ്ധത്തിൽ ദാനവീരവും സ്ഫുരിക്കുന്നു.)

24. [illegible]പൊഴുതു്- സംബന്ധാതിശയോക്തിയുടെ ഭംഗി, വ്യതിരേകം, ഉല്ലേഖം എന്നിവയുടെയും ഭംഗിസ്ഫുരിക്കുന്നുണ്ടു്.

27. ഉദ്യാനംചെൻറലർവനിതയ്ക്കു്- ഉല്ലേഖം.

28. കന്നക്കർണ്ണാക്കൊത്ത- ഉല്ലേഖം.

29. പൊല്പ്പൂമാതിന്നൊത്ത- ഉല്ലേഖം.

32. ഗന്ധാദർശംമുരുവൽ- പരമ്പരിത രൂപകം.

40. പുഷ്പാരോഗം ദല- ഉത്തരാർദ്ധത്തിൽ ഉൽപ്രേക്ഷ.

45. മാഴ്കണ്ണാരക്കൊത്ത- ഭ്രാന്തിമാൻ

48. അപ്പൂമാതിന്നൊത്ത- ഉല്ലേഖം.

49. ചൊല്ലുംതാനേ - നാലാംപാദ രൂപകം.

50. രന്നപ്പേടയ്ക്കു് — പൂർവ്വാർദ്ധം ഗമ്യോൽപ്രേക്ഷ; ഉത്തരാർദ്ധം ഉപമ.

51. ചിത്രം പാർത്താൽ- നാലു പാദങ്ങളിലും ഉപമ.

52. ഒപ്പം നില്ലാ- ഉപമ.

53. ക്ലാന്തം മദ്ധ്യം—രണ്ടാംപാദം ഉൽപ്രേക്ഷ. ഉത്തരാർദ്ധത്തിൽ സൗന്ദര്യഗംഗയിലെ കല്ലോലങ്ങളാണു വലികൾ എന്നു രൂപകം.
54. നമ്രം രുമല്ലിട—ഉപമ. രൂപകം.
55. പൂന്തേർവല്ലി—ഉപമ, രൂപകം.
56. ഏറ്റം പൂകമ്പാൻ—ഉപമ.
57. മൂണ്ടങ്കൽച്ചെന്നഴക്—ഉപമ.
58. ചാഞ്ഞിമേൽ—ഉല്ലേഖം.
59. എന്നൊട്ടണ്ടാം—ദൃഷ്ടാന്തം.
60. കണ്ടിക്കാർമൽക്കുഴലിട— ഉത്തരാർദ്ധം തദ്ഗുണം.
61. ചില്ലീവല്ലീയെറിയലെ— പൂർവ്വാർദ്ധം ഉൽപ്രേക്ഷ. ഉത്തരാർദ്ധം. ഉപമ.
62. നീലക്കല്ലാൽ വിരചിത—പൂർവ്വാർദ്ധത്തിലും ഉത്തരാർദ്ധത്തിലും ഉൽപ്രേക്ഷ.
63. ബിന്ദുസചിന്നം – കാമാഗ്നിസന്തപ്തമായ ഊരുക്കൾ ദന്തത്തൂണുപോലെ വിളറിയിരിക്കുമെന്നു ഉപമ.
64. ചോന്നശ്രീമന്മധുരവചനാം—ദൃഷ്ടാന്തം.
65. (കരുണാൻപ്രാണിതമായ വിപ്രലംഭശൃംഗാരം സ്ഫുരിക്കുന്നു.)
67. (കരുണം അംഗമായിനിന്നു വിപ്രലംഭശൃംഗാരത്തെ പോഷിപ്പിക്കുന്നു.)
70. നീളുന്നീലക്കുറുനിരകളിൽ—അർത്ഥാന്തരന്യാസം. കരുണശൃംഗാരങ്ങൾ സ്ഫുരിക്കുന്നു,
72. നൽച്ചെപ്പാൽകേറക്കം—അർത്ഥാന്തരന്യാസം.
74. എന്നോടുണ്ടാം വിരഹപരിതാപം—നാലാംപാദത്തിൽ ഉപമ.
82. കല്ല്യംചിന്ത്യാം പുലരി—വിരോധാഭാസം.
93. വാച്ചേറീടും വടമതുരയിൽ — വിഷമം.

ഇഷ്ടാസിദ്ധിക്കു നതിച്ചു—
ട്ടനിഷ്ടപ്രാപ്തിയും തഥാ. ഭാ. ഭൂ.

——:*:——

——:*:——

## ഗ്രന്ഥകർത്താവിന്റെ കൃതികൾ

അംബാദേവി ... (ആഖ്യായിക)
കല്യാണസൗധം ... ( ടി )
ശ്മശാനദീപം ... (ഗാനകാവ്യം)
സാഹിത്യഭൂഷണം ... (പ്രബന്ധസമാഹാരം)
സാഹിത്യപ്രവേശിക ... (സാഹിത്യശാസ്ത്രഗ്രന്ഥം)
തിരുമുല്കാഴ്ച ... (പ്രബന്ധസമാഹാരം)
പ്രാചീനകേരളം ... (കേരളോൽപത്തിയുടെ പ്രസാധനം)
ലീലാതിലകം ... (സമ്പൂർണ്ണ പ്രസാധനം—കേരളീതിലകം വ്യാഖ്യാനത്തോടുകൂടിയതു്)
പുഷ്പാഞ്ജലി ... (ഉത്കൃഷ്ട ഗദ്യപ്രബന്ധങ്ങൾ)
സൗരഭേൻ ... (ഒരു പാരസികകഥ)
തിരുവിതാംകൂറിലെ മഹാന്മാർ
രത്നസാമ്രാജ്യം ... (ഒരു അറബിക്കഥ)
പഞ്ചതന്ത്രകഥാമണികൾ
കുചേലവൃത്തം ... (വ്യാഖ്യാനം)
നിവാതകവചകാലകേയവധം കഥകളി ... (വ്യാഖ്യാനം)
മാതൃപൂജ ... (പ്രബന്ധസമാഹാരം)
വീരരാഘവശാസനം
സ്വാതിതിരുനാൾ-ജീവചരിത്രം
ഉണ്ണുനീലിസന്ദേശം

(വിസ്തൃതമായ അവതാരികയും സമ്പൂർണ്ണമായ വ്യാഖ്യാനവും ചേർന്നതു്. പുതുതായി കണ്ടുപിടിച്ച പ്രാചീന താളിയോല ഗ്രന്ഥമാതൃകയെ ആസ്പദമാക്കിയുള്ള പ്രാമാണിക പ്രസാധനം)

അപേക്ഷിക്കേണ്ടതു്:—

**പി. ഗോവിന്ദപ്പിള്ള**
വി. വി. ബുക്കുഡിപ്പോ,
ചാല, തിരുവനന്തപുരം

